# ROOPAMANJARI

(An anthology of, and a manual of craftsmanship in, Modern Malayalam Prose)

BY

**A. BALAKRISHNA PILLAI, B. A., B. L.**

**AUTHOR OF**

***Navalokam, Rajarajeeyam, Harshavardhana*** *etc. translator of de Maupassant's* ***Bel Ami,*** *Maupassant's short stories, Merimee's* ***Carmen*** *and joint translator of Ibsen's* ***Ghosts.***



**KAMALALAYA BOOK DEPOT,**

**TRIVANDRUM.**

**1937**

KAMALALAYA ART & LITERATURE SERIES

# രൂപമഞ്ജരി

(ഒരു ആധുനികമലയാളഗദ്യമഞ്ജരിയും, ഒരു ലഘു ആധുനിക മലയാളഗദ്യപ്രസ്ഥാനലക്ഷണഗ്രന്ഥവും)

ഗ്രന്ഥകർത്താ:

ഏ. ബാലകൃഷ്ണപിള്ള ബി. ഏ., ബി. എൽ.

("നവലോകം", "രാജരാജീയം", "ഹർഷവർദ്ധനൻ" മുതലായ ഗ്രന്ഥങ്ങളുടെ കർത്താവും, ഹാപ്സണ്ടിന്റെ "കാമുകൻ", ചെറുകഥകൾ, മെറിമെയുടെ "കാർമെൻ" എന്നിവയുടെ പരിഭാഷകനും, ഇബ്സന്റെ "പ്രേതങ്ങളു"ടെ സഹപരിഭാഷകനും)



കമലാലയാബുക്ക്ഡിപ്പോ,
തിരുവനന്തപുരം.

1112.

[വില ക. ൧ൽ.

# വിഷയവിവരം (CONTENTS)

# മുഖവുര.

സാഹിത്യത്തെ ഒരു വായനക്കാരന്റെ നിലയിലും, ഒരു സാഹിത്യനിർമ്മാതാവിന്റെ നിലയിലും സമീപിക്കാവുന്നതാണ്. ഒരു വായനക്കാരന്റെ മനോഭാവത്തോടുകൂടിയാണ് ഇന്നു വിദ്യാർത്ഥികൾ സാഹിത്യത്തെ സമീപിക്കുന്നതു്. സാഹിത്യകൃതികളെ ആസ്വദിക്കുന്നതിനു പരിശീലിപ്പിക്കുന്നതാണ്, അവയുടെ രചനയെ അഭ്യസിപ്പിക്കുന്നതല്ല, ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ഒരു ഉദ്ദേശം. സാമാന്യവിദ്യാഭ്യാസവും സാങ്കേതികവിദ്യാഭ്യാസവും തമ്മിൽ വേർതിരിച്ചിട്ടുള്ള ഈ ഇന്നത്തെ വിദ്യാഭ്യാസരീതി ഈ ഉദ്ദേശം സ്വീകരിച്ചിരിക്കുന്നതു കണ്ടു് അത്ഭുതപ്പെടാനും പാടില്ല.

സാമാന്യവിദ്യാഭ്യാസവും പഴയ സാഹിത്യപഠനരീതിയും.

ഈയിടെയായി ഭാരതത്തിലേ പ്രസ്തുതസ്ഥിതിക്കു് അല്പമായ ഒരു പരിവർത്തനം വന്നിട്ടുണ്ടു്. സാങ്കേതികവിദ്യാഭ്യാസത്തെ മേൽപൊടിപോലെയെങ്കിലും സാമാന്യവിദ്യാഭ്യാസത്തിൽ കൂട്ടിക്കലെത്തുന്ന പതിവു് ഇന്നു പല സ്ഥലങ്ങളിലും സ്വീകരിച്ചിരിക്കുന്നു. സാധനങ്ങളുടെ നിർമ്മാണത്തിനു വേണ്ടതായ സാമർത്ഥ്യം കരസ്ഥമാക്കുക എന്നുള്ളതാണല്ലോ സാങ്കേതികവിദ്യാഭ്യാസത്തിന്റെ ഉദ്ദേശം. പ്രസ്തുത പരിഷ്കാരത്തിൽ അന്തർഭവിച്ചിട്ടുള്ള ഈ തത്വമനുസരിച്ചു്, സാഹിത്യപഠനം സാഹിത്യരസാസ്വാദനത്തിനു മാത്രമല്ല, സാഹിത്യനിർമ്മാണത്തിനും കൂടി ഉതകണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുള്ള ഗദ്യശകലങ്ങൾ തിരഞ്ഞെടുത്തിട്ടുള്ളതും, അവയെ ഒരു പുതിയ രീതിയിൽ ഒരുക്കിയിട്ടുള്ളതും. പ്രകൃത്യാ സാഹിത്യവാസനയുള്ള വിദ്യാർത്ഥികളെ സാഹിത്യകാരന്മാരാക്കുവാൻ ഈ രീതി അല്പമെങ്കിലും സഹായിക്കാതെയിരിക്കുകയില്ല. കൂടാതെ, കല യഥാർത്ഥത്തിൽ സാധനങ്ങളുടെ

സാങ്കേതികവിദ്യാഭ്യാസവും പുതിയ സാഹിത്യപഠനരീതിയും.

നിമ്മാണത്തിലുള്ള പാടവമായതുകൊണ്ടും, മനുഷ്യരുടെ ഏതു തരം സൃഷ്ടികൾക്കും നിമ്മാണവൈദശ്ധ്യം അപരിത്യാജ്യമായിരിക്കുന്നതിനാലും, പ്രസ്തുത പുതിയ രീതി, അതു മനുഷ്യരുടെ സൃഷ്ടിപരങ്ങളായ ഏതുതരം ഉദ്യമങ്ങളിലും, നിമ്മാണപാടവത്തിൻെറ ആവശ്യകതയെ സ്മരിപ്പിക്കുന്നതിനു പയ്യാപ്തമാകയാൽ, സാഹിത്യത്തെ തൊഴിലായി വരിക്കാത്തവരെപ്പോലും നിത്യജീവിതം കാൎയ്യക്ഷമമായി നയിക്കുവാൻ, പഴയ രീതിയെക്കാൾ അധികം നിസ്സംശയം സഹായിക്കുന്നതാണ്.

"കവിയാകണമെങ്കിൽ, കവിയായി ജനിക്കുകതന്നെ വേണം"(poeta nascitur, non fit) എന്ന ചൊല്ലിൽ അധികം പഴുതില്ലെങ്കിലും, അതിനോടുകൂടിത്തന്നെ ദണ്ഡിയുടെ ചുവടെ ചേക്കുന്ന അഭിപ്രായവും നാം പരിഗണിക്കേണ്ടതാണ്.

സാഹിത്യരചന അഭ്യസിപ്പിക്കാം.

"നൈസർഗ്ഗികീ ച പ്രതിഭാ ശ്രുതഞ്ച ബഹുനിമ്മലം
അമന്ദാശ്ചാഭിയോഗോഽസ്യാഃ കാരണം കാവ്യസമ്പദഃ"

കാവ്യസമ്പത്തിന് നൈസൎഗ്ഗികമായ പ്രതിഭയും, ശ്രുതിയും അഭിയോഗവും വേണ്ടതാണെന്നാണ് ദണ്ഡി ഇതിൽ പറയുന്നതു്. ഈ മൂന്നു കാൎയ്യങ്ങളിൽ ശ്രുതിയും അഭിയോഗവും ഒരുത്തന് മനസ്സുവച്ചാൽ കരസ്ഥമാക്കാവുന്നതാണ്. വാസ്തവത്തിൽ ഒരു സാഹിത്യകൃതിയിൽ രണ്ടു പ്രധാന അംഗങ്ങളാണുള്ളതു്. ഒന്ന്, ആദ്ധ്യാത്മികമായ, അഥവാ, മാനസികമായ നിരീക്ഷണശക്തിയും, മറേറതു് വായനക്കാരൻെറ മനസ്സിൽ സ്തോഭം ജനിപ്പിക്കുന്നതിനുള്ള ശക്തിയുമാകുന്നു. വായനക്കാരൻെറ മനസ്സിനെ ഇളക്കുന്നതിനുള്ള ശക്തി, അയാളുടെ ചിന്തയും വികാരങ്ങളും വഴി തെററിച്ചരിക്കാതെയും, അയാളിൽ അസംഗതങ്ങളായ സാഹചൎയ്യങ്ങൾ ഉദിക്കാതെയും, ഇരിക്കത്തക്കവണ്ണം പ്രവൎത്തിക്കുന്നതിലും, ഗ്രന്ഥകൎത്താവു് ഉദ്ദേശിക്കുന്ന ദിക്കിലേക്കു മാത്രം വായനക്കാരൻെറ മനസ്സിനെ സദാ നയിച്ചുകൊണ്ടിരിക്കുന്നതിലുമാണ്, ഏറിയക്രമം സ്ഥിതിചെയ്യുന്നതു്. ഒടുക്കം പ്രസ്താവിച്ചതായ ഈ ശക്തി അഭ്യാസംകൊണ്ടു് ഒരാൾക്കു വശമാക്കുവാൻ കഴിയു

ന്നതുമത്രെ. ഇതാണ് സാഹിത്യനിർമ്മാണരീതിയെ അഭ്യസിപ്പിക്കാമെന്നു പറയുമ്പോൾ നാം ഉദ്ദേശിക്കുന്നതും.

ഒരു സാഹിത്യകൃതി വായനക്കാരന്റെ മനസ്സിൽ സ്തോഭം ജനിപ്പിക്കുന്നതു് സാങ്കേതികമാർഗ്ഗം (technique), രീതി (style) എന്നീ രണ്ടു മാർഗ്ഗങ്ങളിൽ കൂടിയാകുന്നു. ഭൌതികവസ്തുക്കൾ, മനുഷ്യരുടെ സ്വഭാവം, വികാരം, പ്രവൃത്തി മുതലായ ഒരു സാഹിത്യകാരന്റെ അസംസ്കൃതസാധനങ്ങളിൽ (materials), അഥവാ ആലങ്കാരികഭാഷയിൽ പറയുകയാണെങ്കിൽ, വിഭാവനാംശങ്ങളിൽ, അയാൾ തന്റെ കൃതിയെ നിർമ്മിക്കുവാൻ വേണ്ടി സൃഷ്ടിപരമായി ചെയ്യുന്ന പ്രവൃത്തിയാണ് സാങ്കേതികമാർഗ്ഗം. പ്രസ്തുത അസംസ്കൃതസാധനങ്ങളിൽ പലതിനേയും ത്യജിച്ചു് ചിലതിനെ അയാൾക്കു സ്വീകരിക്കേണ്ടതായി വരും. സ്വീകരിക്കുന്ന ചിലതിനെത്തന്നെ തന്റെ കൃതിക്കു് അനുയോജ്യമായ വിധത്തിൽ വെട്ടിക്കുറയ്ക്കേണ്ട കർത്തവ്യവും അയാൾക്കുണ്ടു്. ഇതുനിമിത്തമാണ് സാങ്കേതികമാർഗ്ഗം ജീവിതത്തെ ഒരു പുതിയ രീതിയിൽ ഒരുക്കുന്നതാണെന്ന് ഹെൻറി ലേവ്ഡൻ എന്ന ഫ്രഞ്ചുനാടകകർത്താവു വിവരിച്ചിരിക്കുന്നതും. ഏറിയകൂറും നേത്രഗോചരമായവയിൽ കൂടി മാത്രം വിഷയത്തെ സമീപിക്കുന്ന ബഹിർഭാവമാർഗ്ഗം (external technique), അഥവാ, ക്ലാസിക്‌മാർഗ്ഗം, മനസ്സിനു് അനുഭവിക്കാവുന്നവയിൽ കൂടി വിഷയത്തെ സമീപിക്കുന്ന അന്തർഭാവമാർഗ്ഗം (internal technique), അഥവാ, റൊമാൻറിക്‌മാർഗ്ഗം, പ്രകൃതിയെ അഭിമുഖീകരിക്കുന്ന സാദൃശ്യാത്മകമാർഗ്ഗം, അഥവാ, റിയലിസ്റ്റിക്ക്‌മാർഗ്ഗം, പ്രകൃതിയിൽ നിന്നു പിന്തിരിഞ്ഞു ഭാവനാലോകത്തിൽ മാത്രം വിഹരിക്കുന്ന റൊമാൻറിക്‌മാർഗ്ഗം എന്നിവയെ സാങ്കേതികമാർഗ്ഗങ്ങൾക്കു് ഉദാഹരണങ്ങളായി എടുക്കാവുന്നതാണ്.

സാങ്കേതികമാർഗ്ഗം.

തന്റെ അസംസ്കൃതസാധനങ്ങളെ തിരഞ്ഞെടുക്കുന്നതിനു് ഒരു സാഹിത്യകാരനെ പ്രേരിപ്പിച്ച രസത്തെ (Value) തന്റെ കരുക്കളായ (medium) വാക്കുകളേയും, ആശയക്കരുവുകളേയും (thought-forms) കൊണ്ടു് മനസ്സിൽനിന്നു് തന്റെ കൃതിയിലേക്കു പകർത്തുന്ന വിധത്തിനാണ് രീതി (Style) എന്ന പേരു കൊടു

രീതി.

ത്തിട്ടുള്ളതു്. പ്രായേണ ഇതുതന്നെയാണു് സ്റ്റെൻഡൽ എന്ന പ്രസിദ്ധ ഫ്രഞ്ചുസാഹിത്യകാരൻ രീതിയുടെ ചുവടെ ചേൎക്കുന്ന തന്റെ വിവരണത്തിലും ചൂണ്ടിക്കാണിച്ചിരിക്കുന്നതു്. "ഒരു ആശയം ജനിപ്പിക്കേണ്ട ഫലം മുഴുവനും അതു ജനിപ്പിക്കത്തക്കവണ്ണമുള്ള പരിതസ്ഥിതിയിൽ അതിനെ സ്ഥാപിക്കുന്നതാണു രീതി." സാങ്കേതികമാൎഗ്ഗം കലയുടെ അസംസ്കൃതസാധനങ്ങളെ സംബന്ധിച്ചുള്ളതും, രീതി കലയുടെ കരുക്കളെ സംബന്ധിച്ചുള്ളതുമാണെന്നു് ഓൎമ്മിക്കണം. പദങ്ങളുടേയും വാക്യങ്ങളുടേയും ശബ്ദത്തെ മാത്രം പ്രധാനമായി ആസ്പദിച്ചു് പദരീതിയെന്നും, ആശയക്കരുവുകളുടെ സ്വഭാവത്തെ മാത്രം മുഖ്യമായി പരിഗണിച്ചു് ആശയരീതിയെന്നും രീതിയെ രണ്ടായി വിഭജിക്കാം. സാഹിത്യം ഒരു ശ്രാവ്യകലയാകയാൽ, ചെവിക്കു് ഇമ്പമുണ്ടാക്കേണ്ട കൎത്തവ്യം പദ്യകാരന മാത്രമല്ല, ഗദ്യകാരനുംകൂടി ഉള്ളതുകൊണ്ടത്രെ പദരീതിയിലും അയാൾക്കു ശ്രദ്ധ പതിപ്പിക്കേണ്ടതായി വന്നിട്ടുള്ളതു്. എന്നാൽ ഗദ്യരീതിയും, പദ്യരീതിയും ഒന്നുപോലെയിരിക്കുന്നതല്ലെന്നും, ഗദ്യരീതി പദ്യരീതിയെ അനുകരിക്കുന്നതു് ഒരു ദൂഷ്യമാണെന്നും ഇവിടെ ഓൎക്കേണ്ടതാണു്. പദരീതിയിൽ ശ്രദ്ധിക്കേണ്ട കാൎയ്യങ്ങൾ ശബ്ദശുദ്ധി, പദങ്ങളുടെ സ്ഥാനം, അംഗവാക്യങ്ങളുടെ ഘടന, അംഗവാക്യങ്ങളെ കൂട്ടിച്ചേൎത്തു് അംഗിവാക്യങ്ങളാക്കുന്ന രീതി, വാക്യങ്ങളെ സന്ധാനംചെയ്തു ഖണ്ഡിക (Paragraph) ചമയ്ക്കുന്നവിധം മുതലായവയാകുന്നു. ഇവയിൽ അംഗവാക്യങ്ങളെ കൂട്ടിച്ചേൎത്തു് അംഗിവാക്യങ്ങളാക്കുന്നതാണു് ഏററവും പ്രധാനമായിട്ടുള്ളതു്. ആശയരീതിയിൽ, അൎത്ഥത്തെ പ്രധാനമായി ആശ്രയിച്ചു് പദങ്ങളെ കൂട്ടിച്ചേൎക്കുന്നതു് അടങ്ങിയിരിക്കുന്നു. ലളിതവും കഠിനവും, കോമളവും കൎക്കശവും, സരസവും ശുഷ്കവും എന്നിത്യാദി വകഭേദങ്ങൾ ആശയരീതിയിൽ ഉൾപ്പെടുന്നവയാകുന്നു.

ഭാഷകളുടെ സ്വഭാവഭേദങ്ങളും വ്യക്തികളുടെ ജന്മസിദ്ധങ്ങളായ സ്വഭാവഭേദങ്ങളുമനുസരിച്ചു് രീതികളും മാറിമാറിയിരിക്കും. രണ്ടുപേർ ഒരേ മാനസികവും ശാരീരികവുമായ ഘടനയോടുകൂടി, ഒരേസമയത്തു്, ഒരേ പരിതസ്ഥിതിയിൽ രണ്ടു വിഭിന്നഭാഷകൾ സംസാരിക്കുന്ന രണ്ടു രാജ്യങ്ങളിൽ ജനിക്കുകയും, അവർ ഒരേ സന്ദേശം സാഹിത്യംമുഖേന ലോക

ത്തിന്ന നൽകുവാൻ ശ്രമിക്കുകയും ചെയ്യുന്ന എന്ന വിചാരിക്കുക. എന്നാലും, ഭാഷകളുടെ വ്യത്യാസം നിമിത്തം ഇവരുടെ സന്ദേശങ്ങൾക്കു തമ്മിൽ വ്യത്യാസമുണ്ടായിത്തന്നെ ഇരിക്കുന്നതാണ്. ഇതുപോലെതന്നെ, ഒരു വ്യക്തിയുടെ രീതിക്ക് മറെറാരുവന്റേതിനോട്ട് ഒരിക്കലും സമ്പൂർണ്ണമായ സാദൃശ്യം ഉണ്ടായിരിക്കുകയില്ല. ഒരു മനുഷ്യന്റെ രീതി അയാളുടെ സ്വഭാവത്തിന്റെ പ്രത്യേകതയെ സൂചിപ്പിക്കുകതന്നെ ചെയ്യും. ഇതുനിമിത്തമാണ് "രീതി എന്നത്ത് ആ മനുഷ്യൻ തന്നെ" (Le style c'est l'homme) എന്ന് ഒരു ചൊല്ലുണ്ടായിട്ടുള്ളതും. രീതിയിൽനിന്ന് മനുഷ്യരുടെ മാനസികങ്ങളും വികാരപരങ്ങളുമായ സ്വഭാവവ്യത്യാസങ്ങൾ സാമാന്യമായി കണ്ടുപിടിക്കുവാൻ കഴിയും. അതിശയോക്തിക്കും, ആത്മപ്രകാശനത്തിനും ഒരു വശത്തെ മാത്രം ബലപ്പെടുത്തുന്നതിനുമുള്ള ഒരു പോക്ക് ഒരാളുടെ രീതിയിൽനിന്ന പ്രത്യക്ഷപ്പെട്ടേക്കാം. കാര്യങ്ങളെ ഒളിച്ചുവയ്ക്കുക, അതിശയോക്തിയെ വെറുക്കുക, പൊടിപ്പും തൊങ്ങലും വയ്ക്കുന്നതിന്ന വിമുഖനായിരിക്കുക എന്നീ സ്വഭാവവിശേഷങ്ങൾ മറെറാരുത്തന്റെ രീതി വെളിപ്പെടുത്തിയേക്കാം. "ആത്മാർത്ഥതയും കാപട്യവും, പ്രസന്നതയും വിഷാദവും, ഭക്തിയും അവിശ്വാസവും, സൂസൂക്ഷ്മവും അസന്ദിഗ്ദ്ധവുമായ വിധത്തിൽ രീതിയിൽ പ്രവേശിക്കാറുള്ളതുനിമിത്തം, ആത്മാർത്ഥതയുള്ള ഒരുത്തന് താൻ സാമുദായികാചാരങ്ങളുടെ കേവലം അടിമമാത്രമാണെന്നോ, ഒരു സുഖലോലുപന് താൻ ഒരു സന്ന്യാസിയാണെന്നോ, ഒരു മതസ്ഥാപകന് താൻ ഒരു അവിശ്വാസിയാണെന്നോ നടിക്കുവാൻ സാധിക്കുന്നതല്ല" എന്ന് ജെ. എ. സിമൺഡ്സ് ചൂണ്ടിക്കാണിച്ചിട്ടുള്ളത് രീതിയുടെ പ്രസ്തുത വിശേഷഗുണംകൊണ്ടാണതാനും.

രീതിയെപ്പററി പ്രതിപാദിക്കുന്ന സാഹിത്യസാഹ്യം എന്ന ലക്ഷണഗ്രന്ഥം ഭാഷയിലുള്ളതിനാലും, കമ്പോസിഷൻ പഠിപ്പിക്കുന്നതിൽ പഴയ വിദ്യാഭ്യാസരീതിയനുസരിച്ചുതന്നെ നിഷ്കർഷ കാണിക്കാറുള്ളതിനാലും, രീതിയെപ്പററി ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിട്ടില്ല. എന്നാൽ സാങ്കേതികമാർഗ്ഗത്തെ

ക്കുറിച്ചു് വിദ്യാൎത്ഥികൾക്കു സാധാരണയായി അറിവു നൽകുക പതിവില്ലായ്കയാലും, അതിനെക്കുറിച്ചുള്ള പരിജ്ഞാനം നല്ല സാഹിത്യകൃതികളുടെ സൃഷ്ടിക്കു് അപരിത്യാജ്യമായിരിക്കുന്നതു കൊണ്ടും, അതിനെ രൂപഭേദമനുസരിച്ചു സാമാന്യമായി വിവരിക്കുന്നതിനു് ഈ ഗ്രന്ഥത്തിൽ നിഷ്കൎഷിച്ചിട്ടുമുണ്ടു്.

സാങ്കേതികമാൎഗ്ഗങ്ങളുടെ വിവരണത്തിനു പുറമേ ഈ ഗ്രന്ഥത്തിലുള്ള മറെറാരു പുതുമ, ഇതിൽ ചേൎത്തിട്ടുള്ള ഗദ്യശകലങ്ങളെ അവയുടെ സാഹിത്യരൂപം, അഥവാ, പ്രസ്ഥാനം (Literary genre)അനുസരിച്ചു് തരംതിരിച്ചിരിക്കുന്നതും, ഓരോ രൂപത്തിന്റേയും സാമാന്യസ്വഭാവം വിവരിച്ചിട്ടുള്ളതുമാകുന്നു. ഒരു കലാകാരന്റെ ആദ്ധ്യാത്മികനിരീക്ഷണത്തിൽ നിന്നു് ജനിക്കുന്ന സൌന്ദൎയ്യാനുഭവത്തിന്റെ അംശങ്ങൾക്കു തമ്മിൽ ഒരു ഐക്യം ഉണ്ടായിരിക്കും. ഈ ഐക്യത്തെയാണു് അയാൾ കലാരൂപംകൊണ്ടു ധ്വനിപ്പിക്കുന്നതു്. ഇങ്ങിനെ ധ്വനിപ്പിക്കുന്നതു് പല സാങ്കേതികമാൎഗ്ഗങ്ങളേയും ഉപയോഗിച്ചാവാം. ഈ സാങ്കേതികമാൎഗ്ഗങ്ങളുടെ വ്യത്യാസം ഹേതുവായി സാഹിത്യരൂപങ്ങൾക്കു തമ്മിൽ വ്യത്യാസം ജനിക്കുന്നു. കലാസൃഷ്ടികളുടെ രൂപഭേദങ്ങളേ സംബന്ധിച്ചു് പ്രസിദ്ധ ഇററാലിയൻ നിരൂപകനായ ബെനഡെറ്റോ ക്രോസെയും (Benedetto Croce) അദ്ദേഹത്തിന്റെ അമേരിക്കൻ ശിഷ്യനായ സ്പിങ്ങാൎണും (Spingarn) പുറപ്പെടുവിച്ചിട്ടുള്ള വിപ്ലവകരമായ അഭിപ്രായത്തെപ്പററി ഈ സന്ദൎഭത്തിൽ രണ്ടു വാക്കു് പറഞ്ഞേ മതിയാവൂ. കലാരൂപങ്ങളെ ആസ്പദിച്ചു് കലാസൃഷ്ടികളെ തരംതിരിക്കുന്നതു് ആശാസ്യമല്ലെന്നും, കലാരൂപങ്ങൾക്കു് തമ്മിലുള്ളതായി വിചാരിക്കപ്പെട്ടുവരുന്ന വ്യത്യാസങ്ങൾ മൌലികങ്ങളല്ല, കേവലം യാദൃച്ഛികങ്ങളാണെന്നുമാണു് ഇവരുടെ വാദം. ഇവരുടെ ദൃഷ്ടിയിൽ ഒരു നോവലിനും ഒരു നാടകത്തിനും തമ്മിൽ കലാപരമായ ഒരു വ്യത്യാസവുമില്ല. ഒരു നാടകത്തെ പ്രേക്ഷകരുടെ മുമ്പിൽ അഭിനയിക്കപ്പെടുന്ന ഒരു കലാസൃഷ്ടിയായിട്ടാണു് സാധാരണയായി പരിഗണിച്ചുവരുന്നതു്. എന്നാൽ ക്രോസേയുടെ ദൃഷ്ടിയിൽ ഈ പ്രേക്ഷകർ യഥാൎത്ഥമായി ഇല്ലാത്ത ഒരു കൂട്ടരാണു്,

സാഹിത്യരൂപങ്ങൾ.

"ഈ ബാഹ്യങ്ങളായ ഉപാധികളെല്ലാം (അതായത്, നാടകശാല, സ്റ്റേജ്, പ്രേക്ഷകർ എന്നിവ) കവിയുടെ ആത്മാവിനു പുറത്ത് കലാപരമായ പ്രാധാന്യമേയില്ലാത്ത കേവലം നിർജ്ജീവങ്ങളായ സാധനങ്ങളാണ്. കവിയുടെ കലയിൽ മാത്രമേ നാം അവയെ കണ്ടുപിടിക്കേണ്ടതിന് അന്വേഷിക്കേണ്ടതുള്ളൂ" എന്നാണ് ക്രോസെ പറഞ്ഞിട്ടുള്ളത്. കലാകാരനുണ്ടായ സൌന്ദര്യാനുഭവത്തിന്റെ ഐക്യം എല്ലാത്തരം സാഹിത്യരൂപങ്ങളിലും കാണുന്നതുകൊണ്ടാണ് രൂപങ്ങൾക്കു തമ്മിൽ മൌലികങ്ങളായ വ്യത്യാസങ്ങളില്ലെന്ന് ക്രോസെ പറയുന്നത്. ഈ വ്യത്യാസങ്ങൾ ആ ഐക്യം ധ്വനിപ്പിക്കുന്നതിന് ഉപയോഗപ്പെടുത്തുന്ന സാങ്കേതികമാർഗ്ഗങ്ങളുടെ വ്യത്യാസങ്ങൾ നിമിത്തം മാത്രം ജനിച്ചിട്ടുള്ളവയാകയാൽ അദ്ദേഹം അവ യാദൃച്ഛികങ്ങളാണെന്നു കരുതുകയും ചെയ്യുന്നു.

കലാസൃഷ്ടികളുടെ ആദ്ധ്യാത്മികനിരീക്ഷണഅംശത്തിന്, അഥവാ, അപരോക്ഷാനുഭൂതിക്ക്, സർവ്വപ്രാധാന്യം നൽകുന്ന ക്രോസെയ്ക്കു് കലാരൂപങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങളെ വിഗണിക്കാമെങ്കിലും, വായനക്കാരനിൽ, അഥവാ പ്രേക്ഷകനിൽ, ക്ഷോഭം ജനിപ്പിക്കുന്ന അതിന്റെ ശേഷിച്ച അംശത്തിന് പ്രാമുഖ്യം കൊടുത്തിരിക്കുന്ന നമുക്ക് രൂപങ്ങൾ തമ്മിലുള്ള വ്യത്യാസങ്ങളെ വിഗണിക്കാവുന്നതല്ല. നാം ഇവിടെ സ്വീകരിച്ചിരിക്കുന്ന വീക്ഷണകോടിയിൽകൂടി നോക്കിയാൽ അവയ്ക്കു് അതിയായ പ്രാധാന്യമുണ്ടെന്നും കാണാവുന്നതാണ്. ഒരു നോവലിനും ഒരു നാടകത്തിനും തമ്മിൽ, ഒരു സാഹിത്യകൃതി വായനക്കാരിൽ, അഥവാ, പ്രേക്ഷകനിൽ, ക്ഷോഭം ജനിപ്പിക്കണമെന്നുള്ള വീക്ഷണകോടിയെ ആസ്പദിച്ച്, സാരമായ വ്യത്യാസങ്ങളുണ്ട്. പ്രേക്ഷകരുടെ മുമ്പിൽ അഭിനയിക്കപ്പെടുന്ന ഒരു സാഹിത്യരൂപമാണല്ലോ നാടകം. അത് അഭിനയിച്ചുകാണുവാൻ വരുന്നവർ സാധാരണയായി അതിൽനിന്ന് വികാരപരമായ ക്ഷോഭമാണ്, വിവരണചാതുര്യത്തിൽനിന്നുള്ള രസമല്ല, പ്രതീക്ഷിക്കാറുള്ളത്. അതിനാൽ ഇതിനു പര്യാപ്തമായ സംഭവങ്ങളുടെ കലർപ്പ് ഒരു നാടകത്തിൽ ഉണ്ടായിരുന്നേ മതിയാവൂ. പിന്നെയും, ഒരു മൂന്നുനാലു മണിക്കൂ

റിലധികം പ്രേക്ഷകൎക്കു് നാടകശാലയിലിരിക്കുവാൻ സാധിക്കുകയില്ല. തന്നിമിത്തം ഒരു ക്ലിപ്തസമയത്തിനുള്ളിൽ ഒരു നാടകം പ്രസ്തുത ക്ഷോഭം ജനിപ്പിക്കുകയും വേണം. നേരേ മറിച്ചു് ഒരു നോവൽ പ്രേക്ഷകരുടെ മുമ്പിൽവച്ചു് അഭിനയിക്കുന്നതിനായി രചിച്ചിട്ടുള്ള ഒരു കൃതിയല്ല. വീട്ടിലിരുന്നു് അതിനെ യഥാസൌകൎയ്യം സാവധാനത്തിൽ വായിക്കാവുന്നതാണു്. അതിനാൽ നോവലിൻെറ സാങ്കേതികമാർഗ്ഗം നാടകത്തിൻേറതിൽനിന്നു വ്യത്യാസപ്പെട്ടിരിക്കയും ചെയ്യുന്നു.

കലാരൂപങ്ങൾക്കു തമ്മിൽ മൌലികങ്ങളായ വ്യത്യാസങ്ങളില്ലെന്നുള്ള ക്രോസേയുടെ തത്വപരമായ വാദത്തെ ഇവിടെ സ്വീകരിച്ചിരിക്കുന്ന പ്രായോഗികവീക്ഷണകോടിയെ ആസ്പദിച്ചു വിഗണിക്കാമെങ്കിലും, അതിൽനിന്നു പ്രായോഗികമായ ഒരു പാഠം പഠിക്കാനുണ്ടെന്നുള്ള സംഗതി വിസ്മരിക്കാവുന്നതല്ല. സാഹിത്യരൂപങ്ങൾക്കു തമ്മിലുള്ള വ്യത്യാസം എന്നും അചഞ്ചലമായിരിക്കുകയില്ലെന്നുള്ളതത്രേ പ്രസ്തുത പാഠം. സാഹിത്യത്തിൽ അവസാനമായി ഒരു സാഹിത്യരൂപം മാത്രമേ ശേഷിക്കുകയുള്ളു എന്നും, അതു നിരൂപണം മാത്രമായിരിക്കുമെന്നും, ഫ്രഞ്ചുസാഹിത്യകാരനായ അനറ്റോളെ ഫ്രാൻസ് ഒരിക്കൽ അഭിപ്രായപ്പെട്ടതു് ഇതിനെ ആസ്പദിച്ചായിരുന്നു. വിശാലമായ ഒരു വീക്ഷണകോടിയിൽക്കൂടി നോക്കിയാൽ, സകല കലാസൃഷ്ടികളും ജീവിതത്തിൻെറ ഒരു നിരൂപണമെന്നു പറയേണ്ടതായി വരും. അനറ്റോളെ ഫ്രാൻസിൻെറ അതിശയോക്തി നിറഞ്ഞ പ്രവചനം ഇന്നോ, നാളെയോ സംഭവിക്കുകയില്ലെങ്കിലും, അതിൽ സത്യത്തിന്റെ ഒരു അംശം അടങ്ങിയിട്ടുണ്ടെന്നു് ഇന്നത്തെ പാശ്ചാത്യസാഹിത്യത്തിൻെറ ഒരു പോക്കു സ്ഥാപിക്കുന്നുണ്ടു്. ഒരു സാഹിത്യരൂപം മറെറാന്നിൻെറ ആകൃതി പൂണ്ടുന്ന ഒരു പോക്കാണിതു്. ബെർണാർഡ് ഷായുടെ നാടകങ്ങളിൽ കാണുന്ന നടന്മാരോടുള്ള നിർദ്ദേശങ്ങളുടേയും രംഗവിധാനസൂചനകളുടേയും ബാഹുല്യത്തിൽനിന്നു് അവയ്ക്കു് ഏറെക്കുറെ നോവലുകളുടെ ഛായ ലഭിച്ചിട്ടുണ്ടു്. ആൽഡൌസ് ഹക്സ്‌ലിയുടെ ചില നോവലുകളിൽ നോവൽരൂപം പരിത്യജിച്ചു് ഉപന്യാസരൂപം പൂണ്ടുവരുന്നുള്ള ഒരു പോക്കു കാണാവുന്നതാണു്. ലിട്ടൺ സ്ട്രാച്ചിയുടെ പുതിയ റൊമാൻറിക്ക് രീതിയിലുള്ള

ജീവചരിത്രരചന ജീവചരിത്രത്തിനു നോവലിൻെറ രൂപം കൊടുക്കുന്നുമുണ്ടു്. ഈ ഗ്രന്ഥത്തിൽ ചേത്തിരിക്കുന്ന സാഹിത്യ രൂപവിവരണങ്ങളെ വായിക്കുമ്പോൾ, ഒരു സാഹിത്യരൂപത്തിന് മറെറാന്നിൻെറ രൂപം സ്വീകരിക്കുവാനുള്ള പോക്കിനെക്കൂടി ഓമ്മിക്കേണ്ടതാണു്.

രൂപങ്ങൾ തമ്മിൽ ലയിക്കുവാനുള്ള സാഹിത്യത്തിന്റെ ഈ പോക്കിന് മററു ചില കലകളെ അപേക്ഷിച്ചു് സാഹിത്യത്തിനുള്ള ഒരു പ്രത്യേകത കാരണമായിരുന്നേക്കാം. ഒരു നിമിഷനേരത്തെ സ്ഥിതിയെ മാത്രം ചിത്രീകരിക്കുന്നതിനാൽ കാലമെന്ന അംശം ഇല്ലാത്തതായ ചിത്രമെഴുത്തിനും പ്രതിമാശില്പത്തിനും, തുടൎന്നുണ്ടാകുന്ന സംഭവങ്ങളെ ചിത്രീകരിക്കുന്നതിൽനിന്നു് കാലമെന്ന അംശത്തിന് അതിയായ പ്രാധാന്യമുള്ളതായ സാഹിത്യത്തിനും തമ്മിൽ രൂപത്തെ സംബന്ധിച്ചു് ഒരു സാരമായ വ്യത്യാസമുണ്ടു്. ഒരു ചിത്രത്തിലും ഒരു പ്രതിമയിലും നമുക്ക് ഒററനോട്ടത്തിൽ അതതിൻെറ രൂപം കാണാവുന്നതാണു്. എന്നാൽ ഒരു സാഹിത്യകൃതി മുഴുവനും വായിച്ചതിനുശേഷവും ഒരു നാടകം മുഴുവനും അഭിനയിച്ചുകണ്ടതിനു ശേഷവും മാത്രമേ നമുക്കു് അതിന്റെ രൂപം കണ്ടുപിടിക്കുവാൻ സാധിക്കുന്നുള്ളു. അതിനാൽ സാഹിത്യത്തിൽ രൂപം കരു പിടിക്കാതെ ദ്രാവകസ്ഥിതിയിൽ കിടക്കുന്നതേയുള്ളു എന്നു പറയാം. ഇതുകൊണ്ടായിരിക്കാം ഒരു സാഹിത്യരൂപം മറെറാന്നിൻെറ രൂപം പൂണ്ടുന്ന പോക്കു് ഇതരകലകളെ അപേക്ഷിച്ചു് അധികമായി നാം സാഹിത്യത്തിൽ കാണുന്നതും.

ഇന്നത്തെ ഗദ്യത്തിൻെറ ഉത്ഭവം.

പ്രാചീനകാലം മുതൽക്കു ഭാഷയിൽ ഗദ്യകൃതികൾ ഉണ്ടായിരുന്നു എന്നു് ഇപ്പോൾ കണ്ടുപിടിച്ചിട്ടുണ്ടു്. എന്നാൽ ഇവയുടെകരുവു പിടിച്ചല്ല ഏറിയക്കുറും ഇന്നത്തെ ഭാഷാഗദ്യസാഹിത്യം രൂപീകരിക്കപ്പെട്ടിട്ടുള്ളതു്. ഇംഗ്ലീഷ്ഭാഷയാണു് പ്രായേണ ഇന്നത്തെ ഗദ്യത്തിനു മാതൃക നല്കിയതു്. ഈ മാതൃക പ്രധാനമായും സാങ്കേതികമാർഗ്ഗത്തിലും സാഹിത്യരൂപത്തിലും മാത്രമേ ഭാഷ സ്വീകരിച്ചിട്ടുള്ളു. ഓരോ ഭാഷയ്ക്കും ഓരോ പ്രത്യേകരീതിയുണ്ടെന്നു മുകളിൽ ചൂണ്ടി

ക്കാണിച്ചിട്ടുണ്ടല്ലോ. അതിനാൽ രീതിയേ സംബന്ധിച്ച് ഭാഷ ഇംഗ്ലീഷിനെ ഏറിയക്രമം മാതൃകയായി സ്വീകരിച്ചിട്ടില്ല; മലയാളഭാഷയ്ക്കു് ആ രീതി അതിൻെറ വ്യക്തിത്വം നശിപ്പിക്കാതെ സ്വീകരിക്കുവാൻ സാധിക്കുകയുമില്ല.

ഇന്നു് പദ്യത്തെക്കാൾ ഗദ്യത്തിനാണല്ലോ പ്രാധാന്യം കൂടിയിരിക്കുന്നതു്. മലയാളഗദ്യം ഇന്നും പുഷ്ടി പ്രാപിക്കാതെയിരിക്കുന്നുമുണ്ടു്. ഇവിടെ തിരഞ്ഞെടുത്തിട്ടുള്ള സാഹിത്യരൂപങ്ങൾ ഗദ്യത്തിലുള്ളവ മാത്രമാണു്. ഉപന്യാസം, നിരൂപണം, നോവൽ, റൊമാൻസ് (ചരിത്രനോവൽ), ചെറുകഥ, ഗദ്യനാടകം, പ്രഹസനം, ജീവചരിത്രം, ആത്മചരിത്രം എന്നു് ഒൻപതു പ്രധാന സാഹിത്യരൂപങ്ങളെ ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ടു്. പാശ്ചാത്യസാഹിത്യലോകത്തിലുള്ള ഗദ്യകാമഡി, ഗദ്യട്രാജഡി, ആത്മചരിത്രം (autobiography) മുതലായ ചില സാഹിത്യരൂപങ്ങൾ ഭാഷയിൽ ഇതുവരെ ഉണ്ടായിട്ടില്ലെന്നുവേണം പ്രായേണ പറയേണ്ടതു്. ഇവിടെ എടുത്തുകാണിച്ചിട്ടുള്ള സാഹിത്യരൂപങ്ങളിൽ പലതരങ്ങൾ പാശ്ചാത്യസാഹിത്യസംഹിതയിൽ കാണാമെങ്കിലും, അവയെല്ലാംതന്നെ ഭാഷയിൽ ജന്മമെടുത്തിട്ടില്ല. ഉദാഹരണമായി വ്യവച്ഛേദക, അഥവാ, മാനസികനോവലുകൾ (analytical or psychological novels) ഭാഷയ്ക്കു് ഇനിയും ലഭിക്കേണ്ടതായിട്ടാണിരിക്കുന്നതു്. ഭാഷയിലുള്ള നോവലുകൾതന്നെ അംഗുലീപരിമിതങ്ങളാണു്. റൊമാൻസ്, അഥവാ, ചരിത്രനോവലാണു് ഇന്നു ഭാഷയിൽ പ്രചുരമായി ഉണ്ടായിട്ടുള്ളതും ഉണ്ടായിക്കൊണ്ടിരിക്കുന്നതും. ഭാഷയുടെ പ്രസ്തുത ദാരിദ്ര്യംനിമിത്തം ചില സാഹിത്യരൂപങ്ങളേയും ചില സാങ്കേതികമാർഗ്ഗങ്ങളേയും ഉദാഹരിക്കുവാനായി ഗ്രന്ഥകർത്താവിനു് പാശ്ചാത്യഭാഷകളിൽനിന്നു ഭാഷയിൽ വന്നിട്ടുള്ള തർജ്ജിമകളെ അഭയംപ്രാപിക്കേണ്ടി വന്നു. ആത്മചരിത്രത്തെ ഉദാഹരിക്കുവാനായി രണ്ടു പ്രത്യേക തർജ്ജിമകളും ചെയ്തിട്ടുണ്ടു്.

ഭാഷയുടെ ദാരിദ്ര്യം.

ഭാഷാഗദ്യസാഹിത്യം ഇംഗ്ലീഷ്സാഹിത്യത്തെ ആസ്പദിച്ചാണു വളൎന്നിട്ടുള്ളതു്. പാശ്ചാത്യസാഹിത്യകൃതികളുടെ മാതൃകകളെ അനുകരിക്കുന്ന പോക്കു് ഇന്നു് അല്പം മന്ദീഭവിച്ചി

ട്ടുള്ളതുപോലെ തോന്നുന്നു. ബംഗാളിയിലും ഹിന്ദിയിലുമുള്ള ഭ്രമമാണ് ഇതിനു കാരണമെന്നു പറയാം. ഇതു് ഒരു പിന്നോക്കം പോകുന്ന വ്യതിചലനമാണെന്നു ചൂണ്ടിക്കാണിക്കാതെ ഗത്യന്തരമില്ല. മലയാളത്തെപ്പോലെ പ്രത്യേകിച്ചു് ഗദ്യസാഹിത്യത്തെ സംബന്ധിച്ചു്, പാശ്ചാത്യസാഹിത്യത്തെ ആശ്രയിച്ചു വളൎന്നുവരുന്ന ബംഗാളിസാഹിത്യത്തേയും ഹിന്ദിസാഹിത്യത്തേയും ശരണം പ്രാപിക്കുവാൻ വേണ്ടി പാശ്ചാത്യസാഹിത്യം ഉപേക്ഷിക്കുന്നതു്, വിശ്വവിഖ്യാതനായ ഒരു ചിത്രമെഴുത്തുകാരന്റെ അസ്സൽ ചിത്രത്തെ പരിത്യജിച്ചു് അതിന്റെ അച്ചടിപ്രതികളെ വാങ്ങിക്കുന്നതിനു തുല്യമാണെന്നു പറയാവുന്നതാണ്.

ഈ ഗ്രന്ഥത്തെ കേവലം ഒരു ഗദ്യമഞ്ജരിയായും, രീതിയെപ്പററി പ്രതിപാദിക്കുന്ന പ്രൊഫസ്സർ ഏ. ആർ. രാജരാജവൎമ്മയുടെ സാഹിത്യസാഹ്യത്തിന്റെ പരിശിഷ്ടമായിട്ടുള്ള ഒരു പ്രാഥമികഗദ്യസാഹിത്യലക്ഷണഗ്രന്ഥമായും ഉപയോഗപ്പെടുത്താവുന്നതാണ്. ഇതിന്റെ ഇപ്പോഴത്തെ അച്ചടിരീതി കൊണ്ടു് ഇതിനു് ഒരു ഗദ്യമഞ്ജരിയുടെ ഛായ കൂടുതലായിട്ടുണ്ടെങ്കിലും, മുഖവുര ഗ്രന്ഥത്തിന്റെ ഒന്നാം അദ്ധ്യായമാണെന്നും, വലിയ അക്ഷരത്തിൽ അച്ചടിച്ചിട്ടുള്ളതു് ചെറിയ അക്ഷരത്തിൽ ആണെന്നും, ചെറിയ അക്ഷരത്തിൽ അച്ചടിച്ചിട്ടുള്ളതു് വലിയ അക്ഷരത്തിലാണെന്നും സങ്കല്പിക്കുന്നതായാൽ, ഇതു സാധാരണ രീതിയിലുള്ള കേവലം ഒരു ഗദ്യസാഹിത്യലക്ഷണഗ്രന്ഥമായിത്തീരുകതന്നെ ചെയ്യും.

രീതിയുടെ വൈവിധ്യത്തിനല്ല, സാങ്കേതികമാൎഗ്ഗങ്ങളുടേയും സാഹിത്യരൂപങ്ങളുടേയും വൈവിധ്യത്തിനാണ് ഈ ഗ്രന്ഥത്തിൽ പ്രാധാന്യം നൽകിയിരിക്കുന്നതു്. ഗദ്യസാഹിത്യത്തിലുള്ള മിക്ക പ്രധാന സാഹിത്യരൂപങ്ങളേയും സാങ്കേതികമാൎഗ്ഗങ്ങളേയും ഇതിൽ പ്രായേണ ഉദാഹരണസഹിതം വിവരിക്കുവാൻ ശ്രമിച്ചിട്ടുണ്ടു്. ഇതിൽ ചേൎത്തിട്ടുള്ള സാഹിത്യരൂപങ്ങളുടെ മാതൃകകൾ തിരഞ്ഞെടുക്കുന്നതിൽ കോപ്പിറൈറ്റ് അവകാശങ്ങളും ഭാഷയുടെ ദാരിദ്ര്യവും പ്രസാധകനെ കുറെ അധികം വിഷമിപ്പിച്ചിട്ടുണ്ടു്. സാഹിത്യവിദ്യാൎത്ഥികൾക്കു പുറമേ, ഒരു ലക്ഷണഗ്രന്ഥമെന്നു

നിലയിൽ ഇതു് ഗദ്യസാഹിത്യനിർമ്മാതാക്കൾക്കും നിരൂപക ന്മാർക്കും അല്പമെങ്കിലും ഉതകുമെന്നു വിശ്വസിക്കുന്നു. ഭാഷാ ഗദ്യസാഹിത്യരൂപങ്ങളുടെ ബാഹുല്യവും വൈവിധ്യവും വർദ്ധിപ്പിക്കുവാൻ ഈ കൃതി അല്പമെങ്കിലും സഹായിക്കുമെങ്കിൽ ഇതിന്റെ ഗ്രന്ഥകർത്താവും പ്രസാധകനും കൃതാർത്ഥരായിത്തീരുന്നതാണു്. അവസാനമായി "കേരളവർമ്മദേവ"നിൽ നിന്നു് ഒരു ഭാഗം ഉദ്ധരിക്കുവാൻ അനുവാദം തന്നതിനു് ശ്രീമാൻ എം. ആർ. ബാലകൃഷ്ണവാര്യർ എം. എ-യോടും, "ജൂബിലി" മുഴുവനും, "കല്ലും നെല്ലും" എന്ന കൃതിയിലെ ഏതാനും ഭാഗങ്ങളും ഉദ്ധരിക്കുവാൻ അനുവാദം തന്നതിനു് ശ്രീമാൻ കെ. പി. ശങ്കരമേനോൻ ബി. എ. ബി. എൽ-നോടും, "വെള്ളപ്പൊക്കത്തിൽ" എന്ന ചെറുകഥ ഉദ്ധരിക്കുവാൻ അനുവാദം തന്നതിനു് ശ്രീമാൻ തകഴി ശിവശങ്കരപ്പിള്ള യോടും ഗ്രന്ഥകർത്താവും പ്രസാധകനും കൃതജ്ഞത പ്രകടിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം
30—3—'37.

എ. ബാലകൃഷ്ണപിള്ള.

# INTRODUCTION

Literature can be approached, from two stand-points, viz. that of a reader and that of a craftsman. To-day, students approach literature with the reader's mentality, since the object of our present day system of education is rather to train them to appreciate literature than to create it. We need not wonder at this state of affairs in a system which has kept general education separate from vocational education.

**Study of literature in the old system of education**

Recently, however, there is some change in this state of affairs in India. The system of mixing up a small dose of vocational education with general education has recently been adopted in many places here. The object of vocational education is admittedly the acquisition of skill in the making of things. It is with the object of making the study of literature useful, not merely for the appreciation of literature but also for the creation of it, that we have, in the spirit of the above mentioned reform, selected and arranged in a novel manner the prose pieces in this work. This method could not but help to some extent at least in making the pupils who are naturally gifted with a taste for literature into good craftsmen in that art. Besides, since art really consists in skill in the making of things, and since this constructive skill is indispensable in every creation by man, this new method, on account of its reminding men in every constructive effort of theirs of the necessity of skill, will surely help even those who have no intention of following literature as a profession, in leading life in an efficient manner.

**Study of literature in the new system**

*Poeta nascitur non fit.* Though there is truth in this maxim, we must consider side by side with it the following words of Dandi:—

**Craftsmanship could be taught**

"Naisargikī ca pratibhā
Srutam ca bahu nirmalam
Amandasca abhiyogo'syah
Kāranam kāvyasampadah."

Dandi tells us here that, for the acquisition of literary skill, genius, learning and application are needed. The last two could be acquired if one has a mind for it. In fact, we can say that there are two important elements in a literary work. These are spiritual or mental perception and the power to move the mind of the reader. The power to move the mind of the reader consists mainly of skill in preventing him from thinking or feeling the wrong thing, in discouraging irrelevant associations, and in keeping his mind always moving in the desired direction. This power to move the mind of the reader could be acquired by education. And this is what we mean when we say that craftsmanship in literature can be taught.

It is through *technique* and *style* that a literary work succeeds in moving the mind of the reader. *Technique* is the creative action of the literary artist on his materials, ie, on material objects, human character, emotions and actions etc., or to put it in the language of the Indian rhetoricians, on his *Vibhavana* elements. He will have to make a selection from his materials after rejecting many of them. Moreover, he will have to cut short even those materials which he has accepted to order to make them suitable for his work. Hence it is that Henri Lavedan, the French dramatist, has defined *technique* as a rearrangement of life. We can take as examples of *technique* the *external technique* or *classic* method of approaching the subject, for the most part, through the visible only; the *internal technique* or *romantic* method of approaching the subject, for the most part, through those which could be felt by the mind; the *realistic technique* which faces Nature; and the *romantic technique* which turns its face away from Nature and lives in the world of imagination only.

**Technique**

*Style* is the transference of *value*, which has induced the artist to make a selection from his materials, from his mind to his work through the means of his *medium* ie, words and thought—forms. Practically this is what Stendhal, the great French writer, means when he defines style thus:—"Le style c'est ajouter à une pensée donnée toutes les circonstances propres à produire tout l'effet que doit produire cette pensée." That is, to say, style consists in adding to a given thought all the cir-stances calculated to produce the whole effect that the thought ought to produce. *Technique* has relation to the materials of the artist, and *style* to his medium.

Style

Style can be dissolved into its two elements viz. word-style, which is mainly based on the sound of words and sentences, and thought-style which is mainly based on thought-forms. Since literature is an audible art, it is the duty not merely of the verse-writer but of the prose-writer also to take care to produce a pleasing sensation to the ears. It is, however, necessary to bear in mind that style in poetry and style in prose will not be alike, and that it is a vice for the prose-writer to imitate the poetic style. The things to be carefully attended to in word-style are purity of words, the position of words and phrases, the structure of clauses, the manner of constructing the sentence by combining the clauses, the construction of the paragraph etc The con-struction of the sentence by the combination of clauses is the most important among these things. In thought-style, we have mainly to consider the juxtaposition of words and phrases from the stand-point of meaning. The *lalita* and the *kathina*, the *komala* and the *karkasa*, the *sarasa* and the *sushka* are examples of different kinds of thought-style.

Styles will vary in accordance with the varying characteristics of languages and the varying inherited cha-racteristics of individuals. Suppose that two men are born with the same mental and physical nature at the same moment under precisely the same social circumstances in two coun-tries using two different languages, and that they try to

deliver the same message to the world. Here, in spite of these similarities, their messages will differ on account of the difference between the languages used for delivering them. Similarly, one individual's style will never be exactly like that of another. A man's style will surely indicate the idiosyncrasies of his nature. Hence the saying *Le style c'est l'homme.* From the style it is possible, speaking generally, to find out a man's mental and emotional nature. One man's style might reveal a tendency towards exaggeration, towards self-revelation, towards emphasis of one side of a question only. The style of another might reveal a tendency to reserve, to diminished tone in colouring, and to parsimony of rhetorical resource. "Sincerity and affectation, gaiety and melancholy, piety and scepticism, austerity and sensuality penetrate style so subtly and unmistakably that a candid person cannot pose as the mere slave of convention, a boon companion cannot pass muster for an anchorite, the founder of a religious sect can not play the part of an agnostic." This opinion of John Addington Symonds is due to the peculiar nature of style pointed out above.

We have not dealt with style in this book since there is already in the Malayalam language a standard work dealing with it, viz. *Sahityasahayam*, and since even under the present system of education, style is taught in the composition classes of High Schools and Colleges. But we have described the *techniques* of the various literary forms here, because students are not usually taught *technique* and because a knowledge of the various *techniques* is indispensable for the creation of works of literary value.

Besides the description of the various *techniques*, another novel feature of this work is the classification and arrangement of the prose pieces selected according to their literary form or *genre* and the description of the general characteristics of each literary *genre*. There will be a unity in the aesthetic experience of the artist, and it is this unity which art-forms symbolize. This symbolization can be effected through

**Literary forms or genre**

different *techniques.* It is due to the differing *techniques* used for this symbolization that different literary forms arise. It is necessary here to say a few words regarding the revolutionary opinion of the famous Italian critic Benedetto Croce and of his American follower Spingarn regarding the differences between art-forms. They are of opinion that it is not advisable to classify works of art according to art-forms, and that the difference between one art-form and another is not fundamental but only accidental. In their eyes, there is no real artistic difference between a novel and a drama. A play is usually regarded as an art-form performed before an audience. But to Croce the audience is non-existent. He says: "All these external conditions (ie, the theatre, the stage, the mob) are merely dead material which has no aesthetic significance outside the poets' soul; and only in the poet's art should we seek to find them." It is because the unity of the aesthetic experience of the artist is found in all art-forms that Croce has opined that there is no fundamental difference between one art-form and another. And he regards these differences as accidental because they arise merely from the differences between the *techniques* employed to symbolize that unity.

Croce who has emphasised the element of spiritual preception or intuition in art can afford to neglect the differences between art-forms. But we, who have emphasised the other element in a work of art viz. the power of moving the reader or the spectator, cannot neglect the difference between one art-form and another. From our stand-point, these differences are fundamental. There is a world of difference between a novel and a drama from the stand-point of one who considers that a literary work should move the reader's or the spectator's mind. A drama is a literary form performed before an audience. Those who come to see its performance expect ordinarily from it emotional excitement and not pleasure from its descriptive skill. Hence the technique necessary for creating this excitement is a *sine qua non* for a drama. Again, the spectators could

not afford to remain in the theatre for more than three or four hours. Hence the drama should create the emotional excitement required within a limited time. On the other hand, a novel is not a work designed to be performed before an audience. People could read it leisurely from their homes. Hence the *technique* of the novel will differ from that of the play.

Though we can neglect, from the stand-point accepted here, Croce's doctrine that there is no fundamental difference between one art-form and another, yet it is necessary to point out that we can learn a practical lesson from it, viz. that the difference between one art-form and another will never remain immutable. It is on the basis of this fact that Anatole France, the French writer, has once stated that only one literary form will survive in the end, viz. criticism. From a broad stand-point, we must admit that all works of art are at bottom criticisms of life. Though this opinion of Anatole France is an exaggerated one, and though it will not become a *fait accompli* in the near future, yet we can discern an element of truth in it when we notice one peculiar tendency in modern European literature. This is the tendency of one literary form to assume the form of another. The elaborate stage directions found in Bernard Shaw's plays make them assume to some extent the form of novels. A tendency can be perceived in Aldous Huxley's novels to assume the form of the Essay. The romantic *technique* adopted by Lytton Stratchey in his biographies has given the form of a novel to his biographies. Hence, it is advisable to remember this fact when one reads the characteristics of the various literary forms dealt with in this book.

The tendency of one art-form to assume the form of another is more noticeable in the art of literature than in the other arts; and this might be due to a peculiarity of the art of literature. There is an important difference between painting and sculpture on the one side, and literature on the other. The former depict the position at one moment of existence, while the latter depicts the positions in continued

moments of existence. Hence painting and sculpture are arts in which no time-factor is involved, while in literature the time-factor is important. We can see at once the form as a whole in a painting or in a piece of sculpture, while in a work of literature, such as a drama or a novel, the form is latent in it until the end and it is only at its end that we perceive its form. Hence we can state that form is in a fluid condition in literature. It is perhaps this which has strengthened the tendency of one form to assume the form of another in literature more than in the other arts.

It is now known that there existed prose works from ancient times in the Malayalam language. But modern Malayalam prose is not created for the most part on the model of this ancient prose. It is the English language which has furnished the model for modern Malayalam prose. It is however necessary to point out that modern Malayalam prose has taken the English language as a model only for some of its *techniques* and literary forms. We have pointed out above that each language has a peculiar genius of its own which is not found in another. Hence modern Malayalam has not in the main adopted the English style and it is impossible for Malayalam to do so without sacrificing its individuality.

**The origin of modern Malayalam prose**

This is an age in which prose has gained the mastery over poetry. And it is Malayalam prose which remains still undeveloped. We have selected only the literary forms in prose in this work. Here we have dealt with nine important literary forms viz. the Essay, Literary criticism, the Novel, the Romance, the Short story, the modern Prose Drama, the Farce, the Biography and the Autobiography. The modern Prose Drama, Autobiography etc— forms which are found in abundance in European literature— are conspicuous by their absence in modern Malayalam literature. There are many varieties in European literature of the literary forms described in this book but these varieties have

**The poverty of Malayalam prose literature**

not come into existence in Malayalam. For instance, Malayalam literature is still lacking in the Analytical or Psychological novel. The number of social novels in Malayalam is very limited, though there are many historical novels in existence. And it is historical novels that are still being turned out in dozens year after year in our language. On account of this poverty of the Malayalam language, the author of this work had to resort to a few existing translations of European literary classics for the purpose of illustrating certain literary forms and certain varieties of literary forms. In two cases, viz. for the purpose of illustrating the two varieties of the autobiography, the author had to make special translations also from two European classics.

Modern Malayalam prose literature has grown through the help of English literature. It appears, however, that there is at present, a slackening of this process, and this is due to the craze for Bengali and Hindi literature. We are of opinion that this is a retrograde step. To accept as models the Bengali and the Hindi literatures, especially the Prose literatures of these two languages which, like Malayalam, have grown and are growing with the help of European literature, after abandoning the model of the latter is, in our eyes, like buying a printed copy of a painting by a master painter after throwing away the original of that masterpiece.

This book might be used both as an anthology of modern Malayalam prose and as an elementary treatise on craftsmanship in modern Malayalam prose literature. Hence it will form a supplement to Professor A. R. Rajaraja Varma's *Sahityasahyam* which deals with style in the Malayalam language. Though on account of the manner of the printing of this book, it has more of the form of an anthology than of a treatise on craftsmanship, one has only to imagine that the matter printed in pica type is really in small pica and *vice versa*, and that the Introduction is really a part of the body of the book, to convert it into a book on craftsmanship in the orthodox format.

We have given prominence in this book not to variety in style but to variety in *techniques* in modern prose. The author's hands were to some extent fettered in this by copyrights and the poverty of the Malayalam language itself. We hope that this book will prove useful to some extent at least, not merely to students, but also to book-reviewers and authors. The author of this work and its publisher will be gratified if it will prove helpful in increasing the number and variety of literary forms in modern Malayalam prose literature. Finally, the author and the publisher thank Messrs. M. R. Balakrishna Varier, M. A, K. P. Sankara Menon, B. A. B. L, and Thakazhi Sivasankara Pillai for their kind permission to take extracts from their works.

TRIVANDRUM, } **A. Balakrishna Pillai.**
30—3—'37. }



# രൂപമഞ്ജരി.

---

## ഉപന്യാസം:—

ഉപന്യാസം (Essay) ഒരു വിഷയത്തെ പററിയുള്ള സ്വാഭിപ്രായപ്രകടനമാകയാൽ അതിൻെറ രൂപം ഉപപാദനരൂപത്തിലായിരിക്കും. ജീവിതത്തിൻെറ സകല വശങ്ങളും അതിൻെറ പരിധിയിൽ ഉൾപ്പെടുമെങ്കിലും, വാസ്തവത്തിൽ, വ്യക്തിപരമായ വീക്ഷണകോടിയിൽക്കൂടി കാണാവുന്നതും, വ്യക്തിയുടെ പ്രത്യേകമുദ്ര പതിഞ്ഞതുമായ ജീവിതമാണ് അതിന്റെ വിഷയം. വായനക്കാരനിൽ തത്തുല്യമായ ഒരു സ്വാഭിപ്രായപ്രകടനഭാവം ജനിപ്പിച്ച് അയാളുടെ അനുഭവത്തിന്റെ പരപ്പു വർദ്ധിപ്പിക്കുന്നതിലാണ് ഉപന്യാസത്തിൻെറ ആകർഷണശക്തി സ്ഥിതിചെയ്യുന്നത്. ഉപന്യാസകാരൻെറ ഇടുങ്ങിയ അഹന്തയിൽ യഥാർത്ഥമായ സ്വാർത്ഥത കാണുകയില്ല. "ഞാൻ", "എനിക്ക്" എന്നുള്ള പദങ്ങൾ അയാൾ പല തവണയും ആവർത്തിച്ചേക്കാം. എന്നാലും അയാൾക്കു വായനക്കാരൻെറ കൌതുകം നിലനിർത്തിക്കൊണ്ടു പോകേണ്ട കർത്തവ്യമുള്ളതിനാൽ, അയാൾ മനുഷ്യവർഗ്ഗത്തെ പൊതുവെ സ്പർശിക്കുന്ന വിഷയങ്ങളേയോ, മനുഷ്യവർഗ്ഗത്തിനു പൊതുവെ കൌതുകം തോന്നാനിടയുള്ള കാര്യങ്ങളേയോ പററി മാത്രമേ പ്രതിപാദിക്കുകയുള്ളു. നിത്യജീവിതത്തിൻെറ സ്വാഭിപ്രായസംയുതമായ ചിത്രവും വിമർശവും ഉപന്യാസത്തിന്റെ വിഷയമായിത്തീരാം. ഇംഗ്ലണ്ടിലെ അഡ്ഡിസൺ മുതലായ പല പ്രസിദ്ധ ഉപന്യാസകാരന്മാരും ഇവയെ വിഷയമാക്കിയിരുന്നതും ഇവിടെ സ്മരണീയമാണ്.

ഉപന്യാസം ഇംഗ്ലീഷിൽനിന്നു ഭാഷയിലേക്കു സ്വീകരിച്ചിട്ടുള്ള ഒരു സാഹിത്യരൂപമാണ്. അതിൽ അംഗീകരിച്ചിട്ടുള്ള സാങ്കേതികമാർഗ്ഗങ്ങളുടെ വ്യത്യാസത്തെ ആസ്പദിച്ച് ഉപന്യാസത്തെ രണ്ടു തരങ്ങളായി വിഭജിക്കാം. ഒന്നാമത്തെ തരത്തിൽ ഉപന്യാസകാരൻ ഒരു ക്രമവും മുറയും സ്വീകരിക്കുന്നില്ലെന്നു തോന്നിക്കുന്ന വിധത്തിൽ, അയാൾ ഒരു വാദമുഖത്തിൽനിന്നു മറെറാന്നിലേക്കു ചാടുകയും, അതിനേയും പൂർത്തിയാക്കാതെ വീണ്ടും ആദ്യത്തേതിലേക്കു തിരിച്ചു വരുകയും ചെയ്യുന്നതിനു പുറമേ, പ്രകൃതവിഷയത്തോടു സാംഗത്യമില്ലെന്നു തോന്നിക്കുന്ന കാര്യങ്ങളെ ഉപന്യാസത്തിൽ വലിച്ചുകൊണ്ടുവരാൻ ശ്രമിക്കുകയുംകൂടി ചെയ്യുന്നു. ഇത്തരം ഉപന്യാസത്തിൻെറ ഉപജ്ഞാതാവ് ഫ്രഞ്ചുസാഹിത്യകാരനായ മൊണ്ടെയിൻ (Montaigne) ആണ്. ഈ രീതിയെ മാതൃകയാക്കി ഇംഗ്ലീഷ് സാഹിത്യകാരന്മാരായ

ഗോൾഡ്സ്മിത്ത് മുതലായവർ ഇതിനെ പരിപൂൎണ്ണത പ്രാപിപ്പിക്കുക യുണ്ടായി. ഈ തരത്തിലുള്ള ഒരു ഉപന്യാസമാണ് ഇവിടെ ആദ്യ മായി ചേൎത്തിട്ടുള്ള "സമസൃഷ്ടികൾ."

രണ്ടാമത്തെ തരത്തിലുള്ള ഉപന്യാസം ഇംഗ്ലീഷിൽ ആദ്യമായി പ്രചാരത്തിൽ വരുത്തിയതു് ബേക്കൺ (Bacon) ആണ്. ഒന്നാ മത്തെ തരത്തിൽ കാണാവുന്ന വാദകോടികളിൽനിന്നുള്ള വ്യതി യാനമോ, അസാംഗത്യമോ ഇതിൽ ഉണ്ടായിരിക്കുന്നതല്ല. ഓരോ വാദമുഖത്തേയും പൂൎണ്ണമായി വാദിച്ചുതീൎന്നതിനു ശേഷമേ ഇതിൽ മറെറാന്നിലേക്ക് ഉപന്യാസകാരൻ കടക്കുകയുള്ളു. ഇത്തരം ഉപന്യാ സങ്ങളിൽ വെറും യുക്തിപരമായ പ്രതിപാദനം മാത്രം പൊന്തിച്ചു നിന്നാൽ, അതൊരു വെറും ശാസ്ത്രീയലേഖയല്ലാതെ സാഹിത്യപര മായ ഒരു ഉപന്യാസമായിത്തീരുന്നതല്ല. വിഷയത്തെ ചമൽക്കാര പരമായി പ്രതിപാദിച്ചാൽ മാത്രമേ അതിന് ഉപന്യാസങ്ങളുടെ കൂട്ട ത്തിൽ ഒരു സ്ഥാനമുണ്ടായിരിക്കുകയുള്ളു. പത്രപ്രവൎത്തനത്തിന്റെ പ്രചാരം ഭാഷയിലുള്ള പ്രസ്തുത രണ്ടാമത്തെ തരം ഉപന്യാസങ്ങളെ വൎദ്ധിപ്പിച്ചിട്ടുണ്ട്. എന്നാൽ അവയിൽ ഭൂരിഭാഗത്തേയും, അവയുടെ നിൎമ്മാണത്തിലുള്ള അലസത നിമിത്തം, സാഹിത്യപരമായ ഉപന്യാ സങ്ങളെന്നു പരിഗണിക്കാവുന്നതല്ല. ഇവിടെ ചേൎത്തിട്ടുള്ള "ഉച്ചാ രണം" എന്ന ഉപന്യാസം പ്രസ്തുത രണ്ടാമത്തെ തരത്തിൽ ഉൾപ്പെ ടുന്നതാണ്.

# I. സമസൃഷ്ടികൾ.

ജനങ്ങളുടെ ബുദ്ധിയുടെ അപകടത്തം നോക്കൂ. ലോക ത്തിൽ എത്രയോ ജാതി സൃഷ്ടികളുണ്ട്. പക്ഷി, മൃഗം, വൃക്ഷം, ലതാ, നദി, നീരദം, നാട്ട്, കാട്ട്, മല, മരുഭൂമി, കായൽ, കടൽ എന്നുവേണ്ട, "സൃഷ്ടക്കൂട്ടങ്ങളിച്ചൊന്നവയുമിതിലണ യാത്തുള്ളതും" വേണ്ടുവോളം വാരി വിതറീട്ടുള്ളപ്പോൾ, അസ്മ ദാദികളായ മനുഷ്യൎക്ക് മാത്രം എന്താണാവോ വിശേഷം. ബ്രഹ്മാവ് പടച്ചുവിടുന്നതൊക്കെ ആൎക്കുവേണ്ടിയാണെന്നു മാനുഷകീടങ്ങൾ സംശയിച്ചിട്ടേ ഇല്ല. മനുഷ്യൎക്കുവേണ്ടി അവരുടെ സുഖത്തിന്നു മാത്രം; എന്താണിതിൽ ശങ്കിക്കാനു ള്ളതു്? ദരകൃഷിക്കു മോഹമുള്ളവർ കാടുവെട്ടിത്തെളിച്ചോളു. പൊഴ നികത്തിക്കോളു. പാൽ വേണോ? പശുവിനെ കറ

ക്കുവാൻ വിരോധമില്ല. പക്ഷെ കുട്ടിയെ തോല്പിച്ചിട്ടു വേണം. നടക്കാൻ വയ്യെങ്കിൽ കഴുത വേണോ കഴുത, കുതിര വേണോ കുതിര, കരി വലിക്കാൻ കഷ്ടിക്കണ്ട; കന്നാലിയുണ്ടു്. തീററി കൊടുക്കണമെന്നുമില്ല. എല്ലു പുറത്തേക്കു പൊട്ടിപ്പുറപ്പെടാതെ തോലു സൂക്ഷിച്ചുകൊള്ളും. പ്രാണനെ മാത്രം അടച്ചുപിടിച്ചാൽ മതി. വെറുതെയാണോ വായ് അടച്ചുകെട്ടുന്നതു്? ഏഴുനില മാളികയ്ക്കു് മരത്തിനു വേണ്ടി ബുദ്ധിമുട്ടരുതു്. കാടു വെട്ടിത്തെളിക്കാമല്ലോ. പക്ഷികളോ, മൃഗങ്ങളോ വല്ലതുമുണ്ടെങ്കിൽ എവിടെയെങ്കിലും പോയി ചാവട്ടെ. ആരുമറിയാതെ കാട്ടിൽ ഒളിച്ചിരിക്കാനെന്താ? മാംസത്തിനു രുചിയുള്ളവരൊക്കെ കാട്ടിലേക്കു കടക്കാം. സകലതും അവിടെ തയാറുണ്ടു്. ചെന്നു വിവരം വെടിപൊട്ടിച്ചറിവുകൊടുത്താൽ വേണ്ടതൊക്കെ ചാടിയോടി വന്നു് കാക്കൽ വീണുകൊള്ളും. മാൻപേടയുണ്ടെങ്കിൽ വിട്ടയയ്ക്കരുതേ. കണ്ടാലും നന്നു്, തിന്നാനും കൊള്ളാം. ഉപദ്രവമൊട്ടില്ലതാനും. ആനയാണെങ്കിൽ ചേനയുടെ മാതിരി വേണം, കുഴികുത്തി മൂടണം. കൊള്ളരുതേ പണി? കാടു് മനുഷ്യരുടെ തോട്ടമോ കലമറയോ എന്നു മനസ്സിലാവുന്നില്ല. കാടുകേറാൻ പേടിയുള്ളവരോ, തോക്കെടുത്തു ശീലമില്ലാത്തവരോ ഉണ്ടെങ്കിൽ, അത്യാവശ്യമൊക്കെ നാട്ടിലും ശേഖരിച്ചിട്ടുണ്ടു്. പൂവൻകോഴിയുടെ പൂവ് പൂജയ്ക്കു കൊള്ളില്ലെങ്കിൽ തൊപ്പിക്കായിക്കോട്ടെ. വെളുപ്പിനെഴുനീററു "കൊക്കരേക്കോൽ" എന്നു പ്രാർത്ഥിച്ചതുകൊണ്ടായില്ല. അരക്കോൽ നീളമെങ്കിലും കൊക്കിനുണ്ടെങ്കിൽ ഒന്നു പൊരുതിക്കളയാമെന്നായിരിക്കാം. അതൊന്നും പററില്ല. താറാവിൻെറ കൊക്കിനു നീളം പോരാഞ്ഞിട്ടാണോ? ചിറകു ഭംഗിക്കു മാത്രം ആയാൽ പോരാ. പറക്കാൻ ശീലം വേണം. ആടുകളും തൊണ്ട ഇടറിക്കൊണ്ടു് "ഇമ്പേ" എന്നു നിലവിളിക്കുന്നതിൻെറ അർത്ഥം ആരെങ്കിലും ഓർക്കുന്നുണ്ടോ? സമസൃഷ്ടികളിൽ "ഇഷ്ടം" വേണേ എന്നു പറകയാണു്. അതു് "ഇമ്പേ എ എ" "ഇളമ്പേ" എന്നു പേടിച്ചു വിറച്ചുകൊണ്ടു് പഴേ ഭാഷ സംസാരിക്കാതെ ധൈര്യത്തോടുകൂടി "ഇഷ്ടേ" എന്നു പറഞ്ഞാൽ ഭേദമുണ്ടായിരുന്നു. പക്ഷേ ഇഷ്ടം ഭക്ഷിക്കാനാകുമോ എന്നേ സംശയമുള്ളു. ചെമ്മരി

യാടിന്റെ പുറത്തു കമ്പിളിരോമംകൊണ്ടു പുതപ്പുണ്ടല്ലോ എന്നൊരു ധൈര്യമാണ്. ആ അഭിമാനം വേണ്ട. മേൽ ക്ഷൌരം കഴിച്ചല്ലാതെ കഴുത്തിൽ കത്തിവെയ്ക്കില്ല. പ്ലേഗ് ദീനത്തിനു പ്രത്യേകിച്ചൊരു പ്രത്യൌഷധം കണ്ടുപിടിച്ചിരിക്കുന്നു. എലിവധം പലവട്ടമായിട്ടു കഴിച്ചാൽ മതി. ഇതു കൊണ്ടായിരിക്കാം കൊളംകോരികൾക്കു എലിച്ചാറിതു പത്ഥ്യമായതു്. "അഹിംസാ പരമോ ധർമ്മഃ" എന്നതു മൂക്കററം ചെലുത്തിക്കഴിഞ്ഞാൽ, കൂടാതെ നിവൃത്തിയില്ലെങ്കിൽ കുറച്ചുനേരം ജപിക്കാം. അമ്പ! മനുഷ്യരുടെ സ്വാതന്ത്ര്യം! അവർക്കുള്ളൊരഹംഭാവം! ഈ വർത്തമാനമെങ്ങാനും ബ്രഹ്മാവു് കേട്ടാൽ അന്നു കഴിഞ്ഞു നിങ്ങളുടെ കഥ. കുറെ കൃത്തമുഖവും വാലും ബ്രഹ്മലോകത്തിൽ നിന്നു വരുന്നതു കാണാം. മുഖം മാറി വാലുംവച്ചു് നാലു കാലിന്മേൽ നടക്കുകയേ പിന്നെത്തരമുള്ളു. കുരങ്ങന്മാരിൽനിന്നാണു് മനുഷ്യരുണ്ടായതെന്നു പറയുന്നവർക്കു് മനുഷ്യർ കുരങ്ങന്മാരാകുന്നതു കാണാറാവും. കുററമാണോ മനുഷ്യർ ശ്വാസം വലിക്കുമ്പോൾ കൂടി കാലക്കോഴി വന്നിരുന്നു് "കുത്തിച്ചുട്ടു, കുത്തിച്ചുട്ടു" എന്നുരുവിടുന്നതു്. എങ്ങിനെയാണു് ഇങ്ങനെയുള്ളവരുടെ നേരെ വെറുക്കാതിരിക്കുക!

മനുഷ്യരെപ്പോലെ സുഖവും, ദുഃഖവും, കോപവും, സ്നേഹവും മററുള്ള ജീവികൾക്കുമുണ്ടു്. ഇവററയ്ക്കു പഠിപ്പുണ്ടോ? ഓ, അതുമുണ്ടു്. ആന ഭാഷ പഠിക്കുന്നതും, തൃപ്തിക്കുള്ള സമ്മാനം തൃപ്തിയായാൽ തല കുലുക്കുന്നതും, കാക്കാലന്മാർ പാമ്പിനെ ആടിക്കുന്നതും, തല്ലിപ്പഠിപ്പിച്ചിട്ടായിരിക്കാം. കാക്ക പിണ്ഡം കൊത്താൻ വരുന്നതു് തല്ലിശ്ശീലിപ്പിച്ചിട്ടോ, കൈ കൊട്ടുന്ന രീതി കേട്ടു പഠിച്ചിട്ടോ?

എട്ടുകാലൻ വല വീശി ഭക്ഷണം സമ്പാദിക്കുന്നതു് ആരെങ്കിലും മനസ്സിരുത്തി നോക്കീട്ടുണ്ടോ? ആദ്യംതന്നെ ഈച്ച, കൊതു മുതലായ ചെറുപ്രാണികൾ ധാരാളം സഞ്ചാരമുള്ള ദിക്കു നോക്കി തിരഞ്ഞെടുക്കും. അവിടെ വട്ടത്തിലോ, നീളത്തിലോ, ഏങ്കോണിച്ചോ, സൗകര്യംപോലെ വല തുപ്പി വീശിത്തുടങ്ങും. ആളുകൾ വല്ലവരും നോക്കിനില്ക്കുന്നുണ്ടെന്നു സംശയം തോന്നിയാൽ മതി, പണി നിറുത്തി ഒളിച്ചുകഴിഞ്ഞു. അവകാശം രജിസ്റ്റർ ചെയ്യുവാൻ നിവൃത്തിയില്ലാഞ്ഞിട്ടായി

രിക്കണം ഇത്ര സൂക്ഷിക്കുന്നതു്. പക്ഷേ സൂക്ഷ്മദൃഷ്ടിക്കാരനായതുകൊണ്ടു് എല്ലായ്പ്പോഴും കണ്ടുവെന്നു വരില്ല. ആ തരം നോക്കിയാണു് മനുഷ്യർ നൈത്തിന്റെ സൂത്രം കൈക്കലാക്കിയതു്. എന്നാൽ അവക്കു നല്ല ബുദ്ധി തോന്നി പറന്നു നടക്കുന്ന കൂട്ടരിൽ ഈച്ച തൊട്ടുള്ള കീഴ്ജാതികളെ മനുഷ്യർ ഭക്ഷിക്കയില്ലെന്നു ഖരാറുചെയ്തു. കൊതുക്കളെ ഖരാറിൽ നിന്നു് ഒഴിവാക്കാമായിരുന്നുവെന്നു് ഇപ്പോഠം തോന്നിത്തുടങ്ങീട്ടുണ്ടു്. ഇനി വിചാരിച്ചിട്ടു ഫലമില്ലല്ലോ.

ഓ! പറഞ്ഞു പറഞ്ഞു വഴി തെററിപ്പോയി. ഒരു ദിവസം ഞാൻ തോട്ടത്തിൽ ഇറങ്ങി നടക്കുമ്പോഠം എന്തോ ഒന്നു മൂക്കിന്മേൽ തടഞ്ഞു. നോക്കിയപ്പോഠം എട്ടുകാലന്റെ വലയാണു്. അവന്റെ പണി മുഴുവനായിട്ടില്ല. രണ്ടാമതു് ഒരു വലയും കൂടി അടുത്ത മുകളിൽത്തന്നെ വീശുകയാണു്. പണിയുടെ തിരക്കുകൊണ്ടു് എന്നെ കണ്ടതേയില്ല. തുപ്പി ത്തുപ്പി ഇറങ്ങിവന്നു് നൂലു് ഒരു കൊമ്പിന്മേൽ ഉറപ്പിക്കും. ഏതുമാർഗ്ഗത്തിൽ കൂടിയാണു് തുപ്പുന്നതെന്നു ഞാൻ കണ്ടിട്ടില്ലേ. അതിന്മേൽ കൂടിത്തന്നെ മേലോട്ടു കയറും. എന്നിട്ടു് ഓവർസീയർമാരെപ്പോലെ അങ്ങോട്ടോടും, ഇങ്ങോട്ടോടും, നൂലു കെട്ടും, അളവെടുക്കും, ഒന്നു വട്ടത്തിലോടും; എന്തിനു പറയുന്നു, പറഞ്ഞ നിമിഷംകൊണ്ടു പണി തീൎത്തു. ഈ അംശംകൊണ്ടു് ഓവർസീയർമാരെപ്പോലെയല്ലേ ഇങ്ങനെ വേല വേഗത്തിൽ ഒതുക്കി, വട്ടം വീശീട്ടുള്ള വലയുടെ നടുക്കു വന്നിരുപ്പായി. അവിടെ മാത്രം ഇടതൂൎത്തു നെയ്തിട്ടുണ്ടു്. അങ്ങിനെയിരിക്കുമ്പോഠം ഒരു പൊന്നീച്ച—സാമാന്യം വലുതാണു്—"എന്നെപ്പോലെ ആരാണുള്ളതു്" എന്ന നാട്യത്തിൽ "ഹും" എന്നു മൂളിക്കൊണ്ടു് ഒരു ചില്ലിക്കൊമ്പിന്മേൽ വന്നിരുന്നു. മുഖം മിനുക്കി ചിറകുകളിലെ പൊടി തട്ടി ഹുങ്കാരത്തോടുകൂടി അവിടെനിന്നുയന്നപ്പോഠം, രോമംപോലെയുള്ള കാലുകഠം വലയിൽ ഒട്ടിപ്പിടിച്ചു കിടന്നു പിടച്ചു തുടങ്ങി. ഹുങ്കാരമൊന്നു നിലച്ചു. അപ്പോഠം നടുവിൽ ഇരിക്കുന്നവൻ വീണ മീട്ടുന്നതുപോലെ എട്ടുകാലുകളെക്കൊണ്ടും നാലുപുറവും മീട്ടിത്തുടങ്ങി. അന്നാണു് അവനു സൂക്ഷ്മദൃഷ്ടിയുണ്ടെന്നു ഞാൻ തീൎച്ചയാക്കിയതു്. അങ്ങിനെ നോക്കി നോക്കി ഒരു നൂലിന്മേൽ അധികം കനം തൂങ്ങുന്നുണ്ടെന്നു

തോന്നി. ആ നേരേ വെച്ചടിച്ചു. അടുത്തുചെന്നപ്പോൾ കുറെ അധികം വലുതാണെന്നു കണ്ടു പിന്നാക്കം മാറി എങ്കിലും ഉപേക്ഷിച്ചില്ല. കിടന്നു പിടയുന്ന പൊന്നീച്ചയേ വളരെ അടുത്തുചെല്ലാതെതന്നേ നൂലുകൊണ്ടു വരിഞ്ഞുകെട്ടി അനങ്ങുവാൻ വയ്യാതെയാക്കി. "പൊന്നായാലും വെള്ളിയായാലും ഞാൻ ക്രൂസ്സമോ?" എന്നു കണ്ണുരുട്ടി മിഴിച്ചുകൊണ്ടു് പണ്ടത്തേ സ്ഥാനത്തുതന്നെ വന്നിരുന്നു. ഇതു് വാസനയോ വിശേഷബുദ്ധിയോ എന്തെങ്കിലുമാവട്ടെ. മനുഷ്യരുടെ വാസനയെക്കാൾ ഭേദമാണു്, നിശ്ചയംതന്നെ.

ഈ കൂട്ടിൽ "മണ്ണാൻ" തുടങ്ങി ഏഴുജാതിക്കാരുണ്ടു്. ഇതിൽ ഒരു ജാതി ക്ഷേത്രഗണിതത്തിൽ വിരുതന്മാരാണു്. ശാസ്ത്രപ്രകാരം കോണും കള്ളിയുമൊപ്പിച്ചല്ലാതെ വല വീശില്ല. പിന്നെയൊന്നിനു് അയഞ്ഞു ക്രമമില്ലാത്ത വല വീശുവാനേ വശമുള്ളു. മൂന്നാമതൊന്നു് പട്ടുനൂലോടിച്ചിട്ടുള്ള പഴുതുകളിലേ താമസിക്കയുള്ളു. അവൻ ഒരു സുഖിയനാണു്. നാലാംപരിഷയ്ക്കു കിളിവാതിലുകളിലേ വല വീശിക്കൂടൂ. പഞ്ചമൻ ചുമരുകളിൽ പററിയിരുന്നു പാററകളെ ഞെക്കിക്കൊന്നു കാലക്ഷേപം കഴിക്കണം. അവന്നു വല വീശുവാൻ അധികാരമില്ല. ആറാമൻ നായാട്ടുകാരനാണു്. പുല്ലിലും ചുള്ളിക്കാടുകളിലും നടന്നു് ഉപജീവനം കഴിച്ചുകൂട്ടും. ഏഴാമന്റെ ചാട്ടം വിശേഷമാണു്. കണ്ണു തെററിയാൽ കാണില്ല. ഇവനാണു മണ്ണാൻ.

സപ്തവർണ്ണങ്ങളിൽ ത്രിവർണ്ണങ്ങളുടെ സങ്കരമാണു് ഊററാമ്പിലി എന്നു പ്രസിദ്ധമായിട്ടുള്ളവൻ. പിതൃപിതാമഹപ്രപിതാമഹന്മാരുടെ നടപ്പുദോഷംകൊണ്ടു വരുന്ന "ജാതിസങ്കര"മല്ലേ? ചുമപ്പുതൊട്ടു് ഏഴുനിറങ്ങളുള്ളതിൽ മൂന്നു നിറങ്ങളുടെ കലച്ച് മാത്രമാണു്. (ചിറകുകൂടാതെ രണ്ടു കാലിന്മേൽ നടക്കുന്ന വകയെപ്പററി പറയുമ്പോൾ വർണ്ണസങ്കരത്തിനു മറേറ അൎത്ഥം ധരിച്ചാലും വിരോധമില്ല). ചുവന്നും പച്ചച്ചുമുള്ള രോമക്കുപ്പായത്തിൽ ഇറങ്ങീട്ടല്ലാതെ ഞാൻ ഇവനെ കണ്ടിട്ടില്ല. ഹൈക്കോടതിവിധികൂടാതെ തന്നെ ഇവന്നു് സ്വജാതികളെ തൂക്കിക്കൊല്ലുവാൻ അധികാരമുണ്ടത്രേ. വലിയ പർപ്പടത്തോളം വലിപ്പത്തിലുള്ളതിനെ ഞാൻ കണ്ടിട്ടുണ്ടു്. കൊടയോളം പോന്നതുകൂടിയു

ണ്ടെന്നാണ് അപ്പൻനമ്പൂരിയുടെ പക്ഷം. വിഷത്തിന്റെ കാൎയ്യം തീൎച്ചതന്നെ. ആളെ കൊല്ലുവാനൊക്കെ മതി.

ഉഷ്ണതകൊണ്ടു വരട്ടിച്ചമച്ചങ്ങു
ഗ്രീഷ്മമായുള്ളോരു കാലം വന്നു
താപംകൊണ്ടെല്ലാരും വേവുറു കാവിലും
വാപികൾതീരത്തുമായ്ത്തുടങ്ങി.

ആളുകളുടെ ബഹളത്തിൽനിന്നൊഴിഞ്ഞു് ഒരു പേരാലിന്റെ തണലിൽ ചെന്നു ഞാനും കാലുനീട്ടി. ആ സ്ഥലം ഒന്നു വൎണ്ണിക്കാൻ നോക്കട്ടെ. രണ്ടു മൂന്നു പഴേ ആലു്. ചോട്ടിലൊക്കെ ആനയുടെ മുതുകെല്ലുപോലെ പൊന്തി നില്ക്കുന്ന വേർ. വേരുകൊണ്ടുതന്നെ കൊമ്പുകൾക്കൊക്കെ തൂണ്. പ്രായംചെന്ന കൊമ്പുകളിലൊക്കെ മീശ. വെയിലടച്ചു തണലു്. അടുത്തൊരു പൊട്ടക്കുളം. അല്പം ദൂരെ ഇടിഞ്ഞു പൊളിഞ്ഞ മതിൽ. അതിന്റെ ഉള്ളിൽ ജീൎണ്ണം വന്നു പോയൊരമ്പലം. കുററമാണോ തപസ്വികൾ ആലിൻചുവട്ടിൽ ചെന്നിരിക്കുന്നതു്! അരയാലിനെക്കാൾ പേരാലിനു പ്രാധാന്യം കിട്ടുവാൻ കാരണം എന്താണാവോ? ഞാൻ അന്നു വടപത്രശയനൻ മാത്രമല്ല ആയുള്ളു. വേരുകൊണ്ടൊരു തലോണ്ണയും സമ്പാദിച്ചു. ഞാൻ ചെന്നുകൂടിയതു് ഒരു വിദ്വാനു പിടിച്ചില്ല. അടുത്തു വന്നു് എഴുത്താണിവാൽ വളച്ചു തല പൊന്തിച്ചുനോക്കി. എന്നെക്കണ്ടപ്പോൾ മുഖമൊക്കെ തുടുത്തു. അതൊരു പച്ചിലയോന്തായിരുന്നു. എനിക്കു കല്ലു വലിച്ചെറിയുവാനല്ല അപ്പോൾ തോന്നിയതു്, അനങ്ങാതെ കിടക്കുവാനാണ്. അവനതും രസിച്ചില്ല. മുഖം വീൎപ്പിച്ചുകൊണ്ടു പോയി. മുഖം വീൎപ്പിക്കാത്ത സമയം ചുരുങ്ങും. വല്ല ദിക്കിലും ഒളിച്ചുനിന്നു ശകാരിക്കുന്നുണ്ടായിരിക്കാം. ആയിക്കോട്ടെ. ഞാൻ കാണേണ്ടതു കണ്ടു. അങ്ങിനെയിരിക്കുമ്പോൾ ഒരണ്ണറക്കണ്ണൻ കൂട്ടുകാരനെ പററിച്ചു് എത്താണ്ടു തട്ടിക്കൊണ്ടു പോന്നു. വ്യവഹാരമായി. രണ്ടു പേരുംകൂടി മരത്തടിയുടെ ചുററും ഓടിത്തുടങ്ങി. കള്ളൻ ഉപായത്തിൽ ഒളിച്ചുമാറി ഒരു വേരിന്റെ മറവിലിരുന്നു് എന്തോ രണ്ടു കയ്യുകൊണ്ടും മുറുകെ പിടിച്ചു തെരുതെരെ തിന്നുന്നതു ഞാൻ കണ്ടു. മററവൻ ഇളിഭ്യനായിട്ടിരുന്നു്

"മേ, മേ" എന്ന പറഞ്ഞു വാലിട്ടു തല്ലിത്തുടങ്ങി. അതു കൊണ്ടു കാൎയ്യമായോ? കള്ളൻ കിട്ടിയതു വയററിലാക്കി ക്കളഞ്ഞു.

ചില അത്ഥാൎത്തികം ആലിന്റെ ഇലകൊണ്ടു പിടിച്ചു നടക്കുന്നതു കാണാറുണ്ട്. ഇപ്പോഴല്ലേ കാൎയ്യം മനസ്സിലായുള്ളൂ. ഇലയുടെ നടുഞരമ്പിനടുത്തു് ഒരുമാതിരി പാലു കിട്ടും. അതു് അവക്കമൃതാണു്. അവക്കു പശുവിൻപാലാവശ്യമില്ല. മഞ്ഞക്കിളി, തത്ത, കാക്ക, കുയിൽ മുതലായ പല കൂട്ടരും എന്റെ തലയ്ക്കുമീതെ തന്നെയിരുന്ന തമ്മിൽ തല്ലുന്നുണ്ടു്, തിന്നുന്നുണ്ടു്, പാടുന്നുണ്ടു്; പരമാനന്ദംതന്നെ. ചിലരുടെ പ്രണയകലഹം കാണ്മാനാണു് ബഹുരസം. കാക്കയും കുയിലും തമ്മിൽ കണ്ടാൽ കുണ്ടാമണ്ടിയായി. കാക്കയ്ക്കു കുറച്ചുനേരം തണലത്തിരുന്നാൽക്കൊള്ളാമെന്നുണ്ടു്. കുയിലിന്റെ ഞേടു കൊണ്ടിട്ടു് ഒരു സൈ്വരവുമില്ല. ഇതു കണ്ടു മററെല്ലാവരുംകൂടി ആൎത്തുതുടങ്ങി. കാക്ക മുഷിഞ്ഞു് "കാ" എന്ന കാപ്പിച്ചു തുപ്പിക്കൊണ്ടു പറന്നുപോയി. ഓട്ടക്കണ്ണിട്ടു ചെരിഞ്ഞു ചാടിച്ചാടി വന്നു് എന്റെ പൎപ്പടം കബളിപ്പിച്ചു കൊണ്ടുപോകുമ്പോൾ എനിക്കു ശുണ്ഠി വരാറുണ്ടു്. എങ്കിലും ആ സാധുവിന്റെ പേരിൽ അന്നെനിക്കു ദയയാണു തോന്നിയതു്.

അന്തിനേരത്തു "മന്ദസമീരണൻ ഉന്മേഷം പൂണ്ടൊരു നന്മേനിപ്പൂവിനെ നന്മണമെങ്ങും പരത്തി" മന്ദിരംതോറും സഞ്ചരിച്ചുതുടങ്ങിയപ്പോൾ, ആലിന്റെ കൊമ്പുകളിൽ ഒക്കെ വാവലുകൾ വന്നു തൂങ്ങിക്കിടന്നു് വൃദ്ധന്മാരെപ്പോലെ കല പല എന്ന പറഞ്ഞു ചവച്ചുതുപ്പുവാൻ തുടങ്ങി. എന്റെ തലയും വായും അവരുടെ കോളാമ്പിയാക്കുവാൻ മടിച്ചിട്ടു ഞാനും പോന്നു.

'ജീവനദാതാ നീയിതി-
ഭാവം ലോകത്തിലുള്ളവക്കാക്കും
ജീവനഹന്താവായി-
ട്ടേവം ചമയുന്നതെന്തിനയ്യോ! നീ?'

മനുഷ്യക്കു മാത്രമേ ഈ വിചാരമുള്ളൂ. എത്ര ജീവികൾ ഒത്തുകൂടി മേഘത്തിനോടു നന്ദി പറയുന്നുണ്ടു്?

കേതകപ്പൂവിലെ നന്മണംകൊണ്ടെങ്ങും
കേഴിച്ചു പാന്ഥരെ വെല്ലുംകാലം
കാർമുകിലായൊരു നീലപ്പടംകൊണ്ടു
തൂമ കലൎന്നു വിതാനിച്ചെങ്ങും.
ആക്കമിയന്ന വലാഹകളാകിന
പൂക്കുല മേളത്തിൽ തൂകിച്ചെമ്മെ
ശോഭ കലൎന്നൊരു തൂമിന്നലായുള്ള
ദീപങ്ങളെങ്ങും കൊളുത്തി മേന്മേൽ
പാഴിടിയായൊരു ഭേരിയുമെങ്ങുമേ
പാരം മുഴങ്ങിച്ചു വന്നു പിന്നെ.

ഈയ്യാമ്പാററ, ഞാഞ്ഞൂള, തവള മുതലായ ജന്തുക്കളെ ഇളക്കിപ്പുറപ്പെടുവിക്കുന്ന വൎഷകാലത്തെ ആരാണ് ആദരിക്കാത്തതു്? എന്തെല്ലാം നേരംപോക്കുകൾക്കു് അപ്പോൾ വകയുണ്ടു്! ഇതൊന്നും കണ്ടു രസിക്കാതെ മനുഷ്യർ അഹംഭാവംകൊണ്ടും സ്വാൎത്ഥംകൊണ്ടും കാലം കഴിക്കുന്നുവല്ലോ! കഷ്ടംതന്നെ!

രാമവൎമ്മ അപ്പൻതമ്പുരാൻ.
(ഗദ്യമാലിക, ൨-ാംഭാഗം)

## II. ഉച്ചാരണം.

എല്ലാവക ഭാഷകളിലും ശബ്ദങ്ങളെ വ്യക്തമായി ഉച്ചരിയ്ക്കേണ്ടതു് അത്യാവശ്യമാകുന്നു. അസ്പഷ്ടമായി ഉച്ചരിയ്ക്കപ്പെടുന്ന ശബ്ദം, ഒരു മങ്ങിയ ദീപമെന്നപോലെ പദാൎത്ഥങ്ങളെ വേണ്ടുംവണ്ണം പ്രകാശിപ്പിയ്ക്കയില്ല. ഓരോ ഭാഷയ്ക്കും ഉച്ചാരണവിഷയത്തിൽ ഓരോവിധം വൈലക്ഷണ്യമുണ്ടു്. എന്നാൽ, ഭാഷയുടെ ബാല്യകാലത്താണു്, വൈലക്ഷണ്യങ്ങൾക്കെല്ലാം പ്രാബല്യം. മനുഷ്യന്റെ ശരീരാവയവങ്ങൾക്കെന്നപോലെ, ഭാഷയുടെ ഉച്ചാരണങ്ങൾക്കും ഒരന്തവും ചന്തവും, വൃത്തിയും വെടിപ്പും, തികവും വടിവും എല്ലാം ജനിയ്ക്കുന്നതു താരുണ്യാരംഭത്തിലേ ഉള്ളൂ. സംസാരിയ്ക്കുന്ന ജനങ്ങളുടെ മുഖങ്ങളിൽ ശ്വാസരൂപേണ നില്ക്കുന്നതിനു പുറമേ, ശബ്ദങ്ങളെ വരകളെക്കൊണ്ടു കുറിച്ചു ലിപിരൂപേണ എഴുതി

സൂക്ഷിയ്ക്കാവുന്ന നിലയിൽ വന്നതിനു മേലേ ഒരു ഭാഷ പ്രൗഢസ്ഥിതിയിൽ പ്രവേശിച്ചതായിപ്പറഞ്ഞുകൂട്ടൂ. ഈ അവസ്ഥയ്ക്കു മുൻപ്, ഉച്ചാരണങ്ങളെല്ലാം പ്രതിദിനം പ്രതിഗ്രാമവും ഭേദിച്ചുകൊണ്ടിരിയ്ക്കും.

ഉദാഹരണത്തിന് ഏറെ ദൂരത്തേതേടേണ്ടതില്ല. സംസ്കൃതത്തിന്റെ പുരാതനാവസ്ഥയേ നോക്കുക. വൈദികസംസ്കൃതമെന്നും, ലൗകികസംസ്കൃതമെന്നും സംസ്കൃതത്തിനു രണ്ടു വക ഭേദമുണ്ട്. വേദങ്ങളിലും ബ്രാഹ്മണങ്ങളിലും കാണുന്ന ഭാഷയാണു വൈദികസംസ്കൃതം; കാളിദാസാദികവികൾ ഉപയോഗിച്ചിരിയ്ക്കുന്നതു ലൗകികം. ഓരോ വേദത്തിനും വിലക്ഷണങ്ങളായ ചില ഉച്ചാരണങ്ങൾ ഉണ്ട്. ഋഗ്വേദത്തിൽ, 'ഡ'കാരത്തേ 'ള'കാരമായും 'ഢ'കാരത്തേ 'ള്ഹ'കാരമായും ഉച്ചരിയ്ക്കണം. യജുസ്സിൽ, 'കഃ പചതി' എന്നതിനേ 'കഫ് പചതി' എന്നു വിസർഗ്ഗത്തിന് ഇംഗ്ലീഷിലേ F എന്ന അക്ഷരത്തിന്റെ ഉച്ചാരണം വേണം; അതുപോലെ അനുസ്വാരത്തേ 'ഗ്ം' എന്നപോലെ ശബ്ദിയ്ക്കണം. 'അഗ്നി' മുതലായ ശബ്ദങ്ങളിൽ 'ഗ'കാരത്തിനു മുൻപേ ഒരു വിശേഷപ്പെട്ട ശബ്ദം കേൾപ്പിയ്ക്കണം. ഈ വക വൈലക്ഷണ്യങ്ങളേ എല്ലാം നമ്മുടെ പൂർവ്വന്മാർ, വേദത്തിലുള്ള ശ്രദ്ധാധിക്യത്താൽ ക്ലിപ്തപ്പെടുത്തി, പരിച്ഛേദിച്ച്, ഉച്ചാരണശാസ്ത്രങ്ങൾ എഴുതീട്ടുണ്ട്. ഇവയ്ക്കു 'പ്രാതിശാഖ്യങ്ങൾ' എന്നു പേർ പറയുന്നു. 'പ്രതിശാഖം (=ശാഖതോറും) ഉള്ളതു്' എന്നുള്ള പേരിന്റെ വ്യുത്പത്തി ഓരോ ശാഖകളിലും ഉച്ചാരണഭേദങ്ങൾ ഉണ്ടായിരുന്നു എന്നു നമ്മോടു വിളിച്ചുപറയുന്നു. ലൗകികസംസ്കൃതത്തിൽ ഈ വക അവ്യവസ്ഥകൾ യാതൊന്നുംതന്നെ ഇല്ല.

പ്രൗഢാവസ്ഥയേ പ്രാപിച്ച ഭാഷയേ ഉച്ചരിയ്ക്കുന്നതിൽ അക്ഷരവ്യക്തിക്കു പുറമേ ദൃഷ്ടി വെയ്ക്കേണ്ടുന്ന മററൊരിനം, ഇംഗ്ലീഷിൽ 'ആക്സെന്റ്' (accent) എന്നു പറയുന്ന യത്നഭേദമാകുന്നു. ഒരു പദത്തിൽ അനേകം അക്ഷരം ഉണ്ടായിരുന്നാൽ, എല്ലാത്തിനേയും ഉച്ചരിയ്ക്കുന്നതു് ഒരേ ബലത്തിലല്ല; പ്രധാനപ്പെട്ട അക്ഷരത്തേ മാത്രം ഒരു തീവ്രമായ യത്നത്തോടുകൂടി ശബ്ദിക്കണം. വിഭക്തികളിലും മററും, ഒരേ

'പ്രകൃതി'യിൽ പല 'പ്രത്യയ'ങ്ങൾ ചേരുകയാണു്. അപ്പോൾ ആ വിഭക്ത്യന്തങ്ങളെ ആ പ്രകൃതിയുടെ രൂപഭേദങ്ങളെന്നു പറയുന്നു. ഇതിൽ പ്രകൃതി ഭേദിയ്ക്കാത്തതാകയാൽ പ്രധാനമെന്നും, പ്രത്യയങ്ങൾ അപ്രധാനങ്ങളെന്നും വരുന്നു. ഈ മാതിരി സ്ഥലങ്ങളിൽ പ്രകൃതിയെ അധികം ബലപ്പെടുത്തിയും, ശേഷം അക്ഷരങ്ങളെ ബലം കുറച്ചും ഉച്ചരിയ്ക്കണം. ഇതാണു യത്നഭേദം. ഇതു മലയാളത്തിൽ ഇല്ല. ഇംഗ്ലീഷു മുതലായ യൂറോപ്പിലെ ഭാഷകളിൽ ഇതിനു വളരെ പ്രാധാന്യമുണ്ടു്. യത്നം ഒരു സ്വരത്തിൽനിന്നു മറെറാരു സ്വരത്തിലേയ്ക്കു മാറുന്നതുകൊണ്ടു്, ഇംഗ്ലീഷിൽ നാമം ക്രിയയായി മാറുക മാത്രമല്ല, അൎത്ഥംതന്നെ ചിലപ്പോൾ ഭേദിച്ചുപോകുമെന്നു്, വായനക്കാരിൽ ആംഗ്ലവിദ്യ അഭ്യസിച്ചവൎക്കു് അറിയാമല്ലോ. ഈ യത്നഭേദമെന്നതു് ഇല്ലെങ്കിലും, സംസ്കൃതത്തിൽ ഇതിന്റെ സ്ഥാനത്തു് വേറേ ഒരു വിശേഷവിധിയുണ്ടു്. സംസ്കൃതപദങ്ങളെ ഉച്ചരിയ്ക്കുമ്പോൾ അക്ഷരങ്ങൾക്കെല്ലാം ഒരേ സ്ഥായി പോരാ; പ്രധാനഭാഗത്തെ ഉയൎന്ന സ്ഥായിയിലും, അപ്രധാനഭാഗത്തേ താഴ്ന്ന സ്ഥായിയിലും ഉച്ചരിയ്ക്കണം. ഒരു ശ്രുതി വെച്ചുംകൊണ്ടു്, പ്രധാനത്തേ മേൽസ്വരത്തിലും, അപ്രധാനത്തേ കീഴ്സ്വരത്തിലും ആണുച്ചരിയ്ക്കുന്നതു്. ഇതിന്നു് ഉദാത്താനുദാത്തസ്വരിതങ്ങൾ എന്നു മൂന്നു മാതിരിയിലുള്ള 'സ്വരം' എന്നു പേർ പറയുന്നു. സ്വരഭേദംകൊണ്ടു് അൎത്ഥഭേദവും വരും. ഇപ്പോൾ 'ലോകനാഥൻ' എന്നു പറഞ്ഞാൽ, അതു് 'ലോകത്തിന്റെ നാഥൻ' എന്നു "തത്പുരുഷനും", ലോകം നാഥനായിട്ടുള്ളവൻ എന്നു "ബഹുവ്രീഹി"യും ആവാം. ഈ മാതിരി സ്ഥലങ്ങളിൽ, സമാസഭേദത്തേ കാണിയ്ക്കുന്നതു് സ്വരഭേദമാകുന്നു. ഈ ഭേദമാലോചിയ്ക്കാതെ ഒരാൾ യാഗം ചെയ്കപ്പോൾ, 'ഇന്ദ്രശത്രോ വൎദ്ധസ്വ' എന്ന മന്ത്രത്തിലേ 'ഇന്ദ്രശത്രു' എന്ന സമാസത്തിന്റെ സ്വരം പിഴച്ചുച്ചരിയ്ക്കയാൽ വിപരീതഫലം ലഭിച്ചു എന്നു് ഒരു ഉപാഖ്യാനവും പറയാറുണ്ടു്. എന്നാൽ, 'പാണിനി' ലോകത്തിലും സ്വരം വിധിയ്ക്കുന്നുണ്ടെങ്കിലും, ലൗകികസംസ്കൃതത്തിൽ സ്വരം ലുപ്തമായിപ്പോയി. ലോപിയ്ക്കാനുള്ള കാരണം ശ്രമവൈമുഖ്യവും, കവികളുടെ ശ്ലേഷഭ്രമവും ആയിരിക്കാം. ഇവിടെ ദൃഷ്ടാന്തത്തിന്നു കാണിച്ച 'ലോകനാഥ'ശബ്ദം തന്നെ ഒരു കവി ഇപ്രകാരം പ്രയോഗിച്ചിരിയ്ക്കുന്നു.

"അഹം ച ത്വം ച രാജേന്ദ്ര!
ലോകനാഥാവുഭാവപി;
ബഹുവ്രീഹിരഹം രാജൻ!
ഷഷ്ഠീതത്പുരുഷോ ഭവാൻ."

ആദികാലത്തിൽ ഇംഗ്ലീഷിലേപ്പോലെ യത്നഭേദവും സംസ്കൃതത്തിൽ ഉണ്ടായിരുന്നിരിയ്ക്കാം. "ഭോയച്യുത" എന്നിടത്തെ 'യ'കാരത്തേയും, മററു ചിലേടത്തേ 'വ'കാരത്തേയും ലഘുപ്രയത്നമായുച്ചരിയ്ക്കണമെന്നു 'ശാകടായനൻ' അഭിപ്രായപ്പെടുന്നുണ്ടെന്നു 'പാണിനി' ഒരു സൂത്രം (വ്യോർല്ലഘുപ്രയത്നതരശ്ശാകടായനസ്യ) വിധിച്ചുകാണുന്നു. മറെറങ്ങും ഈ സങ്ഗതിയേ പാണിനി ഗണിച്ചുകാണാത്തതിനാൽ, പാണിനിയ്ക്കു മുൻപുതന്നെ യത്നഭേദം എന്നതു സംസ്കൃതത്തിൽ ക്ഷയിച്ചിരിക്കണം.

ഇനി ഒരു സങ്ഗതി ആലോചിപ്പാനുള്ളതു്, ഉച്ചാരണസമ്പ്രദായം—ബാണി അല്ലെങ്കിൽ ഈണം—ആകുന്നു. ഓരോ ഭാഷക്കാൎക്കും ഉച്ചരിയ്ക്കുന്നതിൽ ഓരോ വിശേഷവിധികളുണ്ടു്. അതിനാലാണു് ഒരു തമിഴൻ മലയാളം സംസാരിയ്ക്കുമ്പോൾ, അതിൽ 'തമിഴ്ച്ചൊവ' ഉണ്ടെന്നു നാം പറയുന്നതു്. ഇതുപോലെ നാം സംസാരിയ്ക്കുന്ന ഇംഗ്ലീഷിൽ എന്തോ ഒരു ചൈതന്യക്കുറവുണ്ടെന്നു് ഇംഗ്ലീഷുകാർ പറയും. ഒരക്ഷരം രണ്ടു ഭാഷകളിൽ തുല്യമായിരിയ്ക്കും. എങ്കിലും അതിനേ ഉച്ചരിയ്ക്കുന്നതു് അതാതു ഭാഷയുടെ സമ്പ്രദായത്തിനു് അനുരൂപമായി വേണം. ഖരങ്ങൾ എന്നു പറയുന്ന 'കചടതപ'കൾ തമിഴിലും മലയാളത്തിലുമുണ്ടു്. എന്നാൽ, തമിഴർ അവയേ മലയാളികളേപ്പോലെ പൂൎണ്ണഖരങ്ങളായുച്ചരിയ്ക്കാതെ, ഖരങ്ങളുടേയും മൃദുക്കളുടേയും (ഗജഡദബ) മദ്ധ്യേ ഉള്ള ഒരു ശബ്ദം കൊടുക്കുന്നു. അതിനാലാണു തമിഴിലേ 'പങ്കുനി' എന്ന മാസസംജ്ഞയേ ഇംഗ്ലീഷിൽ എഴുതുമ്പോൾ, Panguny എന്നു 'ഗു' കാണുന്നതു്.

ഒരു ഭാഷയിലുള്ള അക്ഷരമാലയുടെ സ്വഭാവഭേദവും, ആ ഭാഷ സംസാരിയ്ക്കുന്നവരുടെ ഉച്ചാരണസൗഷ്ഠവത്തിനു നിയാമകമായിത്തീരും. മനുഷ്യന്റെ നാവിൽ വഴയുന്ന അക്ഷരങ്ങൾ മിയ്ക്കവയും ഉപയോഗിക്കുന്ന ഒരു ഭാഷയേ സംസാരിയ്ക്കുന്നവൎക്കു് ഏതു വിദേശഭാഷയും അഭ്യസിയ്ക്കുന്ന

തിനും ശ്രമം കാണുകയില്ല. ഈ സംഗതിയിൽ മലയാളികൾ ഭാഗ്യവാന്മാരാണ്. ആര്യദ്രാവിഡഭാഷകൾ രണ്ടിലും ഉള്ള ഭാഷകൾ മലയാളത്തിൽ ചേൎന്നിട്ടുള്ളതിനാൽ, കേരളീയാക്ഷരമാല പരിപൂൎണ്ണപ്രായയാണെന്നു പറയാം. നാം കേട്ടിട്ടുള്ള ഉച്ചാരണങ്ങളിൽ ഒന്നോ രണ്ടോ എണ്ണമേ മലയാളത്തിൽ ഇല്ലാതെയുള്ളൂ. മലയാളികളുടെ ഉച്ചാരണലാഘവം, പള്ളിക്കൂടംവാദ്ധ്യാന്മാൎക്ക് അനുഭവസിദ്ധവുമാണ്.

ഭാഷയുടെ വൈലക്ഷണ്യങ്ങൾ അതുകളേ ഉപയോഗിയ്ക്കുന്ന ജനസമുദായത്തിൻെറ ഉച്ചാരണശക്തിയേത്തന്നെ പ്രായേണ ബാധിയ്ക്കുന്നു. ബംഗാളികൾ വകാരമെല്ലാം ബകാരമാക്കും. ഈ സംഗതി ധരിച്ചിരുന്നിട്ടും, എനിയ്ക്കു് ഒരിയ്ക്കൽ ഒരുനാഴികനേരത്തേ മനഃക്ലേശത്തിനിടയായി. ഞാൻ ഒരു സംസ്കൃതകാവ്യം വായിയ്ക്കുകയായിരുന്നു. അതിലൊരു ശ്ലോകത്തിൽ "ബധ്വാ" എന്നൊരു പദം ഏതുവിധമൊക്കെ ശ്രമിച്ചാലും അന്വയിയ്ക്കുയില്ലെന്നായി. ഞാൻ 'ചേരുന്നപടി ചേൎക്കാൻ' വേണ്ടി വളരെ സാഹസമൊക്കെ ചെയ്തുനോക്കി; ഒന്നുകൊണ്ടും ഫലിച്ചില്ല! അപ്പോഴാണ് ആ പുസ്തകം 'കൽക്കട്ടാ'വിൽ അച്ചടിച്ചതാണല്ലോ എന്നുള്ള ഓൎമ്മ എൻെറ മനസ്സിൽ ഉദിച്ചതു്. ഉടനേ എല്ലാം ശരിയാകയും ചെയ്തു. ശബ്ദം "ബധ്വാ=ബന്ധിച്ചിട്ടു്" എന്നല്ല; "വധ്വാ=വധുവിനാൽ" എന്നു വധൂശബ്ദത്തിൻെറ തൃതീയയാണ്!

തമിഴനായ ഒരു ശിഷ്യനും ഇതുപോലെ ഒരിയ്ക്കൽ എന്നെ കുറച്ചുനേരത്തേയ്ക്കു ശ്രമപ്പെടുത്തുകയുണ്ടായി. ഇത്തവണ 'മുധാ' എന്നുള്ള ശബ്ദമായിരുന്നു ക്ലേശകാരണമായിത്തീൎന്നതു്. ശിഷ്യൻ അതിനേ വായിച്ചപ്പോഴൊക്കെയും, 'മുദാ' എന്നുതന്നെ വായിച്ചു. ഒടുവിൽ, ശിഷ്യൻെറ കൈയിൽ നിന്നു പുസ്തകം വാങ്ങി ഞാൻതന്നെ വായിച്ചതിനു മേലേ എനിയ്ക്കു വാക്യം അന്വയിച്ചൎത്ഥം പറവാൻ കഴിഞ്ഞുള്ളൂ. മേലാൽ ഈ മാതിരി വൃഥാശ്രമത്തിന് ഇടവരാതിരിപ്പാൻ ഞാൻ ഉടൻതന്നെ കരുതൽ ചെയ്തു.

"ശ്രീമാധവം ഭജത ഭോ ഗരുഡാധിരൂഢം" എന്നൊരു ശ്ലോകപാദം നിൎമ്മിച്ചു്, ഇത്രയും ശരിയായിട്ടു് ഉച്ചരിയ്ക്കാറായതിനു മേൽ പഠിച്ചാൽ മതി എന്നു ഞാൻ ആയാളോടു പറഞ്ഞു. ആ വിദ്വാൻ പിന്നീടു് ഈ പതിന്നാല

ക്ഷരങ്ങളുടെ ഇടയിൽ എത്ര അബദ്ധങ്ങൾ ഉണ്ടാക്കി എന്നു്, ഞങ്ങൾക്കും ഈശ്വരനും മാത്രമേ അറിയാവൂ! ഈ കഥ ഓൎമ്മിയ്ക്കുമ്പോൾക്കൂടിയും എനിയ്ക്കു ചിരി അടക്കവെയ്യാതെ വരുന്നു! എന്തിനു്—ഒരു വാരം ശ്രമിച്ചതിനു മേലേ അയാൾക്കു് ആ പാഠം ഒരു തവണ വേണ്ടുംവണ്ണം ഉച്ചരിയ്ക്കാൻ കഴിഞ്ഞുള്ളൂ. ഖരാതിഖരങ്ങളും മൃദുഘോഷങ്ങളും കലൎന്നു വരുന്നിടത്തു ശിഥിലങ്ങൾ ഉച്ചാരണത്തിൽ ദൃഢങ്ങളായിപ്പോകാവുന്നതാണെന്നുള്ളതിലേയ്ക്കു് "മിത്രധ്രുക്, മിത്രധ്രുഗ്, മിത്രദ്രുഹൗ, മിത്രദ്രുഹഃ"—എന്നുള്ള സിദ്ധരൂപവും "ചയോദ്വിതീയാഃ ശരി പൗഷ്കരസാദേരിതി വാച്യം" എന്നുള്ള 'വാൎത്തിക'വും ലക്ഷ്യങ്ങളാണു്.

മലയാളികൾക്കും ഇതുപോലെ ചില വൈകല്യങ്ങൾ ഇല്ലെന്നില്ല. അവർ 'ചന്ദന'ത്തേ 'ചന്നന'വും, 'ഗണപതി'യേ 'ഗെണപതി'യും ആക്കുന്നു. അവരുടെ ഇടയിൽ, 'ഉല്സാഹം' അല്ലാതെ 'ഉത്സാഹം' ആക്കുമില്ല. അവർ, 'ആനേമുക്' എന്ന പാണിനിസൂത്രത്തേ 'ആനേ മുക്ക്' എന്നുച്ചരിയ്ക്കുമ്പോൾ ശാസ്ത്രിമാർ ചിരിച്ചുപോകും. മലയാളത്തിലേ ഉച്ചാരണത്തിൽ വേറെ ഒരു വൈജാത്യമുള്ളതു്, 'ട'കാരത്തേ 'ള'കാരമാക്കുകയാകുന്നു. 'സമ്രാട്' എന്ന സംസ്കൃതം, ഭാഷയിൽ 'സമ്രാൾ' (ള്) എന്നായിത്തീരുന്നു. ഇതിന്റെ ആഗമം ഒന്നാലോചിപ്പാനുള്ളതാണു്. വൈദികഭാഷയിൽ ഋഗ്വേദികൾ 'ഡ'കാരത്തിനു 'ള'കാരമാണു പറയുന്നതെന്നു് ആരംഭത്തിൽ പ്രസ്താവിച്ചല്ലോ. 'സമ്രാട്' മുതലായ 'ട'കാരാന്തശബ്ദമൊക്കെയും വാസ്തവത്തിൽ 'ഡ'കാരാന്തമാണെന്നും, 'ട'കാരോച്ചാരണം അവസാനത്തിൽ മാത്രമേ ഉള്ളൂ എന്നും സംസ്കൃതവ്യാകരണംകൊണ്ടു നമുക്കറിയാം. ഈ സ്ഥിതിയ്ക്കു്, കേരളത്തിലേയ്ക്കു വന്ന ആൎയ്യന്മാർ, വൈദികകാലത്തിന്റെ ആരംഭത്തിൽത്തന്നെ പിരിഞ്ഞുപോന്നിട്ടുള്ളവരാണെന്നു വരുന്നു. അല്ലെങ്കിൽ, ഋഗ്വേദത്തിലുള്ള വിലക്ഷണോച്ചാരണം കേരളത്തിൽ മാത്രം ലൗകികസംസ്കൃതത്തിൽക്കൂടി ഇന്നും നിലനില്ക്കുന്നതിനു് എന്തുപപത്തി പറയാം? എന്നാൽ, ഇതു പ്രധാനപ്പെട്ട സങ്ഗതിയാകയാൽ പ്രത്യേകമായി വിചാരണ ചെയ്യേണ്ടതാകുന്നു.

എ. ആർ. രാജരാജവൎമ്മ.

(പ്രബന്ധസംഗ്രഹം)

നിരൂപണം:—

ഭാഷയിലെ നിരൂപണത്തിന്റെ ഉത്ഭവം ഇംഗ്ലീഷിൽനിന്നല്ലെങ്കിലും, സംസ്കൃതസാഹിത്യത്തിൽനിന്ന് അതിനു ലഭിച്ച നിരൂപണരൂപത്തിൽ ഇംഗ്ലീഷ്നിരൂപണരീതി പരിവർത്തനങ്ങൾ വരുത്താതെയിരുന്നിട്ടില്ല. പ്രസിദ്ധീകൃതമായ ഒരു സാഹിത്യകൃതി സഹൃദയലോകം വായിക്കേണ്ടതാണോ, അല്ലയോ എന്നു സകാരണം അഭിപ്രായപ്പെടുകയാണ് ഒരു സാഹിത്യനിരൂപകൻ ചെയ്യുന്നതു്. ഇപ്രകാരം സ്വാഭിപ്രായപ്രകടനമാകയാൽ നിരൂപണം ഉപന്യാസമെന്ന സാഹിത്യരൂപത്തിൽ ഉൾപ്പെടുമെന്നു പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം. എന്നാൽ വാസ്തവത്തിൽ ഒരു നല്ല നിരൂപകൻ തന്റെ വ്യക്തിപരമായ അഭിപ്രായമല്ല പ്രകടിപ്പിക്കുന്നതു്. ഒരു നല്ല നിരൂപകൻ ചെയ്യുന്നതു് എന്തെന്നാൽ, ഒരു മാതൃകാസഹൃദയൻ, അഥവാ, ഒരു മാതൃകാവായനക്കാരൻ നിരൂപണവിഷയമായ കൃതിയെക്കുറിച്ചു് എന്തഭിപ്രായപ്പെടുമെന്നു തനിക്കു തോന്നുന്നുവോ, അതിനെ പ്രത്യക്ഷപ്പെടുത്തുകയാകുന്നു. ഒരു സാഹിത്യകൃതി വായിക്കുമ്പോൾ ഒരു നിരൂപകനു് അതിനെപ്പററി സ്വന്തമായ ഒരു അഭിപ്രായം തോന്നാതെയിരിക്കുകയില്ല. എന്നാൽ ഇതിനെ അടക്കിവച്ചുകൊണ്ടു്, താൻ വ്യക്തിപരങ്ങളായ പക്ഷപാതങ്ങളാൽ ബാധിതനല്ലാത്ത ഒരു മാതൃകാസഹൃദയൻ, അതായതു് ഒരു നിരൂപകൻ, ആണെന്നുള്ള സങ്കല്പത്തോടുകൂടി അയാൾ അതിനെ വീണ്ടും വായിക്കുന്നതാണ്. അപ്പോൾ തനിക്കു തോന്നുന്ന അഭിപ്രായത്തിനു വേണ്ടി തന്റെ വ്യക്തിപരമായ പ്രഥമാഭിപ്രായത്തെ അയാൾ ബലികഴിക്കുകയും ചെയ്യും. ഇങ്ങിനെ എത്രമാത്രം ഒരു നിരൂപകൻ ചെയ്യുന്നുവോ, അത്രമാത്രം അയാളുടെ നിരൂപണത്തിനു മേന്മ കൂടിയിരിക്കുന്നതുമാണ്. ചുരുക്കത്തിൽ ഒരു നിരൂപകന്റെ പ്രഥമകർത്തവ്യം വായനക്കാർക്കു മാർഗ്ഗദർശിയായി പ്രവർത്തിക്കുന്നതാകുന്നു.

നിരൂപണവിഷയമായ ഗ്രന്ഥത്തിന്റെ വിഷയത്തെപ്പററിയല്ല, പിന്നെയോ, അതിന്റെ രചനാരീതിയെക്കുറിച്ചാണ്—അതായതു്, അതിനു കാരണമായ സൌന്ദര്യാനുഭവത്തിന്റെ സ്വഭാവം, അതിന്റെ രൂപം, സാങ്കേതികമാർഗ്ഗം, രീതി എന്നിവയെപ്പററിയാണ്—ഏറിയ കൂറും ഒരു നിരൂപകൻ അഭിപ്രായം പറയേണ്ടതു്. നിരൂപണത്തിനു് പ്രധാനമായി രണ്ടു സാങ്കേതികമാർഗ്ഗങ്ങളുണ്ടു്. ആലങ്കാരികന്മാരുടെ വിധികളെയോ, പ്രാമാണികരായ സാഹിത്യകാരന്മാരുടെ കൃതികളെയൊ മാത്രം ആസ്പദിച്ചു നിരൂപണം ചെയ്യുന്ന ക്ലാസിക്ക് സാങ്കേതികമാർഗ്ഗമാണ് ഒന്നാമത്തേതു്. ഓരോ സാഹിത്യകൃതിയിലും അതിനെ നിരൂപണം ചെയ്യുവാൻ ഉപയോഗിക്കാനുള്ള തത്വം അടങ്ങിയിട്ടുണ്ടെന്നുള്ള മതം ഇന്നു് അധികം പ്രചാരം സിദ്ധിച്ചിട്ടുള്ള രണ്ടാ

മത്തെ സാങ്കേതികമാൎഗ്ഗമായ റൊമാന്റിക് സാങ്കേതികമാൎഗ്ഗം സ്വീകരിച്ചിരിക്കുന്നു. നിരൂപണവിഷയമായ ഗ്രന്ഥത്തിന്റെ ഉദ്ദേശം കണ്ടുപിടിച്ചു്, ആ ഉദ്ദേശത്തിന്റെ മേന്മയേയോ മേന്മക്കുറവിനേയോ പററി തീരുമാനിച്ചു്, ആ ഉദ്ദേശം ആ കൃതിയിൽ നിറവേററുന്നതിനു് ഉപയോഗപ്പെടുത്തിയിട്ടുള്ള സാങ്കേതികമാൎഗ്ഗത്തിന്റേയും രീതിയുടേയും ഗുണദോഷങ്ങൾ പ്രസ്തുത ഉദ്ദേശത്തിന്റെ നിൎവ്വഹണത്തെ ആസ്പദിച്ചു കണ്ടുപിടിക്കുകയാണു് റൊമാൻറിക് സാങ്കേതികമാൎഗ്ഗം ചെയ്യുന്നതു്. പ്രസ്തുത കൃതിയിൽ ഉപയോഗപ്പെടുത്തിയിട്ടുള്ള സാങ്കേതികമാൎഗ്ഗങ്ങളേയും രീതിയേയും രണ്ടാമത്തെ മാൎഗ്ഗം നിരൂപണം ചെയ്യുന്നതു് കലയുടെ മൌലികങ്ങളായ നിയമങ്ങളനുസരിച്ചുമായിരിക്കും.

നിരൂപണത്തിന്റെ ശേഷിച്ച സാങ്കേതികമാൎഗ്ഗങ്ങളിൽ ചിലതിനെ മാത്രമേ ഇവിടെ എടുത്തു കാണിക്കുവാൻ സാധിക്കുകയുള്ളു. നിരൂപണവിഷയമായ ഗ്രന്ഥത്തെ കേവലം ഒരു ഒഴികഴിവാക്കിക്കൊണ്ടു് ഇതരസാഹിത്യവിഷയങ്ങളെക്കുറിച്ചുള്ള നിരൂപകന്റെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്ന ഒരു മാൎഗ്ഗമുണ്ടു്. ഇത്തരം നിരൂപണം മുഖേന പാശ്ചാത്യസാഹിത്യത്തിനു പല വിലയേറിയ നേട്ടങ്ങളും ലഭിച്ചിട്ടുണ്ടെങ്കിലും, അതു നിരൂപകന്റെ പ്രാഥമികകൎത്തവ്യത്തിൽനിന്നു വ്യതിചലിക്കുന്നതിനാൽ, അതു് അനുകരണയോഗ്യമല്ലെന്നു വേണം പറയേണ്ടതു്. ഒരു സാഹിത്യകൃതി വായിക്കുമ്പോൾ ഒരാൾക്കു തോന്നാറുള്ള കേവലം വ്യക്തിപരങ്ങളായ അഭിപ്രായങ്ങൾ മാത്രം, അവയെ ഒരു മാതൃകാവായനക്കാരൻ എന്ന നിലയിൽ തനിക്കു തോന്നുന്ന അഭിപ്രായങ്ങളാൽ ഭേദപ്പെടുത്താതെ, പറയുന്ന മറെറാരു മാൎഗ്ഗമുണ്ടു്. ഇത്തരം നിരൂപണത്തിനു് ഇമ്പ്രഷണിസ്റ്റിക്ക് നിരൂപണം, അഥവാ, വ്യക്തിപരമായ നിരൂപണം എന്ന പേരുണ്ടു്. നിരൂപകന്റെ നിരൂപണപാടവം അനുസരിച്ചിരിക്കും ഇത്തരം നിരൂപണത്തിന്റെ ശ്രേഷ്ഠത. നിരൂപണപാടവം കുറഞ്ഞവന്റേതാണെങ്കിൽ ഇത്തരം നിരൂപണങ്ങൾക്കു മേന്മ ഉണ്ടായിരിക്കുകയില്ല. ഒരു കൃതിയുടെ കലാപരമായ വശത്തെ മുൻനിറുത്താതെ അതിന്റെ ജീവചരിത്രപരമായ വളൎച്ചയെ വൎണ്ണിക്കുന്ന മറെറാരു സാങ്കേതികമാൎഗ്ഗമുണ്ടു്. സുപ്രസിദ്ധ ഫ്രഞ്ചുനിരൂപകനായ സിങ്ബോവിന്റെ (Sainte-Beuve) നിരൂപണം ഈ മാൎഗ്ഗത്തെ സ്വീകരിച്ചിരുന്നു. ഒരു കലാകൃതിയിൽനിന്നുണ്ടാകുന്ന സൌന്ദൎയ്യാനുഭവത്തിൽ അന്തൎഭവിച്ചിട്ടുള്ള രസത്തെ വിവരിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന സാങ്കേതികമാൎഗ്ഗത്തിൽ നിന്നു ജനിക്കുന്ന നിരൂപണത്തെ നിരൂപണപരമായ (Critical) നിരൂപണം, അഥവാ, മനശ്ശാസ്ത്രപരമായ (Psychological) നിരൂപണമെന്നും, ആ അനുഭവത്തിനു കാരണമായ സാധനത്തിന്റെ ഗുണങ്ങളെ വിവരിക്കുന്നതിൽ കൂടുതൽ ശ്രദ്ധ പതിപ്പിക്കുന്ന സാങ്കേതികമാൎഗ്ഗത്തിൽനിന്നുളവാകുന്ന

നിരൂപണത്തെ സാങ്കേതിക (Technical) നിരൂപണമെന്നും പറയുന്നു. നിരൂപ്യപരമായ നിരൂപണം കൂടുതൽ മനശ്ശാസ്ത്രപരവും, സാങ്കേതികനിരൂപണം കൂടുതൽ കലാപരവുമായിരിക്കും. ആദ്യത്തേതു് സാഹിത്യകൎത്താവിനും രണ്ടാമത്തേതു വായനക്കാരനും അധികം പ്രയോജനകരമായിരിക്കും. ചുവടെ ചേൎത്തിരിക്കുന്ന "നളചരിതം കഥകളി" എന്ന നിരൂപണം സാങ്കേതികനിരൂപണത്തിനും, "ഭാസനാടകങ്ങൾ" എന്നതു് മനശ്ശാസ്ത്രനിരൂപണത്തിനും, അഥവാ, നിരൂപ്യപരമായ നിരൂപണത്തിനും ഉദാഹരണങ്ങളാണ്.

## I. നളചരിതം കഥകളി.

പ്രധാന ഭാഗങ്ങളിലെല്ലാം കവി പുരാണത്തെ ബഹുനിഷ്ഠയോടെ അനുസരിക്കുന്നുണ്ടെന്നുള്ളതു് കഥാസംഗ്രഹത്തിൽ മൂലത്തിൽനിന്നും ഉദ്ധരിച്ചുകാണിച്ചിട്ടുള്ള ശ്ലോകങ്ങളെക്കൊണ്ടു സ്പഷ്ടമാകും. ദമയന്തി ബ്രാഹ്മണരോടു പറഞ്ഞയയ്ക്കുന്ന വാചകങ്ങളും, നളനും, ജീവലനും തമ്മിലുള്ള സംവാദം, നളൻ പൎണ്ണാദനോടു പറഞ്ഞയയ്ക്കുന്ന മറുപടി, ഇത്യാദിയെല്ലാം മഹൎഷിവാക്യത്തിന്റെ തൎജ്ജമകൾതന്നെ ആകുന്നു. ......"ദശപദ ശ്രവണേ കൃതദംശനഃ" ഇത്യാദി സ്ഥലങ്ങളിൽ കഥയെ വളരെ ചുരുക്കീട്ടുണ്ടു്. ഭൈമി ഒററയായിട്ടു കാട്ടിൽ നടന്നപ്പോൾ ആശ്രമം കണ്ടതും, അതിൽ പ്രവേശിച്ചതും മററും "ഋഷിഭിഃ സാന്ത്വിതാ" എന്നൊരു വിശേഷണംകൊണ്ടു ശ്ലോകത്തിൽ കഴിച്ചു.

നൃത്യനാടകത്തിൽ നായകൻ നളൻ, നായിക ദമയന്തി, കലി പ്രതിനായകൻ. അംഗിയായ രസം ശൃംഗാരം. ഭൈമീനളന്മാരാകുന്ന ആലംബനവിഭാവങ്ങളെ ആശ്രയിച്ചു നില്ക്കുന്ന രതി എന്ന സ്ഥായീഭാവം, പരസ്പരഗുണശ്രവണത്താൽ ഉന്മിഷിതമായിട്ടു്, ശ്രീനാരദന്റെ ഉപദേശത്താലും ഹംസത്തിന്റെ ദൂത്യത്താലും സ്ഥിരീഭവിച്ചു്, കുറച്ചുകാലം അഭിലാഷവിപ്രലംഭദശയിൽ ഇരുന്നു വൎദ്ധിച്ചിട്ടു്, നളന്റെ ഇന്ദ്രാദികൾക്കു വേണ്ടിയുള്ള ദൗത്യം മുതലായ പ്രബലവിഘ്നങ്ങളുടെ അവസാനത്തിൽ പഠിച്ചു നല്ലതുപോലെ പൂൎവ്വാംഗകപ്രൗഢിയോടുകൂടെ വേരൂന്നിപ്പടൎന്നു്, സ്വയംവരമണ്ഡപ

ത്തിൽ വച്ചു പാലിക്കുന്നു. പിന്നീടു സ്വല്പകാലം സംഭോഗാവസ്ഥയിൽ ജാജ്വല്യമാനമായി പ്രകാശിച്ചതിന്റെ ശേഷം, രാജ്യഭ്രംശാനന്തരം നളനുണ്ടായ വ്യാമോഹമാകുന്ന വിരോധിഭാവത്താൽ നിശ്ശേഷം കബളീകൃതമായെങ്കിലും, കാൎക്കോടകന്റേയും മഹർഷിമാരുടേയും ആശിസ്സുകളാൽ പ്രത്യുജ്ജീവിതയായിരിക്കുന്ന ആശയെ അവലംബിച്ച് മദ്ധ്യേ മദ്ധ്യേ കുറഞ്ഞൊന്നു മിന്നാമിനുങ്ങിനെപ്പോലെ മിനുങ്ങിക്കൊണ്ടു പ്രവാസവിപ്രലംഭദശയിൽ മങ്ങിക്കിടന്നിട്ട്, കലിബാധാവ്യാമോഹത്തിന്റെ നിവൃത്തിയിൽ പൂൎവ്വാധികപുഷ്ടിയോടെ സമുല്ലസിച്ച്, പുനഃസമാഗമത്തിൽ വീണ്ടും സംഭോഗാത്മനാ പ്രത്യക്ഷീഭവിക്കുന്നു. മററുള്ള രസങ്ങളും അംഗമായിട്ടുണ്ട്. പുഷ്കരനായുള്ള പോരിനുവിളിയിലും മററും വീരം; ഹംസത്തിന്റെ വിലാപം മുതലായദിക്കുകളിൽ കരുണം; നളന്റെ കലിയോടുള്ള വാക്കുകൾ തുടങ്ങിയുള്ള സ്ഥലങ്ങളിൽ രൌദ്രം; വാൎഷ്ണേയവാക്യമായ 'ആരയ്യാ ഇബ്ബാഹുകനാരയ്യാ.' ഇത്യാദി സന്ദൎഭങ്ങളിൽ അത്ഭുതവും നിബന്ധിക്കപ്പെട്ടിരിക്കുന്നു.

ആട്ടക്കഥയ്ക്കു നാടകലക്ഷണങ്ങളുടെ പൂൎത്തി ഇല്ലായ്കയാൽ കവികൾ കഥാപുരുഷന്മാരെ നിരൂപിക്കുന്നതിലും ശ്രദ്ധിക്കാറില്ല. പുരാണത്തിലെ പാത്രങ്ങൾതന്നെ കഥകളിയിലും. കേശിനി എന്ന സഖിയും ജീവലൻ, വാൎഷ്ണേയൻ എന്ന സൂതന്മാരുംകൂടി മഹർഷിയാൽ സമാമ്നാതന്മാരാകുന്നു. ചില പാത്രങ്ങളെ മാത്രം കവി ഒന്നു തേച്ചു മിനുക്കിക്കാണും. വേദവ്യാസന്റെ കാട്ടാളനെക്കാൾ ഉണ്ണായിവാൎയ്യരുടെ കാട്ടാളനു പാണ്ഡിത്യം മാത്രമല്ല, ലോകപരിജ്ഞാനവും അധികമുണ്ട്. അവൻ ഭൈമിയെ പ്രലോഭിപ്പിക്കാൻ വേണ്ടി ചാൎവ്വാകസിദ്ധാന്തങ്ങളെ പ്രതിപാദിച്ചിട്ട് 'മനമങ്ങും മിഴിയിങ്ങും' എന്നെല്ലാം സ്ത്രീസ്വഭാവത്തെ നല്ല സമീക്ഷയോടെ വിവരിക്കുന്നു. ഹംസം ഒരു വിശേഷബുദ്ധിയുള്ള മനുഷ്യനെക്കാൾ സമൎത്ഥനാണ്. നളൻ അവനെ ഉപദ്രവിക്കാതെ വിട്ടതേയുള്ളു. അതിലേയ്ക്കായി എത്ര വലിയ പ്രത്യുപകാരമാണ് അവൻ ഇങ്ങോട്ടു ചെയ്യുന്നത്? അവനെ കൃതജ്ഞതയുടെ ഒരവതാരം എന്നുതന്നെ പറയാം. അവൻ ഭൈമിയുടെ അടുക്കൽ ചെന്ന് 'ഇനിയൊരടി നടന്നാൽ കിട്ടുമേ കൈയ്ക്കലെ

ന്നും പ്രതിപദമപി തോന്നുംമാറു മന്ദം' നടക്കുന്നു. കൗശലത്തിൽ സഖിമാരെ അകററീട്ടു കാര്യം ബഹുഭംഗിയായി ഉപന്യസിക്കുന്നു. ഭൈമിയുടെ 'ചിത്തം പത്തിനഞ്ചു' അറിഞ്ഞതുകൊണ്ടു് അവൻ തൃപ്തിപ്പെടുന്നില്ല.

'താതനൊരു വരനു കൊടുക്കും നിന്നെ,
പ്രീതി നിനക്കുമുണ്ടാമവനിൽതന്നെ,
വിഫലമിന്നു പറയുന്നതെല്ലാം
ചപലനെന്നു പുനരെന്നെച്ചൊല്ലാം.'

എന്നെല്ലാം സ്ത്രീചാപല്യത്തെ എടുത്തു കാണിച്ചു് 'വാചാപി പറയിച്ചൊന്നിളക്കിവെച്ചുറപ്പിച്ചി'ട്ടാണു് അവൻ മടങ്ങിവരുന്നതു്. ചാടുവാക്കുകളിൽ അവൻെറ നൈപുണ്യം അസാധാരണമാണു്. അവൻ 'നളിനമിഴിമാക്കെല്ലാം നട പഠിക്കാൻ നളിനജന്മവചസാ നളനഗരത്തിൽ വാഴുന്നവൻ' ആണുപോലും. 'ബന്ധുവാകിൽ വിപദി വേണ്ടുഭവ്യം വരുമ്പോൾ ആരില്ലാത്തു' എന്നവനു നല്ല ബോധമുണ്ടു്. അതുകൊണ്ടു് നളൻെറ ആപത്തിൽ താൻ ഉപകരിക്കാഞ്ഞതിൽ വളരെ മനസ്താപപ്പെടുന്നു. ബ്രഹ്മാവുകൂടി അവൻെറ അടുക്കൽ സന്ദേശങ്ങൾ പറഞ്ഞയയ്ക്കുന്നു.

* * * * * * *

നളചരിതത്തിൽ ഉപയോഗിച്ചിരുന്ന ഭാഷ സംസ്കൃതബഹുലമായ മണിപ്രവാളമാകുന്നു. മണിപ്രവാളകൃതിയുടെ മാർഗ്ഗദർശി എഴുത്തച്ഛനാണല്ലോ. അദ്ദേഹം അന്നു് അതിശൈശവാവസ്ഥയിലിരുന്ന മലയാളഭാഷയെ സംസ്കൃതത്തിൻെറ കരാവലംബത്തോടെ പ്രൗഢവിഷയങ്ങളെ പ്രതിപാദിക്കുന്നതിനു വിനിയോഗിച്ചു. നമ്പിയാർ എത്തുംപിടിയുമില്ലാത്ത വേദാന്തതത്വങ്ങളിൽ പ്രവേശിക്കാതെ മലയാളത്തിനു് സർവ്വജനീനങ്ങളായ ലൗകികസംഗതികളെ വർണ്ണിക്കുന്നതിൽ എത്രത്തോളം ശക്തിയുണ്ടെന്നു വെളിപ്പെടുത്തി. അദ്ദേഹം ആവശ്യംപോലെ സംസ്കൃതത്തിൽനിന്നു ശബ്ദപ്രകൃതികളെ കടം വാങ്ങിയതേ ഉള്ളു. രണ്ടുപേർക്കും കടം വാങ്ങേണ്ടിവന്നിട്ടുണ്ടു്; എന്നാൽ ഒരാൾ നാണയങ്ങളെ ഒന്നായ് വാങ്ങി ആവശ്യങ്ങൾക്കു വിനിയോഗിക്കയും, മറേറയാൾ ആവശ്യപ്പെട്ട സാമാ

ന്ങളെത്തന്നെ വാടകയുടെ മട്ടിൽ വാങ്ങി ഉപയോഗിക്കയും ചെയ്തു എന്നാണു ഭേദം. ഉണ്ണായിയുടെ പോക്ക് ഈ രണ്ടു വഴിയിലുമല്ല. 'മുരാരേസ്തൃതീയഃ പന്ഥാഃ' എന്നു പറയുന്നതു പോലെ അദ്ദേഹത്തിന്റെ മാർഗ്ഗമൊന്നു വേറെയാണ്. ഉണ്ണായിക്കു മലയാളവും സംസ്കൃതവും ഒന്നുപോലെ സ്വാധീനമാണ്. അപ്പൊഴപ്പോൾ നാവിലുദിച്ച ഭാഷയിൽ അദ്ദേഹം എഴുതും; എന്നല്ലാതെ കടം വാങ്ങീട്ട് ആവശ്യമുണ്ടോ എന്നുള്ള വിചാരമേ അദ്ദേഹത്തിനില്ല. 'തേടിപ്പോയ വള്ളി കാലിൽ ചുററി' എന്നുള്ള മലയാളത്തിലെ പഴമൊഴി അദ്ദേഹം 'മിളിതം പദയുഗളേ നിഗളതയാ മാർഗ്ഗിതയാ ലതയാ' എന്നു പ്രൗഢസംസ്കൃതത്തിൽ തർജ്ജമ ചെയ്താണ് ഉപയോഗിക്കുന്നതു്. സംസ്കൃതത്തിലെ പ്രയോഗവിശേഷങ്ങളെ എല്ലാം ഉണ്ണായിവാര്യർ മലയാളത്തിലും കുത്തിച്ചെലുത്തിയിട്ടുണ്ട്.

൧. 'നലമുള്ളൊരു നവഗുണപരിമളനെ
നളനെന്നൊരു നൃപനെ അവൾ വരിച്ചു'

എന്നു നാമവിശേഷണത്തിനു വിശേഷ്യത്തിൻെറ വിഭക്തി വചനങ്ങൾ.

൨. 'വിദർഭനന്ദിനി സുന്ദരി സന്തതമതിപ്രിയാസി
[വിലാസിനി മേ
പ്രതിപ്രിയാചരണാവഹിതാ എന്നതിപ്രയാസമൂതേ
ചതിപ്പതിന്നവനാഗതനായി'

ഇവിടെ 'എന്നു' എന്ന നിപാതത്തിന് 'എന്നു വിചാരിച്ചിട്ട്' എന്നർത്ഥം. സംസ്കൃതത്തിൽ ഈ സ്ഥാനത്തുള്ള 'ഇതി' എന്നതിന് 'ഇതി മത്വാ' 'ഇതി ഹേതുനാ' എന്നും മററും അർത്ഥമുണ്ട്.

൩. 'അപരിഹരണീയവിധിയന്ത്രത്തിരിപ്പുമൂന്നീ'

എന്നിടത്ത് 'ഈ മൂന്നു' എന്നതിനെ മറിച്ചു 'മൂന്നീ' എന്നു 'വിശേഷണം വിശേഷ്യത്തിനു മുമ്പെന്നു നടപ്പു' എന്ന വ്യാകരണസൂത്രത്തിനു ലംഘനം. നമ്മുടെ കവിയ്ക്കു സംസ്കൃതവും മലയാളവും ഭിന്നഭാഷകളാണെന്നുള്ള വിചാരമേ ഇല്ല. 'നേന്ന നേച്ചകളും മമ സഫലാനി' എന്നു 'നേച്ചകൾ' എന്ന നിർദ്ദേശികാബഹുവചനാന്തവിശേഷ്യത്തിന് 'സഫ

ലാനി' എന്നു പ്രഥമാബഹുവചനാന്തമാണു വിശേഷണം. പാച്ചുമൂത്തതിന്റെ വ്യാകരണപ്രകാരം 'നേച്ച്'യേ സ്ത്രീലിംഗമാക്കി 'സഫലാം' എന്നു പ്രയോഗിക്കാത്തതു ഭാഗ്യമെന്നേ വിചാരിപ്പാൻ ഉള്ളു. 'ഈയ്യുത എല്ലാം ശോഭനവാണി മുദാ' എന്നിടത്തു ഭാഷാപദസ്ഥമായ നിമിത്തത്തെ പുരസ്കരിച്ച് 'ഏചോയവായാവഃ' എന്ന സംസ്കൃതസന്ധി. രണ്ടു ഭാഷകളേ കൂട്ടിക്കലൎത്തുമ്പോൾ ഈമാതിരി പല ദുർഘടങ്ങളും നേരിടുന്നതാണ്. അതുകളെ തടവു തീൎന്നു പ്രയോഗിക്കുന്നതിന് ഉണ്ണായിവാൎയ്യൎക്കു മാത്രമേ ധൈൎയ്യമുണ്ടാകയുള്ളു. രണ്ടു ഭാഷകൾക്കു തിലതണ്ഡുലന്യായേന ഉള്ള സംസൃഷ്ടികൊണ്ടു തൃപ്തിപ്പെടാതെ അദ്ദേഹം നീരക്ഷീരന്യായേന സങ്കരംതന്നെ സ്വീകരിച്ചു. നളചരിതത്തിലേ ഭാഷ മണിയും പ്രവാളവും കലൎത്തു ചേൎത്തതല്ലാ, സംസ്കൃതമാകുന്ന ചെമ്പും മലയാളമാകുന്ന വെളുത്തീയവും ചേൎത്തുരുക്കിയ ഒരു വെങ്കലബ്ഭാഷയാണ്.

ഉണ്ണായിവാൎയ്യരെപ്പോലെ സ്വതന്ത്രനായ ഒരു കവി മലയാളത്തിൽ ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണ്. കഥകളിഗ്രന്ഥങ്ങളിൽ പ്രായേണ ശ്ലോകങ്ങൾ സംസ്കൃതവും പദങ്ങൾ മണിപ്രവാളവും എന്നാണൊരേൎപ്പാട്. നളചരിതത്തിലെ ശ്ലോകങ്ങളിൽ പകുതി എണ്ണവും മണിപ്രവാളമാണ്; ചിലതു ശുദ്ധ മലയാളത്തിൽ തന്നെയുമുണ്ട്. 'പേടിക്കേണ്ടാ വരുവനരികേ...' എന്ന ശ്ലോകം നോക്കുക. ഇതിൽ സംസ്കൃതശബ്ദംതന്നെ മൂന്നോ നാലോ നാലാംപാദത്തിന്റെ ഒടുവിൽ വന്നിട്ടുള്ളതേ ഉള്ളു. എന്നാൽ, നേരേമറിച്ച്, പദങ്ങളിൽ ചില വരികൾ ശുദ്ധസംസ്കൃതമായിട്ടുമുണ്ട്.

൧. 'വ്യസനം തേ ദമയന്തി സമസ്തമസ്തമയതാം'.

൨. 'യാമി യാമി കാമിതം ശീഘ്രം സാധയി-
ഷ്യാമി സാമി സാധിതം മയാ'.

൩. 'അനല്പം വാ വസ്തു ഭവ്യം മമ പ്രസാദേന'

ഇത്യാദി പല്ലവികളിൽ മലയാളം തൊട്ടുവിച്ചിട്ടേ ഇല്ല.

'പ്രേമാനുരാഗിണീ ഞാൻ വാമാ രമണീയശീല!
ത്വാമാതനോമി ഹൃദി സോമാഭിരാമമുഖ
ശ്യാമാ ശശിനം രജനീ വാമാകലിതമുപൈതു-
കാമാ ഗതയാമാ കാമിനീ!'

ഇത്യാദി പദങ്ങളിൽ മരുന്നിന്ന മാത്രം ഒരു മലയാളപദമേ ഉള്ളു. ശ്ലോകവും ദണ്ഡകവും പോരാഞ്ഞിട്ട് ഗദ്യവും കൂടി ചൂർണ്ണികയായിട്ട് ഉണ്ണായിവാര്യർ ഉപയോഗിച്ചിട്ടുണ്ട്. കവിവാക്യം ശ്ലോകവും പാത്രങ്ങളുടെ സംഭാഷണങ്ങൾ പദവും എന്നുള്ള ഏർപ്പാടും അദ്ദേഹം നാലാംദിവസത്തെ കഥയുടെ ആരംഭത്തിൽ ലംഘിച്ചിരിക്കുന്നു.

അർത്ഥപുഷ്ടിയും ശബ്ദപുഷ്ടിയും നളചരിതത്തിലെപ്പോലെ മറെറാരു മണിപ്രവാളകൃതിയിലും ഒന്നുപോലെ ചേൎന്നു യോജിച്ചിട്ടുണ്ടോ എന്നു സന്ദേഹമാണ്. 'പരിചോടു, വിരവിൽ, അങ്ങനെ, ഓൎത്താൽ, അങ്ങു, ഇഹ, ഉടനെ, ആശു' മുതലായ പാദപൂരണങ്ങളെ അദ്ദേഹം വളരെ അപൂർവ്വമായേ ഉപയോഗിച്ചിട്ടുള്ളു. പ്രാസത്തിന്ന വേണ്ടി ഈ വക പദങ്ങളെക്കൊണ്ടു വിടവടയ്ക്കുന്ന സമ്പ്രദായമേ ഉണ്ണായിവാര്യർ മനസ്സിലാക്കിയിരുന്നില്ല. അതുകൊണ്ട് സാധാരണ മലയാളകവിതകളിൽ കാണുന്ന ബന്ധശൈഥില്യം നളചരിതത്തെ ബാധിച്ചിട്ടില്ല. എന്നാൽ പ്രാസനിർബ്ബന്ധം വാര്യരേയും നേർവഴി തെററി നടത്തിച്ചിട്ടില്ലെന്നില്ല. അനന്വയകാഠിന്യമാണ് നളചരിതത്തിലെ വൈകല്യം. വാര്യൎക്ക് അൎത്ഥത്തിൽ വളരെ നിഷ്കൎഷയുണ്ട്; എന്നാൽ ശബ്ദത്തിലും ഒട്ടും കുറവല്ല. താളത്തിന്റെ മുറയ്ക്കു പ്രാസം കണക്കിന്ന വീണുകൊണ്ടിരിക്കണം. ശബ്ദം ഈ നിർബന്ധത്തിന്ന കീഴടങ്ങി തനിയേ വന്നില്ലെങ്കിൽ അദ്ദേഹം പിടിച്ചു വലിച്ചിഴച്ചെങ്കിലും വരുത്തും. ഈ സാഹസത്തിൽ ശബ്ദങ്ങളുടെ വാലോ തല തന്നെയോ ഉടഞ്ഞുപോയാലും വകയില്ല. 'ചാകും ഇവ എന്നതു' പ്രാസത്തിന്ന ചേരാൻ വേണ്ടി

'വസ്ത്രമേതദൽസൃജാമി ചാമിവ'

എന്നു ചുരുങ്ങിപ്പോയി.

'മരത്തിനിടയിൽ കാണാമേ സുന്ദര–
ത്തിന്നുടെ സാദൃശ്യേയം'

ഇവിടെ 'ശ്യേയം' എന്നാവൎത്തിക്കാൻ വേണ്ടി പ്രയോഗിച്ച 'സാദൃശ്യേയം' എന്ന ഭാഗത്തിൽ പദച്ഛേദംതന്നെ സ്പഷ്ടമാകുന്നില്ല. 'അപുത്രമിത്രകാന്താരം...' എന്ന പദത്തിൽ 'ണ്ണാളേ' എന്നു നാലുതരം ആവൎത്തിച്ചു യമകം ചെയ്തതിൽ

ഒന്നു രണ്ടിനു വളരെ ക്ലേശം ചെയ്താലേ അൎത്ഥമുണ്ടാകുന്നുള്ളൂ. ഇങ്ങനെ ദൃഷ്ടാന്തം പലതും എടുത്തു കാണിക്കാം. എന്നാൽ ഇങ്ങനെ ചില ഭാഗങ്ങൾ ഒഴികെയുള്ളേടത്തെല്ലാം ശബ്ദാൎത്ഥങ്ങളുടെ പുഷ്ടിയാലുണ്ടായിട്ടുള്ള സ്വാരസ്യം അന്യാദൃശമാണു്. ഗ്രന്ഥം മുഴുവനും അതിലേയ്ക്കു ദൃഷ്ടാന്തമാകയാൽ പ്രത്യേകിച്ചു് ആ അംശം ഉദാഹരിച്ചു കാണിക്കേണ്ടതില്ല. ആദിപ്രാസം, അന്ത്യപ്രാസം, ദ്വിതീയപ്രാസം ഇതെല്ലാം കവി ഒന്നുപോലെ ദീക്ഷിക്കുന്നുണ്ടു്. അദ്ധ്യാഹാരപൂൎത്ത്യതയാണു വേറെ ഒരു ദോഷം. നളചരിതത്തിലെ വാക്യങ്ങൾ മിക്കതും വെളിയിൽനിന്നു പുതിയ പദങ്ങൾ കൂട്ടിച്ചേൎത്താലേ അന്വയിക്കൂ. 'ആളയച്ചിട്ടുണ്ടെമ്മാനില്ല' എന്നിടത്തു് 'ഉണ്ടു്' എന്നു ക്രിയയ്ക്കു കൎത്താവിനെ പ്രയോഗിക്കാഞ്ഞതിനാൽ അൎത്ഥം ദുൎഗ്രഹമായിത്തീൎന്നു പാഠംകൂടി 'ആളയച്ചിട്ടുണ്ടമ്മാനില്ല' എന്നു് ദുഷിച്ചുപോകാനിടയായി. 'അവടങ്ങൾ സങ്കടങ്ങൾ...' എന്ന ചരണത്തിൽ വാക്യങ്ങൾ എവിടെവിടെ അവസാനിക്കുന്നുവെന്നറിയാൻ ഒരു മാർഗ്ഗവുമില്ല. പദങ്ങൾ മാത്രമല്ല, വാക്യങ്ങളും ചിലെടത്തു പ്രയോഗിക്കാതെ വിട്ടുകളയും. 'മാരുതമാനസവേഗം കണ്ടു തേരിനു' എന്ന ചരണത്തിലും മററും മദ്ധ്യേ അവതാരികയായി ചേൎക്കുന്ന വാക്യത്തിൻെറ ഭേദംപോലെ അൎത്ഥവും ഭേദിക്കുമെന്നു വ്യാഖ്യാനത്തിൽ നോക്കുക. ചില ഭാഗങ്ങൾ വായിച്ചാൽ കടംകഥപോലെ തോന്നും. നളജീവലസംവാദത്തിലും, ഭൈമി ബ്രാഹ്മണരോടു പറഞ്ഞയയ്ക്കുന്ന സന്ദേശത്തിലും മററും സന്ദിഗ്ദ്ധാൎത്ഥത ഒരു ഗുണമായിത്തീൎന്നിട്ടുണ്ടു്. ശേഷമുള്ളിടത്തെല്ലാം അന്വയകാഠിന്യവും നേയാൎത്ഥപദപ്രയോഗവുംകൊണ്ടു പ്രാസഗുണം കേവലം അസ്തമിതമായിപ്പോയി എന്നു പറയേണ്ടിയിരിക്കുന്നു. ബഹിരന്തഃസ്ഫുരദ്രസമായ ദ്രാക്ഷാപാകം ഉണ്ണായിയുടെ സ്വഭാവത്തിനു വിരുദ്ധമാണു്; അദ്ദേഹത്തിനു നാളികേരപാകത്തിലേ രസമുള്ളൂ. സഹൃദയന്മാർ രസിക്കണം; സാധാരണക്കാർ അഭിനന്ദിച്ചില്ലെങ്കിൽ എന്താണു ഹാനി എന്നാണു് കവിയുടെ നില. സാഹിത്യം ആലോചനാമൃതമായിരിക്കണം; അതിനെ പണ്ഡിതന്മാർ വായിച്ചു് ആലോചിച്ചു രസിയ്ക്കുകയും വേണം. ആപാദമാധുൎയ്യ

പ്രിയന്മാരായ പാമരന്മാർ വേണമെങ്കിൽ ഈ സാഹിത്യത്തെ ത്തന്നെ പാടി രസിച്ചുകൊള്ളട്ടെ; രണ്ടിനും ചേർന്നാണല്ലോ താൻ കവിത ചെയ്തിരിക്കുന്നതു് എന്നാണ വാര്യരുടെ ഭാവ മെന്ന തോന്നും. ശ്രീഹർഷന്റെ നൈഷധം വായിച്ചിട്ടു് അതു പോലെ വ്യുൽപാദകവും പ്രൌഢഗംഭീരവുമായ ഒരു കവിത ചമയ്ക്കാനാണ വാര്യർ തുനിഞ്ഞതു്. അദ്ദേഹത്തിൻെറ ആ ഉദ്യമം വേണ്ടുംവണ്ണം ഫലിക്കയും ചെയ്തു. അതുകൊണ്ടു് ഉണ്ണായിവാര്യർക്കും ശ്രീഹർഷനെപ്പോലെ ഗ്രന്ഥാന്തത്തിൽ,

"ഗ്രന്ഥഗ്രന്ഥിരിഹ ക്വചിൽ ക്വചിദപി-
ന്യാസി പ്രയത്നാന്മയാ
പ്രാജ്ഞമ്മന്യമനാ ഹഠേന പഠതീ
മാസ്മിൻ ഖലഃ ഖേലതു
ശ്രദ്ധാരാദ്ധഗുരുഃ ശ്ലഥീകൃതദൃഢ-
ഗ്രന്ഥിഃ സമാസാദയ-
ത്വേതൽ കാവ്യരസോർമ്മിമജ്ജനസുഖ-
വ്യാസജ്ജനം സജ്ജനഃ"

എന്നു് തൻെറ ഉദ്ദേശ്യത്തെ വിളിച്ചുപറയാമായിരുന്നു. ഈ ഗ്രന്ഥത്തിൽ അവിടവിടെ ഞാൻ ചില കുരുക്കുകൾ ബുദ്ധിപൂർവ്വമായി പിനച്ചിട്ടുണ്ടു്. അതിനാൽ മിടുക്കനാണെന്ന നടിച്ചു മടയൻ ബലാല്ക്കാരേണ ഇതിൽ പ്രവേശിക്കാൻ പോകേണ്ട. ശ്രദ്ധയോടുകൂടി ഗുരുവിനെ ആരാധിച്ചു് തൻ മുഖത്തിൽനിന്ന രഹസ്യങ്ങളെ ഗ്രഹിച്ചു് ഇക്കാവ്യരസത്തെ സച്ഛിഷ്യന്മാർ ആസ്വദിക്കട്ടേ എന്നാണു് ശ്ലോകത്തിൻെറ താല്പര്യം.

ആട്ടക്കഥകളിലെ സംഗീതമെല്ലാം പഴയ ദേശികസമ്പ്രദായത്തിൽ നിബന്ധിക്കപ്പെട്ടതാണു്. പിന്നീടു് കപ്ലിങ്ങാടാണു് അതിൻെറ ദ്രുതഗതി മാററി നീട്ടിപ്പതിഞ്ഞ മട്ടിൽ ചൊല്ലുന്ന ഇപ്പോഴത്തെ സമ്പ്രദായം ഏപ്പെടുത്തിയതു്. നളചരിതത്തിൽ ചില പദങ്ങൾ നീട്ടിച്ചൊല്ലുന്നതിന യോജിക്കാതെയുണ്ടു്. അതുകളെ അരങ്ങത്തു ചൊല്ലിയാടുന്നതു് ഒട്ടും എളുതല്ല. പാട്ടുകാരൻ രണ്ടാവത്തി പാടുന്ന ഇടകൊണ്ടു് രണ്ടോ മൂന്നോ വാക്കുകളെ മാത്രം വേഷക്കാരൻ കൈകാണിച്ചു് ആടിവരാൻ സാധിക്കയുള്ളു. ഈ വക പദങ്ങളും വെറുതെ പാടു

ന്നതിന്ന വളരെ നന്നുതന്നെ. ഉണ്ണായിവായ്യരുടെ സ്വാതന്ത്ര്യം അദ്ദേഹം സംഗീതത്തിന്റെ അംശത്തിലും കാണിക്കാതിരുന്നിട്ടില്ല. ചിലെടത്തു പല്ലവി മാത്രം മതി എന്നു വെയ്ക്കും; അനുപല്ലവി കാണുകയില്ല. ചരണങ്ങളിലെ വരികളിൽ അക്ഷരസംഖ്യയ്ക്കു യാതൊരു ക്ലിപ്തവുമില്ല. രണ്ടാംദിവസത്തെ കഥയുടെ ഒടുവിൽ രാജമാതാവിനോടു ദമയന്തി പറയുന്ന പദത്തിൽ 'ആര്യേ' എന്നു രണ്ടക്ഷരം മാത്രമേ പല്ലവി ഭാവമുള്ളു; ശേഷമെല്ലാം പാട്ടുകാരൻ സ്വരംകൊണ്ടു നിറച്ചു പാടിക്കൊള്ളണം. ഈമാതിരി ചില അസൌകര്യങ്ങൾകൊണ്ടു് ആട്ടക്കാൎക്കു് ആടി ഫലിപ്പിക്കുന്നതിന്ന സ്വല്പം ശ്രമം നേരിടുന്നുണ്ടെങ്കിലും, നളചരിതത്തിലെ പദങ്ങൾ പ്രാസവ്യവസ്ഥകൊണ്ടും, ശബ്ദങ്ങൾക്കുള്ള ശ്ലേഷഗുണംകൊണ്ടും, ഉദാരതകൊണ്ടും പാടിയാൽ അത്യന്തം കൎണ്ണമധുരങ്ങളായിരിക്കും. ദേശികസമ്പ്രദായം വിട്ടു പല പുതിയ രീതികളിലും ഈ പദങ്ങളെ പാടാറുണ്ടു്. 'അംഗനമാർ മൌലേ . . .' 'പൂമാതിനൊത്ത ചാരുതനോ' 'മാന്യമതേചില...' മുതലായ പല പദങ്ങളും സ്ത്രീകൾ കൈകൊട്ടിക്കളിയിൽ ഉപയോഗിച്ചു കേട്ടിട്ടുണ്ടു്. സംഗീതസാഹിത്യങ്ങൾ രണ്ടും ഒന്നുപോലെ പല മാതിരിയിലും നയിക്കാവുന്നതിനാലുള്ള സൎവ്വതോമുഖത, പ്രകൃതിസിദ്ധമായ ഗാംഭീൎയ്യം, ഉദാരമായ ബന്ധം, സ്വകപോലകല്പിതങ്ങളായ നൂതന ഭംഗികൾ, ആലോചിക്കുംതോറും അവസാനിക്കാതെ നീണ്ടുനീണ്ടുപോകുന്ന വ്യംഗ്യാൎത്ഥത്തിന്റെ ബാഹുല്യം, പ്രയോഗവൈചിത്ര്യങ്ങളാലുള്ള വ്യുല്പാദകത, എല്ലാ വിഷയത്തിലുമുള്ള ക്ഷോദക്ഷമത, ഇതുകൾ നളചരിതത്തെ മണിപ്രവാളകൃതിയിൽ പ്രഥമഗണനീയമാക്കിച്ചമച്ചിരിക്കുന്നു.

എ. ആർ. രാജരാജവൎമ്മ.
(രാജരാജീയം)

# II. ഭാസനാടകങ്ങൾ.

പ്രസ്തുത നാടകചക്രത്തിൽ കാണുന്ന സാങ്കേതികസാദൃശ്യങ്ങൾ, അവയിൽ ഉപയോഗിച്ചിട്ടുള്ള പ്രാകൃതത്തിന്റെ പ്രകൃതം, പദപ്രയോഗസാദൃശ്യങ്ങൾ എന്നിവയെ ആസ്പദിച്ചാണു് അതിൽ ഇതുവരെ ഏകകർത്തൃത്വം ആരോപിച്ചിരുന്നതു്. ഇവയിൽ സാങ്കേതികസാദൃശ്യങ്ങളും പ്രാകൃതത്തിന്റെ പ്രകൃതവും കർത്താവിനെ നിർണ്ണയിക്കുന്നതിൽ പ്രയോജനശൂന്യമാണെന്നു് ഇപ്പോൾ പണ്ഡിതലോകത്തിനു പരക്കെ ബോദ്ധ്യമായിരിക്കുന്നു. നടന്മാർക്കുള്ള നിർദ്ദേശങ്ങളോ, അവരുടെ വാമൊഴികളോ മാത്രമായ പദപ്രയോഗങ്ങളുടെ സാദൃശ്യങ്ങളും ഗ്രന്ഥകർത്താവിനെക്കുറിച്ചുള്ള പ്രശ്നത്തിന്റെ പരിഹാരത്തിനു് ഉപകരിക്കുന്നതല്ല. നിർമ്മാണരീതിയും ഭാഷയും സൂക്ഷ്മമായി പരിശോധിച്ചാൽ മാത്രമേ പ്രസ്തുത പ്രശ്നത്തിനു തൃപ്തികരമായ പരിഹാരം ലഭിക്കുകയുള്ളു. നിർമ്മാണരീതിയുടെ ഒരു അംശം ശ്രീമാൻ ജഹഗിർദാർ പരിശോധിച്ചതിൽ സ്മരണീയമായ ഫലം ഉണ്ടായിട്ടുണ്ടു്. നിർമ്മാണരീതിയുടെ മറെറാരു അംശത്തെയാണു് ഇവിടെ പരിശോധിക്കുന്നതു്.

സകല കലകളിലും കലാകാരൻ തനിക്കു ലഭിച്ചിട്ടുള്ള അസംസ്കൃതസാധനങ്ങളിൽനിന്നു് ഒരു തിരഞ്ഞെടുപ്പു നടത്തുന്നുണ്ടു്. തന്റെ കൃതിയിൽ പ്രത്യക്ഷപ്പെടുത്തുന്നതിനായി ഒരു കലാകാരൻ തിരഞ്ഞെടുക്കുന്ന സാധനങ്ങളിലാണു്, അഥവാ, പ്രസ്തുത സാധനങ്ങളോടു് അയാൾ സ്വീകരിക്കുന്ന നിലയിലാണു് അയാളുടെ പ്രത്യേക വ്യക്തിത്വം (Individuality), അഥവാ, പ്രത്യേക മുദ്ര, സ്ഥിതിചെയ്യുന്നതു്. വിഷയങ്ങൾ വിഭിന്നങ്ങളായി വരുമ്പോഴും അയാളുടെ ഈ വ്യക്തിത്വത്തിനു്, ഈ മുദ്രയ്ക്കു, ഭേദഗതി ഉണ്ടാകുന്നതല്ല. ദീർഘമായ കലാജീവിതം നയിക്കുവാൻ സാധിച്ചിട്ടുള്ള ഒരു കലാകാരനിൽ സജീവമായ ഈ മുദ്രയുടെ സ്വാഭാവികമായ വളർച്ച കണ്ടേയ്ക്കും. അത്രേയുള്ളു. പ്രസ്തുത പ്രത്യേകവ്യക്തിത്വത്തിന്റെ പ്രകടനത്തെ സംസ്കൃതസാഹിത്യലോകത്തിലെ ആലങ്കാരികന്മാർ തടയുവാൻ സർവ്വശക്തികളും പ്രയോഗിക്കുക പതിവാ

ണെങ്കിലും, ഭാസനെപ്പോലെയുള്ള ചിലരെ സംബന്ധിച്ചിടത്തോളം അവരുടെ ശ്രമങ്ങൾ വിഫലങ്ങളായതേയുള്ളു. ഭാസന്റെ ഈ വ്യക്തിത്വം എന്തിലാണു സ്ഥിതിചെയ്തിരുന്നതു്? ഇതിനുത്തരമായി, കഥാപാത്രങ്ങളുടെ വികാരങ്ങളുടെ വർദ്ധമാനമായ ശ്വാസംമുട്ടൽ പ്രത്യക്ഷപ്പെടുത്തുന്നതിലാണു് അതു സ്ഥിതിചെയ്തിരുന്നതു് എന്നുവേണം പറയുവാൻ. ഒരു കഥയിൽ ഭാസന്റെ ശ്രദ്ധയെ ആകർഷിച്ചിരുന്നതു് പാത്രങ്ങളുടെ സ്വഭാവവിശേഷങ്ങളല്ല; പിന്നെയോ, അവരുടെ വികാരങ്ങളുടെ സ്വച്ഛന്ദമായ പ്രവാഹത്തിനു വിഘാതമുണ്ടാകുമ്പോൾ ജന്യമാകുന്ന ഫലങ്ങളാകുന്നു. സ്വപ്നവാസവദത്തം ഈ നിർമ്മാണരീതിക്കു മകുടോദാഹരണമത്രെ. ക്രൂരമായ പരിതഃസ്ഥിതിയിൽ സ്ഥാപിതമാകുന്ന ആദർശപരയായ ഒരു നാരിയുടെ—അതായതു്, വാസവദത്തയുടെ—വികാരങ്ങളെ പ്രത്യക്ഷപ്പെടുത്തണമെന്നാണു് അതിൽ ഭാസൻ ഉദ്ദേശിച്ചതു്. പ്രസ്തുത ഉദ്ദേശത്തിനു പ്രതിബന്ധമായി വന്നേക്കാവുന്ന എല്ലാററിനേയും കവി ഇതിൽ നിർദ്ദാക്ഷിണ്യം ഉപേക്ഷിച്ചിരിക്കുന്നു. മററെല്ലാപാത്രങ്ങളേയും ഈ പരമോദ്ദേശത്തിനു കീഴ്പ്പെടുത്തി മാത്രമേ അദ്ദേഹം ചിത്രീകരിച്ചിട്ടുള്ളു. നാടകത്തിന്റെ യഥാർത്ഥ ഉദ്ദേശത്തിനു വിരുദ്ധമായി പ്രേക്ഷകരുടെ ശ്രദ്ധയേയോ, അനുകമ്പയേയോ അപഹരിച്ചേക്കാവുന്ന ഉദയനനെ നാലാമങ്കംവരെ കവി രംഗത്തിൽ കൊണ്ടുവരുന്നില്ല. രാജാവു രംഗത്തിൽ പ്രത്യക്ഷപ്പെടുമ്പോൾതന്നെയും, വാസവദത്തയെ ബാധിക്കുന്ന അദ്ദേഹത്തിന്റെ സ്വഭാവവൈചിത്ര്യങ്ങളേയും പ്രവൃത്തികളേയും മാത്രമേ കവി നമുക്കു കാണിച്ചുതരുന്നുള്ളു. വാസ്തവത്തിൽ ഭാസന്റെ ദൃഷ്ടിയിൽ നാടകീയപ്രശ്നം (dramatic problem) ക്രമേണ വർദ്ധമാനമായി വരുന്നതും, ഒടുക്കം പൊട്ടിത്തെറിക്കുന്ന ഘട്ടംവരെ എത്തുന്നതുമായ വികാരത്തള്ളലിന്റെ ഞെരുക്കത്തിൻകീഴിൽ വലയുന്ന ഒരു കഥാപാത്രത്തിന്റെ വിവിധവശങ്ങളും പ്രത്യക്ഷീകരിക്കുന്നതാണെന്നു് സ്വപ്നവാസവദത്തത്തിന്റെ വ്യവച്ഛേദം നമ്മെ പഠിപ്പിക്കും. ഈ വീക്ഷണകോടിയുള്ള മറെറാരു നാടകകർത്താവും സംസ്കൃതസാഹിത്യലോകത്തിൽ ഉണ്ടായിട്ടില്ല.

ഈ വിഷയത്തേ സംബന്ധിച്ച് കാളിദാസനെ ഭാസനോടു താരതമ്യപ്പെടുത്തി നോക്കുന്നതു രസകരമായിരിക്കും. ശാകുന്തളത്തിലെ കഥാഗതി സ്വപ്നവാസവദത്തത്തിന്റേതിൽനിന്നു വളരെ ഭിന്നമായിട്ടുള്ളതല്ല. എങ്കിലും കാളിദാസൻ ശകുന്തളയുടെ വികാരങ്ങളോടു സ്വീകരിച്ചിരിക്കുന്ന വിഭിന്നനില നോക്കുക! ശകുന്തളയുടെ വികാരങ്ങൾ നാടകത്തിലെ ഒരു പ്രധാന ഭാഗമാണെങ്കിലും, കവി ഭാസനെപ്പോലെ അതിൽ മാത്രം നമ്മുടെ ശ്രദ്ധയെ കേന്ദ്രീകരിപ്പിക്കുകയോ, ആ വികാരത്തള്ളൽ പരമകാഷ്ഠവരെ എത്തുവാൻ അനുവദിക്കുകയോ ചെയ്യുന്നില്ല. ഭാസൻ സ്വീകരിച്ച മാർഗ്ഗം ചെന്നു പര്യവസാനിക്കുന്നതു് വികാരങ്ങളുടെ അടിത്തട്ടുവരെ പ്രവേശിക്കുന്നതോ, മനുഷ്യപ്രവൃത്തികളുടെ മൌലികതത്വങ്ങളേയും, മനുഷ്യസൃഷ്ടിയുടെ പരമോദ്ദേശത്തേയും ആരായുന്നതോ ആയ പാശ്ചാത്യരുടെ ട്രാജഡികളിൽ (ദുഃഖപര്യവസായികളായ നാടകങ്ങളിൽ) ആകുന്നു. ദുഃഖപര്യവസായികളായി നാടകങ്ങൾ കലാശിക്കരുതെന്നുള്ള ആലങ്കാരികമതത്തെ പുരസ്കരിച്ചു്, ഭാസൻ സ്വീകരിച്ച മാർഗ്ഗത്തിന്റെ യുക്തിപരമായ അവസാനത്തിൽ, സ്വപ്നവാസവദത്തം അതിന്റെ അവസാനത്തെ അങ്കത്തിൽ ചെന്നു കലാശിച്ചില്ലെന്നേയുള്ളു. ഭാസന്റെ അനുയായികൾ അദ്ദേഹത്തിന്റെ മാർഗ്ഗം സ്വീകരിച്ചു് അതിന്റെ സ്വാഭാവികമായ കലാശത്തിൽ ചെന്നെത്തായ്കയാൽ, സംസ്കൃതനാടകലോകത്തിൽ ട്രാജഡികൾ ഇല്ലാതായിത്തീർന്നു. പാശ്ചാത്യരുടെ ട്രാജഡികളോടു് ഏററവും അടുത്തു നിൽക്കുന്നവ സംസ്കൃതസാഹിത്യത്തിൽ ഭാസനാടകങ്ങൾ മാത്രമേ ഉള്ളു.

പ്രതിജ്ഞായൌഗന്ധരായണത്തിലും ഭാസന്റെ കൈയ് നല്ലപോലെ കാണാമെങ്കിലും, അവിടെ ഒരു നല്ല മന്ത്രിയുടെ വികാരത്തിന്റെ വളച്ചയിലല്ല, അയാളുടെ സ്വഭാവചിത്രീകരണത്തിലാണു് ഭാസൻ കൂടുതൽ ശ്രദ്ധ പതിപ്പിച്ചതെന്നുള്ള കാരണത്താൽ, അതു സ്വപ്നനാടകംപോലെ ഒരു സമ്പൂർണ്ണവിജയമായിത്തീർന്നിട്ടില്ല. നാടകത്തിന്റെ യഥാർത്ഥ ഉദ്ദേശത്തിൽനിന്നു് അതിലെ രണ്ടാമങ്കം പ്രേക്ഷകരുടെ ശ്രദ്ധയെ വ്യതിചലിപ്പിക്കുന്നതിനാൽ, അതു് പിന്നീടു് ആരോ കൂട്ടിച്ചേർത്തതാണെന്നു് പ്രൊഫസ്സർ വൂൾനെർ സംശ

യിക്കുന്നുമുണ്ട്. നാടകങ്ങൾ രംഗപ്രയോഗാർഹങ്ങളായിവന്നേ മതിയാവൂ എന്നും, ഭൂരിഭാഗം സംസ്കൃതനാടകങ്ങളെപ്പോലെ പാരായണമാത്രക്ഷമങ്ങളായിരുന്നാൽ മാത്രം പോരാ എന്നും ഭാസൻ നല്ലപോലെ അറിഞ്ഞിരുന്നു. ലളിതവും, സുപരിചിതപദനിബദ്ധവും, സംഭാഷണാനുരൂപവുമായ സംഭാഷണഭാഷ നിർമ്മിക്കുന്നതിലുള്ള പാടവവും, ലളിതമായ ഹാസ്യരസവും മേൽപറഞ്ഞ ഗുണങ്ങളോടുകൂടി ഭാസനിൽ കുടികൊള്ളുന്നുണ്ട്. പ്രസ്തുത ഗുണങ്ങൾ ഒന്നിച്ചു് സ്വപ്നനാടകത്തിലും പ്രതിജ്ഞയിലും ഒഴിച്ചു മററുള്ളവയിൽ കാണായ്കയാൽ, ഇവ ഭാസൻേറതല്ല. സ്വപ്നനാടകത്തിൻേറയും പ്രതിജ്ഞയുടേയും അനുകരണങ്ങളാണിവ. ഇവയിൽ ചാരുദത്തവും, പ്രതിമാനാടകവും കുറെ ഭേദപ്പെട്ടവയാണെന്നും, അഭിഷേകനാടകമാണു് ഏററവും വഷളായിട്ടുള്ളതെന്നും കൂടി മി. ജാൺസ്റ്റനു് അഭിപ്രായമുണ്ടു്.

മിസ്റ്റർ ജാൺസ്റ്റൻെറ അഭിപ്രായത്തോടു സാമാന്യമായി ഈ ലേഖകനും യോജിക്കുന്നു. മിസ്റ്റർ ജാൺസ്റ്റൻെറ വാദത്തെ സാമാന്യീകരിച്ചും, നിരൂപണശാസ്ത്രപരമായ സൂക്ഷ്മപദങ്ങൾ പ്രയോഗിച്ചും ഇവിടെ വിവരിക്കാം. തനിക്കു ലഭിച്ചിട്ടുള്ള കലാസാധനങ്ങളിൽ (Materials), അഥവാ വിഭാവനാംശങ്ങളിൽ, ഒരു കലാകാരൻ സൃഷ്ടിപരമായി ചെയ്യുന്ന പ്രവൃത്തിക്കാണു് സാങ്കേതികമാർഗ്ഗം (Technique) എന്ന സംജ്ഞ നൽകാവുന്നതു്. ഒരു നാടകകർത്താവിൻെറ സാധനങ്ങൾ, അഥവാ, വിഭാവനാംശങ്ങൾ, കഥാപാത്രങ്ങളുടെ പ്രവൃത്തികൾ, സ്വഭാവം, വികാരങ്ങൾ മുതലായവയും, തൻെറ സ്വന്തം മനസ്സുമാകുന്നു. ഈ സാധനങ്ങളിൽ തൻ്റെ ഭാവന ചെലുത്തി അവയെ തിരഞ്ഞെടുത്തു് അവയിൽ പരിവർത്തനം വരുത്തി, തൻെറ കരുക്കൾ (Medium) ആയതു്, വാക്കുകൾ, രംഗങ്ങൾ, നടനം മുതലായവകൊണ്ടു് നാടകം എന്ന രൂപം (Form) സൃഷ്ടിക്കുന്ന മാർഗ്ഗത്തിനു് നാടകകർത്താവിൻെറ സാങ്കേതികമാർഗ്ഗം (Dramatic technique) എന്ന നാമം നൽകാം. മേൽ പറഞ്ഞ പ്രകാരം തിരഞ്ഞെടുക്കുന്നതു രസം (Value) ഉണ്ടെന്നു്—ഇവിടെ 'രസം' എന്ന പദം അതിനെ ആലങ്കാരികന്മാർ അതിൻെറ ആദ്യത്തെ അർത്ഥത്തെ വക്രിപ്പിക്കുന്നതിനു മുമ്പിലുള്ള അർത്ഥത്തിലാണു പ്രയോ

ഗിച്ചിരിക്കുന്നതെന്നും ഇടയ്ക്കു പറഞ്ഞുകൊള്ളട്ടെ—കലാകാരനു തോന്നുന്ന സാധനങ്ങൾ ആയിരിക്കും. പ്രസ്തുത രസത്തെ (value) കലാകാരൻെറ മനസ്സിൽനിന്നു് തൻെറ കലാസൃഷ്ടിയിലേക്കു് പകർത്തുന്ന വിധത്തിനാണു് രീതി (style) എന്ന സംജ്ഞ നൽകാവുന്നതു്. പ്രസ്തുത സാങ്കേതികമാർഗ്ഗത്തിനും രീതിക്കും തമ്മിൽ വ്യത്യാസമുണ്ടെന്നു് ഇപ്പോൾ സ്പഷ്ടമാകുന്നുണ്ടല്ലോ. സാങ്കേതികമാർഗ്ഗത്തെത്തന്നെ, ബാഹ്യസാങ്കേതികമാർഗ്ഗം (objective technique) എന്നും, മാനസികസാങ്കേതികമാർഗ്ഗം (subjective technique) എന്നും രണ്ടായി തരംതിരിക്കാവുന്നതാണു്. ഒരു നാടകകാരനെ എടുക്കുകയാണെങ്കിൽ, അയാളുടെ ബാഹ്യസാധനങ്ങളായ, അഥവാ, വിഭാവനാംശങ്ങളായ മേൽ വിവരിച്ച കഥാപാത്രങ്ങളുടെ പ്രവൃത്തികൾ, സ്വഭാവം, വികാരങ്ങൾ മുതലായവയിൽ, ഭാവന ചെലുത്തി അവയെ തിരഞ്ഞെടുത്തു്, തന്റെ കരുക്കൾ (medium) ആതായതു് വാക്കുകൾ, രംഗങ്ങൾ, നടനം മുതലായവകൊണ്ടു് നാടകം സൃഷ്ടിക്കുന്ന മാർഗ്ഗത്തിനാണു് ബാഹ്യസാങ്കേതികമാർഗ്ഗം (objective technique) എന്ന പേരു് നൽകാവുന്നതു്. അയാളുടെ സാധനങ്ങളിൽ ശേഷിച്ച ഭാഗമായ അയാളുടെ സ്വന്തം മനസ്സിന്റെ സ്ഥിതിക്കു് ഭാവനമൂലേന പരിവർത്തനം വരുത്തി അതിനെ നാടകസൃഷ്ടിയിൽ ഉപയോഗപ്പെടുത്തുന്ന മാർഗ്ഗത്തെ മാനസികസാങ്കേതികമാർഗ്ഗം (subjective technique) എന്നു വിളിക്കാവുന്നതാണു്. ഒരു മനുഷ്യന്റെ മനസ്സിൻെറ ഘടന മറ്റൊരുവന്റെ മനസ്സിന്റെ ഘടനയിൽനിന്നു വ്യത്യാസപ്പെട്ടിരിക്കുന്നതിനാൽ, ഒരേതരം ഭാവന ഇരുവരുടേയും മനസ്സുകളിൽ പ്രവർത്തിച്ചാലും അതിൻെറ ഫലമായുണ്ടാകുന്ന മനസ്ഥിതി വ്യത്യാസപ്പെട്ടുതന്നേ ഇരിക്കും. അതിനാൽ ഒരു കവിയുടെ മാനസികസാങ്കേതികമാർഗ്ഗം ഒരിക്കലും മററൊരുവന്റെ മാനസികസാങ്കേതികമാർഗ്ഗത്തോടു് ഒത്തിരിക്കുകയില്ല. ഈ മാനസികസാങ്കേതികമാർഗ്ഗത്തെയാണു് മി: ജാൺസ്റ്റൻ ഒരു കവിയുടെ പ്രത്യേക വ്യക്തിത്വം (individuality) അഥവാ, പ്രത്യേക മുദ്ര എന്നു വിവരിച്ചിരിക്കുന്നതു്. ഇതിനെ മറ്റൊരു കവിയ്ക്കു് അതേരൂപത്തിൽ ഒരിക്കലും അനുകരിക്കുവാൻ സാധിക്കുന്നതല്ല. ഇതു് ആ കവിയിൽ ശാശ്വതമായി നിലനിൽക്കുകയും ചെയ്യും.

ഇനി നമുക്ക് പ്രസ്തുത സാമാന്യങ്ങളായ നിരൂപണശാസ്ത്രപദങ്ങളെ പ്രയോഗിച്ച് പ്രകൃതനാടകചക്രത്തിന്റെ ഏകകർത്തൃത്വത്തെപ്പററിയുള്ള വാദങ്ങളുടെ ഗതി സംക്ഷേപിച്ചു വിവരിക്കാം. പ്രസ്തുത നാടകചക്രത്തിൽ കാണുന്ന ബാഹ്യസാങ്കേതികമാർഗ്ഗസംബന്ധവും കരുപ്രയോഗസംബന്ധവുമായ സാദൃശ്യങ്ങളെ മാത്രം ആസ്പദിച്ചാണ് ഡാക്ടർ ഗണപതിശാസ്ത്രിപ്രഭൃതികളായ ഭാസപക്ഷക്കാർ അതിൽ ഏകകർത്തൃത്വം ആരോപിച്ചിരിക്കുന്നത്. അതിൽ കാണാവുന്ന പദസാദൃശ്യങ്ങളും, ഘട്ടസാദൃശ്യങ്ങളും, നടനാത്മകത്വത്തെ സംബന്ധിച്ച സാദൃശ്യങ്ങളും, വൈഷ്ണവമതപ്രതിപത്തിയെ സംബന്ധിച്ചുള്ള സാദൃശ്യങ്ങളും മററും ബാഹ്യസാങ്കേതികമാർഗ്ഗസംബന്ധമായ സാദൃശ്യങ്ങളിലും കരുപ്രയോഗസംബന്ധമായ സാദൃശ്യങ്ങളിലും ഉൾപ്പെടുന്നതാണ്. ഈ അംശങ്ങൾ മറെറാരു കവിയ്ക്കു് അനുകരിക്കാവുന്നവയുമാകുന്നു. കരുപ്രയോഗസംബന്ധമായ ചില അംശങ്ങളിൽ പോലും സ്വപ്നം, പ്രതിജ്ഞ, പഞ്ചരാത്രം എന്നിവയ്ക്കും ശേഷിച്ച നാടകങ്ങൾക്കും തമ്മിൽ വ്യത്യാസമുണ്ടെന്നു് ശ്രീമാൻ ജഹഗിർദാർ ചൂണ്ടിക്കാണിച്ചിട്ടുള്ളതു് ഇവിടെ സ്മരണീയമാണ്. പ്രസ്തുത നാടകചക്രത്തിൽ ഉൾപ്പെട്ട സ്വപ്നനാടകം, പ്രതിജ്ഞ എന്നീ നാടകങ്ങൾക്കും, ശേഷിച്ചവയ്ക്കും തമ്മിൽ മാനസികസാങ്കേതികമാർഗ്ഗങ്ങളെ സംബന്ധിച്ചും രീതിയെ സംബന്ധിച്ചും വിപുലമായ അന്തരമുണ്ടെന്നു മിസ്റ്റർ ജാൺസ്റ്റനെപ്പോലെയുള്ള എതിർപക്ഷക്കാർ വാദിക്കുന്നു. ഈ ഒടുവിൽ പറഞ്ഞ രണ്ടും മററുള്ളവക്ക് സൂക്ഷ്മമായി അനുകരിക്കുവാൻ സാധിക്കുന്നതല്ല. അതു നിമിത്തമാണ് സ്വപ്നവും പ്രതിജ്ഞയും, ഒരുപക്ഷെ, മററു ചിലതും ഒഴിച്ചുള്ള ശേഷം നാടകങ്ങൾ ഭാസന്റെ അനുകരണങ്ങളാണെന്നു ചിലക്കു കണ്ടുപിടിക്കുവാൻ സാധിച്ചിട്ടുള്ളതും.

ഏ. ബാലകൃഷ്ണപിള്ള.

(രാജരാജീയം)

---

നോവൽ:—

വർണ്ണന പൊന്തിച്ചുനിൽക്കുന്ന കഥ, അഥവാ, ആഖ്യായിക എന്ന സാഹിത്യരൂപം സംസ്കൃതസാഹിത്യത്തിൽ ഉണ്ടായിരുന്നു എങ്കിലും, ഭാഷയിലെ നോവൽ എന്ന സാഹിത്യരൂപം പാശ്ചാത്യസാഹിത്യത്തിൽനിന്നത്രേ രൂപമെടുത്തിട്ടുള്ളതു്. സമകാലീനജീവിതത്തിൻെറ ഒരു ചിത്രമോ, നിരൂപണമോ ആയിരിക്കും ഒരു നോവൽ. സാധാരണയായി ഒരു നല്ല നോവലിൽ രൂപദാർഢ്യവും, ലളിതഭാഷയും, ഫലിതപൂർണ്ണമായ വർണ്ണനയും, ഭാവനയുടെ വിളയാട്ടവും മററും കാണാവുന്നതാണു്. അല്പം പദങ്ങൾകൊണ്ടു വിവരിക്കാവുന്ന ഒരു ബീജം (Theme) അഥവാ, വിഷയം, ഒരു നല്ല നോവലിനു് ഉണ്ടായിരുന്നേ മതിയാവൂ. ഈ ബീജത്തിൽനിന്നു വളൎന്നു പരന്നിട്ടുള്ളതാണു് നോവലിന്റെ കഥ. ഉദാഹരണമായി പഴയരീതിയിൽ കാലയാപനം ചെയ്തുവരുന്ന ഒരു നായർതറവാട്ടിൽ ജനിച്ചു് നവീനവിദ്യാഭ്യാസം അഭ്യസിച്ചിരുന്ന ഒരു യുവതിയുടെ വിവാഹത്തിനു മുമ്പുള്ള യൌവ്വനദശയുടെ ഒരു ചിത്രമാണു് "ഇന്ദുലേഖ"യുടെ ബീജമെന്നു പറയാം. ആ പുസ്തകം വായിച്ചതിനുശേഷം അതിനെ മടക്കിവെച്ചുകൊണ്ടു് അതിലേ സംഭവങ്ങളുടെ മുറയ്ക്കു് അവയെ മറെറാരാളെ നാം പറഞ്ഞുകേൾപ്പിക്കുമ്പോൾ ജനിക്കുന്നതാണു് അതിൻെറ കഥ. ഒരു നോവലിൽ പ്ലാട്ടു്, അഥവാ, ഇതിവൃത്തം, കഥാപാത്രങ്ങൾ (Character), വർണ്ണന, സംഭാഷണം എന്ന നാലു് അംശങ്ങൾ ഉണ്ടായിരിക്കും. നോവലിലേ വർണ്ണന, പാത്രങ്ങൾ, സംഭാഷണം എന്നിവയെ വിഗണിക്കുമ്പോൾ ശേഷിക്കുന്ന കഥയുടെ വെറും ഔട്ട്ലൈൻ മാത്രമാണു് പ്ലാട്ടു് എന്നു പറയാം. കഥയും പ്ലാട്ടും തമ്മിലുള്ള വ്യത്യാസം, കഥയിൽ കാലക്രമാനുസൃതമായി വിവരിക്കുന്ന സംഭവങ്ങളെ പ്ലാട്ടിൽ, വായനക്കാരുടെ ജിജ്ഞാസയെ വർദ്ധിപ്പിക്കുന്നതിനായി, മുറ തെററിച്ചു വക്രമായി വിവരിക്കുന്നു എന്നുള്ളതാണു്. ഒരു നല്ല പ്ലാട്ടിലെ ഒരു സംഭവത്തെപ്പോലും പ്ലാട്ടിനു മുഴുവൻ കേടുവരുത്താതെ വേർതിരിക്കാവുന്നതല്ല.

പാത്രസൃഷ്ടി മനുഷ്യസ്വഭാവത്തെ ചിത്രീകരിച്ചാണു ചെയ്യുന്നതു്. ഒരു മനുഷ്യൻെറ മനസ്സിൻെറ ബാഹ്യമായ പ്രകടനമാണു് സ്വഭാവം. അതു് ഒന്നിനൊന്നു് ഇടുങ്ങുകയോ വികസിക്കുകയോ ചെയ്തുകൊണ്ടിരിക്കുന്നതാണു്. തന്നിമിത്തം സ്വഭാവത്തെ അചഞ്ചലമായ ഒന്നായി ചിത്രീകരിക്കുന്നതു ശരിയായിരിക്കുകയില്ല. ജീവിതത്തിൻെറ ഓരോ പ്രധാന മുഹൂർത്തത്തിലും (Crisis) സ്വഭാവത്തിന്റെ വികാസമോ, ഇടുങ്ങലോ സുവ്യക്തമായി കാണാവുന്നതാണു്. അതുകൊണ്ടാണു് ജീവിതത്തിലെ ഓരോ പ്രധാന മുഹൂർത്തത്തിലും (Crisis) കഥാപുരുഷന്മാർ എങ്ങിനെ പ്രവർത്തിക്കുന്നു എന്നു കാണിച്ചു നോവലെഴുത്തുകാർ സ്വഭാവത്തെ

ചിത്രീകരിക്കാറുള്ളതു്. നേരിട്ടുള്ള കേവലം വർണ്ണനകൊണ്ടു് സ്വഭാവചിത്രീകരണം നടത്താമെങ്കിലും, പ്രവൃത്തികൾമുഖേനയും സംഭാഷണംമുഖേനയും അതു ചെയ്യുന്നതാണു് കൂടുതൽ കലാപരമായിത്തീരുന്നതു്. സാധാരണ ജീവിതത്തിൽ സ്ത്രീപുരുഷന്മാൎക്കുണ്ടാകുന്ന മററു യാതൊരു വിധത്തിലുള്ള അനുഭവങ്ങൾക്കും പ്രണയകാൎയ്യത്തെ സംബന്ധിച്ചു് അവൎക്കുണ്ടാകുന്ന അനുഭവങ്ങളെപ്പോലെ അവരുടെ സ്വഭാവങ്ങളുടെ ഗുണദോഷങ്ങളെ വിശദമാക്കുവാൻ കഴിയുന്നതല്ല. ഇതുനിമിത്തമാണു് നോവലുകളിൽ ശൃംഗാരരസം സാധാരണയായി മികച്ചുനിൽക്കാറുള്ളതും. ഒരു നോവലിൽ പ്രസ്തുത പ്രധാന മുഹൂൎത്തങ്ങൾ അനേകം ഉണ്ടായിരിക്കുന്നതാണു്. ചിലതരം നോവലുകളിൽ, ഉദാഹരണമായി പിന്നീട വിവരിക്കുന്ന സംഭവനോവലുകളിൽ, കഥ അവസാനിക്കുന്ന പ്രധാന മുഹൂൎത്തത്തിനു മററു പ്രധാന മുഹൂൎത്തങ്ങൾ എല്ലാററിനേയുംകാൾ പ്രാധാന്യം കൂടിയിരിക്കും. ഇതിലാണു് ഇത്തരം നോവലുകളിൽ കഥയുടെ രസം പരമകോടി പ്രാപിക്കുന്നതും. മററുള്ള പ്രധാന മുഹൂൎത്തങ്ങളുടെ ഒരു ജോലി ഈ ഒടുവിലത്തെ പ്രധാന മുഹൂൎത്തത്തെ സംഭവിപ്പിക്കുന്നതിനു സഹായിക്കുന്നതായിരിക്കുകയും ചെയ്യും. പാത്രങ്ങളിൽ നിന്നു പ്ലാട്ടുണ്ടാക്കുകയോ, പ്ലാട്ടിൽനിന്നു പാത്രങ്ങളെ സൃഷ്ടിക്കുകയോ ചെയ്യാം. സാധാരണയായി സംഭവനോവലുകളിൽ പ്ലാട്ടിൽ നിന്നു പാത്രനിൎമ്മാണവും മററുള്ളതരം നോവലുകളിൽ നേരേ മറിച്ചുമാണു ചെയ്യാറുള്ളതു്. പാത്രസൃഷ്ടിയുടെ മേന്മകൊണ്ടാണു് ചില നോവലുകൾ സാഹിത്യലോകത്തിൽ ചിരംജീവികളായിത്തീൎന്നിട്ടുള്ളതും.

വിഷയത്തെ ആസ്പദിച്ചു് നോവലുകളെ സംഭവനോവൽ (Novel of incident), സമുദായചിത്രനോവൽ (Novel of manners), വ്യവച്ഛേദകനോവൽ, അഥവാ മാനസികനോവൽ (Analytic or psychological novel), എന്നു മൂന്നായി തരം തിരിക്കാവുന്നതാണു്. സംഭവനോവലുകളിൽ പാത്രസൃഷ്ടിയെക്കാൾ അധികം പ്രാധാന്യം സാധാരണയായി സംഭവങ്ങൾക്കു് ഉണ്ടായിരിക്കും. തന്നിമിത്തം ഇതിൽ പ്ലാട്ടിനു പ്രാധാന്യം കൂടിയിരിക്കുന്നതാണു്. സംഭവനോവലിൽ തന്നെ പല ഉപതരങ്ങളുമുണ്ടു്. ഇവയിൽ പ്രധാനമായവ കേവലം സംഭവനോവൽ, പ്രണയകഥ (Love story), കുററാന്വേഷണകഥ (Detective story), പരാക്രമകഥ (Picaresque novel) എന്നിവയാണു്. കേവലം സംഭവനോവലിനു് ഉദാഹരണമായി "പ്രേമാമൃത"ത്തെ എടുക്കാവുന്നാണു്. "ഇന്ദുലേഖ" പ്രണയകഥയ്ക്കു് ഉദാഹരണമായി പ്രശോഭിക്കുന്നു. ഈ രണ്ടു് ഉപതരം നോവലുകളിലും പാത്രസൃഷ്ടി കുറച്ചെങ്കിലും കൂടിയേ തീരൂ. എന്നാൽ കുററാന്വേഷണകഥയിൽ പാത്രസൃഷ്ടിയിൽ ശ്രദ്ധ പതിപ്പിച്ചേ തീരൂ എന്നില്ല. സാധാരണയായി നോവലുകളിൽ നാം കാണുന്നതു് സ്വഭാവം മുതലായ

ഏതെങ്കിലും ഒരു കാര്യത്തെപ്പററിയുള്ള ഒരു സത്യാന്വേഷണമായിരിക്കും. എന്നാൽ ഒരു കുററാന്വേഷണനോവലിൽ ഒരു പ്രഹേളിക നിർമ്മിച്ച് അതിനുത്തരം കണ്ടുപിടിക്കുന്നതിലാണ് ഗ്രന്ഥകാരൻ ഏർപ്പെട്ടിരിക്കുന്നത്. ഈ പ്രഹേളിക നിർമ്മിക്കുന്നതിൽ അയാൾ കാണിക്കുന്ന സാമർത്ഥ്യത്തിലായിരിക്കും അയാളുടെ കൃതിയുടെ മേന്മ സ്ഥിതിചെയ്യുന്നതും. "ഭാസ്കരമേനോ"നെ കുററാന്വേഷണകഥയ്ക്ക് ഒരു ഉദാഹരണമായി എടുക്കാവുന്നതാണ്. ഒരാളുടെ പരാക്രമങ്ങളെ ഏറെക്കുറെ തുടരെത്തുടരെയുള്ള ഉപാഖ്യാനങ്ങളായി പരാക്രമകഥ വിവരിക്കും. അതിനാൽ സംഭവനോവലുകളിൽ ഏററവും ശിഥിലമായ പ്ലാട്ട് പരാക്രമകഥയിലാണ കാണാറുള്ളത്. "വിരുതൻശങ്കു"വിനെ പരാക്രമകഥയ്ക്ക് ഒരു ഉദാഹരണമായി എടുക്കാം.

സമുദായചിത്രനോവലിൽ പാത്രസൃഷ്ടിക്കും സമുദായസ്ഥിതിയുടെ ഛായ വരയ്ക്കുന്നതിനും പ്ലാട്ടിനെക്കാൾ കൂടുതൽ പ്രാധാന്യമുണ്ടായിരിക്കുന്നതാണ്. "ശാരദ"യെ സമുദായചിത്രനോവലിന് ഒരു നല്ല ഉദാഹരണമായി എടുക്കാം. പുറമെ ആദ്യമായി ഉദ്ധരിച്ചിരിക്കുന്ന ഭാഗം എടുത്തിട്ടുള്ള "ഉദയഭാനു"വിനെ ഒരുവിധത്തിൽ ഒരു ഗുപ്തമായ സമുദായചിത്രനോവലായി പരിഗണിക്കാവുന്നതാണ്. ഒരു ഇരുപതു്, ഇരുപത്തഞ്ചു വർഷത്തിനു മുമ്പിലുള്ള തിരുവിതാംകൂറിലെ രാഷ്ട്രീയലോകത്തെയാണ് അതു് ഊരും പേരും മാററി ചിത്രീകരിക്കുന്നതു്. വ്യവച്ഛേദകനോവൽ പ്ലാട്ടിനും സമുദായസ്ഥിതിയുടെ ഛായ വരയ്ക്കുന്നതിനും പ്രാമുഖ്യം നൽകാതെ, അതിസൂക്ഷ്മമായ പാത്രസൃഷ്ടിയിൽ, അതായതു്, സ്വഭാവത്തെ അതിസൂക്ഷ്മമായി അപഗ്രഥിച്ചു ചിത്രീകരിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നു. ഇത്തരം നോവലുകളെ അപേക്ഷിച്ച് സംഭവനോവലുകളുടേയും, സമുദായചിത്രനോവലുകളുടേയും പാത്രസൃഷ്ടി ഉപരിപ്ലവമായിരിക്കുന്നതാണ്. വ്യവച്ഛേദകനോവലുകൾ ചിത്രീകരിക്കുന്നതു് ഏറിയകൂറും ബാഹ്യങ്ങളായ സംഭവങ്ങളെയല്ല, പിന്നെയോ, മാനസികസംഭവങ്ങളെ മാത്രമാണ്. സംഭവനോവൽ, സമുദായചിത്രനോവൽ, വ്യവച്ഛേദകനോവൽ എന്നീ മൂന്നുതരങ്ങളിലുംവെച്ച് പ്ലാട്ടിനു തീരെ പ്രാധാന്യമില്ലാത്തതു വ്യവച്ഛേദകനോവലായിരിക്കും. ഇങ്ങിനെ വ്യവച്ഛേദകനോവൽ മനുഷ്യസ്വഭാവം അപഗ്രഥിച്ച് അതിസൂക്ഷ്മമായി അതിനെ ചിത്രീകരിക്കുവാൻ ഉദ്യമിക്കുന്നതുകൊണ്ടു്, അതിന് ഒരു വൈഷമ്യം നേരിടേണ്ടിവരുന്നു. മനുഷ്യസ്വഭാവം നിശ്ചലമായിരിക്കുകയില്ലെന്നും, ഒന്നുകിൽ വികസിക്കുകയോ, അല്ലെങ്കിൽ ഇടുങ്ങുകയോ അതു ചെയ്തുകൊണ്ടിരിക്കുമെന്നും മുകളിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. ഒരു നിശ്ചലമായ സാധനത്തെ മാത്രമേ അതിസൂക്ഷ്മമായി അപഗ്രഥിക്കുവാൻ സാധിക്കുകയുള്ളൂ. ചലിച്ചുകൊണ്ടിരിക്കുന്ന ഒന്നിന്റെ അപഗ്രഥനം നിശ്ചലമായ ഒന്നിൻെറ അപഗ്രഥനംപോലെ സൂക്ഷ്

മായിരിക്കുന്നതല്ല. ഇതാണ് വ്യാഖ്യേദകനോവലുകൾക്ക നേരിടേണ്ടി വരുന്ന മുകളിൽ പ്രസ്താവിച്ച വൈഷമ്യം. വ്യാഖ്യേദകനോവൽ ഇതുവരെ ഭാഷയിൽ ഉണ്ടായിട്ടില്ല. രണ്ടു പാശ്ചാത്യവ്യാഖ്യേദകനോവലുകളുടെ തർജ്ജിമകൾ ഇയ്യിടെ ഭാഷയിൽ വന്നിട്ടുണ്ട്. ഇവ ഡോസ്റ്റോവ്സ്കി എന്ന പ്രസിദ്ധ റഷ്യൻനോവലെഴുത്തുകാരൻ്റെ "കുററവും ശിക്ഷയും" എന്നതും, പ്രസിദ്ധ ഫ്രഞ്ചുനോവലെഴുത്തുകാരനായ സ്റ്റെൻഡലിൻെറ "ചുവപ്പും കറുപ്പും" എന്നതുമാണ്. പക്ഷേ, കേസരിപത്രത്തിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിരുന്ന "ചുവപ്പും കറുപ്പും" പൂർത്തിയാക്കിയിട്ടില്ല.

സാങ്കേതികമാർഗ്ഗങ്ങൾ നോവലിൽ പലതുണ്ട്. നോവലിൻെറ വിഷയം, അഥവാ, വർണ്ണ്യവസ്തു ജനിപ്പിക്കുന്ന വികാരമാകുന്ന ചായം തേച്ചു വിവരിക്കുന്ന സാങ്കേതികമാർഗ്ഗത്തിന് റൊമാൻറിക്, അഥവാ, ആദർശാത്മകമാർഗ്ഗമെന്നും, വിഷയത്തെ അഥവാ, വർണ്ണ്യവസ്തുവിനെ അതിൻെറ യഥാർത്ഥസ്ഥിതിയിൽ, നോവലെഴുത്തുകാരൻെറ വ്യക്തിപരമായ പക്ഷപാതങ്ങളുടെ ചായം തേയ്ക്കാതെ വർണ്ണിക്കുന്ന സാങ്കേതികമാർഗ്ഗത്തിന് റീയലിസ്റ്റിക്ക്, അഥവാ, സാദൃശ്യാത്മകമാർഗ്ഗമെന്നും പേരുകളുണ്ട്. യാതൊരു കലാകാരനും വർണ്ണ്യവസ്തുവിനെ ലോകത്തിൽ കാണുന്നതുപോലെ തന്നെ അതിസൂക്ഷ്മമായി വർണ്ണിക്കുന്നതല്ല. അയാൾ അതിൻെറ ഒരു ഫോട്ടോഗ്രാഫല്ല, ഒരു ചിത്രമാണുണ്ടാക്കുന്നത്. ഈ ചിത്രം വരയ്ക്കുമ്പോൾ അതിൽനിന്നുണ്ടാകുന്ന തൻ്റെ വികാരത്തിന് ഒരു കലാകാരൻ കൂടുതൽ പ്രാധാന്യം നൽകുമ്പോൾ റൊമാൻറിക്മാർഗ്ഗവും, വർണ്ണ്യവസ്തുവിനു കൂടുതൽ പ്രാധാന്യം നൽകുമ്പോൾ റീയലിസ്റ്റിക്ക്മാർഗ്ഗവും ജനിക്കുന്നു; അത്രേയുള്ളൂ. ഭാഷയിലെ നോവലുകൾ റൊമാൻറിക്ക്മാർഗ്ഗമാണു സ്വീകരിച്ചിരിക്കുന്നത്. റീയലിസ്റ്റിക്മാർഗ്ഗം ഭാഷാനോവലുകൾ ഇതുവരെ അംഗീകരിച്ചിട്ടില്ലെന്നുതന്നെ പറയാം. "പ്രതിഫലം" മുതലായി ഈയിടെ ഉണ്ടായിട്ടുള്ള മി. തകഴി ശിവശങ്കരപ്പിള്ളയുടെ ചില കഥകളിൽ ഈ മാർഗ്ഗത്തിൻെറ ഛായ കാണാമെങ്കിലും, അവയ്ക്കു മിക്കവാറും ദീർഘങ്ങളായ ചെറുകഥകളുടെ സ്വഭാവമുള്ളതിനാൽ അവയെ നോവലുകളായി പരിഗണിക്കുന്നതു ശരിയായിരിക്കുമെന്നു തോന്നുന്നില്ല. റീയലിസ്റ്റിക്ക്രീതിയിലുള്ള മൂന്നു പാശ്ചാത്യനോവലുകളുടെ തർജ്ജിമകൾ ഈയിടെ ഭാഷയിൽ ഉണ്ടായിട്ടുണ്ട്. ഇവ മൂന്നും പ്രസിദ്ധ ഫ്രഞ്ചുനോവലുകളുടെ തർജ്ജിമകളാകുന്നു. ഇവ ഫ്ളാബർട്ടിൻെറ "മാഡംബൊവാറി"യുടെ തർജ്ജിമയായ "പ്രണയരംഗവും", മോപ്പസങ്ങിൻ്റെ രണ്ടു നോവലുകളുടെ തർജ്ജിമകളായ "കാമുകൻ", "ഒരു സ്ത്രീയുടെ ജീവിതം" എന്നിവയുമാകുന്നു. ഇവയിൽ ഒടുവിലത്തേതു് കേസരിപത്രത്തിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതല്ലാതെ, പുസ്തകരൂപത്തിൽ പുറപ്പെട്ടിട്ടില്ല.

മററൊരുതരത്തിലുള്ള സാങ്കേതികമാർഗ്ഗങ്ങൾ ചിത്രമാർഗ്ഗവും, നാടകമാർഗ്ഗവുമാകുന്നു. നോവലിലെ സംഭവങ്ങളെ കഥാപാത്രങ്ങൾതന്നെ നടത്തിക്കൊള്ളുവാൻ അനുവദിച്ചുകൊണ്ടു് ഗ്രന്ഥകർത്താവു് ഒരു നാടകമെഴുത്തുകാരനെപ്പോലെ അകന്നുനിൽക്കുമ്പോൾ, നാടകമാർഗ്ഗം ജനിക്കുന്നു. കഥാപാത്രങ്ങളുടേയും വായനക്കാരുടേയും ഇടയ്ക്കു് ഗ്രന്ഥകർത്താവു ചാടിവീഴുമ്പോൾ—ഗ്രന്ഥകാരൻെറ സാന്നിദ്ധ്യം വായനക്കാരനു ബോദ്ധ്യപ്പെടുന്ന രീതിയിൽ വിവരിക്കുമ്പോൾ—ചിത്രമാർഗ്ഗമാണു് അയാൾ സ്വീകരിക്കുന്നതു്. പ്രസ്തുത രണ്ടു സാങ്കേതികമാർഗ്ഗങ്ങളും ഒരേ നോവലിൽത്തന്നെ നോവലെഴുത്തുകാർ കലർത്തി ഉപയോഗിക്കാറുണ്ടെങ്കിലും, നോവലിൻെറ ബീജത്തിൻെറ സ്വഭാവമനുസരിച്ചു് ഈ രണ്ടു മാർഗ്ഗങ്ങളുടേയും പ്രാധാന്യം മാറിമാറി വരുന്നതാണു്. ഫ്ളാബർട്ടിൻെറ മുകളിൽ പ്രസ്താവിച്ച "മാഡംബൊവറി" എന്ന നോവലിനെ എടുത്തു് ഇതിനെ വിശദമാക്കാം. പ്രതികൂലപരിതസ്ഥിതിയിൽ വസിക്കുന്നവളും മനക്കരുത്തില്ലാത്തവളുമായ ഒരു സാധാരണ നാട്ടിൻപുറത്തുകാരിയുടെ ജീവിതമാണു് പ്രസ്തുത നോവലിൻ്റെ ബീജം. ഇവളുടെ ജീവിതത്തിൽ നാടകീയങ്ങളായ രംഗങ്ങൾ അധികം ഉണ്ടാകുവാൻ ഇടയില്ലാത്തതുകൊണ്ടു്, ഈ നോവലിൽ ഫ്ളാബർട്ടു് ചിത്രമാർഗ്ഗത്തിനാണു് പ്രാധാന്യം നൽകിയിരിക്കുന്നതു്. നേരേമറിച്ചു് പ്രതികൂലപരിതസ്ഥിതിയോടു സദാ പടവെട്ടിക്കൊണ്ടിരിക്കുന്ന സ്വഭാവമുള്ള ഒരാളുടെ ജീവിതമാണു് മററൊരു നോവലിൻെറ ബീജമെങ്കിൽ, അതിൽ നാടകമാർഗ്ഗത്തിനു പ്രാധാന്യം നൽകുന്നതായിരിക്കും കൂടുതൽ ഫലവത്തായി പരിണമിക്കുന്നതു്. യൂറോപ്പിൽ ഒടുവിൽ ജനിച്ചവയായ വ്യവച്ഛേദകനോവലുകൾ വർദ്ധിച്ചുവന്നതോടുകൂടി, ചിത്രമാർഗ്ഗത്തിൻേറയും നാടകമാർഗ്ഗത്തിൻേറയും പ്രയോഗങ്ങളിൽ ഒരു തലകീഴ്മറിച്ചിൽ വന്നിട്ടുള്ളതിനേയും പററി രണ്ടുവാക്കു് ഇവിടെ പറയേണ്ടതായിട്ടുണ്ടു്. ഹെൻറി ജെയിംസ് എന്ന ഇംഗ്ലീഷ് നോവലെഴുത്തുകാരനും, ജെയിംസ്ജോയ്സ് എന്ന ഐറിഷ്നോവലെഴുത്തുകാരനുമാണു് ഇതു് അധികമായി സ്വീകരിച്ചിട്ടുള്ളവർ. വ്യവച്ഛേദകനോവലുകൾ മാനസികസംഭവങ്ങളെയാണു് അധികമായി വർണ്ണിക്കാറുള്ളതെന്നു് മുകളിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ജെയിംസിനും ജോയ്സിനും മുമ്പുള്ള നോവലെഴുത്തുകാർ മാനസികസംഭവങ്ങളെ ചിത്രമാർഗ്ഗം ഉപയോഗപ്പെടുത്തിയും, ബാഹ്യസംഭവങ്ങളെ—മററു കഥാപാത്രങ്ങളുമായുള്ള ബന്ധത്തേയും അതിൽനിന്നു ജന്യമാകുന്ന പ്രവൃത്തികളേയും—നാടകമാർഗ്ഗം ഉപയോഗപ്പെടുത്തിയുമാണു സാധാരണയായി വിവരിച്ചുവന്നിരുന്നതു്. ജെയിംസും ജോയ്സും മാനസികസംഭവങ്ങളെ നാടകമാർഗ്ഗം ഉപയോഗിച്ചു വിവരിക്കുകയും—അതായതു് ആത്മഗതങ്ങളുടെ (Monologues) രൂപത്തിൽ വിവരിക്കുകയും—ബാഹ്യസംഭവ

ങ്ങളെ ചിത്രരീതിയിൽ വർണ്ണിക്കുകയും ചെയ്തുതുടങ്ങി. * ഉപബോധമനസ്സിനെ (Subconscious mind), അതായത്, നമുക്കു ബോധമില്ലാത്തതായ മനസ്സിൻെറ ഭാഗത്തെ, ആധാരമാക്കി നോവലുകളെ രചിക്കുന്നതിൻെറ ഒരു ഫലമാണ് പ്രസ്തുത മാർഗ്ഗപ്രയോഗപരിഷ്കാരം. ഒരു നോവലിനെ ഗ്രന്ഥകാരൻ പറയുന്ന രൂപത്തിലോ, അതിലെ ഒരു കഥാപാത്രം പറയുന്ന രൂപത്തിലോ, രണ്ടു കഥാപാത്രങ്ങൾ തമ്മിലുള്ള കത്തുകളുടെ രൂപത്തിലോ, ഒരു കഥാപാത്രത്തിൻെറ ഡയറിയുടെ രൂപത്തിലോ രചിക്കാവുന്നതാണ്. ഭൂരിഭാഗം നോവലുകളും ആദ്യത്തെ മാർഗ്ഗമാണ് സ്വീകരിച്ചിരിക്കുന്നത്.

ഒരു സമുദായചിത്രനോവലായി ഒരു വിധത്തിൽ പരിഗണിക്കാവുന്ന "ഉദയഭാനു"വിൽനിന്നെടുത്ത് ആദ്യമായി ചുവടെ ചേർത്തിട്ടുള്ള ഭാഗം മുകളിൽ വിവരിച്ച ചിത്രമാർഗ്ഗത്തേയും റൊമാൻറിക് മാർഗ്ഗത്തേയും ഉദാഹരിക്കുന്നുണ്ട്. തലസ്ഥാനനഗരമായ ധർമ്മപുരിയിലേയ്ക്കു് ഉദ്യോഗം അന്വേഷിച്ചുചെന്ന ബി. ഏ.-ക്കാരനായ കഥാനായകൻ ഉദയഭാനുവിനെ സേവകത്തലവനായ ദുര്യോധനൻെറ ആശ്രിതന്മാരായ കണ്ണാദികളായ ഉദ്യോഗസ്ഥന്മാർ തങ്ങളുടെ കൂട്ടത്തിൽ ചേർക്കുവാനുദ്ദേശിച്ച് അയാൾക്ക് ഇദംപ്രഥമമായി ഒരു വിരുന്നു കൊടുക്കുന്ന ഭാഗമാണിതു്. രണ്ടാമതായി, മോപ്പസങ്ങിൻെറ ഫ്രഞ്ചുനോവലിൻെറ തർജ്ജിമയായ "കാമുകൻ" എന്ന സമുദായചിത്രനോവലിൽനിന്നുദ്ധരിച്ചിട്ടുള്ള ഭാഗം ഭാഷാനോവലുകളിൽ ഇതുവരെ ഉപയോഗിച്ചിട്ടില്ലാത്തതായ റീയലിസ്റ്റിക്ക് മാർഗ്ഗത്തെ ഉദാഹരിക്കുന്നു. വിധവയായിരുന്നവളും തന്നെ ലേഖനമെഴുത്തു പഠിപ്പിച്ചവളുമായ തൻെറ ഭാര്യ മാഡിലൈൻ് ആ സ്ത്രീയുടെ ഒരു ആത്മസ്നേഹിതനായിരുന്ന വോഡ്റെക്ക്പ്രഭു വിൽപത്രം മുഖേന ദാനം ചെയ്ത സ്വത്തിൻെറ അർദ്ധഭാഗത്തെ, പത്രാധിപരായ കഥാനായകൻ ഡ്യൂറോവ അവളെ ഭയപ്പെടുത്തി തട്ടിയെടുക്കുന്ന ഭാഗമാണിതു്. മുകളിൽ പ്രസ്താവിച്ച സ്റ്റെൻഡലിൻെറ ഫ്രഞ്ചുനോവലായ "ചുവപ്പും കറുപ്പും" എന്നതിൽ നിന്നു തർജ്ജിമ ചെയ്തു മൂന്നാമതായി ഇവിടെ ചേർത്തിട്ടുള്ളതു് വ്യവച്ഛേദകനോവലിന്റെ മാർഗ്ഗത്തെ ഉദാഹരിക്കുന്നു. ഫ്രാൻസിലെ വെറിയേർസ് എന്ന ഒരു ചെറുനഗരത്തിലെ മെയറായ (ഒരുതരം മുൻസിപ്പൽപ്രസിഡണ്ടായ) ഡെറേനലിൻെറ സന്താനങ്ങളെ വീട്ടിൽ താമസിച്ചുകൊണ്ടു പഠിപ്പിക്കുവാനായി ഒരു ആശാരിയുടെ മകനും ഒരു പാതിരിയാകാൻ പോകുന്ന യുവാവുമായ കഥാനായകൻ ജൂലിയൻസോറലിനെ നിയമിച്ചതിനു ശേഷം ഉണ്ടായ സംഭവങ്ങളേയും, ആ കുട്ടികളുടെ മാതാവായ മാഡംഡെറേനൽ ജൂലിയനോടു സ്വീകരിച്ചിരുന്ന വിചിത്രമായ പെരുമാററരീതിയേയും ഇതിൽ വിവരിച്ചിരിക്കുന്നു.

---

* ഉപബോധമനസ്സിനെപ്പററി ഈ പുസ്തകത്തിൻെറ പ്രസാധകൻെറ "നവലോകം" എന്ന കൃതി നോക്കുക.

# I. ഒരു ചെറിയ വിരുന്നും വലിയ ഇച്ഛാഭംഗവും.

കണ്ണന്റെ ഉപദേശത്തെയും ആവശ്യത്തെയും അനുസരിച്ച്, ധർമ്മപുത്രർ, സ്വഗൃഹത്തിൽ ഒരു ചെറിയ വിരുന്നിനു വേണ്ട സാമഗ്രികൾ ശേഖരിക്കുവാൻ അനുവദിച്ചു. വിരുന്നിന് ആവശ്യമുള്ള പലേ സാധനങ്ങൾ കണ്ണൻ നൽകുകയും ചെയ്തു. വിരുന്നോ, ഉദയഭാനുവിനെ പാണ്ഡവകൌരവന്മാരുടെ കൂട്ടത്തിൽ ചേർക്കുന്നതിനായി ഉദ്ദേശിക്കപ്പെട്ടതാണ്. ഉദയഭാനു, വേഷത്തിലും ശീലത്തിലും വാക്കിലും, ഒരു പരിഷ്കൃതസമ്പ്രദായക്കാരനായതുകൊണ്ട്, വിരുന്നും പരിഷ്കൃതരീതിയിൽ തന്നെ നടത്തണമെന്ന്, നകുലൻ അഭിപ്രായപ്പെടുകയും, കണ്ണൻ താങ്ങിപ്പറകയും, ധർമ്മപുത്രർ അനുകൂലിക്കയും ചെയ്തിരിക്കുന്നു. ഉദയഭാനുവിനെ ക്ഷണിച്ചു കൂട്ടിക്കൊണ്ടുവരുന്നതിന്, ധർമ്മപുത്രരുടെ കുതിരവണ്ടിയേയും, സഹദേവനേയും മുമ്പേകൂട്ടി അയച്ചിരുന്നു. വികർണ്ണൻ, അതിഥികളുടെ കൂട്ടത്തിൽ ചേരാതെ, വിരുന്നിനു വേണ്ട കറികളും പലഹാരങ്ങളും മറ്റും ഉണ്ടാക്കുന്നതിലും, അവയുടെ ഗുണദോഷങ്ങളെ പരിശോധിച്ചറിയുന്നതിലും ശ്രദ്ധിച്ചുകൊണ്ട്, പാകശാലയിൽ തന്നെ താമസിച്ചു. നകുലൻ, ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ അനുവർത്തിക്കാറുള്ളതുപോലെ, ഒരു വലിയ ശ്രമക്കാരന്റെ നിലയിൽ, എല്ലാ കാര്യങ്ങളേയും തടഞ്ഞും, ഒന്നിനേയും ചെയ്യാതേയും, ചെയ്യുന്നതിന് ആരേയും സമ്മതിക്കാതെയും, ഗൃഹം മുഴുവനും ഓടി നടക്കുന്നുണ്ട്. ആ വിഷയത്തിൽ, നകുലനെ, 'മാർത്താണ്ഡവർമ്മ'യിലെ കാർത്ത്യായനിഅമ്മയോട് ഉപമിച്ചു പറയേണ്ടതാണ്. നകുലൻ പാകശാലയിൽ എത്തി, വെപ്പുകാരന്മാർക്ക് ആജ്ഞ നൽകി, തൃപ്തിപ്പെടാതെയും, കുറേ നേരം കൂടി താമസിച്ച്, അവരെ നേരെ ആക്കുന്നതിനു ക്ഷമയില്ലാതെയും, ഓടി ഭക്ഷണശാലകളിൽ എത്തി, അവിടെ വിളക്കുകൾ തെളിക്കുന്നതിലും ഭക്ഷണത്തിന്നു വേണ്ട മറ്റൊരുക്കങ്ങൾ ചെയ്യുന്നതിലും ഏർപ്പെട്ടിരിക്കുന്ന ശേവുകക്കാരെ ശാസിക്കയും ശകാരിക്കയും ചെയ്തിട്ട്, അവിടെനിന്ന് ഓടി സ്ത്രീകളുടെ മുമ്പിൽ എത്തി, കരയുന്ന

കൈക്കുഞ്ഞിനെ എടുത്തു്, ധർമ്മപുത്രരുടെയും കണ്ണന്റെയും സന്നിധിയെ പ്രാപിച്ചു്, കണ്ട വിവരമൊക്കെ അവരെ ധരിപ്പിച്ചു്, അവരുടെ സന്തോഷത്തെയും അനുഭവിച്ചു്, ഗൃഹത്തിന്റെ മുൻഭാഗത്തെത്തി അതിഥികളെ സൽക്കരിച്ചു്, ധർമ്മപുത്രരുടെ ജോലിയുടെ ഭാരത്തെ കുറച്ചു.

ഇങ്ങനെയുള്ള ശ്രമങ്ങളിൽ, നകുലൻ, ഒരു മണിക്കൂറിലധികം ബദ്ധപ്പെട്ടപ്പോൾ, സഹദേവനും ഉദയഭാനുവും ധർമ്മപുത്രരുടെ വണ്ടിയിലും, പത്രാധിപരും ഫലടോൽക്കചനും പിന്നാലെ ഒരു കാളവണ്ടിയിലും ആയി വന്നുചേർന്നു.

ഉദയഭാനുവിനെ ധർമ്മപുത്രർ, ഒരു ചെറിയ പുഞ്ചിരികൊണ്ടു സൽക്കരിച്ചു്, കണ്ണനെ സന്തോഷിപ്പിച്ചു് അവർ മൂന്നുപേരും ഒരുമിച്ചിരുന്നു്, പല വിഷയങ്ങളെക്കുറിച്ചും സംഭാഷണം ചെയ്തു. ആ സംഭാഷണത്തിൽ, നകുലസഹദേവന്മാരും മററു് അതിഥികളും ചേരുകയോ ചേരുന്നതിനു് ആഗ്രഹിക്കയോ ചെയ്തില്ല. സഹദേവൻ, ഒരു നല്ല മര്യാദക്കാരനെപ്പോലെ, ഒരു മൂലയിൽ ഇരുന്നു്, ചുണ്ടുകൾ അനങ്ങാതെ ജപിച്ചുതുടങ്ങി. പത്രാധിപരും ഫലടോൽക്കചനും ഒത്തൊരുമിച്ചു്, പത്രങ്ങളിൽ വാദവിഷയമായിത്തീർന്നിട്ടുള്ള രാജ്യഭരണകാര്യങ്ങളെ, ശബ്ദം വെളിയിൽ വിടാതെ, മന്ദസ്വരത്തിൽ പ്രതിപാദിക്കുന്നതിൽ ഉത്സുകന്മാരായിരുന്നു.

കുറേനേരം ഇങ്ങനെ സംഭാഷണംകൊണ്ടു കഴിച്ചിട്ടു്, എല്ലാവരും ഭക്ഷണശാലയിലേയ്ക്കു ഗമിച്ചു. ഭക്ഷണം അതികേമമായി എന്നു പറഞ്ഞാൽ ഏതും പോരാ. ഭക്ഷണവേളയിൽ, 'ക്ഷുദോദനയുദ്ധ'ത്തിൽ നിന്നു ചില ഭാഗങ്ങളെ ഗാനം ചെയ്യുന്നതിനു്, ധർമ്മപുത്രർ ആവശ്യപ്പെട്ടതുകൊണ്ടു്, അതിന്റെ കർത്താവു് സ്വകൃതിയിൽ നിന്നു് ചില അനുഭവരസികത്വമുള്ള പദങ്ങൾ ചൊല്ലി, ഭക്ഷണത്തിനും ഭക്ഷണക്കാർക്കും വിശേഷമായ മാധുര്യത്തെ നൽകി.

കണ്ണൻ:—സാംഭാർ വളരെ നന്നായി. ഉദയഭാനുവിനു കുറേ കൂടി വിളമ്പട്ടെ.

ധർമ്മ:—വടക്കൻദിക്കിൽ പുളിച്ച കാളനല്ലേ പ്രധാനം? അവക്കു സാംഭാർ രുചിക്കുമോ?

ഉദയ:—വടക്കരും നാവുകൊണ്ടുതന്നെയാണ് സ്വാദ് അറിയുന്നതു്. തെക്കരും അങ്ങിനെ അല്ലാതെ വരുകയില്ല. ഏതു കറിയും നല്ലതായാൽ, വടക്കർക്കും തെക്കർക്കും ഒരുപോലെ നല്ലതുതന്നെ. കാളന്റെ ഭാഗം പിടിച്ചു വ്യവഹരിക്കുന്നതിന് എന്നോട് ആവശ്യപ്പെടുന്നില്ലെങ്കിൽ, തെക്കരുടെ സാംബാർ നന്നായി എന്നുതന്നെ പറയണം. അങ്ങനെ അല്ലേ? ഘടോൽക്കചൻ, എന്താണു പറയുന്നതു്?

ഘടോ:—സംശയമുണ്ടോ? ഞാനും ഒരു വടക്കൻതന്നെ. എങ്കിലും, ധർമ്മപുത്രർ ഉത്തരവായതുപോലെ, സാംബാർ തന്നേയാണ് നല്ലതു്. കാളൻ പുളിക്കും.

ഉദയ:—കാളന്റെ സ്വാദ് അറിയാത്തതുകൊണ്ടാണ്.

കണ്ണൻ:—കാളൻ നന്നായാൽ, അതിന്റെ സ്വാദ് വിശേഷമാണ്.

ധർമ്മ:—ഹോ! കുറെക്കാലം, കാളയെപ്പോലെ, വടക്കു കിടന്നു പൊടിപൊടിച്ചല്ലോ! കാളൻ നന്നാ ചെലുത്തി—ഇല്ലേ? സംശയമില്ല—കാളനു വിശേഷഗുണമുണ്ടു്. ഇന്ന് നാം എല്ലാവരും ഉദയഭാനുവിനെ സന്തോഷിപ്പിക്കുവാനാണല്ലോ കൂടിയിരിക്കുന്നതു്. അതുകൊണ്ടു് കാളനുംകൂടി ഇന്നത്തേ വിരുന്നിനു വേണ്ടിയതായിരുന്നു.

നകുല:—കാളനും ഉണ്ടു്. എടാ! കാളൻ കൊണ്ടുവരട്ടെ.

ഉദയ:—പിന്നെന്താണ് ആദ്യമേ വിളമ്പാത്തതു്? ഹെയി! തെക്കർക്കു കാളൻ വിളമ്പുക തന്നെ ശീലമില്ല. പിന്നെ, കാളനുണ്ടാക്കിയാൽ നന്നാകുമോ?

ധർമ്മ:—(കാളൻ തൊട്ടു നാവിൽ തേച്ചിട്ടു്) ഹാ! നന്നായി: സാംബാർ സാരമില്ല. ഇതിന്റെ സ്വാദ് വിശേഷമായിരിക്കുന്നു.

കണ്ണൻ:—ഞാൻ പറഞ്ഞില്ലേ?

ഉദയ:—കാളനോടു ചേരുവാൻ ഓലൻ കൂടി വേണം. ഓലനില്ലെന്നു വരുമോ?

നകുലൻ:—തെററി. ആ കാര്യം മറന്നേ പോയി.

ഉദയ:—അങ്ങനെ വരാനേ നിവൃത്തിയുള്ളു. തെക്കുള്ള വർ കാളൻ കൂട്ടി ശീലിച്ചിട്ടുണ്ടോ? എന്തായാലും 'കാളൻ' നന്നു്.

ധർമ്മ:—ഓലൻകൂടി വേണ്ടതായിരുന്നു. എന്താ! നകുലൻ അതന്വേഷിച്ചില്ലേ?

ഉദയ:—അറിയില്ല! അത്രേ ഉള്ളൂ.

നകുലൻ:—അറിയില്ലെന്നോ? മറന്നുപോയി.

ധർമ്മ:—പററിയോ? കുട്ടികളോടു വഴക്കിന്നു പുറപ്പെടരുതു്.

നകുലൻ:—ഹാ! ഹാ! ഹാ ഈ പ്രഥമൻ നോക്കട്ടെ—

കണ്ണൻ:—എല്ലാവരും ഈ പ്രഥമൻകൊണ്ടു് വയറു നിറച്ചേക്കരുതേ, പാൽപ്രഥമൻ കൂടി ഉണ്ടു്.

ധർമ്മ:—എങ്കിലും ഇതു് വിശേഷമായിരിക്കുന്നു. പഴം, ഇപ്പോഴം എവിടെ കിട്ടിയോ? എന്താ! നന്നായില്ലേ?

ഉദയ:—ഏകദേശം! നെയ്യിൽ തേങ്ങാ ചെറിയ കഷണങ്ങളായി അരിഞ്ഞിട്ടു മൂപ്പിച്ചു് പ്രഥമനോടു ചേർത്തിരുന്നാൽ, ഇതിലും അധികം വിശേഷമായിരിക്കും.

നകുല:—ശരിയാണു്. ആ കാൎയ്യവും ഞാൻ വികർണ്ണനോടു പ്രത്യേകം പറഞ്ഞിരുന്നു.

ധർമ്മ:—നകുലൻ തെററു ചെയ്യുകയോ? ഒരിക്കലും ഇല്ല. തെക്കക്കു മടക്കംതന്നെ അല്ലേ?

പത്രാ:—അങ്ങനെ വരുകയില്ല. ഇവിടുന്നു് ആയുരാരോഗ്യത്തോടുകൂടി ഇരിക്കുന്ന കാലം തെക്കക്കു് അധിക്ഷേപം ഇല്ല. തെക്കർതന്നെ ആണു കേമന്മാരെന്നു്, ഞാൻ, എവിടെച്ചെന്നും, സാധിക്കാൻ തയാർ. തെളിവു വേറെ ആവശ്യമില്ലല്ലോ?

നകുലൻ:—അങ്ങനെ! അങ്ങനെ! തെക്കക്കും ഉശിരുണ്ടോ! ചുണക്കുട്ടികൾ തെക്കുള്ളതുപോലെ വടക്കുണ്ടോ?

പലരോ:—ഇല്ല, ഇല്ല, ഇല്ല.

ഈ സന്ദർഭത്തിൽ, ദുര്യോധനൻ (ഈ പദംകൊണ്ടല്ലാതെ, ആ ഭക്ഷണശാലയിൽ കടന്നുചെന്ന സാർവഭൌമനെ എങ്ങനെയാണു് കുറിക്കുക?) സർവാഡംബരങ്ങളോടുകൂടിയും, സ്വപരിവാരഗണത്തെ വെളിയിൽ നിറുത്തീട്ടു്, ആ ഭക്ഷണശാലയ്ക്കകത്തു കടന്നു് എല്ലാവൎക്കും ഇച്ഛാഭംഗമുണ്ടാക്കി. ശിരസ്സിൽ ഒരു കിരീടം—നല്ല പച്ചസ്സൂൎയ്യപടംകൊണ്ടു തുന്നപ്പെട്ട ഒരു തൊപ്പി—അതിൽ കസവുകൊണ്ടു നിൎമ്മിക്കപ്പെട്ട പുഷ്പലതകൾ—ദുര്യോധനന്റെ ശിരസ്സിനെ അലങ്കരിച്ചിരിക്കുന്നു; അഥവാ, ആ ശിരസ്സ് ആ തൊപ്പിക്കു് ഒരു വിഭൂഷണമായി ത്തീൎന്നു എന്നും വരാം. ശ്രോത്രപുടങ്ങളിൽ, നവമായും വിശേഷമായും നിൎമ്മിക്കപ്പെട്ട വൈരക്കടുക്കൻ തൂങ്ങിക്കിടക്കുന്നുണ്ടു്. ഉടുപ്പും ചെമന്ന നിറത്തിലുള്ളതാണു്. ആ ചെമന്ന പട്ടു് സാധാരണ വിലയ്ക്കു പീടികകളിൽ ലഭിക്കുന്നതല്ല. രാജാക്കന്മാൎക്കോ, ചില പ്രഭുക്കന്മാൎക്കോ, പ്രത്യേകം നെയ്തുണ്ടാക്കപ്പെട്ടിട്ടുള്ള ആ പട്ടു്, തീക്ഷ്ണതേജസ്സോടു കൂടിയതായിരുന്നു. അതിന്റെ അരികിലുള്ള കസവു് ആ പട്ടിനു കൂടുതൽ ശോഭയെ നൽകി. ആ ഉടുപ്പിന്റെ പുറത്തായി ഉടുപ്പിന്റെ പല ഭാഗങ്ങളേയും മറയ്ക്കുന്ന ഒരു തുപ്പട്ടാവു്, കാശിയിൽ തുന്നപ്പെട്ടതും, ഏററവും നേൎത്തതും, കനം കുറഞ്ഞതും, കസവുകൊണ്ടു നിറയ്ക്കപ്പെട്ടതും ആയിരുന്നു. അരയിൽ ധരിച്ചിരുന്ന ഒററക്കവുണി, പാദംവരെ നീണ്ടുകിടക്കുന്നു. ഒരു ഘടികാരവും, ചങ്ങലയും, ഒരു കൈലേസ്സും, ഒരു ചെറിയ ഭംഗിയുള്ള ദന്തവടിയും, കൈവിരലുകളിലുള്ള രത്നമോതിരങ്ങളും, ദുര്യോധനന്റെ ശരീരാഡംബരങ്ങളുടെ പ്രധാനഭാഗങ്ങളായിരുന്നു. ദുര്യോധനൻ കടന്ന ക്ഷണത്തിൽ ഉദയഭാനുവും പത്രാധിപരും ഒഴികെ എല്ലാവരും എഴുന്നേററുനിന്നു വന്ദിച്ചു.

ദുര്യോ:—എന്താ നിങ്ങൾ പറഞ്ഞിരുന്നതു്? ചുണക്കുട്ടികൾ തെക്കുള്ളതുപോലെ വടക്കുണ്ടോ എന്നോ? തെക്കരുടെ ചുണ കാണേണ്ടതല്ലേ? രാവിലെ എന്റെ മറപ്പുരയിൽ വരുക. തെക്കൻകുട്ടികളേയും അവരുടെ ചുണകളേയും കാണിച്ചുതരാം. ഇന്നു് നിങ്ങൾ ഈ ചെയ്യുന്നതെന്തിനു്? ഒരു വടക്കൻകുട്ടിയെ ആദരിക്കുന്നതിനു്! അല്ലേ?

ധൎമ്മ:—ഞങ്ങൾക്കു് പാൽപ്രഥമൻ വിളമ്പുമ്പോൾ സ്വാമി എത്തിയതു ഞങ്ങളുടെ ഭാഗ്യം. പാൽപ്രഥമൻ

കൊണ്ടു് ഞങ്ങൾക്കു് എന്തു തൃപ്തിയും സന്തോഷവും ഉണ്ടാകുമോ, ആ സന്തോഷവും തൃപ്തിയും സ്വാമിയുടെ സാന്നിദ്ധ്യംകൊണ്ടുണ്ടായിരിക്കുന്നു. അതുകൊണ്ടു് പാൽപ്രഥമൻ വേറെ വേണ്ടതില്ല.

ദുര്യോ:—ധർമ്മപുത്രർ സന്ദർഭോചിതമായി സംസാരിക്കും.

കർണ്ണൻ:—ആയ്! ഈ പ്രഥമനിൽ എന്താണു കിടക്കുന്നതു്! നകുലാ! നോക്കണേ. കയ്യിൽ തട്ടിയതെന്താണെന്നു നോക്കണേ!

പത്രാ:—കർണ്ണരുടെ പാൽപ്രഥമനിൽ കല്ലിട്ടുവോ?

നകുലൻ:—ആരും പ്രഥമൻ കുടിക്കരുതേ! ഇതൊരു പാററ; ചത്തു മലൎന്നു കിടക്കുന്നു—വെപ്പുകാർ പിഴച്ചു കൂട്ടം—എന്തു നല്ല സദ്യ! എങ്ങനെ വഷളാക്കി.

ഉദയ:—എന്നാൽ മതിയാക്കാം. ഇവിടെ നിൽക്കട്ടെ.

ധർമ്മ:—അതാണു വേണ്ടതു്. ഫലഹാരങ്ങൾ ഒക്കെ വേഗത്തിൽ തയാറാകട്ടെ. തേയില, കാഫി, കൊക്കോ ഏതാണു് ഇഷ്ടം; എല്ലാം തയാറാകട്ടെ.

അതിഥികളും ധർമ്മപുത്രരും ഉടൻതന്നെ എഴുന്നേററു് കൈ കാൽ ശുദ്ധമാക്കി, എല്ലാവരും ദുര്യോധനനോടുകൂടി, ചന്ദ്രിക ഏററു് ആനന്ദിക്കുവാൻ ഉദ്യാനത്തിലേയ്ക്കു തിരിച്ചു. ഉദ്യാനത്തിൽ, നല്ല കസാലകളും മേശകളും ഇട്ടിട്ടുണ്ടായിരുന്നതു കൂടാതെ, പെൺകുട്ടികളുടെ തിരുവാതിരക്കളിയും സംഗീതവും, അതിഥികളെ ആനന്ദിപ്പിക്കുവാൻ, ഏൎപ്പാടു ചെയ്തിരുന്നു. ഉദ്യാനത്തിൽ ചിലർ താംബൂലചൎവ്വണംകൊണ്ടും, ചിലർ ഏലം ജാതിപത്തിരി ആദിയായ സുഗന്ധദ്രവ്യങ്ങൾകൊണ്ടും, പെൺകുട്ടികളുടെ പാട്ടു കേട്ടും, കളികൾ കണ്ടും രമിച്ചിരുന്നു.

ധർമ്മപുത്രരും, കർണ്ണനും, നകുലനും കീരിയെക്കണ്ട പാമ്പിനെപ്പോലെ ആയിത്തീൎന്നു. സഹദേവൻ, ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ നിന്നു്, സ്വസ്വാമിയുടെ അന്തരംഗത്തിൽ നിറഞ്ഞിരുന്ന കുതൂഹലത്തെ, സൂക്ഷ്മദൃഷ്ടികൊണ്ടു കണ്ടറിഞ്ഞു് അനുഭവിച്ചു് ആനന്ദഭരിതനായിത്തീൎന്നു. എങ്കിലും, ധർമ്മപുത്രാദികളുടെ മനോഗതങ്ങളെ അറിയാതെ, ഒരു വിഷണ്ണന്റെ ഭാവംകൊണ്ടു് സ്വമുഖത്തെ മറച്ചു.

ദുര്യോ—ഈ കുട്ടികൾ ഏതാണ്. അല്ല! ഇതു് വികൎണ്ണന്റെ മകൾ—ഇതോ ധൎമ്മപുത്രരുടെ—ഇതാരു്?—നകുലന്റെ കുട്ടിയും എത്തിയോ? ഇവളല്ലേ നമ്മുടെ കുശികിയുടെ കെട്ടുകല്യാണത്തിന് വലിയ പെണ്ണായി, അമ്മയ്ക്കു പകരം. അച്ഛന്റെ തോളിലേറി വന്നിരുന്നതു്. നിങ്ങളുടെ കളി നന്നായിരിക്കുന്നു. കളിക്കിൻ; കാണട്ടെ. നിങ്ങളുടെ അതിഥികളിയൊക്കെ കാണട്ടെ.

ധൎമ്മ:—ഇദ്ദേഹത്തെ അറിയുകയില്ലായിരിക്കും? ഇദ്ദേഹം ബി. എ. ജയിച്ചിട്ടുള്ള ആളാണു്. മദ്രാസിൽ പഠിച്ചിരുന്നു. വടക്കുനിന്നാണു്—ഘടോൽക്കചന്റെ ദിക്കുകാരനും—ഇദ്ദേഹത്തോടു സംഭാഷണം ചെയ്യുന്നതിനായി ഇവിടെ വരുത്തി. പല വിഷയങ്ങളെക്കുറിച്ചും ശരിയായ ജ്ഞാനം സമ്പാദിച്ചിട്ടുണ്ടു്. രാജ്യഭരണകാൎയ്യങ്ങളും അറിയാതെയില്ല. സജാതീയനാണു്. സ്വജാതിക്കാരുടെ അഭിവൃദ്ധിയിൽ പ്രത്യേകം താല്പൎയ്യമുണ്ടു്. അവിടുത്തെ ക്ഷണിക്കാത്ത വീഴ്ചയെ ക്ഷമിക്കണേ!

ദുര്യോ:—പാണ്ഡവന്മാരെ അറികയില്ലേ? പാലം കടക്കുവോളം നാരായണ, പാലം കടന്നാൽ പിന്നെ കോരായണ.

ദുര്യോ:—(ഉദയഭാനുവിന്റെ അടുക്കൽ ചെന്നിട്ടു്) ഈ പാവപ്പെട്ട എന്നെ അറിയുമോ?

ഉദയ:—നിങ്ങൾ പാവപ്പെട്ട ആൾ എന്നു് ആർ പറയും?

ദുര്യോ:—നമുക്കു് അങ്ങോട്ടു മാറിനിന്നു കുറെ സംസാരിക്കാം. ധൎമ്മപുത്രരും വരുന്നില്ലേ?

ധൎമ്മ:—ഇദ്ദേഹം ഒരു വലിയ പ്രഭുവാണു്. പ്രധാന മന്ത്രിയുടെ പുത്രനും, വിശ്വസ്തനും, കാൎയ്യദൎശിയും, ആയിട്ടു്, രാജ്യഭരണകാൎയ്യങ്ങളിൽ പ്രധാന മന്ത്രിയുടെ പ്രതിനിധിയായി, അവയെ സ്വേച്ഛാനുസരണം വഹിച്ചുപോരുന്നു. സജാതീയൎക്കു ഗുണം ഏറെ ചെയ്തിട്ടുണ്ടു്. ഈ ഞങ്ങളൊക്കെ കൎണ്ണൻ, നകുലൻ, സഹദേവൻ ഇവരൊക്കെ, ഞങ്ങളുടെ സ്ഥാനങ്ങളിൽ എത്തിയതു് ഇദ്ദേഹത്തിന്റെ കൃപാകടാക്ഷത്താൽ തന്നെ. ചക്രവൎത്തിക്കു ഭീഷ്മകന്മാരോടു പ്രത്യേകം

താല്പൎയ്യമുണ്ട്. അവർ പ്രബലന്മാരാകകൊണ്ടു്, അവരോടു് എതിൎത്തു ജയിക്കുന്നതിനു പ്രയാസമാണു്.

ഉദയ:—അങ്ങനെയുള്ള ഒരു വലിയ ആളുടെ പരിചയം സിദ്ധിച്ചതു് എന്റെ ഭാഗ്യംതന്നെ. ഇദ്ദേഹം ഏതു് ഉദ്യോഗപദത്തെ ആണു് അലങ്കരിക്കുന്നതു്?

ധൎമ്മ:—ധൃതരാഷ്ട്രർ ഒരു വലിയ വൃദ്ധനാകകൊണ്ടു് അദ്ദേഹത്തിന്റെ പ്രതിനിധിയായി, രാജ്യകാൎയ്യങ്ങൾ അന്വേഷിക്കയാണു്. നാമൊക്കെ എം. ഏ-യും, എം. എല്ലും ജയിച്ചതുകൊണ്ടെന്തു്? ഇദ്ദേഹത്തിന്റെ അറിവു സമ്പാദിക്കുവാൻ കഴിഞ്ഞിട്ടില്ല. സകല ശാസ്ത്രങ്ങളും ഇദ്ദേഹം അറിയുന്നുണ്ടു്.

ഉദയ:—അങ്ങനെ ആണോ? പിന്നെന്താണു് ജനങ്ങളും പത്രങ്ങളും മററുവിധത്തിൽ സംസാരിക്കുന്നതു്?

ധൎമ്മ:—അസൂയ! അസൂയ അല്ലാതെ എന്തു്? അദ്ദേഹത്തെ അറിയാതെയും, അറിയുന്നതിനു ശ്രമിക്കാതെയും അസൂയ കൊണ്ടു പറയുന്നതാണു്.

ഉദയ:—അങ്ങനെയും വരാം.

ദുൎയ്യോ:—എന്നാൽ നാളെ രാവിലെ കാഫിക്കായി ഞാൻ നിങ്ങളെ ക്ഷണിക്കുന്നു. വരണം, കേട്ടോ!

ഉദയ:—ഞാൻ ഈ ദിക്കിൽ പുത്തനാണു്. സ്ഥലപരിചയം കുറയും.

ദുൎയ്യോ:—വേണ്ടില്ല. നകുലനെയും സഹദേവനെയും, ഇദ്ദേഹത്തെ കൂട്ടിക്കൊണ്ടുവരുന്നതിനു്, ശട്ടംകെട്ടിക്കളയാം.

ധൎമ്മ:—(ഉദയഭാനുവിനോടു പ്രത്യേകമായിട്ടു്, ദുൎയ്യോധനൻ മാത്രം കേൾക്കത്തക്കവിധത്തിൽ) ഹേ! ഞങ്ങളുടെ മാന്യമിത്രമേ! ചക്രവൎത്തിയെക്കുറിച്ചു കേട്ടിട്ടുണ്ടായിരിക്കുമല്ലോ. ബ്രാഹ്മണരുടെ തൃപ്തിയിൽ അദ്ദേഹം സുഖിക്കുന്നു. കുബേരൻ പാണ്ഡവകൌരവന്മാരെ കുത്തിയുംകൊണ്ടു സദാ ചക്രവൎത്തിയുടെ സമീപത്തുണ്ടാകും. ഈ ഉദ്യോഗമത്സരത്തിൽ ദുൎയ്യോധനസ്വാമി നമുക്കു സഹായമായി നിൽക്കുന്നതു് നമ്മുടെ, എന്നല്ലാ, നാട്ടുകാരുടെ ഭാഗ്യം ആകുന്നു. ആ സ്വാമിക്കു് മേലും യശസ്സുണ്ടാകട്ടെ. അതിനായി നാം ദിവസം

പ്രതി ദൈവത്തോടു പ്രാൎത്ഥിക്കണം. എന്തു നന്മയെ ആണു് ആ സ്വാമി നാട്ടുകാൎക്കു ചെയ്യുന്നതു്! അറിയാമോ?

ഉദയ:—അറിയില്ല. അദ്ദേഹത്തെ കണ്ടതുതന്നെ ഇന്നാണു്. പിന്നെ അദ്ദേഹം പലൎക്കും ഉദ്യോഗം കൊടുത്തിട്ടുള്ളതായി ഫലടോൽക്കചനും പത്രാധിപരും പറകയുണ്ടായി. അദ്ദേഹത്തിന്റെ ഉദ്യോഗം എന്താണു്?

ധൎമ്മ:—ഉദ്യോഗമെന്തിനു്? അദ്ദേഹം രാജ്യഭരണകാൎയ്യങ്ങളിൽ ഒരു ഉപദേഷ്ടാവായിട്ടു്, രാജ്യഭരണയന്ത്രത്തെ തിരിക്കുന്നു. അദ്ദേഹം നാട്ടുകാരുടെ ഒരു നേതാവും, സമൂഹാധിപതിയും കൂടി ആണു്. അതുകൊണ്ടു്, താങ്കളും അദ്ദേഹത്തെ കൂടക്കൂടെ പോയി കാണുകയും, അദ്ദേഹത്തിന്റെ ഹിതമനുസരിച്ചു പ്രവൎത്തിക്കയും ചെയ്യണം.

ഉദയ:—എല്ലാം യോഗ്യന്മാരും മാന്യന്മാരും പറയുന്നതുപോലെ.

ധൎമ്മ:—നമുക്കു തേയില കുടിക്കുവാൻ പോകാം. കൎണ്ണനും മററും അതാ ഒരുങ്ങിയിരിക്കുന്നു.

ദുൎയ്യോ:—ഇരിക്കട്ടെ. കഴുതകൾ അവിടെ കാത്തിരിക്കട്ടെ. ശകുനി മാറുമ്പോൾ, ആ സ്ഥാനം സാറിനുതന്നെ. അങ്ങനെയാണു ഞങ്ങളുടെ നിശ്ചയം.

ധൎമ്മ:—എല്ലാം സ്വാമിയുടെ കൃപതന്നെ. വേറെ ആൎക്കും ഇങ്ങനെ ദയവുണ്ടാകുന്നില്ലല്ലോ. പാണ്ഡുവിന്റെ അവകാശത്തെ നിരാകരിക്കുന്നതെങ്ങനെ? അയാൾ ഒരു മൊന്തൻപഴമാണെങ്കിലും..............................

ദുൎയ്യോ:—പോകാൻ പറയണം. ഞാൻ അല്ലേ ഇരിക്കുന്നതു്? അയാളുടെ നേൎക്കു ജനങ്ങൾ ക്ഷോഭിക്കട്ടെ. കൎണ്ണബന്ധുക്കൾ വേണമെങ്കിൽ അതു നടത്തും. ചക്രവൎത്തി അയാൾക്കു് അനുകൂലം. കുബേരനു് ഒരു മുപ്പതിനായിരം. . . .

ധൎമ്മ:—ഗാന്ധാരിക്കു്, എന്നല്ലേ കേട്ടതു്.

ദുൎയ്യോ:—രണ്ടുപേൎക്കും–നടക്കുന്നതു കാണട്ടെ–പററിച്ചേക്കാം–നോക്കിനിൽക്കണം. പിന്നെ ഒരു സ്വകാൎയ്യം–ഉദയഭാനു തേയിലയ്ക്കു പോയി ചേരട്ടെ. ഞങ്ങൾ ഇതാ വന്നു.

ധൎമ്മ:—എന്താണു്? എന്താണു്?

ദുര്യോ:—മറെറാന്നുമില്ല. ഉദയഭാനുവിനെ നമ്മുടെ വീട്ടുകാൎക്കു് ഒന്നു കാണണംപോലും. കുശികി തന്നത്താനറിഞ്ഞിരിക്കയല്ലേ? സാറിൻെറ ആലോചന എങ്ങനേ?

ധൎമ്മ:—അതാണു നല്ലതു്. എനിക്കും തൃപ്തിയായിരിക്കുന്നു! അതിലേയ്ക്കു ഞാൻ പ്രത്യേകം ശ്രമിക്കാം. അതിലേയ്ക്കു തന്നെയാണു് ഇന്നു ഞാൻ വരുത്തിയതും.

ദുര്യോ:—അങ്ങനെ പറഞ്ഞാൽ പോരാ. നടത്തിക്കണം. അതാണു സാമൎത്ഥ്യം.

ധൎമ്മ:—നോക്കട്ടെ. മറിച്ചു വരികയില്ല. ഉറപ്പായിരിക്കുക.

ധൎമ്മപുത്രരും ദുര്യോധനനും അതിഥികളുടെ കൂട്ടത്തിൽ ചേൎന്നപ്പോൾ, മേശയുടെ ചുററും ഉള്ള കസാലകളിൽ എല്ലാവരും ഇരുന്നു. പലവക പലഹാരങ്ങളും, തേയിലക്കിണ്ണങ്ങളും, മേശയിൽ നിരത്തീട്ടുണ്ടായിരുന്നു. ആൎക്കും, ആദ്യമായി അവയെ തൊടുവാൻ, ധൈൎയ്യമുണ്ടായില്ല. എല്ലാവരും, ദുര്യോധനന്റെ ഹസ്തഗതികളെ വീക്ഷിച്ചുംകൊണ്ടു്, പരസ്പരം നോക്കിയിരുന്നു. ആ വിരുന്നിൽ മാന്യസ്ഥാനം ദുര്യോധനനു നൽകി. കൎണ്ണനും നകുലസഹദേവന്മാരും ധൎമ്മപുത്രരുടെ ഗൃഹത്തിൽ ഉള്ള കസാലകളിൽ ഒരു വിശേഷമായ ആസനത്തെ ദുര്യോധനനായി വരുത്തി ഇട്ടിട്ടുണ്ടായിരുന്നു. തേയിലക്കിണ്ണങ്ങളിൽ ഒരു വിചിത്രമായ വെള്ളിക്കിണ്ണവും വെള്ളിത്തട്ടവും ഉണ്ടു്. പലഹാരങ്ങൾ മററു വെള്ളിപ്പാത്രങ്ങളിലും, പലവക പാനീയങ്ങൾ കിണ്ണങ്ങളിലുമാക്കി മുമ്പേ നിരത്തീട്ടുണ്ടു്. ദുര്യോധനൻ അവയെ ഒരിക്കൽ സ്പൎശിച്ചപ്പോൾ മററുള്ളവൎക്കും അതിലേയ്ക്കു് അനുമതി സിദ്ധിച്ചു. ഈ അപമൎയ്യാദയും, ഉദ്യോഗസ്ഥന്മാരുടെ 'കിഴിച്ചലും' കണ്ടപ്പോൾ ഉദയഭാനു ആകപ്പാടെ മുഷിഞ്ഞു. ഇവിടെ വരേണ്ടി ഇല്ലായിരുന്നു എന്നു് ഉദയഭാനുവിനു തോന്നി. എന്നാലും, മൎയ്യാദയെ ഓൎത്തു് വിരുന്നിൽ ചേൎന്നും ചേരാതെയും, ആ സമയത്തെ കഴിച്ചുകൂട്ടി. ദുര്യോധനനെ മാനിക്കുന്നതിൽ കൂടിയിരുന്ന ഉദ്യോഗസ്ഥന്മാർ പ്രത്യേകസമ്പ്രദായങ്ങളെ സ്വീകരിച്ചു.

ധർമ്മപുത്രർ, ഓരോ വക പാനീയത്തെയും പലഹാരത്തെയും ഉപയോഗിക്കുന്നതിനു മുമ്പേ ദുര്യോധനന്റെ ശ്രദ്ധയെ അതിലേയ്ക്കായി ആകർഷിക്കുന്നതിന്, അർത്ഥശൂന്യങ്ങളായ വാക്കുകളെ അതിവിനയസൂചകമായി വിനിയോഗിച്ചു. നകുലൻ വേഷം കെട്ടാതെ ഉള്ള വിദൂഷകന്റെ നിലയിൽ, പല 'പൊടിക്കൈകൾ'കൊണ്ടും, ജല്പനകൾകൊണ്ടും, മുഖഗോഷ്ടികൾകൊണ്ടും, ദുര്യോധനന്റെ തെളിവിനെ ആദരിച്ചു. ദുര്യോധനനും കർണ്ണനും ഒന്നാണെന്നുള്ള ഭാവംകൊണ്ട്, കർണ്ണൻ ദുര്യോധനന്റെ പ്രീതിയെ രക്ഷിച്ചു. ഇടയിൽ പല ചില്ലറ ശുശ്രൂഷകളെയും കർണ്ണൻ ദുര്യോധനന്നായിട്ട ചെയ്ത് അതിഥികളെ വിരസിപ്പിച്ചു. സഹദേവൻ ഭീതിയോടുകൂടി ദുര്യോധനന്റെ മുഖത്തുനിന്നും കണ്ണെടുക്കാതെ, അകലെ ഒരു കസാലയിൽ തൊട്ടും തൊടാതെയും ഇരുന്ന്, ദുര്യോധനസാന്നിദ്ധ്യത്തെ മാനിച്ചു. ഉദയഭാനുവിനോട് സംസാരിക്കുവാൻ അടുത്തിരുന്ന കർണ്ണൻ തയാറുണ്ടായിരുന്നു എങ്കിലും, അയാൾ, ദുര്യോധനന്റെ ശ്രദ്ധയെ കൊതിച്ചിരുന്നതുകൊണ്ട്, ഉദയഭാനുവിനെ വേണ്ടതുപോലെ ഉപചരിക്കുവാൻ പാടില്ലാതെ വിഷണ്ണനായി ഭവിച്ചു. ഘടോൽക്കചൻ ആ സദസ്സിൽ ആസനത്തെ ഉറപ്പിക്കുന്നതു് തന്റെ സ്ഥിതിക്കു ചേരുന്നതല്ലെന്നു കരുതി, ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ മറഞ്ഞു നിന്ന് താളം ചവുട്ടി. പത്രാധിപരും ഉദയഭാനുവും, വിരുന്നിൽ സൌഹാർദ്ദത്തോടുകൂടി ചേരുന്നില്ലാത്തവരെപ്പോലെ, ആസക്തി കൂടാതെയും, തമ്മിൽ സംസാരിക്കുവാൻ ഇഷ്ടപ്പെടാതെയും, മററുള്ളവരുടെ 'ശിങ്കിലിആട്ട'ത്തെക്കണ്ട് അന്തരംഗംകൊണ്ട് അവരെ നിന്ദിച്ചും, പാനീയങ്ങളെയും പലഹാരങ്ങളെയും ആസ്വദിക്കാതെ ആസ്വദിച്ചും, രാത്രി പതിനൊന്നു മണിക്ക് വിരുന്ന് അവസാനിപ്പിച്ചു. ഒടുവിൽ, ധർമ്മപുത്രർ ചക്രവർത്തിക്കും, കർണ്ണൻ ദുര്യോധനനും, ഘടോൽക്കചൻ ധർമ്മപുത്രരുടെ പ്രതിനിധിനിലയിൽ അതിഥിക്കും 'മംഗളം' ആശംസിച്ച്, എല്ലാവരും പിരിഞ്ഞുപോയി.

കെ. നാരായണക്കുരുക്കൾ.

(ഉദയഭാനു ഒന്നാംഭാഗം)

# II. ഒരു വിൽപത്രം.

വോഡ്രുക്ക്പ്രഭുവിൻെറ ശവസംസ്കാരാനന്തരം സ്വല്പ ദിവസം കഴിഞ്ഞപ്പോൾ മാഡിലൈന് ഒരു എഴുത്തു കിട്ടി. അതു തുറന്ന് അവിടെയുണ്ടായിരുന്ന തൻെറ ഭർത്താവിന് അവൾ നീട്ടി. ആ ലേഖനം ഇങ്ങിനെയായിരുന്നു.

"നോട്ടറി മൈററർ ലമന്തറിൻെറ
ആപ്പീസ്.
ഫ-വോഷ്തെരുവ്.

മാഡം,

ചൊവ്വാഴ്ചയോ, ബുധനാഴ്ചയോ, വ്യാഴാഴ്ചയോ, രണ്ടുമണിക്കും നാലുമണിക്കും മദ്ധ്യേ നിങ്ങളെ സംബന്ധിക്കുന്ന ഒരു ഇടപാടിനെപ്പററി സംസാരിക്കുവാനായി നിങ്ങൾ ഇവിടെ വന്നുചേരണമെന്ന് ഞാൻ അപേക്ഷിച്ചുകൊള്ളുന്നു.

എന്ന്, വിധേയൻ
ലമന്തർ."

മാഡിലൈൻ.—"അങ്ങോട്ടു കുറെ കഴിഞ്ഞു പോകാമോ?"

ഡുറുവാ:—"ഓഹോ, പോകാം."

ഉച്ചയ്ക്കു് ആഹാരം കഴിച്ചയുടനെ അവർ രണ്ടുപേരും അവിടേക്കു തിരിച്ചു. ലമന്തറിൻെറ ആപ്പീസിൽ എത്തിയപ്പോൾ ബഹുമാനപുരസ്സരം അയാളുടെ ഹെഡ്ഗുമസ്തൻ എഴുന്നേററ് തൻെറ യജമാനൻെറ മുറിയിലേക്ക് അവർ രണ്ടുപേരേയും കൂട്ടിക്കൊണ്ടു പോയി.

നല്ലപോലെ ഉരുണ്ടുതടിച്ച ഒരാളായിരുന്നു ആ * നോട്ടറി. പന്തുപോലെ ഉരുണ്ടിരുന്ന തൻ്റെ ശിരസ്സ് മറെറാരു പന്തായ അയാളുടെ ദേഹത്തോടു തറച്ചിരുന്നതുപോലെ തോന്നി. അയാളുടെ കാലുകൾക്കു നീളം കുറഞ്ഞിരുന്നതിനാൽ അവയ്ക്കും ഏറെക്കുറെ പന്തുകളുടെ ഛായയുണ്ടായിരുന്നു.

* വക്കീൽ.

അവരെ കണ്ടയുടനെ അയാൾ ശിരഃപ്രണാമംചെയ്തു. രണ്ടു കസേരകൾ ചൂണ്ടിക്കാണിച്ചുകൊണ്ട് മാഡിലൈനോട് ആ നോട്ടറി പറഞ്ഞു: "വോഡ്രെക്ക്പ്രഭുവിൻെറ വിൽപത്രം നിങ്ങളേ സംബന്ധിക്കുന്നതുകൊണ്ട് അതിൻെറ വിവരങ്ങൾ നിങ്ങളെ ധരിപ്പിക്കുവാനായിട്ടാണ് ഞാൻ ഇങ്ങോട്ടു ക്ഷണിച്ചതു്."

"ഞാൻ അങ്ങിനെ വിചാരിച്ചു" എന്നു ഡുറുവായ്ക്കു പറയാതെയിരിക്കുവാൻ കഴിഞ്ഞില്ല.

ലമന്തർ:—"വളരെ ചുരുക്കി എഴുതിയിട്ടുള്ള ആ വിൽപത്രം ഞാൻ വായിക്കാം."

തൻെറ മുമ്പിൽ ഇരുന്ന ഒരു പെട്ടിയിൽ നിന്ന് ഒരു കടലാസ് എടുത്തു ലമന്തർ ഇങ്ങനെ വായിച്ചു തുടങ്ങി:

"താഴെ പേരെഴുതി കൈയൊപ്പിട്ടിരിക്കുന്ന പോൾ എമിൽ സൈപ്രിയൻ ഗൊൺട്രാങ്ങ് എന്ന പേരും, കോണ്ട് ഡെവോഡ്രെക്ക് എന്ന സ്ഥാനപ്പേരും ഉള്ള ഞാൻ ദേഹത്തിനും മനസ്സിനും ശേഷിയുള്ള സമയത്തു് എൻെറ അന്തിമശാസനങ്ങളെ ഇതിനാൽ തെയ്യപ്പെടുത്തിക്കൊള്ളുന്നു. മരണം ഏതുസമയത്തും നമുക്കു സംഭവിക്കാവുന്നതിനാൽ അതു മുൻകൂട്ടി കരുതി എൻെറ വിൽപത്രം എഴുതുവാൻ ഞാൻ തീർച്ചപ്പെടുത്തി. അതു് മൈററർലമന്തറിൻെറ കൈവശം ഞാൻ ഏല്പിക്കുന്നതാണ്. എനിക്കു നേരിട്ട് അവകാശികൾ ആരും ഇല്ലായ്കയാൽ ആറുലക്ഷം ഫ്രാങ്കു വില വരുന്ന കമ്പനിഓഹരികളും, ഉദ്ദേശം അഞ്ചു ലക്ഷം ഫ്രാങ്കു വിലവരുന്ന ഭൂസ്വത്തും അടങ്ങിയ എൻെറ വസ്തുക്കൾ മുഴുവനും ഞാൻ യാതൊരു വ്യവസ്ഥയും നിബന്ധനയും കൂടാതെ മാഡം ക്ലെയർ മാഡിലൈൻ ഡുറുവായ്ക്കു വിട്ടുകൊടുത്തിരിക്കുന്നു. ഒരു മരിച്ച സ്നേഹിതൻെറ ഈ ദാനം അദ്ദേഹത്തിന് അവരോടുള്ള ഗാഢവും സ്ഥിരവും ആദരപൂർണ്ണവും ആയ സ്നേഹത്തിൻെറ ലക്ഷ്യമായി അവർ സ്വീകരിക്കണമെന്ന് ഞാൻ അവരോട് അപേക്ഷിച്ചുകൊള്ളുന്നു."

ലമന്തർ:—"ഇത്രേയുള്ളു."

അതിവിവർണ്ണയായിത്തീന്നിരുന്ന മാഡിലൈൻ തന്റെ പാദങ്ങളിൽ ദൃഷ്ടി പതിപ്പിച്ചുകൊണ്ടിരുന്നു. മീശയുടെ അഗ്രം വിരലുകൊണ്ടു മുറുക്കുകയായിരുന്നു ഡുറുവാ ചെയ്തിരുന്നതു്. സ്വല്പനേരം കഴിഞ്ഞു് നോട്ടറി പറഞ്ഞു: "നിങ്ങളുടെ സമ്മതം കൂടാതെ നിങ്ങളുടെ ഭാൎയ്യയ്ക്കു് ഇതു സ്വീകരിക്കുവാൻ നിവൃത്തിയില്ലെന്നു് എല്ലാവക്കും അറിയാം." ഡുറുവാ എഴുന്നേററു് "ആലോചിക്കുവാൻ എനിക്കു സമയം വേണം" എന്നു വികാരരഹിതമായി അയാളെ അറിയിച്ചു. മന്ദസ്മിതം ചെയ്തുകൊണ്ടിരുന്ന ആ നോട്ടറി ശിരഃകമ്പനം ചെയ്തു പ്രസന്നസ്വരത്തിൽ പറഞ്ഞു: "ഇതു സ്വീകരിക്കുന്നതിനു് നിങ്ങൾ മടി കാണിക്കുന്നതിനുള്ള കാരണങ്ങൾ എനിക്കറിയാം. ഒരു ലക്ഷം ഫ്രാങ്കു തരികയാണെങ്കിൽ ഈ വില്ലിനെപ്പററി തക്കിക്കാൻ വരുകയില്ലെന്നു് അമ്മാവന്റെ ആഗ്രഹം ഇന്നുകാലത്തു് അറിഞ്ഞ ഉടനെ വോഡ്രെക്ക്പ്രഭുവിന്റെ അനന്തിരവൻ എന്നോടു പറഞ്ഞു. എന്റെ അഭിപ്രായത്തിൽ ഈ വിൽപത്രം സാധുവാണു്. പക്ഷെ ഒരു കേസ്സ് ബഹളം ഉണ്ടാകും. നിങ്ങൾ അതിനു തയ്യാറില്ലായിരിക്കും. ലോകർ എല്ലാററിനെപ്പററിയും ദൂഷ്യമേ പറകയുള്ളൂ. ഏതായാലും ഈ ശനിയാഴ്ചയ്ക്കു മുമ്പു് ഈ സംഗതികൾ എല്ലാററിനേയുംപററി നിങ്ങൾ നിശ്ചയിക്കുന്നതു് എന്നെ അറിയിക്കുവാൻ സാധിക്കുമോ?" ഡൂറുവാ തല കുലുക്കി "സാധിക്കും" എന്നു പറഞ്ഞു. അതിമൎയ്യാദപൂർവ്വം ശിരോനമസ്കാരം ചെയ്തു മൌനിയായി നിന്നിരുന്ന ഭാൎയ്യയോടുകൂടി ഡൂറുവാ പുറത്തേക്കു് ഇറങ്ങി. അതിഗൌരവമായ ഭാവത്തോടു് ഡൂറുവാ പോകുന്നതു കണ്ടു് ആ നോട്ടറിയുടെ പുഞ്ചിരി അസ്തമിക്കുകയും ചെയ്തു.

അവർ വീട്ടിൽ എത്തിയ ഉടനെ പെട്ടെന്നു് ഡുറുവാ വാതിൽ അടച്ചു. തന്റെ തൊപ്പി കട്ടിലിൽ വലിച്ചെറിഞ്ഞതിനുശേഷം, "നീ വോഡ്രെക്കിന്റെ വെപ്പാട്ടിയായിരുന്നു, ഇല്ലേ?" എന്നു് ഡുറുവാ മാഡിലൈനോടു ചോദിച്ചു. തന്റെ മുഖമൂടുപടം മാററിക്കൊണ്ടുനിന്നിരുന്ന മാഡിലൈൻ ഇതു കേട്ടു പെട്ടെന്നു ഞെട്ടി തിരിഞ്ഞുനോക്കി, "ഞാനോ? ഓ!" എന്നു പറഞ്ഞു.

ഡ്യൂറവാ:—"അതെ, നീതന്നെ. ഒരു പുരുഷൻ തന്റെ സ്വത്തു മുഴുവനും ഒരു സ്ത്രീക്കു കാരണംകൂടാതെ വിട്ടുകൊടുക്കുകയില്ല—"

ആ സ്ത്രീ വിറച്ചുതുടങ്ങി. സ്ഫടികപ്രഭമായ മുഖമൂടുപടത്തെ ഉറപ്പിച്ചിരുന്ന സൂചികൾ ഊരുവാൻപോലും അവൾക്കു കഴിഞ്ഞില്ല. അല്പനേരത്തെ ആലോചനയ്ക്കുശേഷം അവൾ ക്ഷുബ്ധയായി പറഞ്ഞു: "വരട്ടെ, വരട്ടെ. നിങ്ങൾക്കു ഭ്രാന്താണ്. നിങ്ങൾക്കു ഭ്രാന്തുതന്നെ. അദ്ദേഹത്തിന്റെ വിൽപത്രം അനുസരിച്ച് നമുക്കു വല്ലതും കിട്ടുമെന്നു നിങ്ങൾ തന്നെ ഇപ്പോൾ വിചാരിച്ചിരുന്നില്ലേ?"

ഒരു തടവുകാരന്റെ മുഖത്തിൽ ഉണ്ടാകുന്ന ഏററവും നിസ്സാരമായ ഭാവഭേദംപോലും സൂക്ഷിച്ചു നോക്കിക്കൊണ്ടിരിക്കുന്ന ഒരു മജിസ്ട്രേട്ടിനെപ്പോലെ മാഡിലൈന്റെ ഓരോ വികാരപ്രദർശനങ്ങളും നോക്കിക്കൊണ്ട് ഡ്യൂറവാ ചാരത്തു നില്ക്കുകയായിരുന്നു. ഓരോ വാക്കും ബലപ്പെടുത്തി അയാൾ പറഞ്ഞു: "നിന്റെ ഭർത്താവും അദ്ദേഹത്തിന്റെ സ്നേഹിതനുമായ എനിക്ക്,—മനസ്സിലായോ, എന്റെ ഭാര്യയായ നിനക്കല്ല—അദ്ദേഹത്തിനു വല്ലതും വിൽപത്രംമുഖേന തരാമായിരുന്നു. ഈ വ്യത്യാസം അതിപ്രധാനമായ ഒന്നാണ്. മര്യാദയ്ക്കും പൊതുജനസ്വീകരണത്തിനും അതു് അത്യാവശ്യമാണ്."

മനസ്സിന്റെ ദുർജ്ഞേയമായ ആഴത്തിലേക്കു നയിക്കുന്ന ഉദ്ഘടിതദ്വാരങ്ങളോട് ഉപമിക്കാവുന്നതും, അനവധാനമോ അനേകതാനമോ ആയ നിമിഷങ്ങളിൽപോലും നമുക്കു സുദൃശ്യമല്ലാത്തതും, നാം കണ്ടുപിടിക്കുവാൻ ശ്രമിക്കാത്തതുമായ ഒരു മനുഷ്യന്റെ അജ്ഞാതമായ ഭാഗം ദർശിക്കുവാനും, അയാളുടെ നേത്രങ്ങളിൽനിന്ന് എന്തോ ചിലതു മനസ്സിലാക്കുവാനും വിചാരിച്ചിട്ടുണ്ടെന്നു തോന്നിക്കുമാറു് അതിഗംഭീരമായും വിശേഷരീതിയിലും മാഡിലൈൻ ഭർത്താവിന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. അനന്തരം അവൾ സാവധാനത്തിൽ പറഞ്ഞു: "ഇത്ര പ്രധാനമായ ഒരു ഇഷ്ടദാനം നിങ്ങൾക്കു തന്നിരുന്നെങ്കിൽ അതും വിശേഷമായി തോന്നിക്കുമായിരുന്നു എന്നാണു ഞാൻ വിചാരിക്കുന്നതു്." "എന്തു

കൊണ്ടു്?" എന്നു ഡ്വറുവാ പെട്ടെന്നു ചോദിച്ചു. "എന്തു കൊണ്ടെന്നോ?" എന്നു പറഞ്ഞു് മാഡിലൈൻ സംശയിച്ചു നിന്നു. പിന്നീടു് അവൾ പറഞ്ഞു: "നിങ്ങൾ എൻെറ ഭർത്താവായതുകൊണ്ടും, നിങ്ങൾക്കു് അദ്ദേഹവുമായി അല്പ കാലത്തെ പരിചയം മാത്രം ഉള്ളതുകൊണ്ടും, വളരെക്കാലം ഞാൻ അദ്ദേഹത്തിൻെറ മിത്രമായിരുന്നതുകൊണ്ടുമാണു്."

ഡ്വറുവാ അങ്ങോട്ടുമിങ്ങോട്ടും നടക്കുവാൻ തുടങ്ങി.

ഡ്വറുവാ:—"നിനക്കു് അതു സ്വീകരിക്കുവാൻ പാടില്ല."

മാഡിലൈൻ (ഉദാസീനയായി):—"അതു ശരിതന്നെ. എങ്കിൽ ശനിയാഴ്ചവരെ താമസിച്ചിട്ടു കാര്യമെന്തു്? മൈറ്റർ ലമന്തറിനെ ഇപ്പോൾതന്നെ ആ വിവരം അറിയിക്കാമല്ലോ."

ഡ്വറുവാ അവളുടെ മുമ്പിൽ വന്നു നിലകൊണ്ടു. പിന്നെയും അവർ രണ്ടുപേരും തങ്ങളുടെ അന്തരംഗങ്ങളിലെ അപ്രവേശ്യങ്ങളായ രഹസ്യങ്ങളെ കണ്ടുപിടിക്കുവാനും, വിചാരങ്ങളുടെ മർമ്മം അറിയുവാനുമായി കുറേനേരം അന്യോന്യം നോക്കിനിന്നു.

ഒരു പ്രചണ്ഡവും മൂകവുമായ പരസ്പരപ്രശ്നംമുഖേന തങ്ങളുടെ മനസ്സാക്ഷികളെ നഗ്നമായി അന്യോന്യം കാണുവാൻ അവർ ശ്രമിച്ചു. തങ്ങളുടെ പങ്കിലങ്ങളായ ഹൃദയാന്തർഭാഗങ്ങളെ ഒരിക്കലും അന്യോന്യം അറിയാതെ, എല്ലായ്പോഴും പരസ്പരം ശങ്കിച്ചു ചുററും നോക്കിയും പാർത്തിരുന്നുംകൊണ്ടു് ഒരുമിച്ചു വസിക്കുന്ന രണ്ടു ജീവികൾ തമ്മിലുള്ള സമരമായിരുന്നു അതു്. പെട്ടെന്നു് ഡ്വറുവാ അവളെ നോക്കി പറഞ്ഞു: "വോഡ്രെക്കിൻെറ വെപ്പാട്ടിയായിരുന്നു എന്നു സമ്മതിച്ചേക്കു."

മാഡിലൈൻ (സ്കന്ധചലനത്തോടു്):—"നിങ്ങൾ അസംബന്ധം പറയുകയാണു്. വോഡ്രെക്കിനു് എന്നോടു വളരെ ഇഷ്ടമുണ്ടായിരുന്നു; വളരെ ഇഷ്ടമുണ്ടായിരുന്നു. അതല്ലാതെ മററൊന്നും ഞങ്ങൾ തമ്മിൽ ഉണ്ടായിട്ടില്ല."

ഡ്വറുവാ നിലത്തു് ഉറച്ചു ചവുട്ടി.

ഡ്വറുവാ:—"നീ കള്ളം പറയുന്നു. അങ്ങിനെ ഒരിക്കലും സംഭവിക്കുകയില്ല."

മാഡിലൈൻ (ശാന്തയായി):—"എങ്കിലും വാസ്തവം അതാണു്."

അയാൾ പിന്നെയും അങ്ങോട്ടുമിങ്ങോട്ടും നടന്നുതുടങ്ങി. ഒരിക്കൽകൂടി അവളുടെ മുമ്പിൽ ചെന്നുനിന്ന് അയാൾ പറഞ്ഞു. "എങ്കിൽ അദ്ദേഹത്തിൻെറ സ്വത്തു മുഴുവനും നിനക്കു തന്നതു് എന്തുകൊണ്ടാണെന്നു പറയൂ." ഒരു അലസവും ഉദാസീനവുമായ സ്വരത്തിൽ മാഡിലൈൻ പറഞ്ഞു. "അതു പറയുവാൻ പ്രയാസമുണ്ടു്. നിങ്ങൾ ഇപ്പോൾ പറഞ്ഞതുപോലെ അദ്ദേഹത്തിനു നമ്മൾ രണ്ടുപേരും—ഞാൻ മാത്രം എന്നു പറയുന്നതാണു കുറേക്കൂടി വാസ്തവം—മാത്രമേ മിത്രങ്ങളായി ഉണ്ടായിരുന്നുള്ളു. എന്നെ ബാല്യത്തിലേ അദ്ദേഹത്തിനു പരിചയമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ഏതോ ഒരു ബന്ധുവിൻെറ വീട്ടിൽ എൻെറ അമ്മ താമസിച്ചിരുന്നു. ഇവിടേയും അദ്ദേഹം എല്ലായ്പോഴും വന്നുകൊണ്ടിരുന്നു. നേരിട്ടുള്ള ബന്ധുക്കൾ ആരും ഇല്ലാത്തതിനാൽ അദ്ദേഹം എന്നെപ്പററി മരിക്കുന്നതിനു മുമ്പു വിചാരിച്ചു. എന്നോടു് അദ്ദേഹത്തിന് അല്പം അനുരാഗം തോന്നിയിരുന്നു എന്നുള്ള സംഗതി വാസ്തവമായിരുന്നേക്കാം. എന്നാൽ ഇങ്ങനെയുള്ള അനുരാഗം അനുഭവിക്കാത്തവരായ സ്ത്രീകൾ എവിടെയുണ്ടു്? അദ്ദേഹം മരണപത്രം എഴുതിയപ്പോൾ ആ രഹസ്യവും ഒളിച്ചുവച്ചിരുന്നതും ആയ സ്നേഹത്തിന് അദ്ദേഹത്തിൻെറ പേനയുടെ തുമ്പിൽ എൻെറ പേരു കൊണ്ടുവന്നുകൂടേ? തിങ്കളാഴ്ചതോറും അദ്ദേഹം എനിക്കു പൂവു കൊണ്ടുതന്നിരുന്നു. അതു കണ്ടിട്ടു് നിങ്ങൾക്കു് ആശ്ചര്യം തോന്നിയോ? എന്നിട്ടും അദ്ദേഹം നിങ്ങൾക്കു് അതു കൊണ്ടുതന്നില്ലല്ലോ. കൊണ്ടുതന്നോ? അതേ കാരണംകൊണ്ടും അദ്ദേഹത്തിനു ബന്ധുക്കളായി മററാരും ഇല്ലാത്തതുകൊണ്ടുമാണു് അദ്ദേഹത്തിൻെറ സ്വത്തു മുഴുവനും എനിക്കു തന്നതു്. നേരേ മറിച്ചു് അതു മുഴുവനും അദ്ദേഹം നിങ്ങൾക്കു തന്നിരുന്നെങ്കിൽ അതു വലിയ ആശ്ചര്യത്തിനു കാരണമായിത്തീർന്നേനേ. എന്തുകൊണ്ടാണു് അദ്ദേഹം അങ്ങിനെ ചെയ്യേണ്ടിയിരുന്നതു്? നിങ്ങളും അദ്ദേഹവും തമ്മിലുള്ള ബന്ധമെന്തു്?"

അവളുടെ സ്വാഭാവികവും ശാന്തവുമായ വാക്കുകൾ കേട്ടു് ഡുറൂവാ ഉത്തരം പറയുവാൻ മടിച്ചു. എന്നാലും

അയാൾ ഇങ്ങിനെ പറയാതെയിരുന്നില്ല. "എന്തായാലും അ ങ്ങിനെയുള്ള സ്ഥിതിക്ക് നമുക്ക് ഈ സ്വത്തു സ്വീകരിക്കു വാൻ പാടില്ല. അതിന്റെ ഫലം ഭയങ്കരമായിരിക്കും. ലോകരെ ല്ലാം ആ അപവാദം വിശ്വസിക്കും. ലോകരെല്ലാം അതിനെ പ്പററി സംസാരിച്ച് എന്നെ പരിഹസിക്കും. എൻെറ സഹ പത്രപ്രവൎത്തകന്മാർ എല്ലാവൎക്കും എന്നോട് ഇപ്പോൾത്തന്നെ അസൂയ തോന്നിയിട്ടുണ്ട്. അവർ എന്നെ പഴിക്കുവാൻ തക്കം നോക്കിയിരിക്കുന്നു. എല്ലാററിനും മുമ്പ് എനിക്ക് എൻെറ നല്ല പേരും അവസ്ഥയും സൂക്ഷിക്കേണ്ട കടമയുണ്ട്. ലോകർ ഇപ്പോൾത്തന്നെ എന്റെ ഭാൎയ്യയുടെ ജാരനാണെന്നു പറയുന്ന ഒരാളിൽനിന്ന് ഈ തരം ഒരു ദാനം സ്വീകരിക്കുവാൻ അനു വദിക്കുന്നതിന് എനിക്കു നിവൃത്തിയില്ല. ഫാറസ്റ്റിയേ, ഒരു പക്ഷെ, അതിനു സമ്മതിക്കുമായിരുന്നു. എന്നാൽ ഞാൻ അതിനു തയ്യാറില്ല."

മാഡിലൈൻ (ശാന്തയായി):—"കൊള്ളാം, തങ്കം. എങ്കിൽ നാം അതു സ്വീകരിക്കയേ വേണ്ട. പത്തു ലക്ഷം നമുക്കു കിട്ടുകയില്ലെന്നേ വരുകയുള്ളല്ലോ."

ഡുറവാ പിന്നെയും ലാത്തിത്തുടങ്ങി. ഭാൎയ്യയോടു നേരിട്ട് ഒന്നും പറയാതെ, എന്നാൽ അവൾ കേൾക്കത്തക്കവണ്ണം അയാൾ ഇപ്രകാരം ഉറച്ചുചിന്തിച്ചു. "അതെ, പത്തുലക്ഷം. അതാണു നാശം. വിൽപത്രം എഴുതിയപ്പോൾ താൻ എന്തു നയക്കുറവ്, എന്തു മൎയ്യാദകേടു, ചെയ്യുന്നു എന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല. എത്രമാത്രം തെററിദ്ധാരണയ്ക്കും ചിരിക്കും എന്നെ പാത്രമാക്കുമെന്നും അദ്ദേഹം അപ്പോൾ ആലോചിച്ചിരുന്നില്ല. ചില്ലറക്കാൎയ്യങ്ങളാണു മനുഷ്യജീവിത ത്തിൽ പ്രധാനമായിട്ടുള്ളവ. എനിക്ക് അദ്ദേഹം പാതി തരേ ണ്ടതായിരുന്നു. എങ്കിൽ കുഴപ്പം ഒന്നും ഉണ്ടാകുകയില്ലായി രുന്നു."

ഡുറവാ കാലിന്മേൽ കാലു കേററി ഇരുന്ന്, മുഷിവോ, വല്ലായ്മയോ, വൈഷമ്യമേറിയ ചിന്തയോ തന്നെ ബാധിക്കു മ്പോൾ ചെയ്യാറുള്ളതുപോലെ മീശയുടെ അഗ്രം മുറുക്കിത്തു ടങ്ങി. താൻ ഇടയ്ക്കിടെ ചെയ്യാറുള്ള ചിത്രത്തുന്നൽപ്പണിയെടു ത്തുകൊണ്ട് മാഡിലൈൻ ഓരോ വാക്കും സൂക്ഷിച്ചുതിരഞ്ഞെ

ട്ടത്തു് ഇങ്ങനെ പറഞ്ഞു. "ഞാൻ മിണ്ടാതിരുന്നാൽ മതിയല്ലോ. നിങ്ങളാണു് ആലോചിക്കേണ്ടതു്."

ഏറെ നേരം കഴിഞ്ഞതിനു ശേഷം ഡുറുവാ സംശയസമ്പൂർണ്ണമായി പറഞ്ഞു. "വോഡ്രെക്കു് നിനക്കു് അദ്ദേഹത്തിന്റെ സ്വത്തു മുഴുവനും തന്നു എന്നും ഞാൻ അതു് സ്വീകരിക്കുവാൻ അനുവദിച്ചു എന്നും ലോകർ ഒരിക്കലും അറിയരുതു്. അങ്ങിനെ അതു സ്വീകരിക്കുന്നതു് നിങ്ങൾ തമ്മിൽ കുററകരമായ ഒരു ബന്ധമുണ്ടെന്നും, ഞാൻ അതിൽ കണ്ണടച്ചു എന്നും സമ്മതിക്കുന്നതിനു തുല്യമായിരിക്കും. നാം സ്വീകരിച്ചാൽ അതു ലോകർ എങ്ങിനെ വ്യാഖ്യാനിക്കുമെന്നു നിനക്കു് ഇപ്പോൾ മനസ്സിലായോ? കാൎയ്യത്തിനു മറ്റൊരുവശം ഉണ്ടാക്കി അതു് സൌമ്യമാക്കുകയാണു നാം ചെയ്യേണ്ടതു്. ഉദാഹരണമായി അദ്ദേഹത്തിന്റെ സ്വത്തിൽ പാതി ഭർത്താവിനും പാതി ഭാൎയ്യയ്ക്കും ആയി അദ്ദേഹം വീതിച്ചുകൊടുത്തു എന്നു ലോകരെ ധരിപ്പിക്കാമെല്ലോ."

മാഡിലൈൻ:—"അതു് എങ്ങിനെ സാധിക്കും? വിൽപത്രത്തിൽ മറെറാരു വിധത്തിലാണല്ലോ തെളിച്ചു പറഞ്ഞിട്ടുള്ളതു്."

ഡുറുവാ:—"അതു വളരെ എളുപ്പമാണു്. ആ സ്വത്തിൽ പാതി എനിക്കു് ഇഷ്ടദാനമായി നിനക്കു് എഴുതിത്തരാമെല്ലോ. നമുക്കു കുട്ടികൾ ഇല്ലാത്തതുകൊണ്ടു് അതു് എളുപ്പത്തിൽ സാധിക്കും. ഇങ്ങനെ ചെയ്താൽ അപവാദം ഇല്ലതെയാക്കാം."

മാഡിലൈൻ (അല്പം ക്ഷമയില്ലായ്മയോടു്):—"വോഡ്രെക്കു് ഒപ്പിട്ടിട്ടുള്ള ആ വിൽപത്രം ഉള്ളതുകൊണ്ടു് എങ്ങിനെ ലോകരുടെ അപവാദം ഇല്ലാതെ ആക്കാമെന്നു് എനിക്കു് ഇനിയും മനസ്സിലാക്കാൻ വയ്യാ."

ഡുറുവാ (കോപത്തോടു്):—"അതു് വെളിയിൽ പറയേണ്ട ആവശ്യമോ, ചുമരു നീളെ എഴുതി ഒട്ടിക്കേണ്ട ആവശ്യമോ ഉണ്ടോ? നീ വാസ്തവത്തിൽ ഒരു മടയി തന്നെ. വോഡ്രെക്കു്പ്രഭു സ്വത്തു മുഴുവനും നമുക്കു രണ്ടുപേൎക്കുമായി വീതിച്ചുതന്നു എന്നു് നമുക്കു് ആളുകളെ ധരിപ്പിക്കാം. അത്രേയുള്ളു. ഞാൻ സമ്മതിക്കാതെ നിനക്കു് അതു സ്വീക

രിക്കുവാൻ പാടില്ല. എന്നെ ലോകരുടെ പരിഹാസപാത്ര മാക്കിത്തീക്കാത്തതായ പാതിപ്പാതിവീതിപ്പ് ഇല്ലാതെ ഞാൻ അതിനു സമ്മതിക്കുകയുമില്ല.''

മാഡിലൈൻ (പിന്നെയും ഡുരുവായെ സൂക്ഷിച്ചു നോക്കി):—"നിങ്ങളുടെ ഇഷ്ടംപോലെ. എനിക്ക് അതിനു വിരോധമില്ല."

ഡുരുവാ എഴുന്നേററ് അങ്ങോട്ടുമിങ്ങോട്ടും നടക്കുവാൻ തുടങ്ങി. വീണ്ടും അയാൾ സംശയിക്കുന്നതുപോലെ തോന്നി. ഭാര്യയുടെ സൂക്ഷ്മദൃഷ്ടി അയാൾ ഒഴിഞ്ഞുകളഞ്ഞു.

ഡുരുവാ:—"ഇല്ല. ഒരിക്കലുമില്ല. ഒരുപക്ഷെ അത്തു മുഴു വനും ഉപേക്ഷിക്കുന്നതാണ് ഉത്തമം. അതാണു കുറെക്കൂടി യോഗ്യമായിട്ടുള്ളതും ശരിയായിട്ടുള്ളതും മാനമായിട്ടുള്ളതും. എന്നാലും ഞാൻ പറഞ്ഞ സൂത്രം സ്വീകരിച്ചാൽ നമ്മെ പ്പററി ഒന്നുംതന്നെ, ഒന്നുംതന്നെ, ആളുകൾക്കു പറയുവാൻ കാണുകയില്ല. ഉള്ള സംഗതി ആളുകൾക്കു സമ്മതിക്കാതെ ഇരിക്കുവാൻ തരമില്ലല്ലോ." (മാഡിലൈൻെറ മുമ്പിൽ ചെന്നു നിന്നുകൊണ്ട്):—"എങ്കിൽ ഓമനേ, നിനക്കു വിരോ ധമില്ലെങ്കിൽ, കാര്യം പറഞ്ഞു മനസ്സിലാക്കി കൂടിയാലോചി ക്കുന്നതിന് മൈററർ ലമന്തറിൻെറ അടുക്കൽ ഞാൻ തനിച്ചു പോകാം. എൻെറ ആക്ഷേപങ്ങൾ അയാളെ ധരിപ്പിച്ച് അപവാദം ഭയന്ന് അത്തു രണ്ടായി വീതിക്കുവാൻ നമ്മൾ തീച്ചപ്പെടുത്തിയെന്ന് ഞാൻ അയാളോടു പറയാം. ഞാൻ അതിൽ പാതി സ്വീകരിക്കുന്ന നിമിഷം മുതൽക്ക് ഒരു ത്തക്കും ചിരിക്കുവാൻ അവകാശമില്ലെന്നു പ്രത്യക്ഷമാകുന്നു ണ്ടല്ലോ. അപവാദത്തിന് ഇടകൊടുക്കാതെ ഭാര്യയ്ക്കു് എന്തെ ല്ലാം ചെയ്യാമെന്നു നിശ്ചയിക്കേണ്ടവനാണല്ലോ ഭത്താവ്. ആ ഞാൻ അത്തു സ്വീകരിക്കുന്നതുകൊണ്ട് എൻെറ 'ഭാര്യയും അത്തു സ്വീകരിക്കുന്നു' എന്ന് ഉറച്ചുപറയുന്നതിനു തുല്യമായി രിക്കും അത്. ഇല്ലെങ്കിൽ അപവാദം ഉണ്ടാകും."

മാഡിലൈൻ:—"നിങ്ങളുടെ ഇഷ്ടംപോലെ."

ഡുരുവാ:—(വാഗ്മിതാത്തോടു്):—"അതെ, ഇങ്ങനെ രണ്ടായി പകുത്താൽ ഒരു രഹസ്യവും അതിൽ ഉള്ളതുപോലെ

തോന്നുകയില്ല. നമ്മൾ തമ്മിൽ ഒരു വ്യത്യാസവും കാണിക്കുവാൻ വിചാരിക്കാത്തവനും 'ജീവിച്ചിരിക്കുമ്പോൾ ഞാൻ വ്യത്യാസം കാണിച്ചതുപോലെ മരണത്തിനു ശേഷവും ഞാൻ അവരിൽ ഒരാളെ അധികം സ്നേഹിക്കുന്നു' എന്നു വിളിച്ചു പറയുവാൻ മോഹമില്ലാത്തവനും ആയ ഒരു സ്നേഹിതനിൽ നിന്നാണു നാം അതു സ്വീകരിക്കുന്നത്. ഭാര്യയോടാണ് അദ്ദേഹത്തിന് അധികം സ്നേഹം തോന്നിയിരുന്നത് എന്നു വന്നോട്ടെ. പക്ഷെ ആ സ്വത്തു രണ്ടുപേർക്കുമായി വീതിച്ചതുകൊണ്ട് താൻ കാണിച്ച സ്നേഹം കേവലം ഒരു ഇഷ്ടം മാത്രമാണെന്നു തെളിയിക്കുവാനാണ് അദ്ദേഹം ഉദ്ദേശിച്ചിരുന്നത്. അതിനെപ്പററി ആലോചിച്ചിരുന്നെങ്കിൽ അങ്ങിനെതന്നെ അദ്ദേഹം ചെയ്യുമായിരുന്നു എന്നു നമുക്കു നിശ്ചയമായും വിചാരിക്കാം. പക്ഷെ അദ്ദേഹം ആലോചിച്ചില്ല. അതിന്റെ ഫലങ്ങൾ അദ്ദേഹം മുൻകൂട്ടി കണ്ടിരുന്നുമില്ല. നീ ഇപ്പോൾ വളരെ ന്യായമായി പറഞ്ഞതുപോലെ, നിനക്കാണ് അദ്ദേഹം ആഴ്ചതോറും പൂവു കൊണ്ടുവന്നിരുന്നത്. നിന്നെ ആണ് അദ്ദേഹം മരിക്കുന്നതിനു മുമ്പിൽ ഓർമ്മിച്ചത്; അത്; അത്..."

അല്പം കോപത്തോടുകൂടി അവൾ ഭർത്താവിനെ തടഞ്ഞു.

മാഡിലൈൻ:—"ശരിതന്നെ. എനിക്കു മനസ്സിലായി. ഇത്ര അധികം വ്യാഖ്യാനങ്ങൾ പറയേണ്ട ആവശ്യമില്ല. ഇപ്പോൾ തന്നെ ആ നോട്ടറിയുടെ അടുക്കൽ പോകണം."

ഡ്യൂറവായുടെ മുഖം തുടുത്തു.

ഡ്യൂറവാ:—"നീ പറഞ്ഞതു ശരിയാണ്. ഞാൻ ഇതാ പോകുന്നു."

തൊപ്പിയെടുത്തു പുറത്തേക്ക് ഇറങ്ങുവാൻപോയയുടനെ ഡ്യൂറവാ പറഞ്ഞു. "ആ അനന്തിരവന്റെ സൊല്ല അമ്പതിനായിരം ഫ്രാങ്ക് കൊടുത്ത് ഒതുക്കാം. ഇല്ലേ?"

മാഡിലൈൻ (പ്രൌഢയായി):—"പോരാ. അദ്ദേഹം ചോദിക്കുന്ന ഒരു ലക്ഷം ഫ്രാങ്കും കൊടുത്തേക്കണം. വേണമെങ്കിൽ എന്റെ പങ്കിൽനിന്ന് അതു കൊടുത്തുകൊള്ളണം."

ഡ്യൂരുവാ (ലജ്ജിച്ച്):—"ഓ! അതു വേണ്ട. അതും നമുക്കു തമ്മിൽ പങ്കുവയ്ക്കാം. ഓരോരുത്തരും അമ്പതിനായിരം വീതം കൊടുത്താലും നമുക്കു പത്തുലക്ഷം ശേഷിക്കുന്നുണ്ടല്ലോ. എങ്കിൽ ഞാൻ പോകുന്നു, മാഡേ."

അനന്തരം ഭാര്യ നിർദ്ദേശിച്ചതായി ആ നോട്ടറിയോട് താൻ പറയുവാൻ പോകുന്ന ആ ഉപായം അയാളെ അറിയിക്കുവാനായി ഡ്യൂരുവാ അവിടെനിന്നു പോവുകയും ചെയ്തു.

പിറേറദിവസം മാഡിലൈൻ ഭർത്താവിന് അഞ്ചുലക്ഷം ഫ്രാങ്കിന്റെ ഒരു ഇഷ്ടദാനപ്രമാണം എഴുതി ഒപ്പിട്ടുകൊടുത്തു. നോട്ടറിയുടെ ആപ്പീസിൽനിന്ന് അവർ രണ്ടുപേരും പുറത്തേക്ക് ഇറങ്ങിയപ്പോൾ, അന്നു നല്ല പ്രസന്നദിവസമാണെന്നു കണ്ട് ചോലത്തെരുവുവരെ നടക്കുവാൻ ഭാര്യയെ ഡ്യൂരുവാ ക്ഷണിച്ചു. അയാൾ പ്രസന്നതയും, ശ്രദ്ധയും, സ്നേഹവും അവളോടു കാണിച്ചു. എല്ലാററിലും ഡ്യൂരുവാ സന്തോഷം കാണിച്ചു ചിരിച്ചു. മാഡിലൈനിലാകട്ടെ, ചിന്താകുലതയും, അല്പം രൗദ്രഭാവവും കാണാമായിരുന്നു.

ഒട്ടധികം തണുപ്പുള്ള ഒരു ഹേമന്തദിവസമായിരുന്നു അന്ന്. പഥികർ ബദ്ധപ്പെട്ടു വേഗത്തിൽ നടന്നു പോയിരുന്നു. താൻ ചിരകാലം മോഹിച്ച വാച്ച് ഇരിക്കുന്ന ഷാപ്പിന്റെ മുമ്പിലേക്ക് ഡ്യൂരുവാ ഭാര്യയെ വിളിച്ചുകൊണ്ടുപോയി.

ഡ്യൂരുവാ:—"നിനക്കു കുറെ ആഭരണം ഞാൻ വാങ്ങിച്ചു തരട്ടോ?"

മാഡിലൈൻ (ഉദാസീനയായി):—"നിങ്ങളുടെ ഇഷ്ടംപോലെ."

അവർ അകത്തു കടന്നു.

ഡ്യൂരുവാ:—"നിനക്ക് ഏതാണിഷ്ടം, ഒരു മാലയോ, വളയോ, കമ്മലോ?"

ആ രത്നഖചിതങ്ങളായ സുവർണ്ണാഭരണങ്ങൾ കണ്ടപ്പോൾ മാഡിലൈന്റെ അലസഭാവം മാറി. ആഭരണങ്ങൾ നിറഞ്ഞിരുന്ന അവിടത്തെ കണ്ണാടിപ്പെട്ടികളിൽ അവൾ ബദ്ധകൌതുകം ഉജ്ജ്വലനയനങ്ങൾ പതിപ്പിച്ചു. പെട്ടെന്ന്

ആഗ്രഹപൂർവ്വം "അതാ, ഒരു നല്ലവള" എന്നു് ആ സ്ത്രീ പറഞ്ഞു. ഓരോ കണ്ണിയിലും ഓരോ തരം രത്നങ്ങൾ പതിപ്പിച്ചിരുന്ന ഒരു വിശേഷരീതിയിലുള്ള ചങ്ങലവള ആയിരുന്നു അതു്.

ഡൂറവാ:—"ഈ വളയ്ക്കു വിലയെന്തു്?"

രത്നവ്യാപാരി:—"മൂവായിരം ഫ്രാങ്കു്, സാറെ."

ഡൂറവാ:—"രണ്ടായിരത്തിഅഞ്ഞൂറിനു തരികയാണെങ്കിൽ ഞാൻ അതു വാങ്ങിക്കാം."

ആ വ്യാപാരി സംശയിച്ചു.

വ്യാപാരി:—"അതു പോരാ, സാറെ."

ഡൂറവാ:—"ആ വാച്ചു് ആയിരത്തിഅഞ്ഞൂറു ഫ്രാങ്കു് വിലയ്ക്കു് അതിനോടുകൂടി തന്നേക്കു. അങ്ങിനെ നാലായിരം ആകും. ആ പണം ഞാൻ രൊക്കം തരികയും ചെയ്യാം. സമ്മതമാണോ? ഇല്ലെങ്കിൽ ഞാൻ വേറെ വല്ലയിടത്തും പോയി വാങ്ങിക്കും."

വ്യാപാരി വളരെ സംശയിച്ചതിനുശേഷം ഒടുവിൽ സമ്മതിച്ചു് "അങ്ങിനെതന്നെ സാറെ" എന്നു പറഞ്ഞു. ഡൂറവാ തന്റെ മേൽവിലാസം അയാൾക്കു പറഞ്ഞുകൊടുത്തതിനു ശേഷം ഇങ്ങനെ പറഞ്ഞു. "ഒരു * ബാരന്റെ മകുടത്തിൻ കീഴിൽ ആ വാച്ചിൽ "ജി. ആർ. ഡി." എന്ന അക്ഷരങ്ങൾ കൊത്തിക്കൊടുത്തയയ്ക്കണം."

മാഡിലൈൻ അമ്പരന്നു പുഞ്ചിരി തൂകി. അവർ രണ്ടു പേരും പുറത്തേക്ക് ഇറങ്ങിയപ്പോൾ മാഡിലൈൻ ഭർത്താവിന്റെ കരം വാത്സല്യപൂർവ്വം പിടിച്ചു. അയാൾ സമർത്ഥനും ശേഷിമാനും ആണെന്നു് ആ സ്ത്രീക്കു തോന്നി. ഇപ്പോൾ അയാൾക്കു് ഒരു നല്ല വരവുണ്ടു്. ഇനി ഒരു സ്ഥാനമാനവും ആവശ്യമുണ്ടല്ലോ. അതു വേണ്ടതും തന്നെ.

ആഭരണവ്യാപാരി അവർക്കു ശിരഃപ്രണാമം ചെയ്തുകൊണ്ടു് പറഞ്ഞു. "എന്നെ വിശ്വസിക്കാം. വ്യാഴാഴ്ച അതു തയ്യാറാകും, ബാരൺ."

---

* ഒരു പ്രഭുസ്ഥാനം. ഓരോതരം പ്രഭുക്കൾക്കും ഓരോതരം മകുടങ്ങളുണ്ടു്.

അവർ രണ്ടുപേരും ഒരു പുതിയ നാടകം കളിച്ചുകൊണ്ടിരുന്ന വോഡിവീൽനാടകശാലയ്ക്കു മുമ്പിൽ ചെന്നുനിന്നു.

ഡുറവാ:—"നിനക്കു് ഇഷ്ടമുണ്ടെങ്കിൽ ഇന്നു വൈകുന്നേരം നമുക്കു് ഈ നാടകം കാണ്മാൻ വരാം. ഒരു റിസർവ്ഡ് മുറി കിട്ടുമോ എന്നു നോക്കട്ടെ."

അവർ ഒരു റിസർവഡ്മുറി എടുത്തു.

ഡുറവാ:—"ഒരു ഹോട്ടലിൽ വൈകുന്നേരത്തെ ഭക്ഷണം കഴിച്ചാലോ?"

മാഡിലൈൻ:—"ഓഹോ! അതു് എനിയ്ക്കും ഇഷ്ടമാണു്."

ഡുറവായ്ക്കു് ഒരു രാജാവിനെപ്പോലെ സുഖം തോന്നി. പിന്നെ എന്തെല്ലാം ചെയ്യാമെന്നു് അയാൾ ആലോചിച്ചു.

ഡുറവാ:—"മാഡം ഡെമരലിൻെറ വീട്ടിൽ പോയി ഇന്നു വൈകുന്നേരം നമ്മളോടുകൂടി കഴിച്ചുകൂട്ടുന്നതിനു് അവരെ ക്ഷണിച്ചാലോ? അവരുടെ ഭർത്താവു് അവിടെ വന്നിട്ടുണ്ടെന്നു ഞാൻ കേട്ടു. അദ്ദേഹത്തെ കാണുന്നതിനു് എനിക്കു വളരെ സന്തോഷമുണ്ടു്."

അവർ രണ്ടുപേരും അവിടെ പോയി. തൻെറ ഉപസ്ത്രീയുമായി ആദ്യം കണ്ടുമുട്ടുന്നതിനു ഭയന്നിരുന്ന ഡുറവായ്ക്കു് തന്റെ ഭാര്യയുടെ സാന്നിദ്ധ്യം സമാധാനം പറയാതെ കഴിച്ചുകൂട്ടുവാൻ സഹായിച്ചതിനാൽ അയാൾക്കു് സന്തോഷം തോന്നി. എന്നാൽ ക്ലോട്ടിൽഡ് അവർ തമ്മിലുള്ള കലഹം സ്മരിച്ചതുപോലെ ഭാവിച്ചില്ലെന്നു മാത്രമല്ല, ആ ക്ഷണം സ്വീകരിക്കുന്നതിനു തൻെറ ഭർത്താവിനെ നിർബന്ധിക്കുകകൂടി ചെയ്തു.

ഭക്ഷണം നന്നായിരുന്നു. ആ വൈകുന്നേരം അവർ സന്തോഷസമേതം കഴിച്ചുകൂട്ടി. വളരെ താമസിച്ചാണു ഡുറവായും ഭാര്യയും വീട്ടിൽ തിരിച്ചെത്തിയതു്. അവിടത്തെ ഗ്യാസുവിളക്കു് അണഞ്ഞുപോയിരുന്നു. അവക്കു മുകളിൽ കേറുന്ന വഴി കാണിക്കുവാനായി ഡുറവാ ഇടയ്ക്കിടെ തീപ്പെട്ടി ഉരച്ചു കത്തിച്ചുകാണിച്ചു. ഒന്നാമത്തെ നിലയിൽ എത്തിയപ്പോൾ

അതിൻെറ കോവണിപ്പടിയുടെ സമീപത്തുള്ള കണ്ണാടിയിൽ അവർ രണ്ടുപേരുടേയും മുഖങ്ങൾ ധ്രുവാ ഉരച്ച ഒരു തീപ്പെട്ടിക്കോലിൻെറ പ്രകാശംകൊണ്ടു കാണാമായിരുന്നു. അന്ധകാരത്തിൽ പ്രത്യക്ഷപ്പെട്ട് അന്തർദ്ധാനം ചെയ്യുന്ന രണ്ടു ഭൂതങ്ങളാണെന്ന് അവരെ കണ്ടാൽ തോന്നും. തങ്ങളുടെ പ്രതിബിംബങ്ങൾ നല്ലപോലെ കാണുന്നതിനായി ധ്രുവാ വെളിച്ചം പൊക്കിപ്പിടിച്ചുകൊണ്ട് "കോടീശ്വരന്മാരെ കാണുക" എന്നു പറയുകയും ചെയ്തു.

പരിഭാഷകൻ എ. ബാലകൃഷ്ണപിള്ള.
(കാമുകൻ രണ്ടാംഭാഗം)

---

## III. ഹിതാനുസരണമുള്ള ചാർച്ചകൾ.

അ കുട്ടികൾ ജൂലിയനെ ആരാധിച്ചിരുന്നു. പക്ഷെ, അയാൾക്ക് അവരോട് ഉദാസീനതയാണു തോന്നിയിരുന്നത്. അവർ എന്തുചെയ്താലും ജൂലിയനു കോപം ജനിക്കുകയില്ല. വികാരരഹിതനും, ന്യായസ്ഥനും,ആ വീട്ടിലുള്ള മുഷിവു നശിപ്പിച്ചതുകൊണ്ട് അവിടെയുള്ളവരുടെ പ്രേമഭാജനമായിത്തീന്നിരുന്നവനുമായ ജൂലിയൻ ഒരു നല്ല അദ്ധ്യാപകനായിരുന്നു. ആ കുലീനകുടുംബത്തോടു ജൂലിയനു വെറുപ്പാണു തോന്നിയിരുന്നത്. തീററിമേശയുടെ ഒരററത്തു മാത്രം ഇരിപ്പ് അനുവദിക്കപ്പെട്ടിരുന്ന ജൂലിയന് ഈ സ്ഥാനത്തിൽ പ്രകടിതമായ തൻെറ നികൃഷ്ടസ്ഥിതികൊണ്ട് ആ കുടുംബത്തോടു തോന്നിയ വെറുപ്പു കണ്ട് ആശ്ചര്യപ്പെടുവാനൊന്നുമില്ലല്ലോ. വിരുന്നിനു ആളുള്ളപ്പോൾ ഭക്ഷണമുറിയിലുള്ള സകല സാധനങ്ങളോടും ജൂലിയന് അറപ്പു തോന്നിയിരുന്നു. ലൂയി പുണ്യവാളൻെറ സ്മാരകദിവസത്തിൽ ഡെറേനലിൻെറ ഭവനത്തിൽ വാലങ്ങൊ അതിഥിയായി വന്നിരുന്നു. അയാളുടെ വൈദികപ്രസംഗം കേട്ടപ്പോൾ ജൂലിയന് അസഹ്യമായ വെറുപ്പു തോന്നുകയാൽ, "കുട്ടികൾ എന്തുചെയ്യുന്നു എന്നു നോക്കട്ടെ"

എന്നു പറഞ്ഞുകൊണ്ടു് അയാൾ തോട്ടത്തിലേക്കു പോയി. "സത്യസന്ധതയെപ്പററി എന്തു സ്തുതിഗീതങ്ങൾ! അതു കേട്ടാൽ ലോകത്തു് അതൊന്നു മാത്രമേ സൽഗ്ഗുണമായിട്ടുള്ളു എന്നു തോന്നിപ്പോകും. അനാഥമന്ദിരത്തിന്റെ ഭരണനിർവ്വഹണം ഏററതിനുശേഷം തന്റെ സ്വത്തു് രണ്ടോ മൂന്നോ മടങ്ങു വർദ്ധിപ്പിച്ച ഒരു മനുഷ്യനാണു് ഇങ്ങനെ പ്രസംഗിക്കുന്നതും! ദരിദ്രന്മാരെക്കാൾ അധികം സംരക്ഷിക്കപ്പെടേണ്ട നിർഭാഗ്യവാന്മാരായ അനാഥശിശുക്കൾക്കു നീക്കിവച്ചിട്ടുള്ള പണത്തിൽനിന്നുപോലും അയാൾ കൊള്ള ചെയ്യുന്നുണ്ടായിരിക്കാം. ഹാ! ദ്രോഹികൾ! ദ്രോഹികൾ! ഞാനും ഒരു അനാഥശിശുവാണു്. എന്നെ എന്റെ അച്ഛനും, സഹോദരന്മാരും, എന്റെ കുടുംബത്തിലെ ഇതര അംഗങ്ങളും, വെറുക്കുകയാണു ചെയ്യുന്നതു്."

കുറേ ദിവസങ്ങൾക്കു മുൻപു് ക്രൂർ ഡെലാ ഫിഡേലിറേറയിൽ ദർശനമുള്ള ബെൽവെഡർ എന്ന വനത്തിൽ ജൂലിയൻ തനിച്ചു നടന്നുകൊണ്ടിരിക്കുമ്പോൾ, ജനശൂന്യമായ ഒരു വഴിയിൽക്കൂടി തന്റെ രണ്ടു സഹോദരന്മാരും നടന്നുവരുന്നതു് അയാൾ കാണുകയുണ്ടായി. അവരെ ഒഴിഞ്ഞുകളയുവാൻ ജൂലിയൻ ശ്രമിച്ചു എങ്കിലും, അതു സാധിച്ചില്ല. തങ്ങളുടെ സഹോദരന്റെ മനോഹരമായ കറുത്ത കോട്ടും, കുലീനഭാവവും, തങ്ങളോടു് അയാൾക്കു തോന്നിയിരുന്ന നിന്ദയും നിമിത്തം അവർ ജൂലിയനെ പ്രഹരിക്കുവാൻ തുടങ്ങി. ഇതിന്റെ ഫലമായി ജൂലിയൻ മുറിവേററു ബോധരഹിതനായി നിലത്തു വീണു. ആ ചെറിയ കാട്ടിലേക്കു വാലങ്ങോയോടും, സബ്പ്രെഫെക്റ്റിനോടും കൂടി സവാരി വന്നിരുന്ന മാഡം ഡെറേനൽ ജൂലിയൻ നിലത്തു കിടക്കുന്നതു കണ്ടു് അയാൾ മരിച്ചുപോയിയെന്നു വിചാരിച്ചു. അവളുടെ പരിഭ്രമം കണ്ടു വാലങ്ങോയ്ക്കു് ജൂലിയനോടു നീരസം തോന്നുകയും ചെയ്തു.

വാലങ്ങോയുടെ നീരസത്തിനു് ആ സമയത്തു കാരണമുണ്ടായിരുന്നില്ല. മാഡം ഡെറേനലിനു സൌന്ദര്യമുണ്ടെന്നു ജൂലിയൻ സമ്മതിച്ചിരുന്നു എങ്കിലും, അവളുടെ സൌന്ദര്യം നിമിത്തം അയാൾ അവളെ വെറുക്കുകയാണു ചെയ്തിരുന്നതു്.

ജൂലിയന്റെ ഭാഗ്യക്കപ്പൽ തട്ടിമറിഞ്ഞു മുങ്ങുവാൻ ഭാവിച്ച ആദ്യത്തെ പാറ അതായിരുന്നു. ആദ്യത്തെ കാഴ്ചയിൽത്തന്നെ അവളുടെ കരം ചുംബിക്കുന്നതിനു തന്നെ പ്രേരിപ്പിച്ച ചേതോവികാരത്തെ അവളെക്കൊണ്ടു വിസ്മരിപ്പിക്കുന്നതിനായി ജൂലിയൻ നിവൃത്തിയുള്ളിടത്തോളം അവളോടു സംസാരിക്കാതെ കഴിച്ചുകൂട്ടിയിരുന്നു.

മാഡം ഡെറേനലിന്റെ വേലക്കാരിയായ എലിസാക്ക് ആ യുവഅദ്ധ്യാപകനോട് അനുരാഗമുണ്ടായി. അവൾ പലപ്പോഴും ജൂലിയനെപ്പററി തന്റെ യജമാനത്തിയോടു സംസാരിച്ചിരുന്നു. എലിസായുടെ അനുരാഗം നിമിത്തം അവിടത്തെ വേലക്കാരിൽ ഒരുത്തൻ ജൂലിയന്റെ ശത്രുവായി ഭവിച്ചു. ഒരു ദിവസം ഈ വേലക്കാരൻ "ആ പച്ചക്കാമദേവൻ വാദ്ധ്യാരു് ഇവിടെ വന്നതിനു ശേഷം, നീ എന്നോടു സംസാരിക്കുകയില്ല, ഇല്ലേ?" എന്നു് എലിസയോടു ചോദിക്കുന്നതു് ജൂലിയൻ കേട്ടു. ഈ പേരു് ജൂലിയൻ അർഹിച്ചിരുന്നില്ല. കണ്ടാൽ കൊള്ളാവുന്ന ഒരു യുവാവു് സ്വാഭാവികമായി ചെയ്യാറുള്ള ശരീരസംസ്കരണം മാത്രമേ ജൂലിയൻ ചെയ്തിരുന്നുള്ളു. വാലങ്ങോയുടെ വെറുപ്പും ഇതുകൊണ്ടു പതിന്മടങ്ങു വർദ്ധിച്ചു. ഒരു യുവപാതിരിക്കു് ഈ ശൃംഗാരവേഷം ചേരുന്നതല്ലെന്നു് അയാൾ പറഞ്ഞുകൊണ്ടു നടന്നു. ഒരു പാതിരിയുടെ നിലയങ്കി ഒഴിച്ചു് മറെറല്ലാം ജൂലിയൻ ഇപ്പോൾ ധരിച്ചിരുന്നു.

ജൂലിയൻ ഇപ്പോൾ കൂടക്കൂടെ തന്റെ ദാസിയായ എലിസയോടു സംസാരിക്കുന്നുണ്ടെന്നു് മാഡം ഡെറേനൽ കണ്ടുപിടിച്ചു. ജൂലിയന്റെ വസ്ത്രങ്ങളുടെ കുറവാണു് ഇതിനു കാരണമെന്നു് അവൾ മനസ്സിലാക്കി. തനിക്കുള്ള പരിമിതങ്ങളായ വസ്ത്രങ്ങളെ കൂടക്കൂടെ അലക്കുവാൻ കൊടുത്തയയ്ക്കേണ്ടതായി വന്നതുകൊണ്ടു്, ഇതിനായി ജൂലിയനു് എലിസയുടെ സഹായം അപേക്ഷിക്കേണ്ടി വന്നു.

താൻ സംശയിക്കാത്തതായ ജൂലിയന്റെ ഈ കഠിന ദാരിദ്ര്യം മാഡം ഡെറേനലിൽ ക്ഷോഭം ജനിപ്പിച്ചു. അയാൾക്കു സമ്മാനങ്ങൾ കൊടുക്കുവാൻ തനിക്കു മോഹമുണ്ടായിരുന്നു എങ്കിലും അതിനവൾക്കു ധൈര്യം വന്നില്ല. ജൂലിയൻ അവളിൽ ജനിപ്പിച്ച ആദ്യത്തെ പശ്ചാത്താപവികാരം

ഇതുസംബന്ധിച്ചതായിരുന്നു. അതുവരെ ജൂലിയന്റെ പേരു കേൾക്കുമ്പോൾ ബുദ്ധിപരമായ ഒരു സന്തോഷം മാത്രമേ അവളിൽ ജനിച്ചിരുന്നുള്ളു. ജൂലിയന്റെ ദാരിദ്ര്യം കണ്ടു ദുഃഖിച്ചു് അയാൾക്കു കുറെ ഷർട്ടും മററു വസ്ത്രങ്ങളും സമ്മാനിക്കുന്നതിനെപ്പററി മാഡം ഡെറേനൽ ഭർത്താവിനോടു സംസാരിച്ചു.

"എന്തു ഭ്രാന്തു്! തൃപ്തികരമായി ജോലി ചെയ്യുന്ന ഒരാൾക്കു സമ്മാനം കൊടുക്കുകയോ! അയാൾ ജോലിയിൽ ഉപേക്ഷ കാണിക്കുമ്പോൾ മാത്രമേ അയാളിൽ ഉത്സാഹം ജനിപ്പിക്കുവാനായി നാം അങ്ങിനെ സമ്മാനിക്കേണ്ടതുള്ളു" എന്നായിരുന്നു ഡെറേനൽ ഇതിനു മറുപടി പറഞ്ഞതു്. ഈ വീക്ഷണകോടിയിൽനിന്നു കാര്യങ്ങളെ പരിഗണിക്കുന്നതിനെപ്പററി മാഡം ഡെറേനലിനു ലജ്ജ തോന്നി. ജൂലിയന്റെ ആവിർഭാവത്തിനു മുൻപു് അവൾ ഇങ്ങനെ വിചാരിക്കുകയില്ലായിരുന്നു. ആ യുവപാതിരിയുടെ വൃത്തിയുള്ള വേഷം കാണുമ്പോഴെല്ലാം, "പാവം! ഇത്ര കുറച്ചു വസ്ത്രംകൊണ്ടു് ഇയാൾ എങ്ങിനെ കഴിച്ചുകൂട്ടുന്നു!" എന്നു് അവൾ വിചാരിക്കാറുണ്ടായിരുന്നു.

കാലക്രമേണ ജൂലിയന്റെ കുററങ്ങളേയും കുറവുകളേയും സംബന്ധിച്ചു് മാഡം ഡെറേനലിനു് ആശ്ചര്യമല്ല, അനുകമ്പയാണു തോന്നിയതു്. നാം പ്രഥമദൃഷ്ടിയിൽ മൂഢകളായി വിചാരിക്കുന്നവരും, എന്നാൽ ഒരു പക്ഷത്തോളംകാലത്തെ പരിചയംകൊണ്ടു് ആ അഭിപ്രായം തെററാണെന്നു നമുക്കു മനസ്സിലാക്കുവാൻ ഇടയാക്കുന്നവരും ആയ സ്ത്രീകളിൽ ഒരുത്തിയായിരുന്നു മാഡം ഡെറേനൽ. അവൾക്കു ലോകപരിചയം ഉണ്ടായിരുന്നില്ല. അവൾ അന്യരുമായി സംഭാഷണത്തിനു മുതിർന്നിരുന്നുമില്ല. ലളിതവും പ്രൌഢവുമായ സ്വഭാവമുള്ള അവൾ മനുഷ്യസഹജമായ സുഖമോഹം നിമിത്തം തന്റെ പുറമുള്ള അപരിഷ്കൃതരിൽ ശ്രദ്ധ പതിപ്പിച്ചിരുന്നുമില്ല. അല്പമെങ്കിലും വിദ്യാഭ്യാസം അവൾക്കു ലഭിച്ചിരുന്നു എങ്കിൽ കൃത്രിമഭാവരാഹിത്യത്തിനും മനശ്ശീഘ്രതയ്ക്കും അവൾ പ്രസിദ്ധി നേടുമായിരുന്നു. പക്ഷെ, ഒരു ധനികന്റെ ഏകസന്താനമെന്ന നിലയിൽ, യേശുക്രിസ്തുവിന്റെ തിരു

ഹൃദയത്തോട്, അത്യധികമായ ഭക്തി പ്രദർശിപ്പിച്ചിരുന്നവരും, ഫ്രഞ്ചുകാർ ജസ്യൂട്ട്സന്യാസിമാരുടെ വിരോധികളാണെന്നുള്ള ധാരണയാൽ അവരെ വെറുത്തിരുന്നവരുമായ കന്യാസ്ത്രീകളാണ് അവളെ വളർത്തിയത്. കന്യാസ്ത്രീമഠത്തിൽനിന്നു പഠിച്ചതെല്ലാം മറന്നുകളയുവാൻ വേണ്ട പ്രായോഗികബുദ്ധി മാഡം ഡെറേനലിനുണ്ടായിരുന്നു. പക്ഷെ, അതിനു പകരം അവൾ ഒന്നും പഠിക്കാതിരുന്നതുകൊണ്ട് അവൾക്ക് ഒന്നുംതന്നെ അറിയുവാൻ പാടില്ലാതെ വന്നു. ഒരു ധനികൻെറ അവകാശി എന്ന നിലയിൽ തനിക്ക് ബാല്യംമുതൽക്കു ലഭിച്ച മുഖസ്തുതികളും, വികാരപരമായ ധ്യാനത്തിനുള്ള പോക്കും, അവളിൽ ബാഹ്യലോകത്തെ വിഗണിച്ച് തൻെറ ആത്മാവിൽതന്നെ ശ്രദ്ധ കേന്ദ്രീകരിക്കുന്ന ഒരു നില ജനിപ്പിച്ചു. വെറിയേഴ്സ് നഗരത്തിലെ ഭർത്താക്കന്മാർ തങ്ങളുടെ ഭാര്യമാരക്ക് ഒരു മാതൃകയായി ചൂണ്ടിക്കാണിക്കത്തക്കവണ്ണവും, ഡെറേനലിൻെറ ആത്മാഭിമാനത്തിനു തൃപ്തിവരത്തക്കവണ്ണവും അവൾ ഭർത്താവിനു സമ്പൂർണ്ണമായി കീഴടങ്ങിയിരുന്നു എങ്കിലും, അവളുടെ മാനസികജീവിതം വാസ്തവത്തിൽ അത്യധികമായ പരനിന്ദയാൽ നയിക്കപ്പെട്ടിരുന്നു. അഹംഭാവത്തിനു മാതൃകയായി ചൂണ്ടിക്കാണിക്കപ്പെടുന്ന ഏതൊരു രാജകുമാരിയും തൻെറ അകമ്പടിക്കാരായ പുരുഷന്മാർ ചെയ്യുന്ന പ്രവൃത്തികളിൽ, ഏററവും വിനീതയായ ഈ സ്ത്രീ തന്റെ ഭർത്താവിൻെറ പ്രവൃത്തികളിൽ കാണിക്കുന്ന കൌതുകത്തെക്കാൾ അധികം കൌതുകം കാണിക്കുമായിരുന്നു. ജൂലിയൻ വരുന്നതുവരെ തൻെറ കുട്ടികളിൽ ഒഴിച്ച് മററാരിലും വാസ്തവത്തിൽ അവൾ ശ്രദ്ധപതിപ്പിച്ചിരുന്നില്ല. ബെസാങ്സാങ്ങിലെ തിരുഹൃദയകന്യാസ്ത്രീമഠത്തിൽവെച്ച് ദൈവത്തെ ആരാധിച്ചതല്ലാതെ തൻെറ ജീവിതകാലത്തിൽ മറെറാരുത്തരേയും ആരാധിക്കാത്തവളായ ഈ സ്ത്രീ തൻെറ കുട്ടികളുടെ നിസ്സാരരോഗങ്ങളിലും, ദുഃഖങ്ങളിലും, സന്തോഷങ്ങളിലും മാത്രമേ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നുള്ളു.

തൻെറ കുട്ടികൾക്കു പനി വന്നാൽ, അവർ മരിച്ചതുപോലെയുള്ള സംഭ്രമം മാഡം ഡെറേനൽ കാണിക്കുക പതിവായിരുന്നു. വിവാഹജീവിതത്തിന്റെ ആദ്യകാലങ്ങളിൽ

ഇത്തരം ദുഃഖങ്ങളെ ഭർത്താവിനെ അറിയിക്കുമ്പോൾ അതിന് അവൾക്കു ലഭിച്ചിരുന്ന മറുപടി ഒരു ചിരിയും, ഒരു സ്കന്ധ ചലനവും, സ്ത്രീകളുടെ മൌഢ്യത്തെപ്പററിയുള്ള ചില ചൊല്ലുകളും മാത്രമായിരുന്നു. ഈ രീതിയിലുള്ള നേരമ്പോക്കുകൾ, പ്രത്യേകിച്ചു് അവ തന്റെ കുഞ്ഞുങ്ങളെ സംബന്ധിച്ചുള്ളവയായിരിക്കുമ്പോൾ, മാഡം ഡെഫറെനലിനെ കഠിനമായി വ്യാകുലപ്പെടുത്തുകയാണു ചെയ്തതു്. തന്റെ ബാല്യജീവിതം കഴിച്ചുകൂട്ടിയ ജസ്യൂട്ട്കന്യാസ്ത്രീമഠത്തിലുള്ള സ്തുതിഗീതങ്ങൾക്ക് ഏകപ്രതിവിധി ഇതു മാത്രമായിരുന്നു. സങ്കടം അനുഭവിക്കുന്നതിന് അവൾ പരിശീലിച്ചിരുന്നു. ഇത്തരം സങ്കടങ്ങളെപ്പററി തന്റെ സഖിയായ മാഡം ഡെർവില്ലിനോടുപോലും പറയുന്നതിന് അഭിമാനം അവളെ അനുവദിച്ചിരുന്നില്ല. ഈ അനുഭവത്തിൽ നിന്നു് എല്ലാ പുരുഷന്മാരും തന്റെ ഭർത്താവു്, വാലെണ്ടോ, സബ്പ്രെഫെക്റ്റ് ഷാർക്കൊ ഡെ മോഗിറോങ്ങ് എന്നിവരെപ്പോലെയായിരിക്കുമെന്നു് അവൾ വിചാരിക്കുകയും ചെയ്തു. ഗ്രാമ്യമായ ഫലിതം, ലാഭകരമല്ലാത്തതായ എല്ലാററിനോടും മൃഗീയമായ അലസത, ഉദ്യോഗക്കയററത്തിനും സ്ഥാനമാനലാഭത്തിനുമുള്ള മോഹം, തങ്ങളുടെ നിലയ്ക്കു ദോഷകരങ്ങളായ എല്ലാ വാദങ്ങളോടും അന്ധമായ ഒരു വെറുപ്പു്—ഇവ ബൂട്ട്സും ഫെൽററ്തൊപ്പിയും ധരിക്കുന്നതുപോലെ പുരുഷസഹജങ്ങളായ ശീലങ്ങളാണെന്നാണു് അവൾ വിശ്വസിച്ചിരുന്നതു്. വിവാഹം കഴിഞ്ഞതിനുശേഷം വർഷം പലതു കഴിഞ്ഞിരുന്നു എങ്കിലും, തന്റെ ചുററുമുള്ള പണക്കൊതിയന്മാരോടു് അവൾക്കു മെരുങ്ങുവാൻ കഴിഞ്ഞിരുന്നില്ല.

ഇതുനിമിത്തമത്രേ യുവകർഷകനായ ജൂലിയന് വിജയം നേടാൻ സാധിച്ചതു്. ആത്മാഭിമാനവും ഉന്നതങ്ങളായ ആദർശങ്ങളുമുള്ള ഈ യുവാവിന്റെ അനുഭാവം അതിന്റെ പുതുമ നിമിത്തം അവളെ ആകർഷിച്ചു. തനിക്കു് ഒരു കൂടുതൽ ആകർഷണമായിത്തോന്നിയ ജൂലിയന്റെ അജ്ഞതയും, തനിക്കു പരിഷ്കരിക്കുന്നതിനു സാധിച്ചതായ അയാളുടെ അപരിഷ്കൃത പെരുമാററവും അവൾ ഇപ്പോൾ വിസ്മരിച്ചിരുന്നു. ഏററവും സാധാരണങ്ങളായ സംഗതികളെക്കുറിച്ചുപോലും—ഉദാഹര

ണമായി റോഡു കടക്കുമ്പോൾ ഒരു കൃഷകന്റെ വണ്ടി കയറി മരണമടഞ്ഞ ഒരു ശുപാവിനെക്കുറിച്ചുപോലും—അയാൾ സംസാരിക്കുന്നതു കേൾക്കുന്നതിൽ അവൾക്കു കൌതുകം തോന്നി. ഇങ്ങനെയുള്ള ഒരു വ്യസനകരമായ സംഭവം അവളുടെ ഭർത്താവിൽ ചിരിയാണു ജനിപ്പിച്ചിരുന്നതു്. നേരേമറിച്ചു് ജൂലിയന്റെ മനോഹരങ്ങളായ കറുത്ത പുരികങ്ങളെ ക്ഷോഭം കൊണ്ടു് അതു ചുളുക്കിയിരുന്നു. ഔദാര്യം, മാനസികമായ ഔന്നത്യം, ദയ എന്നിവ ഈ യുവപാതിരിയിൽ മാത്രമേ കുടികൊണ്ടിരുന്നുള്ളു എന്നാണു് അവൾ കുറെക്കാലം കഴിഞ്ഞപ്പോൾ വിചാരിച്ചതു്. വിശാലഹൃദയരായ മനുഷ്യരിൽ പ്രസ്തുത ഗുണങ്ങൾ ജനിപ്പിക്കുന്ന അനുഭാവവും, ബഹുമാനവും അയാളോടു മാത്രമേ അവൾക്കു തോന്നിയിരുന്നുമുള്ളു.

പാരിസ്സിലാണെങ്കിൽ മാഡം ഡെറേനലിനോടുള്ള ജൂലിയന്റെ ബന്ധം ഗ്രഹിക്കുന്നതിനു യാതൊരു വിഷമവും ഉണ്ടാകുകയില്ലായിരുന്നു. പാരിസ്സിലെ പ്രണയം നോവലുകളിൽനിന്നു ജനിക്കുന്നതാണു്. മൂന്നോ നാലോ നോവലുകളിലും, കാളേജുകളിലെ കവിതകളിൽ പോലും, തങ്ങളുടെ ബന്ധത്തിന്റെ ഒരു സ്പഷ്ടമായ വിവരണം ആ യുവഅദ്ധ്യാപകനും അയാളുടെ ഭീരുവായ കാമിനിക്കും കാണുവാൻ സാധിക്കുമായിരുന്നു. അവർ രണ്ടുപേരും സ്വീകരിക്കേണ്ട നടത്ത, അവർ അനുകരിക്കേണ്ട മാതൃക, ആ നോവലുകളിൽ വിവരിച്ചിരിക്കും. ഒരിക്കലെല്ലെങ്കിൽ മറെറാരിക്കൽ ഈ മാതൃകയെ വൈമനസ്യത്തോടുകൂടിയാണെങ്കിലും, അനുകരിക്കുന്നതിനു് ജൂലിയന്റെ വൃഥാഭിമാനം അയാളെ നിർബന്ധിക്കുകയും ചെയ്യുമായിരുന്നു.

അവേറാങ്ങിലോ, പിറിണീസിലോ ഉള്ള ഒരു നഗരത്തിലാണെങ്കിൽ, അതിനിസ്സാരമായ ഒരു സംഭവത്തിനു് അവിടത്തെ ശീതോഷ്ണാവസ്ഥയുടെ തീക്ഷ്ണത ഗൌരവതരമായ ഒരു പരിണാമം ജനിപ്പിക്കുമായിരുന്നു. നമ്മുടെ തണുത്ത അന്തരീക്ഷത്തിൻകീഴിൽ, പണംകൊണ്ടു സാധിക്കാവുന്ന സുഖങ്ങൾ തന്റെ മനസ്സംസ്കാരത്തിനു് അപരിത്യാജ്യമായിത്തീർന്നതുകൊണ്ടു മാത്രം യശസ്കാമിയായിത്തീർന്ന ഒരു ദരിദ്രയുവാവിനു്, ആത്മാർത്ഥമായ പാതിവ്രത്യവും, സന്താനസ്നേ

ഹവും ഉള്ളവളും, പ്രവൃത്തികളുള്ള മാതൃകകൾക്കായി നോവലുകളെ പരിശോധിക്കുന്ന ശീലമില്ലാത്തവളുമായ ഒരു മുപ്പതു വയസ്സുള്ള സ്ത്രീയുമായി നിത്യസമ്പർക്കം ഉണ്ടായിരിക്കുന്നു. ഇവിടെ എല്ലാം സാവധാനത്തിലാണു സംഭവിക്കുന്നതു്. നാട്ടുമ്പുറങ്ങളിൽ എല്ലാം ക്രമേണ മാത്രമേ സംഭവിക്കുകയുള്ളു. അവിടെ എല്ലാം സ്വാഭാവികമായിട്ടുള്ളതാണുതാനം.

പലപ്പോഴും ആ യുവഅദ്ധ്യാപകൻെറ ദാരിദ്ര്യത്തെപ്പറ്റി ചിന്തിക്കുമ്പോൾ, മാഡം ഡെറേനലിനു് ദുഃഖം തോന്നാറുണ്ടായിരുന്നു. ഒരു ദിവസം അവൾ ഇങ്ങിനെ കരഞ്ഞുകൊണ്ടിരിക്കുമ്പോൾ, ജൂലിയൻ അവളുടെ സമീപത്തേക്കു ചെല്ലുകയുണ്ടായി.

ജൂലിയൻ:—"ഹാ! വല്ല ദുഃഖവാർത്തയും കേട്ടിരിക്കും, അല്ലേ?"

മാഡംഡെറേനൽ:—"ഇല്ല, സ്നേഹിത, കുട്ടികളെ വിളിക്കണം. നമുക്കു് ഒരു സവാരി പോകാം."

അവൾ അയാളുടെ കരം ഗ്രഹിച്ചു്, അതിൽ ജൂലിയനു് ആശ്ചര്യം ജനിപ്പിക്കുന്ന വിധത്തിൽ ചാരി നിലകൊണ്ടു. ആദ്യമായിട്ടാണു് അന്നു് അവൾ "സ്നേഹിതാ" എന്നു് അയാളെ വിളിച്ചതും.

അവരുടെ സവാരി അവസാനിക്കാറായപ്പോൾ മാഡം ഡെറേനലിൻെറ മുഖം ലജ്ജകൊണ്ടു് അരുണവർണ്ണം പൂണ്ടിരുന്നതും ജൂലിയൻ കാണുകയുണ്ടായി. അവൾ പതുക്കെ നടന്നുതുടങ്ങി.

മാഡം ഡെറേനൽ (ജൂലിയൻെറ മുഖത്തു നോക്കാതെ):—"ബെസാങ്സാങ്ങിൽ താമസിക്കുന്ന വളരെ പണമുള്ള എൻെറ കൊച്ചമ്മയുടെ ഏകഅവകാശി ഞാനാണെന്നു് നിങ്ങൾ കേട്ടിരിക്കുമല്ലോ. അവർ എനിക്കു ധാരാളം സമ്മാനങ്ങൾ തരാറുണ്ടു്. എൻെറ കുഞ്ഞുങ്ങളുടെ സ്മരണീയമായ വിദ്യാഭ്യാസാഭിവൃദ്ധിയിൽ എനിക്കുള്ള കൃതജ്ഞത കാണിക്കുവാനായി ഞാൻ തരുന്ന ഒരു ചെറിയ സമ്മാനത്തെ നിങ്ങൾ സ്വീകരിക്കണമെന്നു് അപേക്ഷിക്കുന്നു. നിങ്ങൾക്കു ഷർട്ടും മററു വസ്ത്രങ്ങളും വാങ്ങുവാനായി കുറെ ലൂയികൾ മാത്രമേ ഞാൻ തരുന്നുള്ളു. പക്ഷേ......"

ഇങ്ങിനെ പറഞ്ഞുകൊണ്ടു് അവൾ പൂർവ്വാധികം അരുണവദനയായി മിണ്ടാതെ നിന്നു.

ജൂലിയൻ:—"പക്ഷെ, എന്തു്?"

മാഡം ഡെറേനൽ (നിലത്തു നോക്കിക്കൊണ്ടു്):—"ഈ കാൎയ്യത്തെപ്പററി എന്റെ ഭൎത്താവിനോടു് ഒന്നും പറയേണ്ട ആവശ്യമില്ല."

ജൂലിയൻ അവിടെ നിന്നു.

കോപംകൊണ്ടു ജ്വലിക്കുന്ന നയനങ്ങളോടുകൂടി അയാൾ പറഞ്ഞു. "എന്റെ സ്ഥിതി മോശമാണെങ്കിലും ഞാൻ നികൃഷ്ടനല്ല. ഈ സംഗതി നിങ്ങൾ നല്ലപോലെ മനസ്സിലാക്കിയിട്ടില്ല. എന്റെ പണത്തെ സംബന്ധിച്ചു് ഞാൻ മൊസ്യെ ഡെറേനലിൽനിന്നു വല്ലതെങ്കിലും ഒളിച്ചുവെച്ചാൽ, ഞാൻ ഒരു വേലക്കാരനെക്കാൾ അധികം നികൃഷ്ടനായിത്തീരും."

മാഡം ഡെറേനൽ സ്തംഭിച്ചുനിന്നുപോയി. ജൂലിയൻ തുടൎന്നു. "ഞാൻ ഈ വീട്ടിൽ വന്നതിനുശേഷം അഞ്ചു തവണ മുപ്പത്തിരണ്ടു ഫ്രാങ്കു് നിങ്ങളുടെ ഭൎത്താവു് എനിക്കു തന്നിട്ടുണ്ടു്. അതിന്റെ കണക്കു് മൊസ്യെ ഡെറേനലിനേയോ, മററു വല്ലവരേയോ, എന്നോടു വിരോധമുള്ള മൊസ്യെവാലങ്ങോയെപ്പോലും കാണിക്കുന്നതിനു ഞാൻ തയ്യാറാണു്."

ഈ പ്രസംഗം കേട്ടു് മാഡം ഡെറേനൽ വിളറി വിറച്ചുപോയി. അവൾ ഈ സംഭാഷണത്തെ വീണ്ടും തുടങ്ങുന്നതിനു മുൻപു സവാരി അവസാനിക്കുകയും ചെയ്തു. അഭിമാനം നിറഞ്ഞ ജൂലിയനു് തനിക്കു മാഡം ഡെറേനലിനെ ഒരിക്കലും സ്നേഹിക്കുവാൻ സാധിക്കുകയില്ലെന്നു തോന്നി. മാഡം ഡെറേനലാകട്ടെ അയാളെ ബഹുമാനിക്കുകയാണു ചെയ്തതു്. അയാൾ അവളെ ഇപ്പോൾ ഒരു പാഠം പഠിപ്പിക്കുകയും ചെയ്തു. അറിയാതെ താൻ അയാളോടു പ്രവൎത്തിച്ച അപരാധത്തിനു് പരിഹാരം ചെയ്യുന്ന നാട്യത്തിൽ അവൾ അയാൾക്കു പല ശുശ്രൂഷകളും ചെയ്യുവാൻ തുടങ്ങി. ഇതിന്റെ പുതുമ അവൾക്കു് ഒരു വാരത്തേക്കു പരമാനന്ദം നൽകി. അതു് ജൂലിയന്റെ കോപത്തെ അല്പം ശമിപ്പിക്കാതെയുമിരുന്നില്ല. അതിൽ തന്നോടു വ്യക്തിപരമായുള്ള പ്രണയം അടങ്ങിയിരുന്നു എന്നു ജൂലിയൻ സ്വപ്നേപി വിചാരിച്ചിരുന്നുമില്ല. "ഇങ്ങനെ

യാണ് ധനികന്മാർ ചെയ്യുന്നത്. അവർ ആളുകളെ ആക്ഷേപിച്ചതിനുശേഷം കുറെ നല്ല വാക്കും മററും പറഞ്ഞ് അവരെ സമാധാനപ്പെടുത്താമെന്നു വിചാരിക്കുന്നു" എന്നായിരുന്നു ജൂലിയന്റെ വിചാരം.

താൻ നിശ്ചയിച്ചതിനു വിരുദ്ധമായി, താൻ ജൂലിയനു പണം കൊടുക്കാൻ ഭാവിച്ചതും, അതു് അയാൾ തിരസ്കരിച്ചതും ഭർത്താവിനെ അറിയിക്കാതെയിരിക്കുവാൻ വേണ്ട കാപട്യം മാഡം ഡെറേനലിന് അപ്പോൾ ഉണ്ടായിരുന്നില്ല. ഇതു് അറിഞ്ഞയുടനെ, "എന്ത്? ഒരു വേലക്കാരന്റെ ഈ തിരസ്കരണം നീ എങ്ങിനെ സഹിച്ചു!" എന്ന് ഡെറേനൽ അവളോടു പറയുകയുണ്ടായി.

"വേലക്കാരൻ" എന്ന പദപ്രയോഗത്തെപ്പററി മാഡം ഡെറേനൽ പ്രതിഷേധിച്ചപ്പോൾ, അവളുടെ ഭർത്താവു പറഞ്ഞു: " 'ഇവരെല്ലാം നമ്മുടെ വേലക്കാരാണ്' എന്ന് തന്റെ പള്ളിയറ ഉദ്യോഗസ്ഥന്മാരെ തന്റെ വധുവിനു പരിചയപ്പെടുത്തുമ്പോൾ, കുറെ മുമ്പു മരിച്ച ഡെകോണ്ഡേ രാജകുമാരൻ പറഞ്ഞതുപോലെയാണ് ഞാൻ ആ പദം ഉപയോഗിച്ചതു്. ബെസെങ്ങ്വലിന്റെ ആത്മചരിത്രത്തിൽ നിന്ന് അതു ഞാൻ നിന്നെ വായിച്ചു കേൾപ്പിക്കാം. പ്രാമുഖ്യം നൽകുന്ന കാര്യത്തെപ്പററി അറിയുന്നതിനു് അതു വായിച്ചേ തീരൂ. നമ്മുടെ വീട്ടിൽ താമസിച്ചു് ഒരു ശമ്പളം പററുന്ന കുലീനനല്ലാത്ത ഏതൊരുവനും നമ്മുടെ വേലക്കാരനാണ്. ഈ മാസ്റ്റർ ജൂലിയനോട് ഞാൻ രണ്ടു വാക്കു പറഞ്ഞുകൊണ്ട് അയാൾക്കു നൂറു ഫ്രാങ്ക് കൊടുക്കാം."

വിറച്ചുകൊണ്ടു് മാഡം ഡെറേനൽ പറഞ്ഞു: "ഹാ! ഓമനേ! വേലക്കാരുടെ മുമ്പിൽ വച്ചു് ഒന്നും പറയരുതേ."

"ഇല്ല. അവർക്ക് അതു കേട്ടാൽ ന്യായമായി അസൂയ തോന്നും" എന്നു പറഞ്ഞുകൊണ്ടും, ആ തുകയുടെ വലിപ്പത്തെപ്പററി ചിന്തിച്ചുകൊണ്ടും ഡെറേനൽ അവിടെ നിന്നു പോയി.

ദുഃഖംകൊണ്ടു് പ്രായേണ ബോധംകെട്ട് മാഡം ഡെറേനൽ ഒരു കസേരയിലേക്കു വീണു. "അദ്ദേഹം ജൂലിയനെ അപമാനിക്കാൻ പോകുന്നു. അതിനു കാരണം ഞാനുമാണ്!" എന്ന് അവൾ വിചാരിച്ചു. അവൾക്ക് ഭർത്താവിനോടു വെറു

പ്പോടുകൂടിയ ഭയം തോന്നി. അവൾ കൈകൊണ്ടു മുഖം പൊത്തി. മേലാൽ താൻ ഒന്നുംതന്നെ അദ്ദേഹത്തോടു വിശ്വസിച്ചു പറയുകയില്ലെന്നു് അവൾ നിശ്ചയിക്കുകയും ചെയ്തു.

പരിഭാഷകൻ, ഏ. ബാലകൃഷ്ണപിള്ള.
(ചുവപ്പും കറുപ്പും)

റൊമാൻസ്:—

ഭൂതകാലത്തെ ജീവിതം ഭാവനാപരമായി ചിത്രീകരിക്കയാണു് റൊമാൻസ്, അഥവാ, ചരിത്രനോവൽ ചെയ്യുന്നതു്. നോവൽ എന്ന സാഹിത്യരൂപത്തിൽനിന്നു ഏറെക്കുറെ വിഭിന്നമായ ഒരു സാഹിത്യരൂപം ഇതിനുള്ളതിനാൽ ഇതിനെ ചരിത്രനോവൽ എന്നു വിളിക്കാതെ റൊമാൻസ് എന്നു വിളിക്കുന്നതു് കൂടുതൽ ശാസ്ത്രീയമായിരിക്കും. ഒരു നോവൽ ചിത്രീകരിക്കുന്നതു സമകാലികജീവിതമാകയാൽ, അതു് ഗ്രന്ഥകർത്താവിന്റെ നേരിട്ടുള്ള ജീവിതനിരീക്ഷണത്തിൽനിന്നു ജനിക്കുന്നതായിരിക്കും. നേരേമറിച്ചു്, റൊമാൻസ് ഭൂതകാലജീവിതത്തിന്റെ ചിത്രമാകയാൽ ഗ്രന്ഥകാരനു നേരിട്ടുള്ള നിരീക്ഷണത്തിനു വഴിയുണ്ടാകുന്നില്ല. തന്നിമിത്തം അയാൾക്കു് തന്റെ ഭാവനയെ മാത്രം ആശ്രയിക്കേണ്ടതായി വരുന്നു. നേരിട്ടുള്ള അനുഭവം കൂടാതെ ഒരു വികാരത്തെപ്പറ്റിയുള്ള വിവരണം, ഒരു വികാരത്തെ ഒരു പുസ്തകത്തിൽനിന്നു പഠിച്ചു് അതിനെപ്പറ്റി ഒരു കവിത രചിക്കുന്നതുപോലെയായിരിക്കും. ഇങ്ങിനെയാണു് ഒരു റൊമാൻസ്കാരൻ പ്രവർത്തിക്കുന്നതു്. സകല ഉത്തമ കലാസൃഷ്ടികൾക്കും അപരിത്യാജ്യമായ നേരിട്ടുള്ള ജീവിതനിരീക്ഷണത്തിന്റെ അഭാവം നിമിത്തമാണു് പല സാഹിത്യനിരൂപകന്മാരും റൊമാൻസ് എന്ന സാഹിത്യരൂപത്തെപ്പറ്റി പ്രധാനമായി ആക്ഷേപങ്ങൾ പുറപ്പെടുവിച്ചിട്ടുള്ളതു്. നോവലിനും റൊമാൻസിനും തമ്മിലുള്ള മററു സാമാന്യവ്യത്യാസങ്ങൾ ചുവടെ ചേർക്കുന്നു.

ഒരുവിധത്തിൽ റൊമാൻസിനോടു സാദൃശ്യമുള്ള കഥകൾ സംസ്കൃതസാഹിത്യത്തിൽ ഉണ്ടായിരുന്നുവെങ്കിലും, ഭാഷയിലെ ചരിത്രനോവലുകൾ പാശ്ചാത്യസാഹിത്യത്തിൽനിന്നാണു ജനിച്ചിട്ടുള്ളതു്. റൊമാൻസിന്റെ പ്രഥമ ഉദ്ദേശം രസിപ്പിക്കുക എന്നതും, നോവലിന്റേതു് ജീവിതത്തെ ചിത്രീകരിക്കുക എന്നതുമാണെന്നു് ഒരുവിധത്തിൽ പറയാം. തന്നിമിത്തം റൊമാൻസ് സംഭവബഹുലമായും പ്ലാട്ടിനു കൂടുതൽ പ്രാധാന്യം നൽകുന്നതായും, നോവൽ പാത്രസൃ

ഷ്ടിക്ക് അധികം പ്രാമുഖ്യം കല്പിക്കുന്നതായും ഭവിക്കുന്നു. നോവലിൽ പാത്രസൃഷ്ടി പൊന്തിച്ചുനിൽക്കുന്നതിനാൽ, അതിൽ വായനക്കാരനും കഥാപാത്രങ്ങൾക്കും തമ്മിൽ ഐക്യം ഉണ്ടാകുന്നില്ല. നോവൽവായനക്കാരൻ കഥാപാത്രങ്ങളെ നിരൂപണപരമായ മനസ്ഥിതിയോടുകൂടി നോക്കിക്കൊണ്ടിരിക്കുകയാണു ചെയ്യുന്നതു്. നേരേമറിച്ചു് റൊമാൻസ് സംഭവബഹുലമാകയാൽ, വായനക്കാർ തങ്ങളും കഥാപാത്രങ്ങളും ഒന്നാണെന്നു ഭാവിച്ചു്, രംഗത്തിൽ ഇറങ്ങി, അവരുടെ അനുഭവങ്ങളിൽ ഭാവനാപരമായി പങ്കുകൊള്ളുന്നു. റൊമാൻസ് എഴുത്തുകാരനു നേരിട്ടുള്ള ജീവിതനിരീക്ഷണത്തിനു വഴിയില്ലായ്കയാൽ, വ്യക്തികൾ തമ്മിലുള്ള അതിസൂക്ഷ്മങ്ങളായ സ്വഭാവവ്യത്യാസങ്ങളെ അയാൾക്ക് ഒരു നോവലെഴുത്തുകാരനെപ്പോലെ കണ്ടുപിടിക്കുവാൻ സാധിക്കുന്നില്ല. തന്മൂലം റൊമാൻസിലെ കഥാപാത്രങ്ങൾ വ്യക്തികളായിരിക്കുന്നതിനു പകരം പ്രായേണ മനുഷ്യരുടെ തരങ്ങളെ (types) പ്രതിനിധീകരിക്കുന്നവരായിരിക്കും. നേരേമറിച്ചു് നോവലിലെ കഥാപാത്രങ്ങൾ ഏറിയ കൂറും വ്യക്തികളായിരിക്കുവാനാണ് ഇടയുള്ളതു്. മനുഷ്യരിൽ രണ്ടു വ്യക്തികളുടെ സ്വഭാവങ്ങൾക്കു തമ്മിൽ ഒരിക്കലും സമ്പൂർണ്ണമായ സാദൃശ്യം ഉണ്ടായിരിക്കുന്നതല്ല. ഇതുനിമിത്തമാണ് മുകളിൽ ചൂണ്ടിക്കാണിച്ചതുപോലെ, നോവൽവായനക്കാർക്ക് കഥാപാത്രങ്ങളോടു് ഐക്യം ഉണ്ടാകാതെ അവർ പാത്രങ്ങളെ നിരൂപണപരമായ മനസ്ഥിതിയോടു വീക്ഷിച്ചുകൊണ്ടിരിക്കുന്നതും. നേരേമറിച്ചു് സൂക്ഷ്മങ്ങളായ സ്വഭാവവ്യത്യാസങ്ങളെ ചൂണ്ടിക്കാണിക്കാതെ ഒരു റൊമാൻസ് എഴുത്തുകാരൻ സാമാന്യങ്ങളായ സ്വഭാവാംശങ്ങളെ ചിത്രീകരിക്കുന്നതിനാൽ, കഥാപുരുഷന്മാരുടേയും വായനക്കാരുടേയും സ്വഭാവങ്ങൾക്കു തമ്മിൽ ഐക്യം ഉണ്ടെന്നു തോന്നിക്കുവാൻ അയാൾക്കു സാധിക്കുന്നു. അതിനാലാണ് റൊമാൻസ് വായനക്കാരനു കഥാപാത്രങ്ങളുമായി ഐക്യം ഭവിക്കുന്നതും, അയാൾ അവരോടുകൂടി രംഗത്തിറങ്ങി അവരുടെ അനുഭവങ്ങളിൽ ഭാവനാപരമായി പങ്കുകൊള്ളുന്നതും. ഒരു റൊമാൻസ് എഴുത്തുകാരൻ മനുഷ്യസ്വഭാവത്തിന്റെ ശാശ്വതങ്ങളായ അംശങ്ങളെ ചിത്രീകരിക്കുന്നു എന്നും, ഒരു നോവലെഴുത്തുകാരൻ മനുഷ്യസ്വഭാവത്തിൻെറ അനിത്യങ്ങളായ അംശങ്ങളെ മാത്രമേ ചിത്രീകരിക്കുന്നുള്ളു എന്നും നമുക്കു തോന്നിപ്പോകുന്നതിനുള്ള കാരണം ഇതല്ലാതെ മറ്റൊന്നുമല്ലതാനും. ഒരു റൊമാൻസ് എഴുത്തുകാരനു് ഒരു കവിയുടെ സങ്കലനശക്തിയും (power of synthesis), ഒരു നോവലെഴുത്തുകാരനു് ഒരു ശാസ്ത്രജ്ഞൻെറ വിശകലനശക്തിയും (power of analysis) ആണ് കൂടുതലായി വേണ്ടതു്.

നോവലിൻെറ മുകളിൽ വിവരിച്ച പ്ലാട്ടു് മുതലായ നാലു് അംശങ്ങളും, അതിൻെറ സാങ്കേതികമാർഗ്ഗങ്ങളും റൊമാൻസിനുമുണ്ടു്.

എന്നാൽ റീയലിസ്റ്റിക്ക് മാർഗ്ഗം റൊമാൻസിൽ കൊണ്ടുവരുന്നതു പ്രായേണ അസാദ്ധ്യമായ ഒരു കാര്യമാകുന്നു. ഫ്ളാബർട്ട് എന്ന ഫ്രെഞ്ചുനോവലെഴുത്തുകാരൻ തൻെറ ചരിത്രനോവലായ "സലാംബോ"യിൽ റീയലിസ്റ്റിക്ക് മാർഗ്ഗം പ്രായേണ കൊണ്ടുവന്നിട്ടുള്ളതും ഇവിടെ സ്മരണീയമാണ്. താക്കറെ എന്ന ഇംഗ്ലീഷ് നോവലെഴുത്തുകാരൻ തന്റെ ചരിത്രനോവലായ "എസ്മണ്ഡിൽ" കഥാപാത്രങ്ങളെക്കൊണ്ടു കഥ നടന്ന കാലത്തെ ഭാഷയിൽ സംഭാഷണം ചെയ്യിപ്പിക്കുന്നുണ്ടു്. ഇതു സാധാരണയായി സാദ്ധ്യമാകാത്ത ഒരു കാര്യമാണ്. റൊമാൻസ്കാരൻ ഏറ്റവും നവീനവും അതിപ്രാചീനവുമല്ലാത്തതായ ഒരു ഭാഷയിൽ സ്കാട്ടിനെ അനുകരിച്ചു് തൻെറ കഥാപാത്രങ്ങളെക്കൊണ്ടു സംഭാഷണം ചെയ്യിക്കുവാൻ ഉദ്യമിക്കുന്നതാണു നല്ലതു്.

റൊമാൻസിനു പ്രത്യേകമായിട്ടു് ചില സാങ്കേതികമാർഗ്ഗങ്ങളുമില്ലാതില്ല. ചരിത്രത്തെ റൊമാൻസ്നിർമ്മാണത്തിനായി ഉപയോഗപ്പെടുത്തുന്നതിൽ, രണ്ടു സാങ്കേതികമാർഗ്ഗങ്ങൾ സ്വീകരിക്കാവുന്നതാണ്. ഒന്നാമതായി, റൊമാൻസ്നിർമ്മാതാവിന് താൻ വാർക്കുവാൻ പോകുന്ന സാഹിത്യരൂപം ഉണ്ടാക്കുന്ന ലോഹമായി ചരിത്രത്തെ ഉപയോഗപ്പെടുത്താം. ഈ മാർഗ്ഗത്തിൽ, പ്ലാട്ടും കഥാപാത്രങ്ങളും സംഭാഷണവും റൊമാൻസ്കർത്താവു് സ്വന്തമായി നിർമ്മിക്കുകയും, അന്തരീക്ഷത്തിനു മാത്രം അയാൾ ചരിത്രത്തെ ആശ്രയിക്കുകയും ചെയ്യുന്നു. ഇവിടെ റൊമാൻസ് സ്വീകരിച്ചിരിക്കുന്ന കാലഘട്ടത്തിലെ അന്തരീക്ഷം ഏറെക്കുറെ സൂക്ഷ്മമായി വർണ്ണിക്കേണ്ട കടമ അയാൾക്കുണ്ടു്. രണ്ടാമതായി ഒരു റൊമാൻസ്കർത്താവിന് പ്ലാട്ടിനേയും കഥാപാത്രങ്ങളേയും ചരിത്രത്തിൽനിന്ന് എടുക്കാവുന്നതാണ്. ഇവിടെ ചരിത്രകാരന്മാരെ അയാൾക്കു കൂടുതലായി ആശ്രയിക്കേണ്ടിവരും. സാധാരണയായി ഈ രണ്ടു മാർഗ്ഗങ്ങളേയും കലർത്തിയാണ് റൊമാൻസ് രചിക്കാറുള്ളതും. ഒരു ചരിത്രസംഭവത്തെ ഒരു റൊമാൻസ് എഴുത്തുകാരൻ സ്വീകരിക്കുന്നതു് അതു നടന്ന സത്യമായ സംഭവമായതുകൊണ്ടല്ല, പിന്നെയോ, അതിന്റെ നാടകീയത്വം നിമിത്തം അതു് തന്റെ പ്ലാട്ടാക്കുവാനോ, പ്ലാട്ടിനോടു ചേർപ്പിക്കുവാനോ യോഗ്യമായതുകൊണ്ടാകുന്നു. അതിനാൽ നാടകീയത്വരഹിതമായ ഒരു സംഭവത്തെ റൊമാൻസ്കർത്താവു സ്വീകരിക്കുകയാണെങ്കിൽ, അതിനെ നാടകീയമാക്കിയതിനു ശേഷമേ റൊമാൻസിൽ ഉപയോഗപ്പെടുത്താവൂ. ഇതിനുവേണ്ടി ചരിത്രത്തിൽനിന്നു കുറെ വ്യതിചലിക്കുന്നതായാൽ, അതു് ഒരു ദൂഷ്യമാകുന്നതല്ല. നിവൃത്തിയുള്ളിടത്തോളം ചരിത്രത്തിൽനിന്നു വ്യതിചലിക്കുന്നതു് അപരിത്യാജ്യമാക്കിത്തീർക്കുന്ന സംഭവങ്ങളെ സ്വീകരിക്കാതെയിരിക്കുന്നതാണു നല്ലതു്. പ്രധാന കഥാപാത്രങ്ങളായും പ്ലാട്ടായും യഥാക്രമം പ്രധാന ചരിത്രപുരുഷന്മാരേയും പ്രധാന ചരിത്ര

സംഭവങ്ങളേയും സ്വീകരിക്കുന്ന മാൎഗ്ഗം അംഗീകരിക്കുന്നതായാൽ, റൊമാൻസുകാരനു സ്വാതന്ത്ര്യം കുറയുന്നതുകൊണ്ടു്, വിജയം ലഭിക്കുവാൻ വളരെ അധികം പണിപ്പെടേണ്ടതായി വരുമെന്നുള്ള സംഗതിയും ഇവിടെ സ്മരണീയമാണ്.

മാൎത്താണ്ഡവൎമ്മയിൽനിന്ന് ആദ്യമായി ഇവിടെ ചേൎത്തിരിക്കുന്ന ഭാഗം റൊമാൻസിൽ നാടകസാങ്കേതികമാൎഗ്ഗം പ്രയോഗിക്കുന്നതിനേയും, കേരളപുത്രനിൽനിന്നു രണ്ടാമതായി ചേൎത്തിട്ടുള്ള ഭാഗം റൊമാൻസിൽ ചിത്രസാങ്കേതികമാൎഗ്ഗം പ്രയോഗിക്കുന്നതിനേയും ഉദാഹരിക്കുന്നു. എട്ടുവീട്ടിൽപിള്ളമാരുടേയും തമ്പിമാരുടേയും സൈന്യം തിരുവനന്തപുരം കൊട്ടാരത്തിൽ ചെന്നു മാൎത്താണ്ഡവൎമ്മയെ വധിക്കുവാൻ നിശ്ചയിച്ചതറിഞ്ഞു് എട്ടുവീടരുടെ തലവനായ കുടമൺപിള്ളയുടെ അനന്തിരവൾ, സുഭദ്ര, അദ്ദേഹത്തേയും രണ്ടു് അനുചരന്മാരേയും വേഷപ്രച്ഛന്നരാക്കി രക്ഷിക്കുവാൻ ശ്രമിക്കുമ്പോൾ, വഴിക്കുവച്ചു നടന്ന സംഭവമാണ് മാൎത്താണ്ഡവൎമ്മയിൽനിന്ന് ഉദ്ധരിച്ചിട്ടുള്ള ഭാഗം വിവരിക്കുന്നതു്. ബാല്യത്തിൽതന്നെ കള്ളന്മാർ അപഹരിച്ചുകൊണ്ടുപോയ, ചോളരാജാവായ കരികാലന്റെ പുത്രിയും കഥാനായികയുമായ പുഷ്പ, യൌവനാരംഭത്തിൽ മറ്റൊരു കൂട്ടം കടൽകള്ളന്മാരിൽനിന്നു രക്ഷപ്പെട്ടു് കരികാലന്റെ രാജ്ഞിയുടെ (അതായതു് അവളുടെ മാതാവിന്റെ തന്നെ) ചേടിയായി മൈത്രി എന്ന കള്ളപ്പേരോടു കൂടി കരികാലനുമായുള്ള ചാൎച്ച അറിയാതെ അദ്ദേഹത്തിന്റെ കൊട്ടാരത്തിൽ താമസിക്കുമ്പോൾ ഉദ്യാനത്തിൽവച്ചു നടന്ന ഒരു സംഭവമാണ് കേരളപുത്രനിൽനിന്നുദ്ധരിച്ചിട്ടുള്ള ഭാഗത്തിന്റെ വിഷയം.

# I. പിതാവും പുത്രിയും.

---

അൎദ്ധരാത്രി കഴിഞ്ഞിരിക്കുന്നു. കുടമൺപിള്ളയും പരിവാരങ്ങളും തമ്പിമാരും കൊട്ടാരത്തിനകത്തു കടന്നു യുവരാജാവിനെ തിരയുന്നു. ചില പള്ളിയറക്കാർ മുതലായവരെ അല്ലാതെ യുവരാജാവിനേയും മററും കാണാനില്ല. ഈ പള്ളിയറക്കാരെ ഓരോവിധമായ ഹേമങ്ങൾ ചെയ്തിട്ടും, അവർ യുവരാജാവു മുതലായവർ എങ്ങോട്ടു പോയെന്നു പറയുന്നില്ല. തമ്പിമാർ ഊരിപ്പിടിച്ചിരിക്കുന്ന ഖഡ്ഗങ്ങളെവീശിക്കൊണ്ടു് ഓരോ മുറിയും, തളവും, മച്ചും, കിണറും, വൃക്ഷങ്ങളുടെ മറവും പ്രത്യേകം പരിശോധിക്കുന്നു. ഇതിനിടയിൽ സുഭദ്ര തന്റെ

ഭൃത്യഭാവത്തിലുള്ള നാലുപേരോടൊരുമിച്ച് തന്റെ ഗൃഹത്തിലേക്കു തിരിച്ചു വഴിയിൽ വച്ച് ഒരുവനോടു ചിലതു സ്വകാൎയ്യമായി പറഞ്ഞ് അവനെ പിരിച്ചയച്ചു. ശേഷമുള്ള മൂന്നുപേരോടൊരുമിച്ചു പോകുംവഴിക്ക് നാഞ്ചിനാട്ടുകാരാൽ തടുക്കപ്പെട്ടു: "ആരത്?" എന്നു തലവനായ ശ്രീരാമൻതമ്പി ചോദിച്ചതിന്, "ഞാൻതന്നെ കൊച്ചങ്ങുന്നേ—ചെമ്പകം. പോയി തല കൊണ്ടുവരണം" എന്നു സുഭദ്ര അനുഗ്രഹത്തോടു കൂടി ഉത്തരം പറഞ്ഞു. "തേവിടിശ്ശി! ചെമ്പകശ്ശേരീന്നു വരുന്നായിരിക്കാം. പോ, പോ! ചെമ്പകത്തിനു വഴി മാറിക്കൊടുക്കിൻ" എന്നു തമ്പി ഉത്തരവുകൊടുത്തു. "ഈ വിധമുള്ള തടസ്സങ്ങളെ നിവൎത്തിക്കാനാണ് അടിയൻ തന്നെ വിടകൊണ്ടത്" എന്നു മന്ത്രിച്ചുകൊണ്ട് സുഭദ്ര ആടികഴഞ്ഞ് കൂടിയുള്ളവരോടൊരുമിച്ചു തിരിച്ചു. തന്നോടു കൂടിയുണ്ടായിരുന്നവരെ പെരുവഴിയിലുള്ള ആൽത്തറയിൽ നിറുത്തീട്ട് തന്റെ ഭവനത്തിലേക്കു പോയി, ഏകദേശം അരനാഴിക കഴിഞ്ഞ് ആയുധപാണികളും ഓരോ ചുമടു വഹിക്കുന്നവരുമായ നാലഞ്ചാളോടൊരുമിച്ച് സുഭദ്ര ആൽത്തറയുടെ ചുവട്ടിൽ എത്തി, "ഇനി എഴുന്നെള്ളാം. രാത്രികൊണ്ടുതന്നെ വെങ്ങാനൂർ കടക്കണം. ഇവരെക്കണ്ടാൽ എട്ടുവീട്ടുകാർ തടുക്കയില്ല" എന്നു പറഞ്ഞു. അപ്പോൾ "ആരത്?" എന്നുള്ള ചോദ്യത്തോടുകൂടി കിഴക്കുനിന്നു വന്ന ഒരാൾ ആ സ്ഥലത്ത് ആവിർഭവിച്ചു. അന്യനെക്കണ്ടിട്ട് സുഭദ്ര അല്പം മാറി നിന്നു. സുഭദ്രയെ സൂക്ഷിച്ചുനോക്കീട്ട് അന്യൻ തന്റെ ഉള്ളിൽ കത്തിയ കോപാഗ്നിയുടെ തൈക്ഷ്ണ്യം സഹിക്കാൻ പാടില്ലാതെ "നിനക്ക് ഈ വഴിയിൽ ഈ അസമയത്തെന്തു കാൎയ്യം?" എന്നു ചോദിച്ചു. "നീ" എന്നുള്ള പദപ്രയോഗം കേട്ടുണ്ടായ നീരസത്തോടുകൂടിയെങ്കിലും, സുഭദ്ര "എന്റെ വീട്ടിന്റെ മുമ്പിൽ നില്ക്കുയാണ്" എന്നു മാത്രം പറഞ്ഞു.

അന്യൻ (സ്നേഹകോപങ്ങളുടെ വിപരീത ആകൎഷണങ്ങളാൽ ചഞ്ചലഹൃദയനായി എങ്കിലും ലേശവും ഗാംഭീൎയ്യലോപം കൂടാതെ)—"ഇവർ ആരെല്ലാമാണ്?"

സുഭ—"എന്റെ കുടിയാന്മാരും, വീട്ടിൽ പാൎക്കുന്നവരും മററുമാണ്."

അന്യൻ—"നിന്റെ കുടിയാന്മാരു്! അവരെ ഒന്നു കാണട്ടെ." ഇങ്ങനെ പറഞ്ഞുകൊണ്ടു് അന്യൻ ഓരോരുത്തന്റെ അടുത്തുചെന്നു് മുഖപരിശോധന ചെയ്തുതുടങ്ങി. ഒരുവന്റെ അടുത്തു ചെന്നപ്പോൾ "ഇവൻ നിന്റെ കുടിയാൻ തന്നെയാണു്. ശരി ശരി. (അടുത്ത ആളെ നോക്കീട്ടു്) തോൾത്തും കട്ടി മുണ്ടും കുട്ടിക്കു നല്ലതിന്മണ്ണം ചേരുന്നുണ്ടു്. അടുത്ത ആൾ— ഹാ! ഞാൻ വിചാരിച്ചപോലെ തന്നെ."

അന്യനും ഒടുവിൽ മുഖപരിശോധന കഴിക്കപ്പെട്ട ആളും പരസ്പരം അറികയാൽ രണ്ടുപേരും മുഖത്തോടു മുഖം നോക്കി മിണ്ടാതെ നിന്നു. ശ്രീപത്മനാഭൻതമ്പിയെ പത്മനാഭപുരം നഗരത്തിൽവച്ചു രാത്രിയിൽ ചെന്നു കണ്ട അന്യനായ ഇദ്ദേഹം തന്റെ മുമ്പിൽ കാണപ്പെട്ട യുവാവിനെ ദഹിപ്പിക്കുമാറുള്ള കോപത്തോടുകൂടി നോക്കി ഹാസ്യമായി, "ഇത്രയും കൂടി കാണണമെന്നു വിധിച്ചിരുന്നു" എന്നു ശാസനീയനായ ശിഷ്യനോടു് ഉത്തമനായ ഗുരു എന്നപോലെ പറഞ്ഞു. തന്റെ ഒരു ഉപേക്ഷ നിമിത്തം ഹൃദയത്തെ പീഡിപ്പിച്ചിരുന്ന വ്യസനം ഉള്ളിലിരിക്കെ ഈ വാക്കുകൾ കേൾക്കയാൽ ചില സംശയങ്ങളും ഉള്ളിൽ ഉദിച്ചു എങ്കിലും യുവാവായ യുവരാജാവു്, ലൌകികാനുസാരിയായ ഭഗവാൻ പണ്ടു പുത്രശോകാർത്തനായ ബ്രാഹ്മണന്റെ ദുർഭാഷണങ്ങൾ കേട്ടിട്ടും ക്ഷമാപരനായിരുന്നപോലെ, ശാന്തത ആശ്രയിച്ചുകൊണ്ടു്, "എന്താണു തിരുമുഖത്തുപിള്ള ദേഷ്യപ്പെടുന്നതു്? ഞാൻ അയച്ച എഴുത്തുകൾക്കു മറുപടിപോലും അയയ്ക്കാതെ, എന്നെ കണ്ടപ്പോൾ ആക്ഷേപവാക്കുകൾകൊണ്ടു സൽക്കരിക്കുന്നതു് കാലഭേദം തന്നെ—അല്ലേ?" എന്നരുളിച്ചെയ്തു.

"തിരുമുഖത്തുപിള്ള" എന്നുള്ള നാമം കേട്ടപ്പോൾ സുഭദ്രയുടെ നീരസം പാതി നീങ്ങി. യുവരാജാവിനോടുകൂടി ഉണ്ടായിരുന്ന രാമയ്യനും പരമേശ്വരൻപിള്ളയും അതിനു മുൻപിൽ തന്നെ അദ്ദേഹത്തെ അറിഞ്ഞിരുന്നു.

തിരുമു—"അടിയന്റെ ആക്ഷേപവാക്കുകളെ ക്ഷമിക്കണം. മുഖം കാണിക്കുന്നതിനായി അടിയൻ വിടകൊണ്ടതാണു്. അതു കഴിഞ്ഞു. ഇനി കല്പപ്പാട്ടിലേക്കു തിരിച്ചു വിടകൊള്ളുന്നതിനു കല്പനയുണ്ടാകണം."

യുവ—"എന്തു കഥയാണിതു്? ഞാൻ അപേക്ഷിച്ചിട്ടല്ലേ താൻ വന്നതു്? എന്നിട്ടു്, കാണുംമുമ്പേ യാത്രയ്ക്കു ഭാവമായോ? മനുഷ്യർ ഇങ്ങനെ ഭേദപ്പെടാറുണ്ടോ?"

തിരുമു—"ഭേദപ്പെട്ടിട്ടുണ്ടെങ്കിലും കല്പിച്ചു് ആശ്ചര്യപ്പെടാനില്ലല്ലോ."

യുവ—"ആശ്ചര്യപ്പെടുന്നില്ല. വ്യസനിക്കുന്നതേ ഉള്ളു."

തിരുമു—"അടിയനോളമുണ്ടോ?"

യുവ—"താൻ ഭാഗ്യവാൻ; എന്തിനാണു വ്യസനിക്കുന്നതു്?"

തിരുമു—"രണ്ടു വഷംകൊണ്ടുണ്ടായ ഭേദങ്ങളെ വിചാരിച്ചുതന്നെ. ഇന്നിങ്ങനെ കാണാൻ സംഗതിയും വന്നല്ലോ. തിരുമേനിയോളം അടിയൻ സമ്പാദിച്ചിട്ടില്ല."

യുവ—"പറവാനുള്ളതു നേരേ പറയൂ. വൃഥാ താമസിച്ചാൽ എന്നെ തനിക്കു രക്ഷിക്കാൻ കഴിവില്ലാത്ത സ്ഥിതിയിലാകും. കുമാരൻപിള്ളയും മറ്റും എന്നെ തിരക്കി പുറപ്പെട്ടിട്ടുണ്ടു്. ഇപ്പോൾ തിരിച്ചു വരും."

തിരുമു—"അടിയനാൽ കഴിവില്ലെങ്കിലും ഇവളാൽ കഴിയുമല്ലോ. കോട്ടാർ മുതലായ ദിക്കുകളിൽ പോയാൽ ഇതിലും വലുതായ സഹായങ്ങൾ ചെയ്‌വാൻ ആളുകൾ കാണും."

യുവ—"എന്താണു താൻ പറയുന്നതു്?"

തിരുമു—"അടിയൻ. വിടകൊണ്ടു പോവാൻ കല്പന തരണം. തിരുമേനിയെ സഹായിക്കാൻ ആറുവീട്ടുകാർ വന്നിട്ടുണ്ടു്. അടിയനെ താമസിപ്പിച്ചാൽ കല്പിച്ചു വ്യസനിക്കും."

യുവ—"കോട്ടാറു് എന്നെ സഹായിക്കാനാരാണു്?"

തിരുമു—"തിരുമേനി! അവിവേകം ചെറുപ്പകാലത്തു് എല്ലാവക്കും സഹജമാണു്. മനഃപൂവ്വമായുള്ള വ്യാജം ഒരു കാലത്തും ക്ഷമിക്കാൻ പാടുള്ളതല്ല. കോട്ടാറുള്ള പരിചയത്തെ ഉപേക്ഷിച്ചു എന്നു വരുമോ?"

യുവ—"ആരോടുള്ള പരിചയം എന്നു പറയൂ."

തിരുമു—"ദാസിമാരുമായുള്ള പരിചയം."

യുവ—"കഷ്ടം! താൻ ഈ വിധം പറഞ്ഞുതുടങ്ങിയോ? മൎയ്യാദയും മറവും എനിക്ക് ഉപദേശിച്ചുതന്ന ഗുരുവല്ലേ താൻ?"

തിരുമ—"പ്രവൃത്തിയിൽ സത്യലംഘനവും ധൃഷ്ടതയും അടിയൻ ഉപദേശിച്ചിട്ടില്ലല്ലോ."

യുവ—"എന്തു വാക്കുകളാണിതു്? താൻ അമ്മാവനോടു കൂടി തൃശ്ശിനാപ്പള്ളിക്കു പോയിരുന്നതിനിടയ്ക്കു തനിക്കുണ്ടായ വ്യസനത്തെ സംബന്ധിച്ചു ഞാൻ മിണ്ടാതിരുന്നു എന്നൊരു കുറ്റമല്ലാതെ മറ്റെന്താണു ഞാനൊരധൎമ്മം പ്രവൎത്തിച്ചിട്ടുള്ളതു്? എന്നെ ഈ കൂട്ടുകാർ ഓട്ടിച്ചിട്ടു വട്ടംതിരിക്കുക ആയിരുന്നതിനാൽ അതിനെപ്പറ്റി തനിക്ക് ഒരെഴുത്തുപോലും അയയ്ക്കാൻ ഇടവരാത്തതാണു്."

തിരുമ—"ഈ വാക്കുകളിൽ ഉള്ള മാധുൎയ്യത്തോളം ഹൃദയത്തിന മാർദ്ദവവും ഉണ്ടായിരുന്നു എങ്കിൽ, ഇന്ന് അടിയൻ ഈ വിധം ഉണൎത്തിക്കാൻ ഇടവരുമായിരുന്നോ?"

യുവ—"കാലം വൃഥാ പോണു. ഇങ്ങനെ സൂചകങ്ങളായി ഓരോ ഉക്തികൾ പറയുന്നതിനെക്കാൾ, ഉള്ളിലുള്ളതിനെ സ്പഷ്ടമായി പറഞ്ഞാൽ, ഞാൻ സമാധാനം പറയാം."

തിരുമ—"കല്പന. തൃപ്പാദത്തിൽ സമൎപ്പിക്കപ്പെട്ട അടിയന്റെ മകൻ കിടാത്തനെ കല്പിച്ചെന്തു ചെയ്തു?"

യുവ—"ഞങ്ങൾ ഒരുമിച്ചു നാഗരുകോവിലിൽ താമസിച്ചിരുന്നപ്പോൾ, അവന്റെ അമ്മയെ കാണുന്നതിനായി പോയി. അന്നു പോകണ്ടാ എന്നു ഞാൻ തടുത്തു. അമ്മയ്ക്കു സുഖക്കേടാണെന്നു വൎത്തമാനം കിട്ടിയിരിക്കുന്നു എന്നു പറകയാൽ ഞാൻ അനുവദിച്ചു. അന്നുമുതൽ എന്നെ ഒരു സ്ഥലത്തു് അടങ്ങിയിരിക്കാൻ ശത്രുക്കൾ സമ്മതിച്ചിട്ടില്ല. ഒന്നും അന്വേഷിക്കാനും ഇടവന്നിട്ടില്ല. കള്ളിയങ്കാട്ടു മുതലായ സ്ഥലങ്ങളിലെ കഥകൾ കേട്ടിരിക്കുമല്ലോ?"

തിരുമ—"കഥകൾ അടിയൻ പലതും കേട്ടിട്ടുണ്ടു്. അതിൽ ഒന്നു തിരുമനസ്സിൽ അറിയിക്കാം. തിരുമേനിയുടെ അമ്മാവൻതിരുമനസ്സുകൊണ്ടും അടിയൻ മുതൽപേരും ത്രിശ്ശിനാപ്പള്ളിയിലേയ്ക്കു പട്ടാളത്തെ കൊണ്ടുവരാൻ പോയ

പ്പോൾ, തിരുമേനി സ്വാതന്ത്ര്യങ്ങളും പ്രായവിശേഷത്തി നടുത്തതായ ചില സേവകളും തുടങ്ങി. അവിടുത്തെ നട പടികൾ കണ്ടു്, അടിയന്റെ മകനും നാനാവിധങ്ങൾ ആരംഭിച്ചു—"

യുവ—"നാരായണ! എന്നെ ശകാരിച്ചുകൊള്ളൂ. മരിച്ചു വരെ വൃഥാ ദുഷിക്കാതിരിക്കൂ."

തിരുമു—"ആഹാ! കഥ മനസ്സിലായി; എന്റെ തിരു മേനി, ഞാൻ അറിഞ്ഞിട്ടില്ലെന്നു വിചാരിക്കണ്ട. ഈശ്വരൻ സത്യസ്വരൂപനാണ്. കളവു നീളെ നിൽക്കുമോ, തിരുമേനി? അടിയന്റെ മകനെ നിർദ്ദയനായി കേവലം പെരുവഴിപ്പി ണമായ ഒരു വ്യഭിചാരിണിമൂലം കല്പിച്ചു കൊന്നതിനെ വിചാരിക്കുമ്പോൾ, തിരുമേനി! അടിയന്റെ ആത്മാവിനെ പ്പോലും അടിയനു വിശ്വാസം തോന്നുന്നില്ല."

പ്രകൃത്യാ സ്വാത്മാഭിമാനിയായുള്ള യുവരാജാവു് മേൽ പ്രകാരമുള്ള വചനങ്ങളുടെ ശ്രവണത്താൽ ഭിന്നപൌരുഷ നായി; തന്റെ മാതുലന്മാരുടെ സത്യതല്പരനായുള്ള മന്ത്രി ശ്രേഷ്ഠൻ ദുഷ്പ്രേക്ഷകന്മാരാൽ വഞ്ചിതനായിരിക്കുന്നു എ ന്നുള്ള സമാധാനംകൊണ്ടു കോപം അടക്കി എങ്കിലും, അംഗങ്ങൾ തളന്നു പരവശനായി. പരമേശ്വരൻപിള്ളയും രാമയ്യനും ഈ കഥ പൌരന്മാരുടെ ലഹള കഴിഞ്ഞു കേട്ടു എങ്കിലും, യുവരാജാവിനെ ഗ്രഹിപ്പിക്കുന്നതിനു് അവക്കു ധൈര്യമുണ്ടായില്ല. ഇവരും വിഷണ്ണരായി നിൽക്കുന്നതി നിടയിൽ യുവരാജാവു തിരുമുഖത്തുപിള്ളയോടു് ഇങ്ങനെ ചോദിച്ചു:—"അനന്തപത്മനാഭനെ ഞാൻ കൊന്നു എന്നു താൻ വിശ്വസിക്കുന്നോ?"

തിരുമു—"അടിയൻ. യദൃച്ഛയാ ഒരു കോടാങ്കി അടിയന്റെ കുപ്പപ്പാട്ടിൽ വിടകൊണ്ടിരുന്നു. അവൻ ദേവീപ്രസാദത്താൽ അടിയന്റെ സ്ഥിതി സകലത്തും പരമാത്ഥമായി പറഞ്ഞു. ഒടുവിൽ അനന്തപത്മനാഭന്റെ മരണം രാജകരത്താൽ സംഭ വിച്ചതാണെന്നും തിരിഞ്ഞു. അതുകൊണ്ടു് അടിയൻ തൃപ്തി പ്പെട്ടില്ല. അടിയൻ ഒരു അഞ്ജനക്കാരനെ വരുത്തി നോക്കിച്ചു. അതിലും തൃക്കയ്യാൽ കൊല്ലപ്പെട്ടതെന്നു തെളിഞ്ഞു. എന്നിട്ടും

അടിയൻ വിശ്വസിച്ചില്ല. ഈയിട കാലക്കുട്ടി അവിടെ വീട കൊണ്ടിരുന്നു—"

യുവ—"എന്റെ എഴുത്തോടുകൂടിയാണ് അവൻ വന്നിരുന്നതു്."

തിരുമു—"എഴുത്തുണ്ടായിരുന്നെങ്കിൽ അവൻ തരുമായിരുന്നു."

പര—"ഇപ്പോൾ അടിയൻ അറിയിച്ചതു് ഒത്തോ? പറഞ്ഞില്ലയോ കാലക്കുട്ടി ചതിക്കുമെന്നു്. ഇനി എങ്കിലും കല്പിച്ചു് ഇദ്ദേഹം പുലമ്പുന്നതു കേട്ടു നിന്നു നേരം വെളുപ്പിക്കാതെ എഴുന്നെള്ളണം."

രാമയ്യൻ—"മിണ്ടാതിരിക്ക, പരമേശ്വരൻപിള്ളേ. അദ്ദേഹം അടുത്തുനിൽക്കുമ്പോൾ തിരുമേനിക്കു് ആപത്തില്ല. ശുദ്ധഗതികൾകൊണ്ടു് അസംബന്ധം പറയാതിരിക്കൂ."

തിരുമു—"രാമയ്യൻ, അങ്ങു് ഒന്നും അറിഞ്ഞിട്ടില്ല. ഈ പരമേശ്വരൻപിള്ളയ്ക്കു ദ്വേഷ്യം ഉണ്ടാവാൻ സംഗതിയുണ്ടു്. ആ കൊലയ്ക്കു സഹായിച്ചതിനു് അനന്തപത്മനാഭന്റെ വാളും പരിചയും അവനു സമ്മാനം കിട്ടീട്ടുണ്ടു്."

പര—"അയ്യ! ഒരു പാണ്ടിക്കറവൻ കൊണ്ടന്നതിനെ കല്പിച്ചു വാങ്ങി എനിക്കു തന്നതു് കൊലയ്ക്കു കൈക്കൂലി പോലും! അമ്പടാ ബുദ്ധി!"

തിരുമു—"അങ്ങിനെ ആയിരിക്കട്ടെ. നിങ്ങളെല്ലാം തിരുമനസ്സിലേക്കു് അനുകൂലമായി പറയേണ്ടവരാണു്. ദാസിയോടു് ചുള്ളിയിൽമാത്താണ്ഡനും ഞാനും പോയി ചോദിച്ചു. അവൾ സത്യം മുഴുവൻ പറഞ്ഞു."

യുവ—"ശ്രീപത്മനാഭ! ഈ അപവാദങ്ങൾ കേൾക്കാറായോ? തിരുമുഖത്തുപിള്ളേ! താൻ എന്നെ പത്തൊൻപതു വയസ്സുവരെ ഈ ദുഷ്ടരുടെ കൈയിൽപ്പെടാതെ സൂക്ഷിച്ചതിനു് തനിക്കു് എന്റെ ജീവനു് അവകാശമുണ്ടു്. കൊന്നു കൊള്ളൂ. ഇല്ലാത്ത ഒരു സംഗതിക്കു തെളിവു തരാൻ പ്രയാസമാണു്. തന്റെ കയ്യാൽ മരിക്കുന്നതു് പൂർണ്ണസമ്മതം തന്നെ."

സുഭദ്ര—"തിരുമേനി! ഇത്ര വ്യസനിക്കുന്നതെന്തിന്? ഇദ്ദേഹത്തിനെ സുന്ദരയ്യൻ മുതൽപേർ കൂടി ഒരു വലയിൽ അകപ്പെടുത്തിയിരിക്കയാണ്. അനന്തപത്മനാഭനെ വേലുക്കുറുപ്പാണു കൊന്നതു്. കാരണം തിരുമേനിയോടു തമ്പിയദ്ദേഹത്തിനുള്ള ദ്വേഷമെന്നാണു തോന്നുന്നതു്."

തിരുമു—"എന്നോടു കളിക്കാതെ വീട്ടിൽ പോകുന്നതാണു നിനക്കു നല്ലതു്. തമ്പിഅദ്ദേഹത്തിനോടു മുഷിഞ്ഞു് ഇപ്പോൾ—"

സുഭദ്ര—"ഈ തിരുമേനിയെ ശകാരിച്ചതുപോലെ എന്നെ ശകാരിക്കരുതു്. നിങ്ങൾ പരസ്പരം ഓരോ സഹായങ്ങൾകൊണ്ടും മററും കടപ്പെട്ടിട്ടുള്ളവരാണ്. അതുകൊണ്ടു് പരസ്പരം ശാസിപ്പാനും അവകാശം ഉണ്ടായിരിക്കാം. ഞാൻ അന്യഥാ ഉള്ള ഒരു സ്ത്രീ ആണ്. അതാലോചിച്ചു വേണം എന്നോടു കയക്കുന്നതു്."

തിരുമു—"നിന്റെ ഉ...തട...വത്തിനെക്കാൾ—എന്നെക്കൊണ്ടു് അധികം സംസാരിപ്പിക്കാതെ."

യുവ—"തിരുമുഖത്തുപിള്ളേ, ശകാരിക്കരുതിവളെ. ഇവൾ എന്റെ പ്രാണരക്ഷ ചെയ്തവളാണ്. ഇതാ മധുരപ്പടയ്ക്കു കൊടുക്കാൻ വേണ്ട ദ്രവ്യവും തന്നിരിക്കുന്നു. നിങ്ങൾക്ക് ആർക്കും ഈ ദയ ഉണ്ടായില്ല—"

തിരുമു—"സ്നേഹമുള്ളവർ ഇതിലധികവും ചെയ്യും."

യുവ—"ഇന്ന് ആദ്യമായി ഇവളെ ഞാൻ കണ്ടതാണ്. അതുകൊണ്ടു്, അന്യഥാ സംശയിക്കരുതു്."

തിരുമു—"ഈ കളവു് ആർക്കു ബോദ്ധ്യമാകും? ആരാനും തന്റെ അമ്മയ്ക്കു കൊടുത്ത മുതലിനെ ഒരു വേദനയും കൂടാതെ തന്റെ കുടുംബശത്രുവിനു കൊടുക്കുന്ന ഇവളെ ആദ്യം കണ്ടതാണെന്നു വിശ്വസിക്കാൻ ഭ്രാന്തന്മാർ വേണം."

സുഭദ്ര—(കോപത്തോടും വ്യസനത്തോടും) "ആ കൂട്ടത്തിലല്ലെന്നു വിശ്വസിക്കാനും ബഹു പ്രയാസം. നിരപരാധിയായ എന്റെ ജനനത്തെ അപമാനിക്കാൻ തോന്നിയ അങ്ങു്—"

തിരുമു—"നിൽക്ക്—ഭ്രാന്തു പറയാതെ."

സുഭദ്ര—"അതു നന്നായി! സുന്ദരയ്യന്റെ ഇഷ്ടനായ കോടാങ്കിയും, അപ്പനായ കാലക്കുട്ടിയും, അരയ്ക്കാൽ രാശിക്കു മാനം വിൽക്കുന്ന ദാസിയും പറഞ്ഞതെല്ലാം സത്യമെന്നും ഈ തിരുമേനി കല്പിക്കുന്നതു് അസത്യമെന്നും പറയുന്ന ആൾ എന്നോടു ഭ്രാന്തു പറയരുതെന്നു് ഉപദേശിക്കുന്നതു് എന്തു ന്യായമാണു്!"

തിരുമുഖത്തുപിള്ളയുടെ വാചാലത്വം സുഭദ്രയുടെ യുക്തിയുക്തമായിട്ടുള്ള സൂചനങ്ങളാൽ നഷ്ടമാക്കപ്പെട്ടു എങ്കിലും, ആലോചിച്ചു പറയുന്നു എന്നു വരരുതെന്നുള്ള കരുതലോടുകൂടി വേഗത്തിൽ അദ്ദേഹം ഇങ്ങനെ പറഞ്ഞു: "ആട്ടെ— എന്നെയും കൊല്ലിക്കാൻ ഈ തിരുമേനി ശ്രമിച്ചു. അതിലേയ്ക്കു ഞാൻതന്നെയാണു് സാക്ഷി. ഭ്രാന്തന്റെ സാക്ഷ്യമാകകൊണ്ടു്—"

സുഭദ്ര—"അക്കഥ ഞാൻ തന്നെ പറയാം. അവിടുന്നു് പത്മനാഭപുരത്തുവച്ചു് വലിയതമ്പിഅദ്ദേഹത്തിനെ കണ്ടന്നു് കാലക്കുട്ടി ആ കൊട്ടാരത്തിലുണ്ടായിരുന്നു. അവിടുന്നു പോയതിന്റെ ശേഷം ചില വേൽക്കാരെ വേൽ വയ്പിച്ചു്, മാങ്കോയിക്കൽ വക വാൾക്കാർ എന്നു തോന്നിക്കാൻ വേണ്ടി വാൾ ധരിപ്പിച്ചു് അവിടുത്തെ പുറകെ അയച്ചു. അതു് ഈ തിരുമേനിയുടെ പേരിൽ കലുഷം ഉറപ്പിക്കാൻ വേണ്ടി സുന്ദരയ്യൻ എടുത്ത വിദ്യ ആയിരുന്നു. വേൽക്കാരെ അവിടുന്നു് അറിയുമെന്നുള്ള പേടിയാൽ അവർ അധികം എതൃത്തുനിൽക്കാതെ തോല്പിക്കപ്പെട്ടപോലെ ഓടിക്കളഞ്ഞു. വാൾ ധരിച്ചിരുന്നതുകൊണ്ടും മററും സുന്ദരയ്യൻ ഉദ്ദേശിച്ചപോലെ തന്നെ അവരെ മാങ്കോയിക്കൽ വാൾക്കാരാണെന്നു് അവിടുന്നും വിചാരിച്ചുകൊണ്ടു. ഇങ്ങനെയാണു് ഇതിന്റെ സത്യം."

തിരുമു—"ഈ സംഗതികൾ എല്ലാം ശരിതന്നെയാണു്. കല്പിച്ചു ചെയ്യിച്ച കൃത്യം ആകകൊണ്ടു് വിവരങ്ങൾ അവിടുന്നു് അറിഞ്ഞു നീ പറയുന്നതല്ലെന്നു് ഞാൻ എങ്ങനെ വിശ്വസിക്കും?"

സുഭദ്ര—"മനസ്സാണെങ്കിൽ വിശ്വസിച്ചാൽ മതി. മകന്റെ കഥ മുഴുവൻ കേൾക്കണം. അനന്തപത്മനാഭനെ കൊന്ന ഉടനെ വേലുക്കുറുപ്പിനും മററും പരിഭ്രമം ഉണ്ടായി

ആ സ്ഥലത്തുനിന്നു് ഓടിക്കളഞ്ഞു. കുറച്ചു കഴിഞ്ഞു ധൈര്യമുണ്ടായപ്പോൾ പിന്നെയും ആ സ്ഥലത്തു ചെന്നു. അപ്പോൾ പ്രേതത്തെ കാണ്മാനില്ലായിരുന്നു. അവിടെ കിടന്നിരുന്ന ആയുധങ്ങളും തലക്കെട്ടും എല്ലാം എടുത്തു് വേലുക്കുറുപ്പു് രാമനാമഠംചെട്ടന്റെ കൈയിൽ എത്തിച്ചു. പിന്നീടു് വാളും പരിചയും സുന്ദരയ്യൻ തട്ടിച്ചുകൊണ്ടുപോയി ആ കോടാങ്കി മുഖാന്തിരം തിരുമേനിക്കു വിററു. ഇങ്ങനെയാണു പരമാൎത്ഥം. ഇതൊന്നും കല്പിച്ചറിഞ്ഞിട്ടില്ല."

പരമേ—"പെണ്ണുങ്ങളുടെ ബുദ്ധി ആണുങ്ങൾക്കു് ഇല്ലാതെ ആയിപ്പോയല്ലോ!"

തിരുമു—"എന്നാൽ തലക്കെട്ടു് രാമനാമഠത്തിന്റെ കൈയിൽ കാണുമല്ലോ? അതു കാണിച്ചുതന്നാൽ ഞാൻ മറിച്ചു വിശ്വസിക്കാം."

സുഭദ്ര—"തലക്കെട്ടു് എന്റെ കൈയിലുണ്ടു്—"

തിരു—"ദ്രോഹി! മഹാപാപി! നിന്റെ അനുജനെ കൊന്ന ഈ പാപികൾക്കു് നീ ഇത്രത്തോളം അനുകൂലമായോ? പഞ്ചപാതകി! നീ തന്നെ കൊല്ലിച്ചതല്ലെന്നു് എന്റെ മനസ്സു് എങ്ങനെ വിശ്വസിക്കും?—" എന്നിങ്ങനെ രോഷാകുലനായി പറഞ്ഞുകൊണ്ടു് അദ്ദേഹം സുഭദ്രയുടെ ഭുജങ്ങളിൽ കൈകൊടുത്തു കരുണകൂടാതെ ഞെരിച്ചുതുടങ്ങി.

സുഭ—"എന്റെ അനുജനോ!—എന്നെ കൊല്ലരുതു്" പരമാൎത്ഥം പറയണം. എന്റെ അനുജനായതെങ്ങിനെ?—'.

തിരുമു—"കഷ്ടം! ഇനി അതും അറിയണമെന്നോ! ഉള്ളടത്തോളം മനസ്സമാധാനത്തോടുകൂടി ഇരിക്കു്—പോ—"

സുഭ—"തിരുമേനി! ഇദ്ദേഹത്തിന്റെ മകൻ മരിച്ചിട്ടില്ലെന്നു കല്പിക്കണം—സംശയിക്കേണ്ട. അടിയൻ അതിനു തെളിവു കൊടുക്കാം."

ആകാശത്തുനിന്നും കോടി ഭാസ്കരതേജസ്സോടുകൂടി സാക്ഷാൽ മഹാവിഷ്ണുതന്നെ പ്രത്യക്ഷനായി രണ്ടുപേരേയും കനകാഭിഷേകവും അമൃതാഭിഷേകവും ചെയ്താൽ പോലും ഉണ്ടാകാത്തതായ ഒരു സന്തോഷംകൊണ്ടു് പ്രത്യുക്തിക്കു ശക്തരല്ലാതായി ചമഞ്ഞു നിൽക്കുന്നവരിൽ, യുവരാജാവിന്റെ

വിഷണ്ണതയും തിരുമുഖത്തുപിള്ളയുടെ കോപവ്യസനങ്ങളും നീങ്ങി രണ്ടുപേരും ആശ്ചൎയ്യസംശയസംയുക്തചിത്തന്മാരായി.

തിരുമു—"കുഞ്ഞേ! ഞാൻ അവൻെറ അച്ഛനാണു്. എൻെറ മനസ്സിൽ വെറുതെയുള്ള മോഹം ഉദിപ്പിച്ചാൽ പാപമുണ്ടു്—നീ പറഞ്ഞതു സത്യമാണോ?"

സുഭ—"പരമധൎമ്മിഷ്ഠനായുള്ള ഈ തിരുമേനിയെ അതിരില്ലാത്ത അപവാദങ്ങൾകൊണ്ടു മൂടിയതിലും വലുതായ ദുരിതമാണോ?"

തിരുമു—"അയ്യോ! നീ കളവാണോ പറഞ്ഞതു്?"

യുവ—"ഇവൾ കാൎയ്യമില്ലാതെ കളവു പറയുമെന്നു ശങ്കിക്കണ്ട. അനന്തപത്മനാഭൻ മരിച്ചിട്ടില്ലെന്നു നിശ്ചയമായിരിക്കണം."

തിരുമു—"സത്യമാണോ, സുഭദ്രേ?"

സുഭദ്ര—"എൻെറ അനുജനായ അനന്തപത്മനാഭൻ മരിച്ചിട്ടില്ല."

തിരുമു—"അവൻ മരിച്ച വ്യസനംകൊണ്ടു് മരിക്കാറായിക്കിടക്കുന്ന അവൻെറ അമ്മയെ വിചാരിച്ചെങ്കിലും കളവു പറയാതെ."

സുഭദ്ര—"എൻെറ മരിച്ച അമ്മയുടെ മാനത്തെ രക്ഷിക്കാനെങ്കിലും അനന്തപത്മനാഭൻ എൻെറ അനുജനായതു് എങ്ങിനെ എന്നു പറയണം."

തിരുമു—"നിൻെറ അമ്മാവനാണല്ലോ അതിനെ മറച്ചിരിക്കുന്നതു്. അദ്ദേഹത്തിൻെറ സത്യം ഞാൻ എങ്ങിനെ അനാദരിക്കും?"

സുഭദ്ര—"ന്യായവിരുദ്ധമായ ഒരു സംബന്ധമായിരുന്നെങ്കിൽ മാത്രമേ അമ്മാവൻെറ ഹിതത്തെ വിചാരിക്കാനുള്ളു."

തിരുമു—"നിൻെറ അച്ഛൻ ന്യായമായി വേണ്ട ആളുകളുടെ അറിവോടുകൂടിയാണു സംബന്ധം ചെയ്തതു്. നാടുനീങ്ങിയ തിരുമേനി, കഴക്കൂട്ടത്തുപിള്ള മുതലായവർ സാക്ഷിയായും ഉണ്ടായിരുന്നു. എന്നാൽ രാജസേവകനായ എന്നോടുള്ള വിരോധംകൊണ്ടും—"

സുഭദ്ര—(കണ്ണുനീരോട്ടുകൂടി) "എന്റെ അച്ഛൻ ആരെന്നു പറയണം. ശേഷം എനിക്കു കേൾക്കാൻ ധൈര്യമില്ല."

തിരുമു—"മകളേ! നിന്റെ അച്ഛൻ നിർദ്ദയനായ ഞാൻതന്നെ."

ഈ വാക്കുകളാൽ സുഭദ്രയുടേയോ യുവരാജാവിന്റേയോ ആരുടെ മനസ്സാണ് അധികം ശീതളമാക്കപ്പെട്ടതെന്നു പറവാൻ കഴിയുന്നതല്ല. തന്റെ മാതാവിന്റെ നാമത്തിനുണ്ടായിരുന്ന ദുഷ്കീർത്തിയും തന്റെ ഒരു നിരന്തരമായ മനക്ലേശവും നീങ്ങുകയും നാട്ടിലെ പ്രജകളിൽ നടുനായകമായുള്ള ഒരാളാണ് തന്റെ ജന്മഹേതുവെന്നു സ്ഥാപിക്കപ്പെടുകയും ചെയ്കയാൽ, സുഭദ്ര തന്റെ പരിശ്രമങ്ങൾ മിക്കവാറും സഫലമായി എന്ന് ഓർത്ത് ആശ്വസിച്ചും, തന്റെ കരങ്ങൾ ഗ്രഹിച്ചുകൊണ്ടു നിൽക്കുന്ന പിതാവിന്റെ സ്പർശനസുഖത്തിൽ മുഴുകിയും നിന്നു. തന്നെ സഹായിക്കാൻ ഭയരഹിതയായും നിസ്തുല്യമഹാമനസ്കതയോടും പുറപ്പെടുകയും, ആൾ, ദ്രവ്യം, ആലോചന ഈ മൂന്നു വകകൾകൊണ്ടും ലേശവും ലുബ്ധുകൂടാതെയും പൂർണ്ണമനസ്സോടും സഹായിക്കയും ചെയ്ക ഒരാൾക്ക് ആ ശ്രമത്തിനിടയിൽത്തന്നെ വലുതായ സന്തോഷം ഉണ്ടായതുകൊണ്ടു യുവരാജാവും അത്യന്തം സന്തുഷ്ടനായി. യൌവ്വനകാലത്തെ ചരിത്രങ്ങളും, തന്റെ ആദ്യപരിഗ്രഹത്തിന്റെ മൃതിയേയും ഓർത്ത് അതിവ്യസനത്തോടും, പ്രഥമസന്താനത്തിന്റെ സാന്നിദ്ധ്യത്തിൽ പരമാനന്ദത്തോടും, അന്നത്തെ സന്താനദ്വയലാഭം ഓർത്ത് ആനന്ദപരവശനായും തിരുമുഖത്തുപിള്ളയും നിന്നു. രാമയ്യൻ, സുഭദ്രയുടെ ഭൃത്യന്മാർ മുതലായവർ സന്തോഷത്താൽ പരസ്പരം ഓരോന്നു പറഞ്ഞുതുടങ്ങി. ഇവരുടെ നിർവ്യാജമായുള്ള സന്തോഷം അവർക്കു പരിചയമുള്ളതായ സുഭദ്രയുടെ മനോഗുണങ്ങളെ സാക്ഷീകരിച്ചതിനാൽ, തിരുമുഖത്തുപിള്ളയും യുവരാജാവും അവരുടെ സ്വാതന്ത്ര്യത്തെക്കുറിച്ചു സന്തോഷിച്ചതേയുള്ളു.

തിരുമു—"മകളേ! നീയും അനന്തപത്മനാഭനും എനിക്കു ലേശവും ഭേദമില്ല. നിന്റെ അമ്മാവനാണു നമ്മെ വേർപെടുത്തിയത്. എങ്കിലും എന്റെ സ്നേഹത്തിന് ഒരു വിധത്തിലും കുറവു വന്നിട്ടില്ല."

സുഭ—(ആനന്ദബാഷ്പം ചൊരിഞ്ഞുകൊണ്ട്) "അച്ഛാ! ഇപ്പോൾ തിരുമേനിക്കു കൊടുത്ത ഈ ദ്രവ്യവും ഞാൻ അനുഭവിക്കുന്ന സകല വസ്തുക്കളും ഈ നില്ക്കുന്ന കുടിയാന്മാരും എല്ലാം എന്റെ അച്ഛൻമൂലം എന്റെ അധീനത്തിലായതാണെന്ന് എനിക്കറിയാം. അങ്ങിനെയുള്ള അച്ഛനെ ഒരിക്കലും മനസ്സുകൊണ്ടു ഞാൻ അനാദരിച്ചിട്ടില്ല. സദാ ഭക്തിയോടെ സ്മരിച്ചിട്ടേ ഉള്ളു. എന്നാൽ, അമ്മയുടെ വിഗ്രഹം പോലെ അച്ഛന്റെ വിഗ്രഹവും സങ്കല്പംകൊണ്ടു പരിചയമുണ്ടായിരുന്നൊള്ളു. ഞാൻ അറിയാതെ പറഞ്ഞ വാക്കുകളെ അച്ഛൻ ക്ഷമിക്കണം. ഇനി ഒരാളോടും ഞാൻ ഇങ്ങനെ സ്ത്രീസ്വഭാവം വിട്ടു സംസാരിക്കയില്ല. അനന്തപത്മനാഭൻ മണക്കാട്ടു പഠാണിപ്പേട്ടയിൽ ഉണ്ട്. ജാതിഭേദം വന്നിട്ടില്ല. അവിടെ എന്തോ ഒരു അകപ്പാടുണ്ട്. തിരുമേനിയും അച്ഛനും കൂടി അവിടെ ചെന്നാൽ അതിനു നിവൃത്തിയുണ്ടാകും. മാങ്കോയിക്കൽകുറുപ്പദ്ദേഹവും അവിടെയുണ്ട്. അനന്തപത്മനാഭനെ ഉടനെ ചെമ്പകശ്ശേരിയിൽ അയയ്ക്കണം. താമസിച്ചാൽ തങ്കം ചാകും."

മാങ്കോയിക്കൽകുറുപ്പിനെക്കുറിച്ചു കേട്ട സന്തോഷവർത്തമാനത്തെ സംബന്ധിച്ച് യുവരാജാവിനാകട്ടെ, പുത്രന്റെ കഥയെക്കുറിച്ചു തിരുമുഖത്തുപിള്ളയ്ക്കാകട്ടെ, വല്ലതും പറവാൻ തരം കിട്ടാതെ പടിഞ്ഞാറുനിന്ന് ഒരു മുഴക്കം കേട്ടുതുടങ്ങി.

സുഭദ്ര—"അമ്മാവനും മററും വരുന്നു. എന്റെ മുറിക്കകത്ത് ഇരിക്കാം. ക്ഷണത്തിൽ പോകാം."

തിരുമു—"കല്പിച്ച് അവിടെ എഴുന്നെള്ളിയിരിക്കണം. നീയും പോ. വെടികൾ കേൾക്കുന്നുണ്ട്—അതാ, പോരിന്റെ കോലാഹലങ്ങളാണല്ലോ കേൾക്കുന്നത്."

സുഭദ്ര—"അച്ഛാ—അതാ അവർ അടുത്തു വരുന്നു. വേഗം വീട്ടിലെത്താം."

യുവ—"തമ്പിമാർ തമ്മിൽ തിരിഞ്ഞുവോ?"

തിരുമു—"എട്ടുവീട്ടുകാരും തമ്പിമാരും പിണങ്ങിയോ?"

സുഭ—"തിരുമേനി! അമ്മാവനു വയസ്സുകാലമാണ്."

യുവ—"ശരിയാണ്. തിരുമുഖത്തുപിള്ളേ! അയാൾ ചാകാതെ നാം രക്ഷിക്കണം."

സുഭ—"എന്തു ലഹളയാണത്? എന്തു വെടികൾ! തിരുമേനിക്കും അത്തേനാം ആയുധങ്ങൾ ഇല്ലല്ലോ?"

യുവ—"എന്റെ അരവാളുണ്ട്; അതു മതി."

തിരുമു—"എനിക്കു വടിവാളും ഉണ്ട്. സുഭദ്ര പോ. ഞങ്ങൾ ആറുവീട്ടുകാരോടും ആളുകളോടും ചേൎന്നു പടിഞ്ഞാറോട്ടു തിരിക്കാം."

സുഭ—"തിരുമേനി! കഴിയുന്നതും കൊല അരുത്."

യുവ—"സുഭദ്രയുടെ മനസ്സ് എങ്ങിനെയെന്നാലങ്ങിനെ."

സുഭദ്രയും ഭൃത്യരും ഭവനത്തിലേയ്ക്കും യുവരാജാവും തിരുമുഖത്തുപിള്ളയും കിഴക്കോട്ടും നടന്നു. വഴിക്കു തിരുമുഖത്തുപിള്ള ഇങ്ങനെ അറിയിച്ചു:—"അവർ കരമനയാററിന്റെ പടിഞ്ഞാറേ കര ഉണ്ട്. അടിയൻ രാമനാമഠത്തിനെക്കണ്ടു വൎത്തമാനങ്ങൾ ചോദിക്കാൻ പുറപ്പെട്ടുക ആയിരുന്നു. ആയാളാണു പ്രമാണിയായി നിൽക്കുന്നതെന്നു ചുള്ളിയിൽ മാൎത്താണ്ഡൻ പറഞ്ഞറിഞ്ഞു."

സി. വി. രാമൻപിള്ള.
(മാൎത്താണ്ഡവൎമ്മ)

---

## II. ഒരുദ്യാനത്തിൽ.

കൌതുകമുള്ള സാധനത്തിൽ കണ്ണോടിക്കാത്തവരുണ്ടെന്നു തോന്നുന്നില്ല. അതു് ഒരു പെൺകോലമാണെന്നു വന്നാൽ പിന്നെ പറയേണ്ടതുണ്ടോ? സൌന്ദൎയ്യരശ്മി കണ്ണിൽ തറയ്ക്കുമ്പോൾ സാദൃശ്യലക്ഷ്മിയെ ഉല്ലസിപ്പിക്കുവാൻ കവിതക്കാർ പെടുന്ന പാട്ട് അവൎണ്ണനീയംതന്നെ. മാനത്തു കാറില്ലെങ്കിൽ മാനിനിയുടെ തലമുടി നന്നോ എന്ന് അവർ എങ്ങിനെ പറയും? കാറു കാണാത്തതുകൊണ്ട് കുന്തളത്തിനു കാന്തിയില്ലെന്നു വിചാരിക്കരുതു്. 'കററക്കാർവേണിയല്ലേ

ങ്കിൽ കാറൊളിവേണി'യാളാവരുതേ? തട്ടാനെക്കൊണ്ടു് തൽക്കാലം പൊന്നുരുക്കുവാൻ ഒത്തില്ലെങ്കിൽ "തപ്തഹേമപ്രതിമ സൂക്ഷ്മസീമന്തം" അമാന്തംതന്നെ. വണ്ടുകളെ മാല കോക്കുന്നതു് കഷ്ടമാണെന്നു പറഞ്ഞാൽ കുന്നത്ത കുരുനിരയുടെ ഭംഗി നോക്കാൻ മറെറാന്നു വേണ്ടേ? അമ്പിളിയെ പിടിക്കാൻ നോക്കുന്നതു് അമളിയാകും. നെററിക്കു പററിയതു് മറെറാന്നുമില്ലെങ്കിൽ ഒരു പപ്പടം കീറി ഒട്ടിച്ചുനോക്കിയാൽ മതി. ചെറുതിരയെ കയ്യിലാക്കാമെന്നു കരുതുന്നതിൽ ഭേദം കാമദേവൻെറ കരിമ്പുവില്ലു് കടം ചോദിപ്പാൻ പോകുന്നതാണു്. പുള്ളിയെ കണ്ടുകിട്ടാൻ സാധിച്ചാൽ വില്ലു കിട്ടി എന്നു വരാം. തോട്ടത്തിൽക്കടന്നു കരിമ്പുവെട്ടി നശിപ്പിച്ചിട്ടു് രണ്ടായാലും കാര്യമില്ല. ഒററക്കമ്പോട്ടുകൂടിയ കരിമ്പു് ആ കൂട്ടത്തിൽ കാണില്ല. ചില്ലിക്കുററം നോക്കാൻ കറുത്ത കമ്പിളിപ്പുഴുവിനെ വളച്ചുവെച്ചാൽ ശരിക്കു പററില്ലേ? പക്ഷേ കുറച്ചുനേരത്തെ ചൊറിച്ചിലുണ്ടാവും. കരിങ്കുവളപ്പൂ കണ്ടിട്ടില്ലാത്തവൻ കവിതക്കാരനാവാൻ കാട്ടിലേക്കു് ഓട്ടുന്നതു മാനിനെ പിടിക്കാനായിരിക്കണം. മഞ്ഞുകാലമാണെങ്കിലും തടാകത്തിൽ ചാടുകയാണു് എളുപ്പം. താമരപ്പൂവു കിട്ടിയില്ലെങ്കിൽ രണ്ടു കരിമീനിനെ പിടിച്ചാൽ കണ്ണിൻെറ കാര്യം നിവർത്തിക്കാം. അലങ്കാരഭ്രമംകൊണ്ടു് നിങ്ങൾ എള്ളിൻകാടു ചവിട്ടി നശിപ്പിക്കരുതു്. വനിതമാരുടെ പാദപ്രഹരം അശോകവൃക്ഷത്തിൻെറ കുസുമോല്പത്തിക്കു കൊള്ളാവുന്ന വള്ളമാണെന്നു പറഞ്ഞിട്ടുണ്ടെങ്കിലും, പണ്ഡിതവര്യൻ ചവിട്ടി മർദ്ദിച്ചാലും, എൾച്ചെടികൾ നശിക്കുമെന്നല്ലാതെ പൂക്കണമെങ്കിൽ അതിന്നുള്ള കാലം വരണം. അതുവരെ മൂക്കിൻെറ വർണ്ണന നീട്ടിവയ്ക്കാനേ തരം വരൂ.

കണ്ണാടിയുടെ കാരണഭൂതന്മാർ സ്രഷ്ടാവിന്റെ സബ്രഹ്മചാരികളായിരിക്കുമോ? അല്ലെന്നു വന്നാൽ കണ്ണാടി ഉണ്ടാകുന്നതിന്നു മുമ്പുണ്ടായിരുന്ന സ്ത്രീകളുടെ കപോലം വിഫലം തന്നെ. പോരാ. തടാകത്തിലും സരസ്സിലും ചാടിയതുകൊണ്ടു കാര്യമായില്ല. മുത്തും പവിഴവും ഒപ്പിക്കുന്നതെങ്ങിനെ? നദീമുഖത്തിലോ സമുദ്രത്തിലോ മുങ്ങിത്തപ്പാൻ കെല്പില്ലാത്തവന്നു് തൊണ്ടിപ്പഴംകൊണ്ടു ചുണ്ടിന്റെ കാര്യത്തിൽ തൃപ്തിപ്പെടേണ്ടി വരും. മുല്ലമൊട്ടിന്നു പോകുന്ന

വൻ ഒന്നു പ്രത്യേകം മനസ്സിരുത്തേണ്ടതുണ്ടു്. മൊട്ടിന്നു പകരം പൂവു കൊണ്ടുവന്നാൽ തകരാറായി. അവർ കട്ടപ്പല്ലിയല്ല. അപ്പോൾ വലംപിരിശംഖും വേണ്ടേ? അലങ്കാരപ്രിയന്മാരേ! നിങ്ങളുടെ ഭ്രമം അധികം വെള്ളത്തിൽത്തന്നെ. കണ്ഠം നന്നാക്കാൻ വെള്ളത്തിൽ ചാടിയാൽ വിപരീതമാണു ഫലം. ശംഖു കിട്ടാത്തതുകൊണ്ടു് അവർ മുക്തകണ്ഠിയാണെന്നും വരില്ല.

താടിയെപ്പററി ആക്കും ഒന്നും പറവാനില്ലെന്നു തോന്നുന്നു. അതോ സ്ത്രീക്കു താടി വേണ്ടെന്നുണ്ടോ? കെട്ടുതാടി, വെള്ളത്താടി, ചൊകന്ന താടി എന്നും മററും പുരുഷന്മാരുടെ താടിയെപ്പററി സവിശേഷം വൎണ്ണിച്ചിട്ടുള്ളവർ സ്ത്രീകൾക്കു് ഒരു കുട്ടിത്താടിയെങ്കിലും വേണ്ടതാണെന്നു് വേഷം നന്നാക്കാൻ വിരുതന്മാരാണെന്നഭിമാനിക്കുന്നവരാരും പറയുന്നില്ല. എന്റെ നായികയ്ക്കു താടിയുണ്ടു്. അതു് കൌതുകമുള്ളതുമാണു്. താടിയുടെ ഗുണദോഷജ്ഞാനം പണ്ഡിതന്മാരാലും പ്രാപ്തമല്ലെന്നിരുന്നാലും അണ്ടിത്താടി ആഭാസംതന്നെ. കാമദേവൻെറ പൊന്നുഴിഞ്ഞാല കിട്ടാവുന്ന സാധനമല്ല. കിട്ടിയാൽത്തന്നെ അതിനെ വലിച്ചുകൊണ്ടുവന്നു് കാതോടു് അടുപ്പിച്ചാൽ ഒരു സാദൃശ്യലക്ഷ്മിയും ഉല്ലസിക്കില്ല. ആടിക്കളിക്കുന്ന കുണ്ഡലങ്ങളുടെ ശോഭ ഗണ്ഡസ്ഥലങ്ങളിൽ പ്രതിഫലിച്ചുകാണാൻ മോഹിക്കുന്നവർ ഇനി കൊതിച്ചിരിക്കാനേ തരമുള്ളു. കാമദേവന്റെ പൊന്നുഴിഞ്ഞാല അറുത്തുകളഞ്ഞാലേ ഇന്നുള്ളവൎക്കു തൃപ്തി വരൂ. പൂങ്കാവിൽചെന്നു് ലതാവല്ലികളെ നശിപ്പിക്കുന്നതു് ഉടമസ്ഥനു രസമാവില്ല. ഉള്ളൻകൈകളുടെ ഭംഗി നോക്കാൻ ഇളന്തളിരറുപ്പാൻപോയവൻ പെണ്ണിനെ കമ്മാട്ടിവേഷം കെട്ടിക്കാതിരുന്നാൽ മതി. ചക്രവാകങ്ങൾ കുറവന്മാരുടെ കണിയിലോ നിങ്ങളുടെ കയ്യിലോ പെടുന്ന പക്ഷികളല്ല. ആകാശഗംഗാതടത്തിൽ ചെന്നു് അവയേ പിടിക്കാമെന്നു വിചാരിക്കുന്നതു വിഡ്ഢിത്തം. രണ്ടു മങ്കുടം കൊണ്ടുവന്നാൽ കൊങ്കക്കുററം കാണുന്നില്ലെന്നോ? നിറം പററാത്തതിന്നു നിവൃത്തിയില്ല. അതിന്നു വേണമെങ്കിൽ പൊങ്കുടംതന്നെ തേടേണ്ടി വരും. മേരുസ്തനിയാണെന്നു സംശയിക്കുന്നവർ ആ പൎവ്വതം കാണാത്തവരാണു്. കവിതക്കാരുടെ മനസ്സുകൊണ്ടു കാണുന്ന കുന്നു് ആൎക്കും കണ്ണിൽ പെടുന്നതല്ല. ചക്രവാകങ്ങളെ പിടിക്കാൻ പോയ കാക്കാലന്മാരെ വിട്ടയയ്ക്കാൻ വരട്ടെ.

അവരുടെ പക്കൽ പാമ്പുണ്ടാകും. രോമാവലിയോടൊത്തു നോക്കാൻ മറെറാന്നും പററില്ല. വിഷപ്പല്ലു പറിച്ചുകളഞ്ഞാലും അറപ്പില്ലാത്തവരേ അതിന്നനുകൂലിക്കു. കിണററിൻവക്കത്തു ചെന്നു് എത്തിച്ചുനോക്കുന്നതു് എന്തിനു്? ദാഹമുണ്ടോ? അതിൽ വെള്ളമില്ല; പൊട്ടക്കിണറാണു്. ഓ! നാഭികൂപം. ശരിതന്നെ. മോഹം ശമിക്കാൻ അതു പററും. ദാഹം മാററാൻ വേറെ നോക്കണം.

നിങ്ങൾ എന്തിന്നാലില പറിക്കുന്നു? ആട്ടിനെ വളത്തുന്നുണ്ടോ? ഉദരത്തിനോടൊത്തുനോക്കുവാനുള്ള ഈ ലാക്കു് അധികകാലത്തേക്കു നിലനില്ക്കുന്നതല്ല. നമ്മുടെ പിൻഗാമികൾക്കു രസിക്കാത്ത കാൎയ്യത്തിൽ നിങ്ങൾ പ്രവേശിക്കരുതു്. ആലിൻതൈ ഇക്കാലത്തു് ആരും നട്ടനനയ്ക്കുന്നതു കാണാനില്ല. പൂച്ചെടി വെച്ചു വളത്തുന്നതുപോലെ ഗുണമുള്ള കാൎയ്യമല്ല ആലു വച്ചു വളത്തുന്നതു് എന്നു പരിഷ്കാരപ്രമാണത്തിൽ പ്രതിപാദിച്ചിട്ടുണ്ടത്രേ. കണ്ണുകൊണ്ടു മൃഗങ്ങളെ ഓടിച്ച പെണ്ണിനു് സിംഹക്കടി പററും എന്നു സമ്മതിക്കുന്നവർ പാക്കിൽ പോയി പട്ടിണികൊണ്ടു കോപിച്ചു കിടക്കുന്ന സിംഹത്തിനെ കുത്തി പുറത്തുചാടിക്കാൻ പുറപ്പെടരുതു്. അതിന്റെ കടി നിങ്ങൾക്കത്ര പററില്ല. കദളിത്തണ്ടും കൈതമൊട്ടും പേറിക്കൊണ്ടു വന്നാൽ കാത്തിരിക്കുകതന്നെ വേണം. തുടയും മുഴങ്കാലും കടുത്ത കാററത്തൊരു നോക്കു കണ്ടാലായി എന്നല്ലാതെ കരുതിക്കൂട്ടി നോക്കാൻ തുടങ്ങുന്നതു് 'കെതികെട്ട' തൊഴിലാണെന്നു വരും. പിന്നെയും വെള്ളത്തിൽ ചാടിയതെന്തേ? വെള്ളാമയേ പിടിക്കാൻ ഉള്ളാടന്മാക്കു പരിചയമേറും. പുറങ്കാലിനേ കുറിച്ചു പ്രകാരാന്തരവസ്തുവൎണ്ണനയ്ക്കു പ്രമാണമില്ലെന്നല്ലേ ഉള്ളു. ആമയെക്കൊണ്ടു് വിരലിന്റെ വൎണ്ണനയും വിദ്വാന്മാർ കഴിച്ചുവെയ്ക്കുമെന്നുണ്ടോ? താടിയെപ്പോലെ വിരലുകളും വിസ്മരിക്കപ്പെട്ടതുപോലെ തോന്നുന്നു. ആമപ്പുറം പുറങ്കാലിന്നു പററുന്ന കൂട്ടാണെന്നിരുന്നാലും ആമക്കാലുകളെപ്പോലെ ഈരണ്ടു വിരലുകൾ കാലടിക്കിരുപുറങ്ങളിലും ഇരിക്കട്ടെ. മദ്ധ്യാംഗുലത്തിന്നും മടമ്പിന്നും ആമത്തലയും വാലും യോജിക്കേണമെന്നു വന്നാൽ ആമക്കാലി എന്നൊരു സംബോധനയ്ക്കും അബലമാക്കു് അർഹതയുണ്ടു്,

വിരലുകളുടെ ഗുണദോഷവിവേചനത്തിൽ വിദ്വാന്മാർ മനസ്സിരുത്തീട്ടില്ലെങ്കിലും നഖത്തിന്റെ കാൎയ്യത്തിൽ ഒരു മഹാൻ വേണ്ടതിലധികം നിഷ്കൎഷിച്ചിട്ടുണ്ടു്. ശശിയെ വശീകരിച്ചു് ചളിയില്ലാത്ത സ്ഥലത്തിട്ടടച്ചു് പത്തു പങ്കാക്കിവെച്ചു് ഒത്തുനോക്കാൻ മററാരെക്കൊണ്ടും സാധിച്ചിട്ടില്ല.

ആന മദിച്ചു വരുന്നു. ആരും ഒഴിയുവിൻ! എന്നു നിലവിളിച്ചാൽ വൎണ്ണിക്കപ്പെടേണ്ടുന്ന വസ്തു വൈവൎണ്യം പൂണ്ടുമണ്ടുന്നതത്ഭുതമല്ല. പ്രാണനെക്കാൾ വലുതാവില്ല പ്രയാണഭംഗി. ആ പോയ പോക്കിനെ ഒത്തുനോക്കാൻ ആനയെക്കാൾ നല്ലതു കുതിരയാണു്. 'ഹയദ്രുതഗതിയാളെ!' എന്നു വിളിച്ചാലും വിരോധമില്ല. മത്തദന്തിയോടൊപ്പം നടന്നു് 'മത്തേഭഗാമിനി'യാവാൻ ഒരുത്തിക്കും ഉറയ്ക്കുന്ന കാൎയ്യമല്ല. ഇനി ഹംസത്തിനെക്കൊണ്ടുവന്നാലും അവൾ തിരിച്ചുവരേണമെങ്കിൽ ആന പോകണം. നല്ലനടപ്പിനു് ഹംസം ജാമ്യം നിന്നാൽ തെല്ലിട സമാധാനമായി. പിന്നീടു് ഒരു ചില്ലറ പരീക്ഷകൂടി ഉണ്ടു്. പറവകളിൽ പെട്ട ചില ചെറുവകക്കാരെക്കൊണ്ടു് ശബ്ദഭംഗി പരിശോധിച്ചുകഴിഞ്ഞാൽ സൌന്ദൎയ്യപരീക്ഷയിൽ വിജയം നേടി. കററക്കാർവേണിതൊട്ടു് കുയിൽവാണിവരെയുള്ള സ്ഥാനമാനങ്ങൾക്കു് അവൾ അൎഹയാണെന്നു് അഭിജ്ഞന്മാർ അഭിപ്രായപ്പെടുകയും ചെയ്യും.

ഇങ്ങനെ പഴയ രീതി പിടിച്ചു് നായികയുടെ വൎണ്ണനയ്ക്കു് ഒരുങ്ങുന്നവർ പക്ഷിമൃഗാദികളുടെ ചേഷ്ടകളിൽ പരിചയം വന്നവരായിരിക്കണമെന്നു കാണുന്ന സ്ഥിതിക്കു് ആ വിഷയത്തിൽ എന്നെക്കാൾ സാമൎത്ഥ്യം ഒരു സൎക്കസ്സിലെ നേതാവിന്നാണെന്നു സമ്മതിച്ചേ തീരൂ.

തങ്കക്കട്ടി, വൈരക്കട്ട, മാണിക്കക്കല്ലു് ഇത്യാദി വിലപിടിച്ച വാക്കുകളെ വിളിച്ചു നിലവിളിച്ചാലും കേൾക്കുന്നവരുടെ മനസ്സിൽ പതിയുന്ന സൌന്ദൎയ്യഛായയ്ക്കു് കോങ്കണ്ണി, പതിമൂക്കി, കട്ടപ്പല്ലി എന്നുള്ള പദങ്ങളെക്കൊണ്ടു തോന്നിക്കുന്ന വൈരൂപ്യത്തോളം മിഴിവുള്ളതായും വരുന്നില്ല.

അംഗം പ്രതിഭിന്നിച്ചും ആകമാനം ഒന്നിച്ചും കണ്ടാൽ മതിവരാത്തതും കാണുന്തോറും കൂടുതലായി തോന്നുന്നതുമായ ഒരു അവാച്യഗുണം ഏതു്? ഒരു ശരീരത്തെ ഏതു് ആവരണം

ചെയ്യുന്നുണ്ടോ അതുതന്നെയാണു് സൌന്ദൎയ്യം എന്നു തീരുമാനിക്കാനായി സ്രഷ്ടാവിന്റെ കലാകൌശലം വെളിപ്പെട്ടു നില്ക്കുന്നതുപോലെ, ചോളരാജാവിന്റെ ഉദ്യാനവാടിയിൽ ഒരു തരുണി പൂ അറുത്തുകൊണ്ടു നില്ക്കുന്നു. പൂത്തൊട്ടിയിൽ പൂ അറുത്തിട്ടുകൊണ്ടു് വേറെ രണ്ടു സ്ത്രീകൾ അവളുടെ അടുത്തു ചെന്നു് "മൈത്രി! ഇത്ര വളരെ കുരുക്കുത്തിമുല്ലയുള്ള പൂങ്കാവു് നിന്റെ നാട്ടിലുണ്ടോ?" എന്നു് അവരിൽ ഒരുത്തി ചോദിച്ചു.

മൈത്രി:—തമ്പുരാന്റെ ഉദ്യാനവാടിയിൽ നില്ക്കുന്ന ഒരു തേന്മാവിന്റെ കടക്കൽനിന്നു് ഇതിലധികം പൂ പെറുക്കി എടുക്കാം.

"മാലതീ! മൈത്രി പറയുന്നതു കേൾക്കു. അവളുടെ നാട്ടിൽ മാമ്പൂവു് ഒക്കെ മുല്ലപ്പൂവാണത്രേ."

മാലതി:—നീ മുജ്ജന്മം അട്ടയായിരുന്നുവോ? ദുഷ്ടു കണ്ടെത്തുവാനാണു് നിന്റെ മോഹം.

മൈത്രി:—സോദരീ! ഈ പരിഹാസം പന്തിയായില്ല. മുല്ലവള്ളി ചെറിയ തേന്മാവിന്മേൽ പടൎന്നു പൂത്തു നില്ക്കുന്നതു കാണാനുള്ള ഭംഗി ഒന്നു വേറെതന്നെയാണു്.

മാലതി:—തോഴീ! ഞാൻ നേരംപോക്കു പറഞ്ഞതാണു്. പരിഭ്രമിക്കരുതു്.

ചന്ദ്രിക:—ആട്ടെ, മൈത്രീ! ഞാനൊന്നു ചോദിക്കട്ടെ. നീ ഇത്ര വേഗത്തിൽ തമ്പുരാട്ടിയുടെ കണ്ണിലുണ്ണിയായതു് എങ്ങിനെയാണു്? നിന്നെ മുമ്പു പരിചയമുണ്ടോ?

മൈത്രി:—നിങ്ങളെക്കാൾ ഒരു വിശേഷവും എനിക്കില്ല. തമ്പുരാട്ടിക്കു് നമ്മളെല്ലാം ഒരുപോലെയാണു്.

ചന്ദ്രിക:—ഒരിക്കലുമല്ല, അമ്മ മക്കളെ ലാളിക്കും പോലെയാണു് വിലയ്ക്കു വാങ്ങിയ പെണ്ണിനെ അവിടുന്നു ലാളിക്കുന്നതു്.

മൈത്രി:—എന്നെ അദ്ദേഹം വിലയ്ക്കു വാങ്ങീട്ടില്ല. ഞാൻ അമ്മയായിട്ടാണു് അദ്ദേഹത്തെ വിശ്വസിച്ചിട്ടുള്ളതു്. അതുകൊണ്ടായിരിക്കും എന്നെ മകളെപ്പോലെ ലാളിക്കേണമെന്നു് അവിടേയ്ക്കു തോന്നിയതു്.

മാലതി:—തോഴീ! അങ്ങിനെ പറഞ്ഞാൽ ഞാൻ സമ്മതിക്കില്ല. നീ അടിമക്കിടാവാണെന്നു കോവിലകത്തു സംസാരമുണ്ടല്ലോ. അതു വെറുതെ ഉണ്ടാക്കിത്തീൎത്തതാണോ?

ചന്ദ്രിക:—'അരമനരഹസ്യം അങ്ങാടിയിൽ പാട്ടു്' എന്നു മാലതി കേട്ടിട്ടില്ലേ? തമ്പുരാട്ടി സന്യാസിയോടു പെണ്ണിനെ വിലയ്ക്കു വാങ്ങി എന്നു വെളിക്കു പറയാൻ നന്നല്ല. അതാണു് ഇതിലുള്ള ഗോപ്യം. അൎജ്ജുനൻ സന്യസിച്ചതു് പെണ്ണിനെ കൊള്ളുവാൻ. മറെറാരുവൻ സന്യസിച്ചതു് പെണ്ണിനെ കൊടുക്കാൻ. രണ്ടും സന്യാസിമാൎക്കു വേണ്ടതു തന്നെ.

മൈത്രി:—പരദൂഷണം ചെയ്തു് പാപം സമ്പാദിക്കരുതു്.

മാലതി:—ആ സന്യാസിയുടെ മകളാണോ മൈത്രി?

ചന്ദ്രിക:—മാലതിക്കു് നല്ല ഭംഗിയിൽ ശകാരിക്കാൻ അറിയാം. സന്യാസിക്കു മക്കളുണ്ടാകും, ഇല്ലേ?

മൈത്രി:—അതിനെന്താ വിരോധം. ഗൃഹസ്ഥാശ്രമം കഴിഞ്ഞിട്ടു വേണ്ടേ സന്യസിക്കാൻ? പക്ഷെ ഞാൻ അദ്ദേഹത്തിന്റെ മകളല്ല. അദ്ദേഹം ആരാണെന്നുകൂടി എനിക്കറിഞ്ഞുകൂടാ. കടൽക്കള്ളന്മാരിൽനിന്നു് എനിക്കു മോചനം തന്ന പുണ്യാത്മാവാണെന്നു മാത്രം പറയാം.

മാലതി:—ആളെ കക്കുന്നവർ ആ നാട്ടിലും ഉണ്ടോ? കഷ്ടം! നിന്നെ കട്ടുകൊണ്ടു വന്നപ്പോൾ നിന്നിൽ സ്നേഹമുള്ളവർ എത്രപേർ നിന്നോടൊപ്പം കരഞ്ഞിട്ടുണ്ടായിരിക്കും?

മാലതിയുടെ വാക്കു് മൈത്രിയുടെ ഉള്ളിൽ തട്ടി. കണ്ണിൽ വെള്ളം നിറഞ്ഞു. മുഖം വാടി. പൂത്തൊട്ടി താനെ കയ്യിൽനിന്നു താഴെ വീണു. പൊടുന്നനവെ പൊട്ടിപ്പുറപ്പെട്ട ഈ വ്യസനത്തിനുള്ള കാരണം മററു രണ്ടുപേൎക്കും മനസ്സിലാകാതെ അവർ അല്പസമയം അന്ധാളിച്ചു നിന്നു. മാലതി പല സമാധാനവാക്കുകളെക്കൊണ്ടു് ഒരുവിധം ആ യുവതിയെ ആശ്വസിപ്പിച്ചു. ചന്ദ്രിക പൂ പെറുക്കി കുട്ടയിലാക്കിക്കൊടുത്തു. മാലതി സംസാരത്തിന്റെ വിഷയം മാററി. "മൈത്രി നല്ല മിടുക്കത്തിയാണു്". വൎത്തമാനത്തി

ന്നിടയ്ക്കു് പൂവറുത്തു വട്ടി നിറച്ചു. ഇനി എന്നെ കുറച്ചു സഹായിക്കാഞ്ഞാൽ ഞാൻ വിഡ്ഢിയാകും. ചന്ദ്രികയ്ക്കു പിന്നെ എത്താത്ത പൂവില്ലല്ലോ. കൈ നീട്ടിയാൽ മാനം മുട്ടും” എന്നു പറഞ്ഞു.

ചന്ദ്രിക:—എൻെറ മാനം മുട്ടിക്കോട്ടെ. നിന്റെ മാനം നീ സൂക്ഷിച്ചോ.

മാലതി:—അങ്ങിനെ വാ. നമുക്ക് ഓരോരുത്തൎക്കും മാനം വേറെയുണ്ടോ? എന്നാൽ എന്റെ മാനത്തിന്നു താഴെയുള്ള പൂ നിങ്ങളാരും അറുക്കരുതു്. മൈത്രി കേട്ടില്ലേ? അവിടെ പൂ പറിക്കുന്ന ധൃതി. ഈ പെണ്ണു കിടന്നു തൊള്ള പൊളിച്ചിട്ടു് ആരു കേൾക്കാനാ?

മൈത്രി:—കേട്ടു, കേട്ടു, ഞാൻ പൂവറുക്കുന്നതു് എനിക്കല്ല. മാലതിയെ സഹായിക്കണമെന്നു പറഞ്ഞില്ലേ?

മാലതി:—കുറേക്കൂടി ബുദ്ധിമുട്ടു് അറുത്തോളു. വളരെ സന്തോഷം.

മൈത്രി:—എത്താവുന്നിടത്തു പൂവില്ലാതായി.

ചന്ദ്രിക:—കേറിപ്പറിക്കാൻ പാടില്ല.

മൈത്രി:—എന്നാൽ എയ്തു വീഴ്ത്താം. ഒരു വില്ലുണ്ടാക്കട്ടെ.

ചന്ദ്രിക:—അരിവാളും വള്ളിയും അമ്പും വില്ലും തമ്മിലുള്ള വ്യത്യാസം മൈത്രിക്കറിയാമൊ? കൊയ്ത്തുപോലെ അല്ല എയ്ത്തു്.

“എനിക്ക് എയ്ത്തും കൊയ്ത്തും അറിയാം. കണ്ടോളു” എന്നു പറഞ്ഞു് മുള വാരി എടുത്തു് വില്ലുണ്ടാക്കി മറ്റൊന്നു് അമ്പിന്റെ സ്ഥാനത്തും ഉപയോഗപ്പെടുത്താവുന്ന വിധം ഒടിച്ചെടുത്തു് ഇടത്തെക്കാൽ മുന്നോട്ടു വെച്ചു വലതുകാൽ പിന്നിൽ ഊന്നി അടി ഉറപ്പിച്ചു് അമ്പു തൊടുത്തുവിട്ടു. മുല്ല കൊത്തു മുറിഞ്ഞു വീണു. മൈത്രിയുടെ കൌശലവും ഉന്നവും മാലതിയെ വിസ്മയിപ്പിച്ചു. ‘ചന്ദ്രികേ, ഇതു നോക്കു. മൈത്രി എയ്തുവീഴ്ത്തിയ മുല്ലക്കൊത്താണിതു്’ എന്നു പറഞ്ഞു് അവൾ ചന്ദ്രികയെ വിളിച്ചു കാണിച്ചു. ‘മൈത്രിയുടെ പണി നല്ല

എളുപ്പംതന്നെ. ഒരു കൊത്തിന്ന് ഒരമ്പുവീതം ചെലവഴിക്കണ്ടേ; ഒരു ചുമടു മുളയുണ്ടെങ്കിൽത്തന്നെ ഒരു മാലയ്ക്കു വേണ്ട പൂ കൂടി കിട്ടില്ല. മുല്ലയ്ക്കു കേടും പററും. ഇതിൽഭേദം ഒരു തോട്ടി കെട്ടി വലിച്ചിടുകയല്ലേ' എന്നു ചന്ദ്രിക ചോദിച്ചു. 'ആയുധം നന്നല്ലാത്തതുകൊണ്ടു സമ്പ്രദായം കാണിച്ചതേ ഉള്ളൂ' എന്നു മൈത്രി മറുപടി പറഞ്ഞു.

ചന്ദ്രിക:—ഞങ്ങളുടെ സമ്പ്രദായം ഇങ്ങനെയല്ല. ഞങ്ങളുടെ നാട്ടിൽ കുട്ടിക്കാലത്ത് എഴുത്തു പഠിപ്പിക്കും. എയ്ത്തു പഠിപ്പിക്കാറില്ല.

മാലതി:—മൈത്രിയുടെ നാട്ടിലുള്ള കുട്ടികളെ എയ്ത്തും എഴുത്തും അഭ്യസിപ്പിക്കുന്നില്ലെന്നു ചന്ദ്രികയ്ക്കു നിശ്ചയമുണ്ടോ?

ചന്ദ്രിക:—എഴുത്തിൻെറ കാര്യം പതുങ്ങലാണെന്നു മൈത്രിയുടെ വാക്കുകൊണ്ടുതന്നെ വന്നില്ലേ? എയ്ത്തും കൊയ്ത്തും അറിയാമെന്നേ അവൾ വീരവാദം ചെയ്തുള്ളൂ.

മാലതി:—എഴുത്തറിയാമോ എന്നു ചന്ദ്രിക ചോദിച്ചുവോ? ഞാൻ അതിനെക്കുറിച്ചു ശബ്ദിച്ചിട്ടില്ല.

ചന്ദ്രിക:—എയ്ത്തു് അറിയാമോ എന്നു നീ ചോദിച്ചിട്ടാണോ തന്നെത്താൻ പുകഴ്ത്തി പറഞ്ഞതു്. കുട്ടിക്കുറുമ്പു കാട്ടിക്കൂട്ടി, അത്രതന്നെ.

മാലതി:—എങ്കിലും കുറുമ്പു അസൂയയെക്കാൾ ഭേദമാണു്.

മൈത്രി:—തമ്മിൽ കശപിശ കൂടരുതു്. എന്റെ നേരെ ചന്ദ്രികയ്ക്കു് അസൂയ ഉണ്ടാവാൻ ഒരു കാരണവുമില്ല. നേരം വൈകി. ഇനി മാല കെട്ടിത്തീരണ്ടേ? ഒരു് ഉണ്ടമാല കെട്ടാൻ കുറച്ചുസമയം വേണ്ടിവരും.

ചന്ദ്രിക:—ആത്മപ്രശംസ ലേശമില്ലാത്ത പെൺകിടാവു്! ഉണ്ടമാല കെട്ടാൻ ഒരു 'നിമിഷം' മതി എന്നു പറഞ്ഞില്ലല്ലോ. പരിഹാസക്കുടുക്ക. പുളുവാക്കേ പുറപ്പെട്ടു. ഞാൻ സാവധാനക്കാരിയാണെങ്കിൽ നീ എന്നെ സഹായിക്കേണ്ട. മാലതിയെ അല്ലേ സഹായിച്ചതു്?

മാലതി:—നിങ്ങൾ രണ്ടുപേരും എന്നെ സഹായിക്കു മെന്നാണ് എന്റെ വിശ്വാസം.

മൈത്രി മറുപടി പറയാതെ പൂത്തൊട്ടി എടുത്തുകൊണ്ടു ലതാമണ്ഡപത്തിലേക്കു മുമ്പിട്ടു നടന്നു. ചന്ദ്രികയും മാലതിയും അവളെ പിന്തുടൎന്നു പോകുംവഴി "ചന്ദ്രികേ, നിനക്ക് മൈത്രിയോടു മുഷിച്ചിലുണ്ടെന്നു തീൎച്ചയാണ്. അതിനെന്താ കാരണം? തമ്മിൽ കൂട്ടിമുട്ടിയാൽ നീ ഇടങ്കോല്ല് ഇടുക പതിവാണ്. എന്റെ നോട്ടത്തിൽ അവളുടെ പേരിൽ കുററമൊന്നും കാണുന്നതുമില്ല. ഞാൻ അറിയാത്തതായ വല്ല കാൎയ്യവും കഴിഞ്ഞിട്ടുണ്ടോ?" എന്നു മാലതി ചോദിച്ചു.

"സ്വകാൎയ്യം ആലോചിപ്പാനല്ല പണ്ടും തരക്കേടില്ല. ചുണ്ടനക്കിയാൽ അതു് മറുചെവിയിൽ കേറും. സ്വാമിനിക്കല്ലാതെ കോവിലകത്തു മററാൎക്കും അവളെ കണ്ണിനു നേരേ കണ്ടുകൂട. മാലതി മാത്രമേ അവളോടു സ്നേഹം ഭാവിക്കുന്നുള്ളു" എന്നു ചന്ദ്രിക പറഞ്ഞു.

മാലതി:—ഭാവിക്കുക മാത്രമല്ല എന്റെ ഉള്ളിലുള്ളതാണ്. മൈത്രിക്കു ചേട്ടത്തമുണ്ടെന്നു പറഞ്ഞാൽ ഞാൻ സമ്മതിക്കില്ല. തമ്പുരാന് അവളുടെ പേരിൽ വാത്സല്യം അധികമുണ്ടെങ്കിൽ അതു് അവളുടെ കുററമാണോ? അവൾ അതിന്നായിട്ടു വന്നവളല്ലെന്നും പറയുന്നു.

ചന്ദ്രിക:—അല്ലല്ല, അവൾ ദേവകന്യകയാണ്. ദേവേന്ദ്രനെ കല്യാണം കഴിപ്പാൻ പോകുന്ന വഴി ചോളരാജാവിനെ ക്ഷണിക്കാൻ വന്നതായിരിക്കും. നാളെ വിമാനം വന്ന് അവളെ കൊണ്ടുപോകയും ചെയ്യും; നമുക്കു കാണാമല്ലോ.

മാലതി:—ദേവകന്യക അല്ലെന്നേ ഉള്ളു. അത്രയ്ക്കുമാത്രമുള്ള വൈഭവം അവൾക്കുണ്ടു്. ദേവേന്ദ്രനല്ലെങ്കിൽ തത്തുല്യനായ ഒരു നരേന്ദ്രൻതന്നെ വേണം. എന്നേ യോജിപ്പു മതിയാകൂ.

ചന്ദ്രിക:—നീ അവളുടെ പിന്ന് താങ്ങിനിന്നോ. ഇപ്പോൾ പറഞ്ഞതു് സ്വാമിദ്രോഹമാണെന്ന് ഓൎമ്മ ഇരിക്കട്ടെ.

മാലതി:—ആ കാൎയ്യത്തിന്നൊരുങ്ങാതെ നമ്മുടെ കൂട്ടുകാരേ ബാക്കിയുള്ളു. അവരുംകൂടി തുനിഞ്ഞാൽ എല്ലാം തികഞ്ഞു.

മാലതിയും ചന്ദ്രികയും വഴിക്കു സംസാരിച്ചുനിന്നതിനിടയ്ക്കു് മൈത്രി ഉണ്ടമാല കെട്ടിത്തീൎത്തു. അവർ ലതാമണ്ഡപത്തെ പ്രാപിച്ചപ്പോൾ അവൾ മാല കയ്യിൽ പിടിച്ചു് അതിൻെറ ഭംഗി നോക്കി ആലോചനയിൽ പെട്ടു് ഇരിപ്പായിരുന്നു. മാലയോ! നോക്കി രസിക്കത്തക്ക ഭംഗിയുള്ളതു തന്നെ. രണ്ടറ്റത്തും നടുവിലും ഓരോ പനിനീർപിച്ചകപ്പൂവു് പൊട്ടപ്പായും നടുനായകമായും അതിൽ സംഘടിപ്പിച്ചിട്ടുണ്ടു്. എക്കം പൊക്കം ഒരു മേനിപ്പെട്ട മുല്ലമാല അവളുടെ കരകൌശലത്തികവിന്റെ മാതൃകയാണെന്നു മാലതിക്കു തോന്നി. "നിന്നോടു് ആരാ പനിനീർപ്പിച്ചകപ്പൂവു കൂടി ചേൎപ്പാൻ പറഞ്ഞതു്? ഓരോ മുല്ലമാല കെട്ടുവാനല്ലേ കല്പിച്ചിട്ടുള്ളു" എന്നു ചന്ദ്രിക ചോദിച്ചു. "വരുംവഴിക്കെടുത്തുനിന്നിരുന്ന ഈ പൂക്കളുടെ കൌതുകം കണ്ടു പറിച്ചെടുത്തു. ആ പൂക്കളെ ഈ തരത്തിൽ ഉപയോഗപ്പെടുത്തി. ഇതുകൊണ്ടു് മാലയുടെ കൌതുകം കുറഞ്ഞുപോയി എന്നു ചന്ദ്രികയ്ക്കു തോന്നുന്നുണ്ടോ?" എന്നു് മൈത്രി ചോദിച്ചു. "കല്പിച്ചതു മാത്രം പ്രവൎത്തിച്ചാൽ ഈ ഭംഗി എങ്ങിനെ വരും?" എന്നു് ഈ രണ്ടു ചോദ്യങ്ങൾക്കും ഉത്തരം പറഞ്ഞതു് മാലതിയാണു്. "എട്ടുകുന്ന പണിക്കു വൃത്തി വരുത്തേണ്ടതു് ഏററവരുടെ ചുമതലയാണു്. മൈത്രിയുടെ യുക്തി കണക്കിലായി. പൂമാല ഇത്ര ഭംഗിയായി കെട്ടുവാൻ എന്നെക്കൊണ്ടു സാധിക്കയില്ല" എന്നു കാലേക്കൂട്ടി സമ്മതിച്ചു് മാലതി മാല കോൎക്കാൻ ഇരുന്നു. മൈത്രിയുടെ യുക്തി തരക്കേടില്ലെന്നു ചന്ദ്രികയ്ക്കു തോന്നി. അവൾ പനിനീർപിച്ചകപ്പൂവു കൊണ്ടുവരുവാൻ വീണ്ടും ലതാമണ്ഡപംവിട്ടു പോയി. "മൈത്രി, മാല കോൎക്കാൻ കൊണ്ടുവന്ന നാരു് ബാക്കിയുണ്ടെങ്കിൽ ഒന്നു് എനിക്കു തരു; കോൎത്തിരുന്ന മുള്ളും വേണം" എന്നു് മാലതി ആവശ്യപ്പെട്ടപ്പോൾ, "ഞാൻ മാല കോൎക്കുകയല്ല പിന്നുകയാണു ചെയ്യുന്നതു്. കോൎത്താൽ ഇത്ര യോജിപ്പു വരില്ല" എന്നു പറഞ്ഞു. "അതു് പൊളിയാണു്; മുല്ലപ്പൂവിൻെറ തണ്ടിനു് അതിനു മാത്രം നീളമുണ്ടോ?" എന്നു മാലതി ആക്ഷേപിച്ചപ്പോൾ, 'ഞാൻ കാട്ടിത്തരാ'മെന്നു പറഞ്ഞു് മൈത്രി പൂക്കൾ എടുത്തു പിന്നിത്തുടങ്ങി. മാലതി പൂക്കൾ നിലത്തിട്ടു നല്ലതു

നോക്കി തിരിഞ്ഞുകൊടുത്തുകൊണ്ടിരുന്നു. മാല പാതി പിന്നിത്തീൎന്നപ്പോൾ കുറെ പനിനീർപുഷ്പങ്ങളും കൊണ്ടു് ചന്ദ്രികയും വന്നെത്തി. ചന്ദ്രികയുടെ കയ്യിൽ ആ തരം പൂക്കൾ ധാരാളം കണ്ടതുകൊണ്ടു് നടുനായകം വേണോ എന്നു് മൈത്രി മാലതിയോടു ചോദിച്ചു. 'ചന്ദ്രിക തന്നാൽ വെയ്ക്കാം' എന്നു് മാലതിയും 'അതു കൂടാതെ കഴിക്കാൻ ഞാനും നോക്കാം' എന്നു് ചന്ദ്രികയും പറഞ്ഞു.

"നടുനായകം വെച്ചതു് ഒന്നുണ്ടല്ലോ; ഇനി രണ്ടെണ്ണം അതുകൂടാതെ കണ്ടാവട്ടെ" എന്നു് മാലതി അഭിപ്രായപ്പെട്ടതിനെ എതിൎത്തുകൊണ്ടു് "എന്റെ മാലയ്ക്കു രണ്ടു് നടുനായകവും ഈരണ്ടു പൊടിപ്പുകളും വെയ്ക്കാനാണു് ഞാൻ ഭാവം" എന്നു ചന്ദ്രിക ജല്പിച്ചു. "എന്നാൽ നടുനായകമില്ലാത്തതു നടുഖണ്ഡം, മററു രണ്ടു മാലകൾ ഇരുപുറത്തും വന്നാൽ ഈ മാലതന്നെ ഒരു നടുനായകമാവും. ഇല്ലേ മാലതി?" എന്നു മൈത്രി ചോദിച്ചു. മാലതി ചിരിച്ചു. ചന്ദ്രികയ്ക്കു കാൎയ്യം മനസ്സിലായില്ല. അവൾ മുഖം വീൎപ്പിച്ചിരുന്നു് പൂക്കൾ തിരിഞ്ഞുതുടങ്ങി. 'ചന്ദ്രിക മുഷിയേണ്ട; ഇതു കഴിഞ്ഞാൽ ആ മാലയും ഞാൻ പിന്നിത്തരാം' എന്നു മൈത്രിയും, 'എന്നാൽ വേഗം കഴിക്കു' എന്നു ചന്ദ്രികയും, 'തന്നിഷ്ടം ലേശമില്ലാത്ത മറുപടി. എന്റെ മാല നന്നായാലും ചീത്തയായലും ചന്ദ്രികയ്ക്കൊന്നും വരാനില്ല' എന്നു മാലതിയും, 'പിന്നാലിൽ കോട്ടം പററിയാൽ തെററു് എനിക്കല്ലേ?' എന്നു് മൈത്രിയും പറഞ്ഞു. മാലതിയുടെ മാല വൃത്തിയാക്കി പിന്നിക്കൊടുത്തു.

ചന്ദ്രികയുടെ മാല പിന്നുന്നതിൽ മൈത്രി പ്രത്യേകം മനസ്സിരുത്തി. ഇരട്ടപ്പൊടിപ്പു വച്ചും, പിന്നെ ചന്ദ്രികയുടെ മനോധൎമ്മംപോലെ ഇടയ്ക്കും നടുഖണ്ഡം പനിനീർപൂക്കൾ വേണ്ടതുപോലെ ചേൎത്തു പിടിപ്പിച്ചും, മാല പൂൎത്തി വരുത്തുന്നതിനിടയ്ക്കു് ചോളരാജാവായ കരികാലൻ ഉദ്യാനത്തിൽ പ്രവേശിച്ചു. മൈത്രിയും മാലതിയും രാജാവു വരുന്നതു കണ്ടില്ല. ചന്ദ്രികയുടെ കണ്ണു് അവിടെയും ചെന്നു. 'മാല ഞാൻ തന്നെ കെട്ടിയില്ലെങ്കിൽ എന്റെ ഇഷ്ടംപോലെ ആവില്ല; ഇങ്ങോട്ടു തന്നേയ്ക്കു' എന്നു പറഞ്ഞു് മൈത്രിയോടു മാല

തിരിച്ചുവാങ്ങി. രാജാവു് അടുത്തെത്തിയപ്പോൾ ചന്ദ്രിക മാത്രമേ മാല കെട്ടുന്നുണ്ടായിരുന്നുള്ളു. "സോദരിമാരേ, നിങ്ങൾ രണ്ടുപേരും ചന്ദ്രികയുടെ കരകൌശലം കണ്ടുപഠിക്കാൻ ഇരിക്കയാണോ? നിങ്ങളുടെ യുക്തിപോലെ നിങ്ങളും മാല കോക്കാഞ്ഞതു് എന്തേ?" എന്നു രാജാവു ചോദിച്ചതിനു് "രണ്ടു മാലയുടെ പണി കഴിഞ്ഞു" എന്നു് മാലതി ഉത്തരം പറഞ്ഞു. "എന്നാൽ ചന്ദ്രികയെപ്പോലെ നിങ്ങളുടെ ജോലിയിൽ നിങ്ങൾ മനസ്സുവെച്ചിട്ടുണ്ടാവില്ല" എന്നായി രാജാവു്.

ചന്ദ്രിക:—അവർ എന്നെക്കാൾ മുമ്പിൽ കഴിപ്പാൻ വേണ്ടി ബദ്ധപ്പെട്ടു കെട്ടിക്കഴിച്ചു. അതിത്ര നന്നായിട്ടില്ല.

രാജാവു്:—"പേരിന്റെ അവസ്ഥപോലെ പ്രവൃത്തിയും ഭേദപ്പെട്ടിരിക്കുമെന്നാണോ ചന്ദ്രികയുടെ അഭിപ്രായം? നല്ലതു് ഏതാണെന്നു് ഞാൻ നോക്കി പറയാം" എന്നു പറഞ്ഞു് മാല ഓരോന്നായി എടുത്തുനോക്കി. "ഒന്നിന്റെ ഭംഗി മറെറാന്നിന്റെ സഹായംകൊണ്ടു് ക്രുടുതലായി തോന്നിക്കുന്നതും, സ്വതേയുള്ള കൌതുകത്തെ പരാപേക്ഷകൂടാതെ പ്രവൃത്തിവിശേഷംകൊണ്ടു താനേ പ്രകാശിക്കുന്നതും തമ്മിലുള്ള ഭേദം ഈ മാലകളിൽ കാണുന്നുണ്ടു്. നടുനായകം വെച്ച മാലകളുടെ നടുക്കിരിക്കേണ്ടതായ ഈ മുല്ലമാല ആരുടേതാണു്?" എന്നു് രാജാവു ചോദിച്ചപ്പോൾ, 'അതു മാലതിയുടെ' എന്നു് മൈത്രി പറഞ്ഞു. "അല്ലാ അതു രണ്ടും മൈത്രിതന്നെയാണു പിന്നിത്തീൎത്തതു്" എന്നു ചന്ദ്രികയും, "എന്നാൽ ചന്ദ്രികയുടെ മാലയും മൈത്രിയാണു പിന്നിയതെ"ന്നു് മാലതിയും തികഞ്ഞു പറഞ്ഞു.

ചന്ദ്രിക:--ഞാൻ മാല പിന്നുന്നതു് അവിടുന്നു കണ്ടിട്ടുണ്ടു്.

രാജാ:—മൈത്രി മാലകെട്ടുന്നതും ഞാൻ കണ്ടു.

ചന്ദ്രിക:—എന്റെ മാല മൈത്രിയാണു ചീത്തയാക്കിപ്പിന്നിയതു്. ഞാൻ തനിച്ചു മറെറാരു മാല കെട്ടിക്കൊണ്ടു വരാം. ആ മാല കാണുമ്പോൾ സ്വാമിയുടെ അഭിപ്രായം മാറും.

മാലതി:—മനസ്സിരുത്തിയാൽ മൈത്രിയുടെ മനോധൎമ്മം നമുക്കു കിട്ടുമോ?

ചന്ദ്രിക:—ആ ധമ്മം ഇരന്നാൽ കിട്ടുമെങ്കിൽ നീ വാങ്ങിക്കൊള്ളൂ, ഞാൻ ഭാവമില്ലാ.

കൌതുകകലകളിൽ മാത്സൎയ്യബുദ്ധിയോടുകൂടി വത്തിക്കുന്ന യുവതികളെ നോക്കി മഹാരാജാവു് മന്ദഹാസം ചെയ്തുകൊണ്ടു്, 'എന്റെ മാദ്ധ്യസ്ഥം നിങ്ങൾക്കു സമ്മതമായില്ലെങ്കിൽ നമുക്കു കേളീസൌധത്തിൽവെച്ചു തീരുമാനിക്കാം. അവിടെ നിങ്ങൾക്കു കൂററുകാരുമുണ്ടല്ലോ. ഇന്നത്തെ ഉദ്യാനവിരുന്നിന്റെ പ്രധാനമോടി നിങ്ങളുടെ പരിശ്രമഫലമായിരിക്കും' എന്നു പറഞ്ഞു.

മാലക്കാർ മഹാരാജാവിനെ പിന്തുടൎന്നു കേളീസൌധത്തിലേയ്ക്കു പോയി.

എ. നാരായണപ്പൊതുവാൾ.
(കേരളപുത്രൻ)



---

ചെറുകഥ:—

ജീവിതത്തിലെ ഒരു സംഭവത്തിന്റേയോ, രംഗത്തിന്റേയോ, ഭാവത്തിന്റേയോ ഗദ്യത്തിലുള്ള ഒരു ചിത്രമാണു് ചെറുകഥ. ഈ സാഹിത്യരൂപം പാശ്ചാത്യസാഹിത്യത്തിൽനിന്നാണു ഭാഷയ്ക്കു ലഭിച്ചിട്ടുള്ളതു്. നോവലും ജീവിതത്തിന്റെ ഒരു ചിത്രമാകയാൽ, ജീവിതത്തിലെ ഒരു സംഭവത്തേയോ, രംഗത്തേയോ, ഭാവത്തേയോ ചിത്രീകരിക്കുന്ന ചെറുകഥ ചെറുതാക്കിയെഴുതിയ നോവലാണെന്നു പ്രഥമദൃഷ്ടിയിൽ തോന്നിപ്പോയേക്കാം. എന്നാൽ വാസ്തവത്തിൽ ചെറുകഥ ചെറുതാക്കിയെഴുതിയ നോവലല്ല. ചെറുനോവൽ (novelette) എന്ന പേരുള്ള ചെറുതാക്കി എഴുതിയ നോവലിന്റെ സാഹിത്യരൂപം നോവലിന്റേതുതന്നെയാകുന്നു. ചെറുനോവലിനു് ഉദാഹരണമായി ഈ ഗ്രന്ഥകത്താവു ഭാഷയിലേക്കു തജ്ജിമചെയ്തിട്ടുള്ള "കാർമെൻ" എന്ന ഫ്രഞ്ചു ചെറുനോവലിനെ എടുക്കാം. ഫ്രഞ്ചുകാരുടെ ഇടയ്ക്കു ധാരാളമായി കാണുന്ന ഇതും ചെറുകഥയും ഒന്നല്ല. നോവലിന്റെ സാഹിത്യരൂപമല്ല ചെറുകഥയ്ക്കുള്ളതു്. ഈ രണ്ടിന്റേയും സാങ്കേതികമാൎഗ്ഗങ്ങൾക്കു തമ്മിലും ചില വ്യത്യാസങ്ങളുണ്ടു്. ആത്മനിയന്ത്രണവും, സാമഗ്രികളുടെ സമത്ഥമായ തിരഞ്ഞെടുപ്പും ചെറുകഥയിൽ നോവലിലുള്ളതിനെക്കാൾ അത്യധികമായി കാണാവുന്നതാണു്. അതിതീക്ഷ്ണമായി നയിച്ച ജീവിതനിമിഷങ്ങളെയാണു് സാധാരണയായി ഒരു ചെറുകഥയെഴുത്തു

കാരൻ ചിത്രീകരിക്കാറുള്ളതു്. തന്മൂലം അയാളുടെ സ്ഥലകാലങ്ങളുടെ പരിധികൾ സാധാരണയായി വളരെ പരിമിതങ്ങളായിരിക്കുകയും ചെയ്യും. ഒരു നോവലിൽ കാണാവുന്ന ഉപപ്ലാട്ടുകൾക്കും, ഉപാഖ്യാനങ്ങൾക്കും, സാംഗത്യശൂന്യങ്ങളായ പാത്രങ്ങൾക്കും, ദീർഘവർണ്ണനകൾക്കും ചെറുകഥയിൽ സ്ഥാനമില്ല. ചെറുകഥയിലെ ഓരോ വാക്കും കഥയുടെ ഗതിയെ ത്വരിതപ്പെടുത്തേണ്ടതാണ്. ഒരു നോവൽ വായിച്ചുതീരുമ്പോൾ, അതു നമ്മിൽ ജനിപ്പിക്കുന്ന ബോധം, അഥവാ, ഫലം ഏകീകൃതമായ, അഥവാ, ഒററയായ ഒന്നായിരിക്കാറില്ല. നേരെമറിച്ചു്, ഒരു ചെറുകഥ വായിച്ചുതീരുമ്പോൾ, അതു നമ്മിൽ ജനിപ്പിക്കുന്ന ബോധം, അഥവാ, ഫലം ഏകീകൃതമായ, അഥവാ, ഒററയായ ഒന്നായിരിക്കുന്നതാണ്. ഇങ്ങനെ ഒരു നോവലിനു പ്രായേണ ജനിപ്പിക്കുവാൻ സാധിക്കാത്ത ഏകീകൃതമായ ഫലം (unity of impression) ഒരു ചെറുകഥയ്ക്കു ജനിപ്പിക്കുവാൻ കഴിയുന്നു എന്നുള്ളതാണ് അവയ്ക്കു തമ്മിലുള്ള ഒരു മൌലികമായ വ്യത്യാസം.



ഒരു നോവലിലെന്നപോലെ ഒരു ചെറുകഥയിലും പ്ലാട്ടു്, പാത്രങ്ങൾ, വർണ്ണന, സംഭാഷണം എന്ന നാലു് അംശങ്ങൾ സാധാരണയായി ഉണ്ടായിരിക്കും. പക്ഷെ, ചെറുകഥയിലെ വർണ്ണനകളും സംഭാഷണങ്ങളും നോവലിലെ വർണ്ണനകളേയും സംഭാഷണങ്ങളേയുംപോലെ ദീർഘങ്ങളായിരിക്കുകയോ, ചെറുകഥയിലെ പാത്രസൃഷ്ടി നോവലിലെ പാത്രസൃഷ്ടിപോലെ സമ്പൂർണ്ണമായിരിക്കുകയോ ചെയ്യുന്നതല്ല. നേരിട്ടു വർണ്ണിക്കുന്നതിനെക്കാൾ ധ്വനിപ്പിച്ചു വർണ്ണിക്കുന്നതായിരിക്കും ചെറുകഥയ്ക്കു കൂടുതലായി യോജിച്ചിരിക്കുന്നതു്. ഒരു നോവലിലുള്ള അനവധി പ്രധാന മുഹൂർത്തങ്ങൾ ഒരു ചെറുകഥയിൽ കാണുകയില്ല. രണ്ടു മൂന്നു പ്രധാന മുഹൂർത്തങ്ങൾ മാത്രമേ അതിൽ സാധാരണയായി ഉണ്ടായിരിക്കുകയുള്ളു. ഇവയിൽവച്ചു് അവസാനത്തെ പ്രധാന മുഹൂർത്തത്തിനു മറെറല്ലാററിനേയുംകാൾ പരമമായ പ്രാധാന്യം സാധാരണതരം ചെറുകഥകളിൽ ഉണ്ടായിരിക്കുന്നതാണ്. മററുള്ള പ്രധാന മുഹൂർത്തങ്ങൾ, വർണ്ണനകൾ മുതലായ സകലതും ഈ പരമമായ പ്രധാന മുഹൂർത്തത്തിനു കീഴ്പ്പെട്ടിരിക്കുകയും, അതിൽ വേഗത്തിൽ എത്തിച്ചേരുന്നതിനു സഹായിക്കുന്നവയായിരിക്കുകയും ചെയ്യും. ഈ പരമകോടിയോടുകൂടി ചെറുകഥ സാധാരണയായി അവസാനിക്കുകയും ചെയ്യും. ഇങ്ങിനെ മനസ്സിനെ ഹഠാൽ ആകർഷിക്കുന്ന അവസാനത്തോടുകൂടിയ ചെറുകഥയെഴുതുന്നതിൽ അതിവിദഗ്ദ്ധൻ പ്രസിദ്ധ അമേരിക്കൻ ചെറുകഥയെഴുത്തുകാരനായ ഓ. ഹെൻറി ആയിരുന്നു. അദ്ദേഹത്തിൻെറ ചെറുകഥയിൽ കഥയുടെ വളർച്ചയുടെ നാലു ഘട്ടങ്ങൾ സുവ്യക്തമായി കാണാവുന്നതാണ്. ആദ്യത്തെ ഘട്ടം ശാന്തവും, എന്നാൽ ശ്രദ്ധയെ ആകർഷിക്കുന്നതുമായ ആരംഭമാണ്. രണ്ടാംഘട്ടത്തിൽ, കഥ പെട്ടെന്നു

പ്ലാട്ടിലേയ്ക്കു ചായുന്നു. ഈ സന്ദർഭത്തിൽ സംഭവിക്കുവാൻ പോകുന്നതിനെ വായനക്കാരൻ അനുമാനിക്കുവാൻ തുടങ്ങും. മൂന്നാമത്തെ ഘട്ടം വായനക്കാരന്റെ ഊഹം തെററാണെന്നു കാണിക്കുന്നു. നാലാമത്തെ ഘട്ടത്തിൽ കഥയെഴുത്തുകാരന്റെ ഉദ്ദേശത്തെ പെട്ടെന്നു പ്രകാശപ്പെടുത്തുകയും ചെയ്യുന്നു.

നോവലിലെ പ്രധാന മുഹൂർത്തങ്ങളുടെ ഇടയ്ക്കു കാണുന്ന കഥയുടെ മന്ദഗതി ചെറുകഥയിൽ സാധാരണയായി കാണുകയില്ല. പാത്രസൃഷ്ടി സർവ്വപ്രധാനമായി കരുതുന്ന ഒരുതരം ചെറുകഥകളുണ്ട്. ഇവയിൽ ഒടുവിലത്തെ പ്രധാന മുഹൂർത്തത്തിന് മററുള്ളവയെക്കാൾ പ്രാധാന്യം കൂടിയിരിക്കണമെന്നില്ല. ഇത്തരം ചെറുകഥകൾ അത്ര അധികമായി കാണാറില്ല.

ചെറുകഥകളെ സംഭവചെറുകഥകളെന്നും, രംഗചെറുകഥകളെന്നും, ഭാവചെറുകഥകളെന്നും, ചരിത്രപരമായ ചെറുകഥകളെന്നും, ഹാസ്യചെറുകഥകളെന്നും അഞ്ചു പ്രധാന തരങ്ങളായി വിഭജിക്കാവുന്നതാണ്. സംഭവചെറുകഥയിൽ സംഭവത്തിനും, രംഗചെറുകഥയിൽ രംഗം അഥവാ, ഒരു പരിസ്ഥിതിയുടെ വർണ്ണനയ്ക്കും, ഭാവചെറുകഥയിൽ പാത്രസൃഷ്ടിക്കും, ഹാസ്യചെറുകഥയിൽ ഹാസ്യരസത്തിനും കൂടുതൽ പ്രാധാന്യമുണ്ടായിരിക്കും. സംഭവചെറുകഥകളിൽ കുററാന്വേഷണചെറുകഥകളും ഉൾപ്പെടുന്നതാണ്. ചരിത്രപരമായ ചെറുകഥകളുടെ പ്ലാട്ട് ചരിത്രപുരുഷന്മാരെയോ, ചരിത്രസംഭവങ്ങളെയോ ആസ്പദിച്ചു നിർമ്മിക്കപ്പെട്ടവയായിരിക്കും.

നോവലിലെ സാങ്കേതികമാർഗ്ഗങ്ങളായ റൊമാൻറിക്മാർഗ്ഗവും, റീയലിസ്റ്റിക്മാർഗ്ഗവും, നാടകമാർഗ്ഗവും, ചിത്രമാർഗ്ഗവും ചെറുകഥയിലും കാണാവുന്നതാണ്. ആദ്യമായി ഇവിടെ ചേർത്തിരിക്കുന്ന ഹാസ്യരസപൂർണ്ണമായ രംഗചെറുകഥ റൊമാൻറിക് സാങ്കേതികമാർഗ്ഗമാണു സ്വീകരിച്ചിരിക്കുന്നതു്. റീയലിസ്റ്റിക്സാങ്കേതികമാർഗ്ഗം സ്വീകരിച്ചിട്ടുള്ള ചെറുകഥകളും ഭാഷയിൽ ഇയ്യിടെ ഉണ്ടായിട്ടുണ്ടെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇത്തരത്തിലുള്ള ഒരു റീയലിസ്റ്റിക്ചെറുകഥയാണ് രണ്ടാമതായി ചേർത്തിരിക്കുന്നതു്. അതു് ഒരു ഭാവചെറുകഥക്കും ഉദാഹരണമാകുന്നതാണ്. ഇവയ്ക്കു പുറമേ, ചെറുകഥാനിർമ്മാണത്തിൽ വിശേഷശ്രദ്ധ പതിപ്പിക്കേണ്ടതായ ചില പ്രത്യേകസംഗതികളുമുണ്ട്. ഒരു ചെറുകഥയുടെ ദൈർഘ്യം എത്രമാത്രമായിരിക്കാമെന്നു ഖണ്ഡിച്ചു പറയാവുന്നതല്ലെങ്കിലും, സാധാരണയായി ഒരു ചെറുകഥയിൽ ൧൫൦൦ വാക്കുകൾ മുതൽക്കു് ൮൦൦൦ വാക്കുകൾവരെ അടങ്ങിയിരിക്കുന്നതായി കാണാം. ഒരു നോവലിലാകട്ടെ സാധാരണയായി ൮൦൦൦൦ വാക്കുകളോളം ഉണ്ടായിരിക്കും. ചെറുകഥയുടെ ഈ ദൈർഘ്യ

ക്കാരിൽനിന്നുണ്ടാകുന്ന ഒരു ഫലം അതിന്റെ നിർമ്മാണത്തിൽ കാലം, സ്ഥലം, ക്രിയാംശം എന്നിവയെ സംബന്ധിച്ചു് ചില നിയമങ്ങൾ സ്വീകരിക്കേണ്ടിവരുന്നതാണ്. ഒരു ചെറുകഥയുടെ കാലത്തിന്റെ പരിധി നിശ്ചയിക്കുവാൻ വിഷമമാണ്. ൧൩൦൦ വാക്കുകളുള്ള ഒരു ചെറുകഥ ൩൭ വർഷത്തെ സംഭവങ്ങളെ വിവരിച്ചിട്ടുണ്ട്. എന്നാൽ സാധാരണയായി ഒരു ചെറുകഥയുടെ ക്രിയാംശം (action), അഥവാ, സംഭവങ്ങൾ, മുറിയാത്ത ഒരു ചരടുപോലെ തുടർന്നിരിക്കുകയും, ചെറുകഥയുടെ കാലം വളരെ ചുരുങ്ങിയിരിക്കുകയും ചെയ്യുന്നതാണ്. ചെറുകഥയിലെ സംഭവങ്ങൾ നടക്കുന്ന സ്ഥലം സാധാരണയായി പരിമിതമായിരിക്കും. ഒരു ചെറുകഥയിലെ സംഭവങ്ങൾ ഒരു മുറിക്കകത്തുവെച്ചു നടന്നു എന്നു വരാം. സാധാരണയായി, ഒരു ചെറുകഥയിൽ അവസാനത്തിലുള്ള ഒരു പരമമായ പ്രധാനമുഹൂർത്തം ഉണ്ടായിരിക്കുമെന്നും, അതിനു മറ്റെല്ലാം കീഴ്പ്പെട്ടിരിക്കുമെന്നും മുകളിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. ഇങ്ങിനെ അരിസ്റ്റോട്ടിലിന്റെ സുപ്രസിദ്ധമായ സ്ഥലകാലക്രിയാംശങ്ങളെ സംബന്ധിച്ചുള്ള ഐക്യത (unities of place, time and action) സാധാരണയായി ഒരു ചെറുകഥയ്ക്കുള്ളതാണ്, നോവലിനും ചെറുകഥയ്ക്കും തമ്മിലുള്ള മറ്റൊരു മൌലികമായ വ്യത്യാസം.

ഒരു ചെറുകഥയുടെ പ്രാരംഭത്തെ സംബന്ധിച്ചു് ചില കാര്യങ്ങൾ അറിഞ്ഞിരിക്കേണ്ടതാണ്. അതിന്റെ ആദ്യത്തെ ഏതാനും വാചകങ്ങൾ കഥയെഴുത്തുകാരനെ വായനക്കാരനു പരിചയപ്പെടുത്തുന്ന കത്താണെന്ന് ഒരു നിരൂപകൻ വിവരിച്ചിട്ടുണ്ട്. വായനക്കാരനിൽ കൌതുകം ജനിപ്പിക്കുന്നതിനും കഥ ഏതുതരത്തിലുള്ളതാണെന്നു വായനക്കാരനെ മനസ്സിലാക്കുന്നതിനും പര്യാപ്തമായിട്ടുള്ളതായിരിക്കണം ഒരു ചെറുകഥയുടെ പ്രാരംഭത്തിലെ വാചകങ്ങൾ. ഉദാഹരണമായി സാധാരണയായി ഹാസ്യരസപ്രധാനമായ ചെറുകഥയ്ക്കു് ഹാസ്യരസമുൾക്കൊള്ളുന്ന പ്രാരംഭം ഉണ്ടായിരിക്കണം. വായനക്കാരന്റെ മനസ്സിനെ കഥ വായിച്ചു രസിക്കുവാൻ തയ്യാറാക്കുന്നതാണു പ്രാരംഭത്തിന്റെ ഉദ്ദേശം. അതു് പരിതസ്ഥിതിയെയോ, അന്തരീക്ഷത്തെയോ, കഥാപാത്രങ്ങളെപ്പറ്റിയുള്ള അറിവിനെയോ നൽകുന്നതായിരിക്കണം. ഒരു വർണ്ണനകൊണ്ടോ, ഒരു സംഭാഷണംകൊണ്ടോ, നേരിട്ടു ക്രിയാംശത്തിൽ പ്രവേശിച്ചുകൊണ്ടോ ഒരു ചെറുകഥ തുടങ്ങാവുന്നതുമാണ്.

നോവലിനെ ഗ്രന്ഥകാരൻ പറയുന്ന രൂപത്തിലോ, അതിലെ ഒരു കഥാപാത്രം പറയുന്ന രൂപത്തിലോ, രണ്ടു കഥാപാത്രങ്ങൾ തമ്മിലുള്ള കത്തുകളുടെ രൂപത്തിലോ, കഥാപാത്രത്തിന്റെ ഡയറിയുടെ രൂപത്തിലോ എഴുതാവുന്നതുപോലെ ചെറുകഥയേയും ഈ നാലുവിധത്തിലും എഴുതാവുന്നതാണ്. ഇവയ്ക്കു പുറമേ കഥാപാത്രങ്ങൾ തമ്മി

ല്യുള്ള കോവലം സംഭാഷണരൂപത്തിലും, അതായത്, നാടകത്തിൻെറ രൂപത്തിലും ചെറുകഥ രചിക്കാം. കഥാപാത്രം പറയുന്ന രൂപത്തിലാണ് ആദ്യമായി ചുവടെ ചേൎത്തിരിക്കുന്ന ചെറുകഥ രചിച്ചിട്ടുള്ളതു്. ഗ്രന്ഥകാരൻ പറയുന്ന രൂപത്തിലാണ രണ്ടാമതായി ചേൎത്തിട്ടുള്ള ചെറുകഥ നിൎമ്മിച്ചിട്ടുള്ളതു്.

# I. ജഡ്ജിയുടെ കോട്ട്.

കവിതാവാസനയാണു് ചിലൎക്ക്. മദ്യപാനവാസനയാണു് നമുക്ക്. കൊഴുത്ത പണക്കാരാണു് ചിലർ. മുഴുത്ത കടക്കാരനാണു് ഞാൻ. കവിതയെഴുതുന്നവൎക്ക് കീൎത്തിയാണു് ഫലം. കുടി നടത്തുന്നവൎക്ക് ദാരിദ്ര്യമാണു് ഫലം. കുടിയന്മാരെ അകറേറണമെന്നാണ് ചിലരുടെ മതം. കുടിക്കാത്തവരെ വിശ്വസിക്കരുതെന്നാണ് എൻെറ മതം. കവിതയുണ്ടാക്കാൻ വേണ്ടി കവിയും മദ്യം കുടിപ്പാൻ വേണ്ടി ഞാനും പല പല നവീനാശയങ്ങൾ കണ്ടുപിടിക്കാറുണ്ടു്. കളവുകളോരോന്നു് അച്ചടിച്ചു പുറത്തിറക്കിയാൽ അവൻ പ്രസിദ്ധനായ ഒരു നോവലെഴുത്തുകാരനായി. കളവുകളോരോന്നു് അച്ചടിക്കാതെ പുറത്തു പറഞ്ഞാൽ അവൻ നികൃഷ്ടനായ ഒരു നുണയനുമായി. കാലത്തിൻെറ വൈപരീത്യം, മറെറന്തുപറയട്ടെ. ഗുണങ്ങൾ നോക്കിയാൽ ഒരു ജില്ലാജഡ്ജിയായിരിക്കേണ്ടുന്ന ഞാൻ യഥാൎത്ഥത്തിൽ ഒരു ജില്ലാജഡ്ജിയുടെ ശിപായി കേശവൻനായരായിട്ടാണു് നാൾ കഴിക്കുന്നതു്. ഞാൻ കഴിച്ചിട്ടില്ലെങ്കിലും നാൾ തനിയെ കഴിഞ്ഞുകൊള്ളും. എനിക്കാണു യാതൊന്നും കഴിക്കാതെ കഴിക്കാൻ കഴിയാത്തതു്. എന്നേയും പറഞ്ഞിട്ടു ഫലമില്ല. എട്ടുറപ്പിക ശമ്പളവുംകൊണ്ടു് ഒരാൾക്കു തന്നെ കഴിച്ചുകൂട്ടുവാൻ പ്രയാസമാണു്. അപ്പോൾ ഒരു ഭാൎയ്യയും രണ്ടു കുട്ടികളും കൂടി ഉണ്ടാകുമ്പോളുള്ള കഥയെന്താണു്? മൂത്ത ആൺകുട്ടിക്കു പത്തും, ഇളയ പെൺകുട്ടിക്ക് എട്ടും വയസ്സായി. ചിലവിന്നു എത്താതെയും ആയി. കടം കിട്ടാതെയും ആയി. പണത്തിന്നു പഞ്ചമുണ്ടെന്നു കണ്ടപ്പോൾ ഭാൎയ്യ പ്രസവവും നിൎത്തി. ഇനി ഞാനെന്താണു നിൎത്തേണ്ടതു് എന്നാലോചിച്ചു ആലോചിച്ചു്, കുട്ടികളുടെ വിദ്യാഭ്യാസം

ഞാനും നിൎത്തി. എന്നിട്ടുകൂടി അരിഷ്ട് തീരുന്നില്ല. ഒരുദിവസം ൧൯൨൭ നവംബർ ൧-ാംനു- ചൊവ്വാഴ്ച വിഷ്ണുപദിപുണ്യകാലത്തു് ഞാൻ പുലച്ചെ എഴുന്നേററു് നിത്യകൃത്യങ്ങളൊക്കെ കഴിച്ചു്, ഒന്നു രണ്ടു ഗ്രാമിന്നു് വല്ല മാർഗ്ഗവുമുണ്ടോ എന്നു നോക്കാൻവേണ്ടി പുറപ്പെട്ടു. ഭാൎയ്യയുടെ വശം വല്ലതും ഉണ്ടാകുമോ എന്നുകൂടി എനിക്കു തോന്നി. ചോദിച്ചുനോക്കിയാലോ എന്നുവെച്ചു് അവളുടെ മുഖത്തൊന്നു നോക്കി, ചോദിപ്പാൻ നാവു വന്നില്ല. ഞാൻ ജില്ലാജഡ്ജി എനിക്കു സമ്മാനിച്ച ഒരു കറുത്ത കോട്ടു്—ഉള്ളിൽ ലൈനിങ്ങു് (നേരിയ ശീല) തുന്നിപ്പിടിപ്പിച്ച ഒന്നാന്തരം സൎജ്ജ്കോട്ടു്—പഴക്കമുണ്ടെങ്കിലും കേടധികം പിണയാത്ത അസ്സൽ കോട്ടു്—വയസ്സു് ജാസ്തിയുണ്ടെങ്കിലും ശക്തിക്ഷയം ബാധിക്കാത്ത ഒരു വൃദ്ധനെപ്പോലെ ഇരിക്കുന്ന കോട്ടു്—അങ്ങനെയെല്ലാമിരിക്കുന്ന ആ കുലീനൻ കോട്ടും ധരിച്ചു് പുറത്തിറങ്ങാൻ പുറപ്പെട്ടു. എന്റെ വേഷം കണ്ടപ്പോൾ ഭാൎയ്യ എന്നെ ഒന്നു കൌതുകമോടെ നോക്കി.

ഭാൎയ്യ:—എവിടെയാണു് ഇത്രകാലത്തേ?

ഞാൻ:—എവിടെയുമില്ല.

ഭാ:—എന്നാൽ കോട്ടഴിച്ചുവെച്ചു് അടങ്ങി ഒരേടത്തിരിക്കരുതെ?

ഞാൻ:—അങ്ങിനെ നീ ചെയ്തോളു.

ഭാ:—ഞാൻ കോട്ടു് ഇട്ടിട്ടില്ലല്ലൊ.

ഞാൻ:—എന്നാൽ ഒന്നു് ഇട്ടോളു.

ഭാ:—എനിക്കു് കോട്ടു് ഇല്ലല്ലൊ.

ഞാൻ:—എന്നാൽ ഒന്നു തുന്നിച്ചോളു.

ഭാ:—അതിന്നു പണം ഇല്ലല്ലൊ.

ഞാൻ:—മിനിഞ്ഞാന്നു് ഞാൻ എട്ടണ കൊണ്ടുവന്നു തന്നില്ലെ?

ഭാ:—അതുകൊണ്ടു്?

ഞാൻ:—പിന്നെ എങ്ങിനെ പണമില്ലെന്നു പറഞ്ഞു?

ഭാ:—നാണമില്ലല്ലൊ. ആ എട്ടണയുടെ കാൎയ്യം എണ്ണി പ്പറവാൻ .

ഞാൻ:—എണ്ണാതെയാണ് ഞാൻ പറഞ്ഞതു്. പറയാതെയാണ് ഞാൻ തന്നതു്.

ഭാ:—ഹോ! വലിയ കാൎയ്യമായ്പ്പോയി!

ഞാൻ:—എട്ടണ ഒരു ശിപായിക്കു വലിയ കാൎയ്യമല്ലെ?

ഭാ:—തന്നെയായിരിക്കും. എന്നാൽ വലിയ കാൎയ്യമൊന്നും എട്ടണകൊണ്ടു സാധിപ്പിക്കാൻ നിവൃത്തിയില്ല.

ഞാൻ:—എന്നാൽ ചെറിയ കാൎയ്യങ്ങൾ എന്തൊക്കെ നീ എട്ടണകൊണ്ടു സാധിപ്പിച്ചു?

ഭാ:—മൂന്നണക്ക് ഒരു തോൎത്തുമുണ്ടു മേടിച്ചു.

ഞാൻ:—ശരി, നന്നായി. അതു് വലിയ കാൎയ്യമല്ലെങ്കിലും സ്വന്തം കാൎയ്യമായി.

ഭാ:—അര അണ ഒരു മുടന്തൻ പിച്ചക്കാരനു കൊടുത്തു

ഞാൻ:—അതു് പരകാൎയ്യമായ്പ്പോയി. അതു വേണ്ടായിരുന്നു.

ഭാ:—അവനതു് വേണമായിരുന്നു.

ഞാൻ:—ഉള്ളവരല്ലേ കൊടുക്കുക.

ഭാ:—ഉള്ളതുകൊണ്ടല്ലേ കൊടുത്തതു്.

ഞാൻ:—കൊടുക്കേണ്ടവരല്ലേ കൊടുക്കേണ്ടതു്.

ഭാ:—പിച്ചക്കാൎക്കു കൊടുക്കണ്ടെന്നോ?

ഞാൻ:—കൊടുക്കുന്നതുകൊണ്ടു് ഇരപ്പു വൎദ്ധിക്കില്ലേ?

ഭാ:—ഇരപ്പാളികളും പിഴയ്ക്കേണ്ടേ?

ഞാൻ:—അവരെ പിഴപ്പിക്കേണ്ടതു് ഗവൎമ്മേണ്ടല്ലേ?

ഭാ:—ഗവൎമ്മേണ്ടു് പിഴപ്പിക്കേണ്ടുന്നതിന്നു പകരം പിഴ കല്പിക്കുകയാണു ചെയ്യുക.

ഞാൻ:—അതുകൊണ്ടു് നീ കല്പിച്ചുകൂട്ടി വല്ലതും കൊടുക്കേണമെന്നില്ല.

ഭാ:—എന്നോടു കല്പനകൂടാതെ കൊടുത്തുപോയി.

ഞാൻ:—കൊടുക്കരുതായിരുന്നു.

ഭാ:—കൊടുത്തതു് തെററാണെങ്കിൽ ഇനി വരുമ്പോൾ അവനോടു് മടക്കിത്തരുവാൻ പറയാം.

ഞാൻ:—പോയതുപോട്ടെ. എട്ടണയിൽ പിന്നെയും ബാക്കി ഉണ്ടല്ലൊ?

ഭാ:—അരഅണ കാവടിക്കാരനു് കൊടുത്തു.

ഞാൻ:—അവനു് ചവിട്ടായിരുന്നു കൊടുക്കേണ്ടതു്.

ഭാ:—എന്തു? പഴനിയിൽ പോകുന്നവരെ ചവിട്ടുകയോ?

ഞാൻ:—വേലായുധനു് പ്രസാദം വേണമെങ്കിൽ അങ്ങിനെ ചെയ്യണം.

ഭാ:—തൻെറ ഭക്തന്മാരെ ചവിട്ടുന്നതു് വേലായുധനു് പ്രസാദമായിരിക്കുമോ?

ഞാൻ:—തൻെറ ഭക്തന്മാരെന്നും നടിച്ചു് പള്ള പിഴപ്പിക്കാൻ നടക്കുന്ന കള്ളന്മാരെ ചവിട്ടുന്നതു് അയാൾക്കു ബഹുരസമായിരിക്കും.

ഭാ:—അങ്ങിനെയാണെങ്കിൽ അര അണ കാവടിക്കാരനു കൊടുത്തു്, വേലായുധനെ ഞാൻ കുറെ വേദനിപ്പിച്ചു.

ഞാൻ:—എന്നു പറഞ്ഞാൽ ഈശ്വരൻെറ അപ്രീതി സമ്പാദിച്ചു.

ഭാര്യ:—അതെ.

ഞാൻ:—പോരാഞ്ഞിട്ടു് രണ്ടുമുക്കാലാകുന്ന ഇളകുന്ന മുതലും നശിപ്പിച്ചു.

ഭാ:—ഇളകുന്ന മുതലല്ലേ! അതു് ഒരേടത്തു നില്ക്കുമോ?

ഞാൻ:—ചെല്ലേണ്ടുന്ന ദിക്കിലേക്കു് ഇളകിയാൽ മതിയായിരുന്നോ?

ഭാ:—ഇളകാതെ ഏതുദിക്കിലും ചെല്ലുകയില്ല.

ഞാൻ:—എന്തായാലും നിനക്കൊരിളക്കവും കാണുന്നില്ല.

ഭാ:—ഞാൻ മുതലല്ലല്ലൊ. മുതലില്ലാത്തവളല്ലേ?

ഞാൻ:—അട്ടെ. മുതലിൻെറ പകുതി ഇനിയും ബാക്കിയുണ്ടല്ലൊ. അതെവിടെ?

ഭാ:—അതൊ, രണ്ടണ ഞാൻ സന്ന്യാസിക്കു കൊടുത്തു.

ഞാൻ:—ശിവ! ശിവ! കണ്ണിൽകണ്ട പൂച്ചമാമുനികൾക്കൊക്കെ അണ വലിച്ചെറിഞ്ഞുകൊടുക്കുകയോ?

ഭാ:—വലിച്ചെറിയുകയല്ല ചെയ്തതു്. ഭക്തിയോടെ കൊടുക്കുകയാണു ചെയ്തതു്.

ഞാൻ:—കള്ളന്മാൎക്കു ചൂട്ടുപിടിക്കുക.

ഭാ:—എന്തെങ്കിലും പറയുന്നൊ? അയാളുടെ താടിയും ജടയും ഭസ്മവും രുദ്രാക്ഷവും കാവിയും പീലിയും കണ്ടാൽ മതിയല്ലൊ അയാൾ ദിവ്യനാണെന്നു തെളിയിക്കാൻ.

ഞാൻ:—ഒരിക്കലുമല്ല. കള്ളനാണെന്നു വിളിച്ചുപറവാൻ.

ഭാ:—സന്ന്യാസിക്കു കൊടുത്തതു തെററിപ്പോയയോ?

ഞാൻ:—മറെറാ.

ഭാ:—എന്തുകൊണ്ടു്?

ഞാൻ:—സന്ന്യാസിമാർ കാട്ടുജന്തുക്കളാണു്. അവരെ നാട്ടിൽ കണ്ടാൽ വെടിവെച്ചു കൊല്ലുകയാണു വേണ്ടതു്.

ഭാ:—എന്നാൽ കുറെ എണ്ണത്തെ കൊല്ലാനുണ്ടാകും.

ഞാൻ:—കൊല്ലാൻ റെഡിയായിട്ടു് എന്നെപ്പോലെ കുറെ എണ്ണവും ഉണ്ടാകും.

ഭാ:—ആരെയാണു കൊല്ലേണ്ടതു് എന്നു ദൈവത്തിന്നറിയാം.

ഞാൻ:—നിന്നെയും കൊല്ലേണ്ടതാണെന്നു് എനിക്കറിയാം.

ഭാ:—എന്തുകാൎയ്യത്തിന്നു്? എൻെറ മാംസം അഭക്ഷ്യമല്ലേ?

ഞാൻ:—മാംസത്തിന്നാണെങ്കിൽ നിന്നെ പുലിയുംകൂടി കൊല്ലുകയില്ല.

ഭാ:—എന്നാൽ എല്ലിന്നുവേണ്ടിയെങ്കിലും കൊല്ലുമായിരിക്കും.

ഞാൻ:—എന്തൊ!

ഭാ:—ഏതായാലും പണത്തിന്നുവേണ്ടി എന്നെ ആരും കൊല്ലുകയില്ല.

ഞാൻ:—അതു കാൎയ്യമാണു്.

ഭാ:—അതെങ്കിലും കാൎയ്യമായല്ലൊ.

ഞാൻ:—അതെ, അതെ നിന്നെപ്പോലെ കെട്ടകാൎയ്യം ചെയ്യുന്ന ഒരു സ്ത്രീയെ ഞാൻ കണ്ടിട്ടില്ല. എന്നെ നീ മുടിച്ചു.

ഭാ:—മുടിക്കാൻ എന്തു മണ്ണാങ്കട്ടയാണു് ഇവിടെ ഉള്ളതു്?

ഞാൻ—നീ മഹാമുടിച്ചിയാണു്.

ഭാ—മുടിയുള്ളതുകൊണ്ടായിരിക്കും.

ഞാൻ—എനിക്കു നിന്നെ വിശ്വാസമില്ല.

ഭാ—എന്ന ഒരു വിശ്വാസം എനിക്കും ഉണ്ടു്.

ഞാൻ—അതുകൊണ്ടു ഞാനൊരു കാൎയ്യം പറയാം.

ഭാ—വിശ്വാസമില്ലാത്ത സമയത്തു മാത്രമേ കാൎയ്യം പറയുവാൻ തോന്നുകയുള്ളു.

ഞാൻ—നീ കേൾക്കു. നീ ഒരു ധ്വംസനക്കാരത്തിയാണു്. പണംവാരി എറിയുന്നവളാണു്. പണത്തിൻെറ വീൎയ്യം നീ അറിയുന്നില്ല.

ഭാ—ശരി, പണമില്ലാഞ്ഞാൽ പണത്തിൻെറ വീൎയ്യം എങ്ങിനെ അറിയും.

ഞാൻ—ഉള്ളതു വെയ്ക്കാഞ്ഞാൽ ഒട്ടും അറിയുകയില്ല.

ഭാ—അങ്ങിനെ പറയരുതു്. ബാക്കി രണ്ടണ ഞാൻ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്.

ഞാൻ—എന്തിന്നു്? സൂക്ഷിക്കാതെ വലിച്ചെറിവാനൊ?

ഭാ—നിങ്ങൾ തോന്നിയതു പറഞ്ഞോളു.

ഞാൻ—ബാക്കിയുള്ളവർ തോന്നാത്തതാണൊ പറയുക.

ഭാ:—എനിക്കു നിങ്ങളോടു കൂട്ടംകൂടാൻ കഴിയുകയില്ല.

ഞാൻ—നിനക്കു കഴിയാത്തതായി വേറെയും പല കാര്യങ്ങളും ഉണ്ടു്.

ഭാ—ഉണ്ടായിരിക്കാം. അതിൽ മുഖ്യമായതു് നിങ്ങൾക്കു കുടിക്കാൻ പണമെങ്ങിനെ കിട്ടുന്നു എന്നു്.

ഞാൻ—നിണക്കു് ആ രണ്ടണ വെയ്ക്കാൻ സാധിക്കയില്ല എന്നു ഞാൻ പറയുന്നു. സത്യമായിട്ടും ഞാൻ പറയുന്നു. അതുകൊണ്ടു് ആ രണ്ടണ ഞാൻ വെയ്ക്കാം. ഇങ്ങട്ടെടുത്തു കൊണ്ടുവരു.

ഭാ:—രണ്ടണ സൂക്ഷിച്ചുവെയ്ക്കാനുള്ളതല്ല. ചിലവാക്കാനുള്ളതാണു്.

ഞാൻ:—ചിലവാക്കാനും ഞാൻ തയ്യാർ.

ഭാ:—വേണ്ട. എനിക്കും അറിയാൻ ചിലവാക്കാൻ.

ഞാൻ:—നിണക്കു് അറിവു് കുറെ ജാസ്തിയായ്പ്പോയി.

ഭാ:—എന്നാലും പണം ജാസ്തിയായ്പ്പോയിട്ടില്ലല്ലോ.

ഞാൻ:—നാവിൻെറ നീളമാണു് ജാസ്തിയായ്പ്പോയതു്.

ഭാ:—ഭക്ഷ്യങ്ങൾ രുചിക്കാനുള്ള നാവു് എനിക്കു സംസാരിക്കാനാണു് അധികം ഉതകുന്നതു്.

ഞാൽ:—പട്ടിണി ഇടക്കിടക്കു് നല്ലതാണു്. ഞാൻ പോയിവരട്ടെ.

ഭാ:—പോയാലും വന്നാലും മാത്രം പോരാ. കുറെ പണവുംകൂടെ കൊണ്ടുവരണം.

ഞാൻ:—വിളിച്ചാൽ, കൂടെ പോരുന്നതാണെങ്കിൽ ഞാൻ എത്രയെങ്കിലും കൊണ്ടുവരുമായിരുന്നു.

ഭാ:—കൂടെ വന്നാലും കൂടി ഒന്നിച്ചു കൂടാത്തവരാണു് നിങ്ങൾ. ഒഴികഴിവൊന്നും പാടില്ല. എനിക്കു പണംകൂടാതെ കഴികയില്ല.

ഞാൻ:—എന്താണിത്ര തിടുക്കം?

ഭാ:—ഇന്നു് വെയ്ക്കാനുംകൂടി ഇവിടെ നെല്ലില്ല. മക്കൾക്കു തേയ്ക്കാനൊന്നുമില്ല. അസനവിലപാദിക്കും ഭൃംഗാമലകാദിക്കും ബലാശപഗന്ധാദിക്കും മററും ഞാൻ ആവശ്യ

പ്പെടുന്നില്ല. ഏളളിന്റെ നൈക്കേ പറയുന്നുള്ളു. അതിനൊരു ഉറുപ്പിക വേണം. മകൾക്ക് എട്ടുവയസ്സു തികഞ്ഞു. എന്നും കോണവും കെട്ടി നടന്നാൽ മതിയോ? ഒരു ദിക്കിൽ പോവാനെങ്കിലും വല്ലതുമൊന്നു ചുറ്റേണ്ടയോ? പിന്നെ എത്ര നാളായി മകൻ ഒരു കുപ്പായത്തിന്നു പറയുന്നു. അവന്നും ഒരു പൂതി ഉണ്ടാകയില്ലേ? കുട്ടികളല്ലേ?

ഞാൻ:—ആട്ടെ എല്ലാംകൂടി എന്തുവേണം?

ഭാ:—എല്ലാംകൂടി ഒന്നിച്ചുവേണ്ട. രണ്ടുറുപ്പികയെങ്കിലും കൂടാതെ കഴിയുകയില്ല.

ഞാൻ:—ആട്ടെ. ഞാൻ നോക്കാം.

ഭാ:—നോക്കാമെന്നു പറഞ്ഞാൽ പോരാ. തീർച്ചയായിട്ടും കൊണ്ടുവരണം.

ഞാൻ—കയ്യിലില്ലാത്ത കാര്യത്തിൽ തീർച്ച എങ്ങിനെ പറയും?

ഭാ:—ഉള്ള കാര്യത്തിൽ തീർച്ച ആക്കാണ്ട് പറഞ്ഞുകൂടാത്തത്.

ഞാൻ:—ആട്ടെ. ഞാൻ എങ്ങിനെയെങ്കിലും കൊണ്ടുവരാം.

ഭാ:—അങ്ങിനെ പറഞ്ഞാൽ ഞാൻ സമ്മതിക്കയില്ല. സത്യം ചെയ്യണം.

ഞാൻ:—ഗുരുവിന്റെ കാലാണേ ഞാൻ കൊണ്ടുവരാം.

ഭാ:—ഗുരുവിന്റെ കാലിന്ന് നിങ്ങളെ ദ്രോഹിക്കാൻ ഇപ്പോൾ ശക്തിയില്ല.

ഞാൻ:—യമന്റെ ദംഷ്ട്രത്താണേ ഞാൻ കൊണ്ടുവരാം.

ഭാ:—യമന്റെ ദംഷ്ട്രം നിങ്ങളെ കൊല്ലുകയേ ഉള്ളു.

ഞാൻ:—കൊടുങ്ങല്ലൂരമ്മയാണേ ഞാൻ കൊണ്ടുവരാം.

ഭാ:—കൊടുങ്ങല്ലൂരമ്മ വസൂരിവിളയാട്ടംകൊണ്ട് നിങ്ങളെ കിടപ്പിലാക്കുകയേ ഉള്ളു.

ഞാൻ:—വിഘ്നേശ്വരന്റെ പാദത്താണേ ഞാൻ വിഘ്നം കൂടാതെ കൊണ്ടുവരാം.

ഭാ:—ശരി ഇപ്പോൾ ഞാൻ സമ്മതിച്ചു.

ഞാൻ:—ഇനി ഞാൻ പോട്ടെ. ദൈവം വരുത്തും പോലെ വരട്ടെ.

കുട്ടികൾ എന്നേ വന്ന പൊത്തിപ്പിടിച്ചു. ഞാൻ അവരുടെ പുറം തലോടി അവരെ സമാധാനമാക്കി. ഇങ്ങിനെ എട്ടത്താൽ പൊതുതാത്ത ശപഥവും ചെയ്തു്, ജഡ്ജിക്ക പഴയതും എനിക്ക പുതിയതും, ജഡ്ജിക്ക കയ്യൊഴിഞ്ഞതും എനിക്ക കൈക്കലായതും ആയ സെറക്കൻ കോട്ടും ഇട്ടു് ഞാൻ നിരത്തിന്മേൽ എത്തി. നിരത്തിന്മേൽ അധികം ആളുകളില്ലായിരുന്നു എങ്കിലും ഉള്ളവരൊക്കെ എൻെറ കോട്ടു് കണ്ടപ്പോൾ എന്നെ ഭയഭക്തിയോടെ തൊഴുതു. ഞാൻ തല ഒന്ന കുലുക്കുകയേ ചെയ്തുള്ളു. പിന്നെ ആലോചനയായി. രണ്ടുറുപ്പിക ഉണ്ടാക്കാൻ എന്താണീശ്വരാ വഴി? കളവും പിടിച്ചുപറിയും ഒഴികെ പല മാർഗ്ഗങ്ങളും ഞാൻ ആലോചിച്ചു നോക്കി. കടം ഇപ്പോൾ എനിക്ക കിട്ടാതായി. കിട്ടുന്ന കാലത്തുതന്നെ ആയിരമാളോടു ചോദിച്ചാലേ ഒരാൾ വിഡ്ഢിത്തംകൊണ്ടു് തരുള്ളു. തന്നെ ആൾ ആയിരം പ്രാവശ്യം വന്ന ചോദിച്ചാലും മടക്കിക്കൊടുപ്പാൻ തല്ക്കാലം എൻെറ കൈവശം ഒരു കാശും ഉണ്ടാകയില്ല. കടം വാങ്ങുവാൻ ഞാൻ എപ്പോഴും ഒരുക്കമായിരുന്നു എങ്കിലും, കടം തരുവാൻ ആരും ഒരുക്കമുണ്ടായിരുന്നില്ല. ഞാനെന്തു ചെയ്യും? വല്ല ഒസ്യത്തിലും എന്നെ ഓൎമ്മിക്കുവാൻതക്കവണ്ണം എനിക്കു ബന്ധക്കാരും ധനികന്മാരും ആയ ബന്ധുക്കൾ ആരും ഇല്ല. ആകാശത്തിൽനിന്ന മന്ന (Manna) വീഴുന്ന കാലവും കഴിഞ്ഞു. മുള്ളിനേയും മൂർഖനേയുമല്ലാതെ കുഴിച്ചുനോക്കിയാൽ കൂടി വെപ്പും ചെപ്പും കാണുകയില്ല. വഴിയിൽക്കൂടെ നടക്കുന്നുണ്ടു് എന്നല്ലാതെ മുട്ടിൽനിന്നൊഴിവാൻ യാതൊരു വഴിയും ഞാൻ കണ്ടില്ല. വഴിവാടു കഴിച്ചാലോ എന്നുംകൂടി ആലോചിച്ചു. എന്നാലും പാടു തീരില്ല. അങ്ങിനെ നിലവുംനോക്കി നടക്കുമ്പോൾ നിരത്തിൻെറ വലത്തെ ആണിച്ചാലിൽനിന്നു് എന്തോ ഒന്ന മിന്നുന്നതു കണ്ടു. ചെന്ന നോക്കിയപ്പോൾ രണ്ടു പവനും ഒരു റിസ്റ്റ്‌വാച്ചുമാണ കണ്ടതു്. സുന്ദരികളുടെ മുഖത്തെക്കാൾ നല്ല കാഴ്ച എനിക്കു് ഇതായിരുന്നു. ഒരേടത്തു തന്നെ അനങ്ങാതെ കിടന്നിരുന്ന വാച്ചു് ശരിയായി നടക്കു

ന്നുണ്ടായിരുന്നു. ഈ മൂന്നു സാധനങ്ങളും കണ്ടപ്പോൾ എന്റെ കണ്ണു കുളുത്തു് ഈ മൂന്നു സാധനങ്ങളും എന്നോടു മന്ദഹസിക്കുന്നുണ്ടെന്നു തോന്നി. അനുരാഗം നമ്മളിൽ വീണുപോയ ഒരു സുന്ദരിയെ സ്വീകരിക്കാതിരിപ്പാൻ ആൎക്കും മനസ്സു വരികയില്ല. എന്തിനു പറയുന്നു, ഞാൻ മൂന്നും എന്റെ കയ്യിലാക്കി. വാച്ചു് അതിന്റെ ചങ്ങലകൊണ്ടു് എന്റെ കൈത്തണ്ടക്കു് ബന്ധിച്ചു. പവൻ രണ്ടും എന്റെ കീശയിലിട്ടു. എന്റെ കോട്ടു് പുണ്യംചെയ്ത കോട്ടല്ലേ. ഇങ്ങിനെ എത്ര പവൻ അതിന്റെ കീശയിൽ വന്നിരിക്കും? അതുകൊണ്ടു് ഈ കോട്ടുതന്നെ ആയിരിക്കണം സ്വൎണ്ണത്തേയും ആകൎഷിച്ചുകൊണ്ടുവന്നതു്. എനിക്കു കോട്ടോടുള്ള ബഹുമാനം വൎദ്ധിച്ചു. സത്യമായിട്ടും എനിക്കു് ആനന്ദവും തൃപ്തിയും ഉണ്ടായി. രോഗം മാറിയ ആളെപ്പോലെയും, മേഘം കണ്ട മൈലിനെപ്പോലെയും, വെള്ളം കുടിച്ച ദാഹിയെപ്പോലെയും ഞാൻ വളരെ ആശ്വസിച്ചു. പവൻ രണ്ടും ഭാൎയ്യക്കു ചെന്നു കൊടുത്തു് അവളെ പരമാനന്ദത്തിൽ മുക്കട്ടെയെന്നു വിചാരിച്ചു് വീട്ടിലേയ്ക്കു മടങ്ങിച്ചെല്ലാനായി തിരിഞ്ഞപ്പോൾ, എന്റെ മന്ദഹാസമയമായ മുഖത്തിന്റെ അഭിമുഖമായിക്കണ്ടതു് ആമീൻ ശാമുമേനവന്റെ മുഖാരവിന്ദമായിരുന്നു.

## II

കുടിയിൽ വളരെ തൃഷ്ണയുള്ളവനാണു് ഞാൻ. എത്ര കുടിച്ചാലും മടുപ്പില്ലാത്തവനാണു് ശാമുമേനോൻ. കുടിക്കാഞ്ഞാൽ ഭ്രാന്തനെപ്പോലെയാണു് ഞാൻ. കുടിച്ചാൽ ഗജപോക്കിരിയാണു് ശാമുമേനോൻ. വല്ലതും പ്രവൎത്തിക്കാൻ മടിക്കുന്നവനാണു് ഞാൻ. എന്തും പ്രവൎത്തിക്കാൻ ശങ്കയില്ലാത്തവനാണു് ശാമുമേനോൻ. അദ്ദേഹം എനിക്കു പല പ്രാവശ്യവും വാങ്ങിത്തന്നിട്ടുണ്ടു്. സല്ക്കാരം മടക്കിക്കൊടുക്കാൻ എനിക്കിതുവരെ സാധിച്ചിട്ടില്ല. ഞാൻ ഒരിക്കൽ, മേലാൽ കുടിക്കയില്ലെന്നു സത്യം ചെയ്തിട്ടുണ്ടെന്നു കേട്ടപ്പോൾ "കുടി, ചീത്ത കാൎയ്യമാണു്, ചീത്ത കാൎയ്യത്തിൽ സത്യം ചെയ്യരുതു്, അങ്ങിനെയുള്ള സത്യം സത്യവുമല്ല. ആ സത്യത്തിന്നു് എതിരായിട്ടേ പ്രവൎത്തിക്കാവൂ. അല്ലെങ്കിൽ ദൈവകോപമുണ്ടാകും" എന്നൊക്കെ ഉപദേശിച്ചു് എന്നെ പിന്നേയും മദ്യപാനത്തിൽ

തിരിച്ചുകൊണ്ടുവന്ന ആളും ഇദ്ദേഹമാണ്. ആളെ ആകർഷിച്ചു മിരട്ടിക്കളയുന്ന ഒരു മഹാശക്തി ഇദ്ദേഹത്തിനുണ്ട്. അതുകൊണ്ട് ഇദ്ദേഹത്തിന്റെ അടുക്കെ നിന്ന് ഒഴിയാഞ്ഞാൽ എന്റെ കയ്യിലുള്ള പണമെല്ലാം കാമിയുടെ നാണംപോലെ ക്ഷണം നാസ്തിയാകുമെന്ന് എനിക്കു തോന്നി.

ഞാൻ:—എങ്ങട്ട്?

ശാ. മേ:—അങ്ങിനെ ഒന്നിറങ്ങി.

ഞാൻ:—എന്നാൽ ഞാൻ പോകുന്നു. എനിക്കു തിരക്കുണ്ട്.

ശാ. മേ:—കുടിക്കാനായിരിക്കും?

ഞാൻ:—അല്ല. കുടിയിലേക്കു പോകാൻ.

ശാ. മേ:—ഇതെന്താ, ഒരു റിസ്റ്റ്‌വാച്ചോ.

ഞാൻ:—അതേ.

ശാ. മേ:—കട്ടതോ, തട്ടിപ്പറിച്ചതോ?

ഞാൻ:—രണ്ടുമല്ല.

ശാ. മേ:—പിന്നെ എവിടുന്നു കിട്ടി.

ഞാൻ:—എല്ലാവക്കും എവിടുന്നാണു കിട്ടുന്നതു്?

ശാ. മേ:—എല്ലാവരുടെ കാര്യ്യവും ഞാൻ ചോദിച്ചിട്ടില്ല. നിങ്ങൾക്കു് എവിടുന്നു കിട്ടി?

ഞാൻ:—വിലകൊടുത്തു വാങ്ങിയതു്.

ശാ. മേ:—പണം എവിടുന്നു്?

ഞാൻ:—എന്റെ സമ്പാദ്യം.

ശാ. മേ:—കടമൊക്കെ വീട്ടിയോ സമ്പാദിക്കാൻ തുടങ്ങാൻ?

ഞാൻ:—സമ്പാദിച്ചാലല്ലേ കടം വീട്ടിക്കൂടു.

ശാ. മേ:—വാച്ചുകൊണ്ട് കടം വീട്ടാമോ?

ഞാൻ:—വാച്ച് കടം വീട്ടാനല്ല സമയമറിവാനാണ്.

ശാ. മേ:—വാച്ചില്ലാതെ സമയമറിഞ്ഞിരുന്നില്ലേ?

ഞാൻ:—കൃത്യമായി അറിഞ്ഞിരുന്നില്ല.

ശാ. മേ—എന്നാൽ കൃത്യമായി ഇപ്പോഠം സമയമെന്തായി?

ഞാൻ—ആറടിക്കാൻ മൂന്നു മിനുട്ടും ൨൧ സെക്കണ്ടും.

ശാ. മേ—മൂന്നു മിനുട്ടും ഇരുപത്തൊന്നു സെക്കണ്ടും കൊണ്ടു നമുക്കു ഇവിടത്തെ റാക്ക്ഷാപ്പിൽ എത്താം.

ഞാൻ—അതിന്റെ വിപരീതഭാഗത്തും എത്താം.

ശാ. മേ—റാക്കോടു് വിപരീതബുദ്ധി നിങ്ങഠംക്കു തുടങ്ങിയോ?

ഞാൻ—ഇല്ല. പണത്തിനാണു് എന്നോടു വിപരീതബുദ്ധി തോന്നുന്നതു്.

ശാ. മേ—ഷാപ്പിലേക്കു നിങ്ങഠം എന്റെകൂടെ വരുന്നോ?

ഞാൻ—വന്നിട്ടെന്താ?

ശാ. മേ—ഓരോ ഡ്രാം കുടിക്കാം.

ഞാൻ—പണമോ?

ശാ. മേ—അതു ഞാൻ ഉണ്ടാക്കാം.

ഞാൻ—ഉണ്ടാക്കാൻ ഇപ്പോഠം ഇടയുണ്ടോ?

ശാ. മേ—വേണ്ട. ഞാൻ കൊടുക്കാം.

ഞാൻ—എങ്ങിനെ ഇത്ര വേഗം ഉണ്ടായി?

ശാ. മേ—ഭഗവൽഭക്തന്മാക്കു് ഒന്നിനും പഞ്ചമുണ്ടാവില്ല.

ഞാൻ—ഭഗവാനെ ഉപദ്രവിച്ചുതുടങ്ങീട്ടു കാലം കുറെയായോ?

ശാ. മേ—ഭഗവാൻ എന്നെ ഉപദ്രവിക്കാൻ തുടങ്ങീട്ടു് വളരെക്കാലമായി.

ഞാൻ—കൂടക്കൂടെ പണം തന്നിട്ടാണോ ഭഗവാൻ ഉപദ്രവിക്കുന്നതു്.

ശാ. മേ—അതെ. പണം ഉണ്ടാകുമ്പോഴല്ലേ ദുർബ്ബുദ്ധി?

ഞാൻ—പണം ഇല്ലാതാകുമ്പോഴല്ലേ അപകടം?

ഞാൻ—കിട്ടുമെങ്കിൽ നമുക്കു കടവും.

ശാ. മേ—നേരം വൈകുന്നു. നിങ്ങഠം വരുന്നോ?

ഞാൻ—അങ്ങിനെയാകട്ടെ. വരാം.

ഇങ്ങിനെ പറഞ്ഞു ഞാനും ശാമുമേനവനും, തറവാട്ടിൽ കേറിച്ചെല്ലുമ്പോലെ ഷാപ്പിൽ ചെന്നു് ഓരോ ഡ്രാം കഴിച്ചു. കഷായം കുടിക്കുന്ന കുട്ടികളെപ്പോലെ മുഖംകൊണ്ടു ചില ഗോഷ്ഠികളൊക്കെ കളിച്ചു ഗ്ലാസ് നിലത്തുവെച്ചു. മദ്യത്തിന്റെ മദം എന്നെ ഒന്നു ബാധിച്ചു. എന്റെ കണ്ണു തിളങ്ങി. എന്റെ ശൌൎയ്യം ഉണൎന്നു. ഞാനും ശാമുമേനവനും പിന്നെയും ഓരോ ഡ്രാം കഴിച്ചു് അവിടുന്നിറങ്ങി. ശാമുമേനവനെപ്പോലെ എന്നെ സ്നേഹിക്കുന്ന ആൾ ലോകത്തിൽ മററാരും ഇല്ലെന്നു് എനിക്കു തോന്നി. എന്റെ രക്തം ശരീരത്തിൽക്കൂടെ നല്ല ശക്തിയിൽ ഓടിത്തുടങ്ങി. എന്റെ നാഡി തവള ചാട്ടംപോലെ ചലിച്ചുതുടങ്ങി. എനിക്കു് ആനന്ദമായി. ഞാൻ എന്തുംചെയ്യാൻ സന്നദ്ധനായി.

ഞാൻ:—നല്ല സാധനംതന്നെയാണു് നാം കഴിച്ചതു്.

ശാ. മേ:—സാധനം നന്നു്. ജാതി നന്നല്ല.

ഞാൻ:—അതെന്താ?

ശാ. മേ:—നല്ല ജാതിയിലുള്ള നല്ല സാധനങ്ങൾ നാം ഇനിയും കണ്ടോ?

ഞാൻ:—എനിക്കു മനസ്സിലാകുന്നില്ല.

ശാ. മേ:—ചെമ്മികളിൽവെച്ചു സുന്ദരിയെ നാം അനുഭവിച്ചു. അമെരികളിൽവെച്ചു സുന്ദരിയെ നാം കണ്ടിട്ടുകൂടിയില്ല.

ഞാൻ:—എന്നാൽ അതല്ലേ ഒന്നു കാണേണ്ടതു്?

ശാ മേ:—അതിന്നു തൃശ്ശൂരിൽതന്നെ പോകണം. അവിടെ 'ഷംപൈൻ' എന്ന ഒരുതരം മദ്യമുണ്ടത്രേ. കുപ്പിക്കു് ഓരോ പവനാണു് വില. അതാണുപോലും കുടിച്ചുനോക്കേണ്ടതു്. ഭക്തന്മാൎക്കു് കാശിയിൽ പോയാലും നമ്മൾക്കു് "ഷംപൈൻ" കുടിച്ചാലും ഫലം ഒന്നാണു്.

ഞാൻ:—എന്നാലെന്തിനു മടിക്കുന്നു?

ശാ. മേ:—പണം ധാരാളം വേണ്ടേ? നമുക്കു് രണ്ടാൾക്കും അതു കഴിപ്പാൻ ഈ ജന്മത്തിൽ യോഗമുണ്ടെന്നു തോന്നുന്നില്ല.

ഞാൻ:—എന്തുകൊണ്ടു്?

ശാ. മേ:—പണമില്ലാത്തതുകൊണ്ടു്.

ഞാൻ:—പണം ദൈവം തരില്ലേ?

ശാ. മേ:—എന്നാൽ അപ്പോഠം ആക്കാം.

ഞാൻ:—ഇപ്പോഠം തന്നിട്ടില്ലെന്നു് എങ്ങിനെ വിശ്വസിക്കും?

ശാ. മേ:—രണ്ടാംക്ലാസ്സുമുള്ള വണ്ടിക്കൂലി മാത്രമേ എന്റെ വശമുള്ളു. അതുകൊണ്ടു് അവിടെ എത്താനല്ലേ സാധിക്കുകയുള്ളു.

ഞാൻ:—ആട്ടെ. ആദ്യം അവിടെ എത്തിവീഴുക.

ശാ. മേ:—എന്നിട്ടോ?

ഞാൻ:—മദ്ധ്യരാജാവിന്നു് ഞാൻ ഏററു.

ശാ. മേ:—അതു് ആഢ്യൻരാജാവും സ്റ്റെയിഡ്രാജാവും ഒന്നുമല്ല.

ഞാൻ:—ഏതു ചക്രവൎത്തിയായാലും ഞാൻ ഏററു.

ശാ. മേ:—വെറുതെ പറയേണ്ട. കുപ്പിക്കു് ഒരു പവനാണു്.

ഞാൻ:—അതുകൊണ്ടെന്താ. പവനാണെങ്കിൽ പവൻ കൊടുക്കണം.

ശാ. മേ:—എന്നെ കളിയാക്കരുതു്.

ഞാൻ:—കാൎയ്യം മാത്രമേ ഞാൻ പറഞ്ഞിട്ടുള്ളു.

ശാ. മേ:—എന്നാൽ പണം കാണിക്കൂ.

ഞാ:—പണം കാണിക്കേണ്ടുന്ന ദിക്കിൽനിന്നു കാണിക്കും. നിങ്ങഠം ടിക്കററു മേടിക്കുവിൻ.

ശാ. മേ:—വിശ്വസിച്ചു ചതിക്കരുതെ! മടങ്ങിവരാൻ കൂടി എൻെറ പക്കൽ ഒന്നും ഇല്ല.

ഞാൻ—ഒന്നും ഭയപ്പെടേണ്ട. ഞാൻ സാധുവാണെങ്കിലും ഇന്നു് ഞാൻ വിചാരിച്ചാൽ സാദ്ധ്യമാകുന്ന കാൎയ്യമാണിതു്.

ശാ. മേ—സ്വന്തം രാജ്യത്തിൽ നിന്നു വിചാരിക്കുംപോലെയല്ല അന്യരാജ്യത്തിൽ നിന്നു് വിചാരിക്കുന്നതു്.

ഞാൻ—മിണ്ടാതിരിക്കു; കേശവൻെറ വീയ്യം അപ്പോൾ കാണാം. "എൻെറ കയ്യൂക്കു് അനസാരം കാണിക്കാം." കേശവന്നു് പണവും തൃണവും സമമാണു്. അങ്ങിനെ എത്ര വരുന്നു. അങ്ങിനെ എത്ര പോകുന്നു. ഒട്ടും ശങ്കിക്കേണ്ട. അവിടെ എത്തേണ്ടുന്ന താമസം. പിന്നെയുള്ള കാൎയ്യമൊക്കെ ഞാനേററു.

ശാമുമേനോൻ ആശ്ചൎയ്യത്തോടെ എൻെറ മുഖത്തൊന്നു നോക്കി. പിന്നെ എൻെറ വിശേഷപ്പെട്ട കോട്ടും റിസ്റ്റു് വാച്ചും ഒന്നു നോക്കി. പിന്നെ എൻെറ പോക്കററു് ഒന്നു നോക്കി. ഞാൻ ക്രുസലില്ലാതെ ഉൗവലിട്ടു. കുചേലനും കുബേരനായിട്ടില്ലേ എന്നു വിചാരിച്ചു. അദ്ദേഹം ആപ്പീസിൽ എത്തിയ ഉടനെ ടിക്കററു വാങ്ങി. ഞങ്ങൾ തീവണ്ടിവഴിയായി തൃശ്ശൂരിൽ വന്നിറങ്ങി. വണ്ടി ഇറങ്ങി ഞങ്ങൾ നടന്നു.

ശാ. മേ—അസ്സൽ കോട്ടല്ലൊ.

ഞാൻ—വക്കത്തുള്ള കോട്ടാണു്.

ശാ. മേ—പണം കൈവശം കുറെ ജാസ്തി ഉണ്ടോ?

ഞാൻ—വേണ്ടുന്നത്ര ഉണ്ടാകും.

ശാ. മേ—പത്തുമുപ്പതുറുപ്പികയോളം ചിലവാക്കേണ്ടി വരും.

ഞാൻ—ചിലവാക്കാൻ ഒരുങ്ങീട്ടുതന്നെയാണു വന്നതു്.

ശാ. മേ—അതു പറഞ്ഞതു് ഉശിരുള്ള വാക്കാണു്.

ഞാൻ—കേശവന്നു് പണത്തിൽ ചില സമയം കുറവു നേരിട്ടുമെന്നല്ലാതെ ഉശിരിൽ ഒട്ടും കുറവു നേരിടില്ല.

ശാ. മേ—പണമെന്തു? സാരമുണ്ടോ? ചിലവാക്കാനുള്ളതല്ലേ പണം?

ഞാൻ—സംശയമുണ്ടോ? "അൎത്ഥമുണ്ടായാലതുകൊണ്ടനുഭവിക്കാഞ്ഞാൽ—അൎത്ഥമുള്ളോനുമിരപ്പാളിയുമൊരുപോലെ".

ശാ. മേ—ഇതാണു് പിള്ളയുടെ ഷാപ്പു്.

ഞാൻ—വരു. അവിടെ കേറിയിരിക്കാം.

ശാ. മേ—അതെ, യുവതികൾ കാമുകന്മാരുടെ മടിയിൽ കേറിയിരിക്കുമ്പോലെ.

ഞാൻ—അല്ല, രാജാക്കന്മാർ സിംഹാസനത്തിൽ കേറിയിരിക്കുമ്പോലെ.

ശാ. മേ—കോട്ട കണ്ടാൽ പൊളിഞ്ഞ ഒരു രാജാവാണെന്നു് ആരും സംശയിക്കും.

ഞാൻ—'പൊളിഞ്ഞ' എന്നു പറയരുതു്. 'തികഞ്ഞ' എന്നാണു പറയേണ്ടതു്.

ഇങ്ങിനെ ഞങ്ങൾ ചെന്നു് ഒന്നാന്തരം വെണ്ണക്കല്ലു്‌ പടിച്ച ഒരു മേശയുടെ പിൻഭാഗത്തിട്ട കിടക്കയെടിച്ച കസേലമേൽ കേറിയിരുന്നു. നോക്കുന്നേടത്തൊക്കെ ആഡംബരത്തിന്റേയും രാജസത്തിന്റേയും തകൃതി. ഒരിക്കലെങ്കിലും ജില്ലാ ജഡ്ജിയാണെന്ന ഭാവം നടിച്ചുനോക്കട്ടെ എന്നു ഞാനും വിചാരിച്ചു. കല്പിക്കുവാൻ ചിലർ, അനുസരിക്കാൻ ഞാൻ, എന്ന തോതുവിട്ടു കല്പിക്കുവാൻ ഞാൻ, അനുസരിക്കാൻ ചിലർ എന്ന തോതൊന്നു പിടിക്കട്ടെ എന്നു് ഞാനും ഉറച്ചു.

ഞാൻ—(ഉച്ചത്തിൽ) ആരവിടെ?

ഒരു ദാസൻ—(വായ് പൊത്തീട്ടു്) യജമാൻ.

ഞാൻ—എന്താണു പങ്കവലിക്കാത്തതു്? ഇതൊക്കെ പറഞ്ഞിട്ടു വേണോ ചെയ്വാൻ?

ഒരു ദാസൻ—യജമാൻ. ഇതാ വലിച്ചുതുടങ്ങി.

ഞാൻ—പിന്നെയാരുണ്ടിവിടെ?

മറെറാരു ദാസൻ—(വന്നിട്ടു്)യജമാൻ കല്പിക്കാം.

ഞാൻ—ഒരു കുപ്പി ഷംപൈൻ കൊണ്ടുവരു.

ദാസൻ—ഇവിടുന്നു്.....എന്താ കല്പിച്ചതു്?

ഞാൻ—ഒരു കുപ്പി ഷംപൈൻ. എന്താ ചെവിടു പതുക്കയാണോ?

ദാസൻ—യജമാൻ, കുപ്പിക്കു് ഒരു പവനാണു്.

ഞാൻ—എട ചെറേറ! വിലയെന്താണെന്നു നിന്നോട് ചോദിച്ചോ? കൊണ്ടുവരാൻ പറഞ്ഞാൽ നീ പോയി കൊണ്ടുവരികയല്ലേ വേണ്ടതു്?

ശാ: മേ—വേഗം ചെല്ലെടൊ. മൂപ്പരെ ക്രോധിപ്പിക്കേണ്ട. വിലയൊക്കെ ബില്ലു കൊടുത്തു മേടിച്ചോ.

ഞാൻ—ആരോടാണു പറയുന്നതു്. ഈ കഴുതയോടോ? ഒന്നിനും കൊള്ളാത്ത അസത്തു്. മരുഭൂമിയിലെ കാട്ടുപോത്തു്. വെണ്ണയിലൊട്ടിയ മുടിനാരു്. ചാണകത്തിലെ പുഴു. ഇങ്ങിനെ ഒരു വിവരമില്ലാത്തവനെ ഞാൻ എൻെറ ആയുസ്സിന്നിടക്കു് കണ്ടിട്ടില്ല.

ശാ. മേ—ആളുകളെ കണ്ടാലെങ്കിലും മനസ്സിലാക്കണ്ടേ.

ഞാൻ—കണ്ടാൽ മനസ്സിലാകുന്നു! കൊണ്ടാലുംകൂടി മനസ്സിലാവില്ല. (തിരിഞ്ഞുനോക്കീട്ടു്) പങ്ക നല്ലവണ്ണം വലിയെടൊ. ഇതെന്തിനാണു് ഇവിടെ കെട്ടിത്തൂക്കിയതു്? ഭംഗിക്കൊ? വല്ലതും കാട്ടിക്കൂട്ടുകയെന്നോ? നീ എന്നെ വെറുതെ ക്രോധം പിടിപ്പിക്കേണ്ട.

ദാസൻ—യജമാൻ എന്നെ മാപ്പാക്കണം.

അപ്പോൾ ആദ്യം പോയ വേലക്കാരൻ കപ്പിയും ഗ്ലാസ്സുകളും ഒക്കെ ഞങ്ങളുടെ മുന്നിലിട്ട മേശമേൽ കൊണ്ടുവന്നു വെച്ചു. ഞാൻ അവനെ നെററി ചുളിച്ചു കോപത്തോടെ ഒന്നു നോക്കി.

ഞാൻ—എന്താണിത്ര താമസം? ഒരു മാസമായല്ലൊ പോയിട്ടു്? ചോറല്ലേ തിന്നുന്നതു്? ഒന്നിനുംകൊള്ളാത്ത ശവം! താടി മുളച്ച പെണ്ണു്! ശുദ്ധകമ്പം!

എൻെറ ലഹള ഒക്കെ കേട്ടപ്പോൾ ഹോട്ടൽ മാനേജർ മിസ്റ്റർ പിള്ളതന്നെ മുറിയിൽ കടന്നുവന്നു് എനിക്കു താണു് ഒരു സലാം വെച്ചു. ഞാൻ കണ്ണൊന്നു പൂട്ടി.

പിള്ള—ക്ഷമിക്കണം, സെർ. കപ്പിവെച്ച അലമാറിയുടെ താക്കോൽ കണ്ടില്ല.

ഞാൻ—അതുകൊണ്ടു് ഞാൻ വന്നു് അതു് തിരിഞ്ഞു എടുത്തു തരേണമെന്നോ? യഥാ രാജാ തഥാ പ്രജാ. ശിവ ശിവ! താൻ, ഞാനാരെന്നു വിചാരിച്ചു?

പിള്ള—അയ്യൊ, സേർ. അങ്ങിനെ ധരിക്കരുതു്. താക്കോൽ കാണാത്തതുകൊണ്ടു് കുറെ താമസം നേരിട്ടു എന്നേ പറഞ്ഞിട്ടുള്ളു.

ഞാൻ—കേട്ടോ പറയാത്തതു പറഞ്ഞു എന്നു പറയുന്നതു്.

പിള്ള—താമസത്തെപ്പററി ഞാൻ പറവാൻ ഭാവിക്കുകയായിരുന്നു.

ഞാൻ—സകല കാൎയ്യത്തിനും താമസംതന്നെ. ഇന്ത്യാക്കാൎക്കു് ഒരു കാൎയ്യത്തിനും ചുണയില്ല. ലണ്ടൻ, പാരീസ് മുതലായ പട്ടണങ്ങളിൽ ചെന്നു നോക്കണം. എന്തൊരവസ്ഥയാണു്! പറയുമ്പോഴ് എത്തിപ്പോയില്ലേ സാമാനങ്ങൾ.

പിള്ള—അത്രത്തോളം പരിഷ്കാരം ഇവിടങ്ങളിൽ എത്താറായിട്ടില്ല.

ഞാൻ—പരിഷ്കാരം ഇല്ലെങ്കിലും ചുണ കാണിച്ചുകൂടയോ?

പിള്ള—ഇവിടുന്നു കാണിക്കുമ്പോലെ ബാക്കിയുള്ളവൎക്കു സാധിക്കയില്ല.

ഞാൻ—ഇവിടുത്തുകാരനല്ലേ ഞാൻ? പരദേശിയൊന്നുമല്ലല്ലോ.

പിള്ള—ഇക്കുറി എല്ലാം ഇവിടുന്നു മാപ്പാക്കണം. (വേലക്കാരെ നോക്കീട്ടു്) എല്ലാവരും ഉശാറായിരിക്കണം. മൂപ്പർ ആക്ഷേപിച്ചാൽ ഞാൻ ഒന്നിനേയും ബാക്കി വെക്കില്ല.

ഞാൻ—ഇതുവരെ ബാക്കിയായതുതന്നെ ആശ്ചൎയ്യം.

പിള്ള—മേലാൽ ഇവരിൽ യാതൊരു വീഴ്ചയും കാണാനിടവരില്ല.

ഇങ്ങിനെ പറഞ്ഞു്, താണു് ഒരു സലാമും തന്നു പിള്ള അകത്തുപോയി. ഞാനും ശാമുമേനവനും ഷംപെയിൻ കുടിച്ചു

ത്തുകൂടാതെ, കട്ലററ്, ചാപ്സ്, അപ്പം, ചീസ്ബിസ്കററ് മുതലായ സാമാനങ്ങളും ഓഡർചെയ്തു. കത്തിയും മുള്ളും കണ്ടപ്പോൾ ഞാനൊന്നു ഞെട്ടി. പയററിയാത്താവക്ക് വാളും പരിചയും കിട്ടീട്ടെന്താണ്. ഏതായാലും ഒരു ഒഴികഴിവു പറയാതെ നിവൃത്തിയും ഉണ്ടായിരുന്നില്ല.

ഞാൻ—കത്തിയും മുള്ളും ശീമ വിട്ടതിൽപ്പിന്നെ ഞാൻ ഉപയോഗിക്കാറില്ല.

ശാ. മേ—ഇന്ത്യയിലെത്തിയാൽ ഇന്ത്യാക്കാരുടെ മാതിരിയാണ് നല്ലതു്.

ഞാൻ—അതൊക്കെ ഇഷ്ടംപോലെ എന്നേ ഉള്ളൂ. പണ്ടു് ബ്ളാത്തിയിൽവെച്ചു് ഒരു വലിയ പ്രഭുവിൻെറ വകയായി വമ്പിച്ച ഒരു തീനുണ്ടായിരുന്നു. രാജവംശക്കാരിൽ പലരും അന്നു് അവിടെ ഹാജരുണ്ടായിരുന്നു. ഞാൻ അന്നു് അവിടെ ചെന്നതു് ഇന്ത്യാക്കാരൻെറ വേഷത്തിലായിരുന്നു. എന്നിട്ടെന്താ? സകല മദാമ്മമാക്കും എന്നോടായിരുന്നു ഇഷ്ടം.

ശാ. മേ—ഇവിടത്തെ ഭാഗ്യം ചില്ലറയാണോ?

ഇങ്ങിനെ ഞങ്ങൾ കുറേനേരം കുടിച്ചും തിന്നും സംസാരിച്ചും സമയം കഴിച്ചു. ഷംപൈനിന്നു് മത്തു് പോരെന്നു കണ്ടിട്ടു് ഒരു കുപ്പി വിസ്കിയും കൂടി മേടിച്ചു. ഓരോ ഡ്രാം വിസ്കി വേലക്കാക്കും ചെരിച്ചുകൊടുത്തു. അവരുടെ യജമാൻ വിളിയും തൊഴിലും കൂടെക്കൂടെ വർദ്ധിച്ചു എനിക്കു നല്ല പരമാനന്ദമായി. ഞാൻ ബിൽ കൊണ്ടുവരാൻ പറഞ്ഞു. ബിൽ കൊണ്ടുവന്നു നോക്കിയപ്പോൾ ഉ-ക. ന-ണ. ന്ന-പ. ആണെന്നു കണ്ടു. ഞാൻ ഒരു പെട്ടി സിഗററ്റിനു പിന്നെയും ഓഡർ കൊടുത്തു. അവൻ പോയപ്പോൾ എൻെറ അവസ്ഥ മുഴുവൻ കാണിക്കുവാൻ തക്കവണ്ണം, രണ്ടു പവൻ എടുത്തു്, മേശപ്പുറത്തു വലിച്ചു ചാടിക്കൊടുക്കുവാൻ ഉറപ്പാക്കി പിള്ളയെ വിളിച്ചു കൊണ്ടുവരാൻ പറഞ്ഞു. പിള്ള വന്നപ്പോൾ ഞാൻ സിഗററ്റും വലിച്ചു് ഒരു കൂസലുമില്ലാതെ പോക്കററിൽ കയ്യിട്ടു. പവൻ രണ്ടും അവിടെ കണ്ടില്ല.

# III

ഞാൻ ഞെട്ടി എന്നും ഞാൻ അന്ധാളിച്ചു എന്നും, മാത്രം പറയുന്നതിനെക്കാൾ ഒന്നും പറയാത്തതാണ് നല്ലത്. ഞാൻ എല്ലാ കീശയിലും കയ്യിട്ടുനോക്കി. ഒന്നിലും പവൻ കണ്ടില്ല. ഈശ്വരാ! എന്നെ ആർ പറ്റിച്ചു? ഞാൻ കഷ്ടത്തിലായല്ലൊ. ഇവിടെ എന്തു നിവൃത്തി? തീവണ്ടിയിൽനിന്ന് ആരോ പററിച്ചതായിരിക്കണം. അതൊക്കെ ഇവിടെ പറഞ്ഞിട്ടെന്തു ഫലം. എന്തായാലും ശരി ഈ കുടുക്കിൽ നിന്ന് എങ്ങിനെ ഒഴിഞ്ഞുപോരും? ആട്ടെ, അടുത്ത ഷാപ്പിൽ പോയി റിസ്റ്റ്‌വാച്ചു വില്ക്കാമെന്നു ഞാൻ ഉറപ്പാക്കി. ഉപായത്തിൽ ഒന്നു പുറത്തിറങ്ങാൻ നോക്കുകയാണു നല്ലത്.

ഞാൻ—ഹൂ. വല്ലാത്ത ഉഷ്ണം.

ഇങ്ങിനെ പറഞ്ഞു് ഞാൻ ജഡ്ജിയുടെ കോട്ടു് മേശമേൽ അഴിച്ചിട്ടു. "ഓരോ ഡ്രാം വൈനംകൂടി കൊണ്ടുവരട്ടെ. എന്നിട്ടാവാം ബിൽ" എന്നു പറഞ്ഞു. എനിക്കു കൊണ്ടുവന്നു തന്ന ബിൽ ഞാൻ പിള്ളയുടെ വശംതന്നെ കൊടുത്തു. അയാൾ അവിടെതന്നെ നിന്നു. ആ കോട്ടിൻെറ തുണിയും അവസ്ഥയും കണ്ടപ്പോൾ ഞാൻ സാമാന്യനല്ലെന്നു് അയാൾ ധരിച്ചിട്ടുണ്ടാകും. അതുകൊണ്ടു് എനിക്കു മോക്ഷം കിട്ടി. ഞാൻ ശാമുമേനവനെ നോക്കി "ഞാനിതാ എത്തിപ്പോയി. ഒരു രണ്ടുമിനിട്ട് ഇവിടെ ഇരിക്കിൻ" എന്നും പറഞ്ഞു ബദ്ധപ്പെട്ടിറങ്ങി പുറത്തേക്കു് നടന്നു. പണം മുഴവനമായില്ലെങ്കിൽ മടങ്ങി അങ്ങോട്ടു ചെല്ലേണ്ടെന്നും ഞാൻ ഉറപ്പാക്കി. എനിക്ക് ഒരു പുതിയ ജീവൻ വെച്ചു എങ്കിലും, ഞാൻ നോക്കുമ്പോൾ ഷാപ്പിലെ ഒരു വേലക്കാരൻ എന്നെ ഒളിവായി പിന്തുടരുന്നുണ്ടെന്നു കണ്ടു് എനിക്കു് പിന്നെയും ഇച്ഛാഭംഗം നേരിട്ടു. ചാടിപ്പോവാനും തരമില്ലെന്നു കണ്ടപ്പോൾ എനിക്കു് വല്ലാത്ത കുണ്ഠിതമായി. അഭിനയം കുറെ ജാസ്തിയായിക്കഴിച്ചതിൽപ്പിന്നെ ഞാൻ ആരെന്ന കള്ളിയും പുറത്തുവന്നു. ഒരു കള്ളൻെറ നിലയിൽ രണ്ടാമതും അവിടെ മടങ്ങിച്ചെല്ലുന്നതിനെക്കാൾ തൂങ്ങിച്ചാകയാണു് നല്ലതെന്നു് എനിക്കു തോന്നി. ആട്ടെ, ഒന്നുകൂടി ഭാഗ്യം പരീക്ഷിക്കട്ടെ എന്നു വിചാരിച്ചിട്ടു് ഞാൻ അടുത്തു കണ്ട ഒരു

വാച്ചുറിപ്പേറരുടെ (ഘടികാരം നന്നാക്കുന്നവന്റെ) ഷാപ്പിൽ കേറി എൻെറ റിസ്റ്റ്വാച്ച് കാണിച്ച്, മുപ്പത്തഞ്ചുറുപ്പികക്ക് വിൽക്കാൻ ഞാൻ തയ്യാറാണെന്ന് അറിയിച്ചു.

അവൻ—മുപ്പത്തഞ്ചോ? എന്താ വാരലാ?

ഞാൻ—നോക്കരുതോ. പൊന്നിൻെറ ചങ്ങല.

അവൻ:—പൊന്നു കാണാത്തവരല്ലേ ഞങ്ങൾ.

ഞാൻ—ആട്ടെ നിങ്ങൾ എന്തു തരാൻ ഒരുക്കമുണ്ട്?

അവൻ—ഒരൊററ വിലയല്ലേ പറയേണ്ടു.

ഞാൻ—രണ്ടാൾക്കും നഷ്ടംവരാത്തവിധത്തിൽ ഒരൊറ്റ വില.

അവൻ—നാലര ഉറുപ്പിക തരാം. അല്ലെങ്കിൽ മടക്കിക്കൊണ്ടു പൊയ്ക്കോളൂ.

ആടറിയുമോ അങ്ങാടിവാണിഭം എന്നു പറഞ്ഞതുപോലെ ഈ അന്ധകാരത്തിൽ എനിക്കുണ്ടോ റിസ്റ്റ്വാച്ചിന്റെ വിലയുടെ നിശ്ചയം? ഞാൻ കുറേനേരം അവൻെറ മുഖത്തു നോക്കി. അവന്ന് യാതൊരു സ്തോഭവും കണ്ടില്ല. എന്തിന്നു പറയുന്നു ഞാൻ കയ്യും നീട്ടി നാലര ഉറുപ്പികയും വാങ്ങി മെല്ലേ പുറത്തേക്കിറങ്ങി. എൻെറ നേരെ റോഡിൻെറ മറുവശത്തെ പീടികയിൽനിന്ന് എന്നേയും നോക്കിക്കൊണ്ട് ഷാപ്പിലെ വേലക്കാരൻ നിൽക്കുന്നുണ്ടായിരുന്നു.

ഈ നാലരയുംകൊണ്ട് പത്തുമുപ്പതിൻെറ കടം ഞാൻ എങ്ങിനെ വീട്ടും? ഞാൻ ഓരോന്ന് ആലോചിച്ചുകൊണ്ട് കുറെ ദൂരത്തോളം നടന്നു. ഒന്നുമില്ലെങ്കിൽ ഷാപ്പുകാരൻെറ പണം മുഴുവൻ കൊടുക്കണം. അല്ലെങ്കിൽ ഷാപ്പുകാരൻെറ ദാസൻെറ കണ്ണിൽ പൊടിയിടണം. നവീനാശയത്തിൻെറ കൂടായ എനിക്കും കൂടി ഒരു യുക്തിയും തോന്നിയില്ല. ദൂരത്തിൽനിന്ന് ഒരു ബസ്സ് വരുന്നതു കണ്ടു. ഒരു കൌശലം എൻെറ ഉള്ളിൽ മിന്നൽപോലെ ഒന്നു മിന്നി. ബസ്സേകദേശം എന്റെ വലത്തുഭാഗത്തെത്തിയപ്പോൾ ഞാൻ ഇടത്തോട്ടു നോക്കിക്കൊണ്ട് ബസ്സിൻെറ മുന്നിൽക്കൂടെ റോഡു മുറിച്ച് ഒരു പാച്ചിൽ പാഞ്ഞു. ഞാൻ വിചാരിച്ചപോലെ ബസ്സുകാരൻ ബസ്സ് നിർത്തിയെങ്കിലും, നിർത്തുംമുമ്പെ കിട്ടിയ തട്ടുകൊണ്ട്

ഞാൻ അല്പം ദൂരെ തെറിച്ചുവീണു. റോഡിൽ രണ്ടു മൂന്നു പ്രാവശ്യം ഉരുണ്ടുപോയി. എനിക്കു് നാലഞ്ചു ദിക്കിൽ പരിക്കേററിട്ടു് ചോര വന്നിരുന്നു. എങ്കിലും പറയത്തക്ക യാതൊരു ഉടവും സിദ്ധിച്ചില്ല. ഞാൻ റോഡു മുറിച്ചു പാഞ്ഞ ഉടനേതന്നെ ബസ്സിലുള്ളവരുടെ നിലവിളി—അയ്യോ! യജമാനൻ വീണു എന്നു് ഷാപ്പിലെ വേലക്കാരൻെറ നിലവിളി—ഹോ ആരോ പെട്ടു എന്ന കാണികളുടെ നിലവിളി—എന്നിങ്ങിനെ കേട്ടതോടുകൂടി, ഞാൻ കൃഷിക്കാരൻ വിത്തെറിയുംപോലെ എൻ്റെ കയ്യിലുണ്ടായിരുന്ന നാണ്യങ്ങളൊക്കെ വിതറിപ്പോയതാണെന്നു തോന്നിപ്പോകുംപ്രകാരം എറിഞ്ഞു. ബസ്സിലുണ്ടായിരുന്ന ആളുകളും ചുററുമുണ്ടായിരുന്ന ആളുകളും എന്നെ വളഞ്ഞിട്ടു, ഞാൻ ബോധംകെട്ടപോലെ അവിടെ കണ്ണും പൂട്ടി കിടന്നു.

"മരിച്ചുപോയോ, മരിച്ചുപോയോ" എന്നു നിലവിളിച്ചുകൊണ്ടു് വളരെ ആളുകൾ ഓടി എത്തി എൻെറ ചുററും വന്നു നിന്നു. ബസ്സ് ഡ്രൈവർ കുറെ വെള്ളം കൊണ്ടുവന്നു് എൻെറ മുഖത്തു തളിച്ചു. ഞാൻ പ്രയാസപ്പെട്ടു കണ്ണു തുറന്നു. കണ്ണു തുറന്നതു കണ്ടപ്പോൾ വളരെപ്പേർ മരണമൊന്നും ഉണ്ടായില്ലല്ലോ എന്ന ഇച്ഛാഭംഗത്തോടെ മടങ്ങിപ്പോയി. ഞാൻ എഴുന്നേററിരുന്നു വളരെ വേദനയുള്ളതുപോലെ ഞരങ്ങി. രണ്ടാളുകൾ എന്നെ താങ്ങി ഒരു പീടികയുടെ കോലായിൽ കൊണ്ടിയിരുത്തി. ഞാൻ കുറെ വെള്ളം കുടിച്ചു. അപ്പോൾ ചിലർ ചില നാണ്യങ്ങൾ നിരത്തിന്മേൽ വീണുകിടക്കുന്നതു കണ്ടിട്ടു് എടുത്തുകൊണ്ടു വന്നു

ഡ്രൈവർ:—എന്താ നല്ലവണ്ണം പററിയോ?

ഞാൻ—പുറമെ അധികമില്ലെങ്കിലും ഉള്ളു മുഴുവൻ വേദനിക്കുന്നു.

മാനേജർ—ഞാനെന്താണു വേണ്ടതു്? പോലീസ് പിന്നെയും ചാർജ്ജു വെക്കുമല്ലൊ.

ഒരു പാന്ഥൻ—(കോപത്തോടെ) ആളുകളുടെ പണം വാരി പെട്ടിയിൽ നിറച്ചാൽ മാത്രം പോരാ. കുറെ സൂക്ഷിക്കണം.

ഡ്രൈവർ—ആരു തെററുചെയ്താലും ഒടുക്കം കാലം ഞങ്ങൾക്കേ കുററമുണ്ടാകൂ.

ഒരു പാന്ഥൻ—അതേ. അതേ. ഒടുക്കം കാലരൊക്കെ കുററക്കാരായ നിങ്ങളാണു്.

മറെറാരു പാന്ഥൻ—സാറേ! ഈ നാണ്യങ്ങൾ നിങ്ങളുടെ കയ്യിൽനിന്നു വീണതാണോ?

ഞാൻ—അതെ.

ഒരാൾ—ആകപ്പാടെ എന്തുണ്ടായിരുന്നു?

ഞാൻ—ചില്ലറയായിട്ടു് എട്ടണ. മുഴവൻ ഉറുപ്പികയായിട്ടു് നാലു്. പവനായിട്ടു രണ്ടു്.

അപ്പോൾ നാണ്യം കിട്ടിയവരൊക്കെ ഒരേടത്തു് കൊണ്ടുവന്നു വെച്ചു. എണ്ണിനോക്കിയപ്പോൾ ഞാൻ പറഞ്ഞ നാലര ഉറുപ്പിക കണക്കായുണ്ടു്. പവൻ രണ്ടും കണ്ടില്ല.



മാനേജർ—പവനാക്കും കിട്ടിയില്ലല്ലൊ?

ഒരു പാന്ഥൻ—പവൻ കിട്ടിയവരാരും അതു് തിരികെ കൊണ്ടുവന്നു തരില്ല.

ഒരാൾ—അതെന്തിനു് ഈ സാധുമനുഷ്യൻ അറിയുന്നു. അദ്ദേഹം നഷ്ടത്തിന്നു് ബസ്സ്മാനേജരുടെ പേരിൽ അന്യായപ്പെടട്ടെ. നമ്മളൊക്കെ സാക്ഷികളല്ലേ?

ഞാൻ—എനിക്കു് അന്യായത്തിന്നും കൂട്ടത്തിന്നും ഒന്നും കഴിയില്ല.

ഒരാൾ—എന്തു്! പണം വെറുതെ പോട്ടെ എന്നോ?

ഞാൻ—അതല്ല, എന്റെ രണ്ടു പവൻ കിട്ടിയാൽ ഞാൻ വന്ന വഴിയെ പൊയ്ക്കൊള്ളയാം. അന്യായത്തിന്നും മററും ധ്വജം കെട്ടി പുറപ്പെടുവാൻ എന്നെക്കൊണ്ടു വയ്യാ. പിന്നെ ഈ കാര്യത്തിൽ തെററു് എന്റെ പക്കലും കേവലം ഇല്ലാതില്ല.

ഡ്രൈവർ—നിങ്ങളാണു നേർ മര്യാദക്കാരൻ.

ഷാപ്പുകാരന്റെ ദാസൻ—പൊന്നെജമാനനാണു്. അവർ നിത്യം ഇടുന്ന കോട്ടതന്നെ കണ്ടാൽ മതി.

മാനേജർ—സാർ ആ നഷ്ടം ഞാൻ വെച്ചുതരാം. നിങ്ങൾ ഞങ്ങളെ പോവാൻ അനുവദിച്ചാൽ മതി.

ഞാൻ—എനിക്കു വിരോധമില്ല.

മാനേജർ പത്തുറുപ്പികയുടെ നോട്ട് മൂന്നെണ്ണം എന്റെ കൈവശം തന്നു ബസ്സും നടത്തിപ്പോയി. നേരംപോക്കൊക്കെ ഇത്ര ക്ഷണം തീൎന്നുപോയല്ലൊ എന്ന വ്യസനത്തോടെ ബാക്കിയുള്ള ആളുകളും പിരിഞ്ഞു. യുക്തി ഫലിച്ചെന്ന ചാരിതാൎത്ഥ്യത്തോടെ ഞാൻ ഒരു റിക്ഷാവണ്ടിയിൽ കേറി പിള്ളയുടെ ഷാപ്പിൽ എത്തി. എന്നേയും കാത്തു കാത്തു ശാമുമേനോൻ കസാലമേൽ ഇരുന്ന പാടേ ഉറങ്ങിപ്പോയിരുന്നു. ഞാൻ പിന്നേയും ഒരു മണിക്കൂർനേരത്തോളം അവിടെ ഇരുന്നു. അപ്പോൾ ശാമുമേനവൻ ഉണൎന്നു. കണക്കൊക്കെ ഞങ്ങൾ തീൎത്തു. ഞങ്ങൾക്കു രണ്ടാൾക്കുമുള്ള തീവണ്ടിച്ചിലവിന്നുള്ള പണം മാത്രം കയ്യിൽ വെച്ചു ബാക്കിയൊക്കെ ഞങ്ങൾ ചിലവാക്കി. പിള്ളയുടെ ദാസന്മാൎക്കും വേണ്ടതിലേറെ ഇനാം കൊടുത്തു. അവർ ഞങ്ങൾക്ക് ഏറിയ സലാം പകരം തന്നു. പിന്നെ ഞങ്ങൾ രണ്ടാളും വണ്ടി കേറി ചെറുതുരുത്തിയിൽ എത്തി. നേരം മൂന്നുമണിയായി. വണ്ടി ഇറങ്ങിയ ഉടനെ ഞങ്ങൾ രണ്ടാളും ഒരു ആലിന്റെ കീഴിൽ കിടന്ന് കുറെ ഉറങ്ങി. ക്ഷീണം പിന്നേയും തീരാത്തതുകൊണ്ട് ഞങ്ങൾ ഭാരതപ്പുഴയിൽ ഇറങ്ങി നല്ലവണ്ണം മുങ്ങിക്കുളിച്ചു. ഞങ്ങളുടെ മത്തും ക്ഷീണവും ഒരുപോലെ ശമിച്ചു. എന്നോടു യാത്രയും പറഞ്ഞു് ശാമുമേനവൻ പിരിഞ്ഞു. ഞാൻ സ്വതന്ത്രമായി. ഞാൻ ജഡ്ജി തന്ന കോട്ടും ഇട്ട് എന്റെ വീട്ടിലേക്കു പുറപ്പെട്ടു. അപ്പോഴാണ് എനിക്കു ഞാൻ ചെയ്ത കട്ടംകൈകളൊക്കെ ഓൎമ്മ തോന്നിയതു്. ആ രണ്ടു പവൻ ഉണ്ടായിരുന്നു എങ്കിൽ എന്റെ വീട്ടിൽ എന്തെല്ലാം കാൎയ്യാദികൾ നടത്താമായിരുന്നു! ആ റിസ്റ്റ്‌വാച്ച് എന്റെ മകനു സമ്മാനിച്ചാൽ അവൻ എത്രണ്ട് പരമാനന്ദത്തിൽ മുഴുകുമായിരുന്നു! എനിക്ക് ദൈവം കാണിച്ചുതന്ന നിധിയല്ലേ ഞാൻ അനാവശ്യമായി കുടിച്ച് മൂത്രിച്ചുകളഞ്ഞതു്? എന്റെ ഹൃദയം പശ്ചാത്താപത്തിൽ മുഴുകി. രണ്ടുറുപ്പിക കൊണ്ടുവന്നുകൊടുക്കും എന്ന എന്റെ ശപഥവും ഓൎമ്മവന്നപ്പോൾ ഞാൻ ആക

പ്പാടെ സങ്കടംകൊണ്ട് കത്തികരിഞ്ഞു. ഇനിമേലാൽ ഞാൻ കുടിക്കുകയില്ലെന്ന് സകല ദേവതകളേയും പിടിച്ച് ശപഥം ചെയ്തു. എൻെറ അഗതികളായ ഭാര്യാമക്കളെ എനിക്ക് ഓർമ്മവന്നു. വീട്ടിൻെറ ഏകദേശം അടുത്തെത്തിയപ്പോൾ സങ്കടംകൊണ്ട് എനിക്കു നടക്കാൻകൂടി ശക്തിയില്ലാതായി. ഞാൻ ഒരു കോണിൽനിന്ന് വീട്ടിൻെറ കോലായിലേക്ക് എത്തിനോക്കി. എൻെറ മകൻ തൂണുംപിടിച്ച് എൻെറ വരവും പ്രതീക്ഷിച്ച് നിരത്തിന്മേൽ ഉററുനോക്കിക്കൊണ്ടു കാത്തുനിൽക്കുകയായിരുന്നു. എന്തുകൊണ്ടെന്നാൽ അവന്ന് നിധിപോലെ തോന്നിയിരുന്ന ഒരു കുപ്പായത്തിൻെറ വക ഞാൻ കൊണ്ടുവരാൻ മതിയെന്ന് അവൻ ധരിച്ചിരുന്നു. എൻെറ ഭാര്യ വീട്ടിന്റെ വാതലിന്റെ പടിയിന്മേൽ ഇരുന്ന്, മന്ദഹാസം തൂകിക്കൊണ്ടിരുന്ന എൻെറ പെൺകുട്ടിയുടെ മുടി, കൈകൊണ്ടു ചീകുകയായിരുന്നു. ആ കുട്ടിയും ഞാൻ ഇപ്പോളിപ്പോൾ വരുമെന്ന വിചാരത്തോടെ നിരത്തിന്മേൽ തന്നെ നോക്കിയിരുന്നു. എൻെറ ഭാര്യയും ഞാൻ വന്നാൽ സാപ്പാടിന്ന് വല്ല വഴിയും കാണുമെന്ന വിചാരത്തോടെ പട്ടിണി കിടന്ന എൻെറ മക്കളെ ആശ്വാസവചനങ്ങൾ കൊണ്ട് ആനന്ദചിത്തന്മാരാക്കി കൂടക്കൂടെ ഞാൻ വരുന്നുണ്ടോ എന്ന് ഉത്സുകതയോടെ നിരത്തിന്മേൽ നോക്കിയിരുന്നു. ഏററിരുന്ന ഉറുപ്പിക ഞാൻ കൊണ്ടുവരാതിരിക്കില്ലെന്ന് അവൾക്കു നല്ല നിശ്ചയമുണ്ടായിരുന്നു. അവളുടെ ഒഴിഞ്ഞ കാതിൽ പണ്ടുണ്ടായിരുന്ന രണ്ടു കമ്മലും എൻെറ ഒരു കടത്തിനു വേണ്ടിയാണ് വിററുപോയത്. അവളുടെ ശൂന്യമായ കഴുത്തിൽ പണ്ടുണ്ടായിരുന്ന താലിയും പതക്കവും എൻെറ മദ്യപാനത്തിന്നുവേണ്ടിയാണ് ബലികഴിച്ചുപോയത്. എൻെറ കൂടെ വന്നിട്ട് അവൾ "ഉള്ളതും പോയെന്റെ ഉണ്ണിയമ്മേ" എന്ന നിലയിലായി. എന്നെ ഏററവും സ്നേഹിക്കുന്ന ഈ മൂവരേയും ഞാൻ എങ്ങിനെ നിരാശപ്പെടുത്തും. ഈശ്വരൻ കാണിച്ചുതന്ന ആ നിധിയിൽനിന്ന് ഒന്നു രണ്ടു ഉറുപ്പിക എങ്കിലും എനിക്കു നിധിയെക്കാൾ വലുതായ ഈ മൂന്നുപേക്കും വേണ്ടി സൂക്ഷിച്ചുവെച്ചുകൂടായിരുന്നോ? ഭഗവാനാണേ നേര്, ഞാൻ എന്നെ അത്യന്തം ശപിച്ചു. ഏററവും ആശയോടുംകൂടെ എൻെറ വരവും പ്രതീക്ഷിച്ചു നിൽക്കുന്ന

ആ മൂന്നുപേരുടേയും മുഖം കണ്ടപ്പോൾ എന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. ഞാൻ എന്റെ രക്ഷയും ആശ്രയിച്ചു കഴിയുന്ന എന്റെ സാധുകുടുംബത്തെ കേവലം വിസ്മരിച്ചു്, ചെയ്തുവിട്ട കെട്ടകാര്യവും, ധ്വംസനവും, സാഹസവും മററും വിചാരിച്ചപ്പോൾ ആ വെള്ളം ധാരധാരയായി പുറമേ ചാടി. ഇവരോട്ടു് എന്താണു പറയേണ്ടതു് എന്നു വിചാരിച്ചു് ഞാൻ എന്റെ കണ്ണിലെ വെള്ളവും തുടച്ചു് ആലോചിച്ചു. തൽക്കാലം വല്ലതും ഒരു ഒഴികഴിവു പറയാതെ നിവൃത്തിയില്ലല്ലോ. നാലഞ്ചു നമ്പർ സമൻ നടത്താനുണ്ടെന്നും, അതും നടത്തി ക്ഷണം വരാമെന്നും, വരുമ്പോൾ വാഗ്ദത്തം ചെയ്ത പണം കൊണ്ടുവരാമെന്നും പറഞ്ഞു് അവരെ ആശ്വസിപ്പിച്ചു വീട്ടിൽനിന്നു പുറത്തുവരാമെന്നും എന്നിട്ടു് ശേഷം വേണ്ടതെന്തെന്നാലോചിക്കാമെന്നും ഉറപ്പാക്കി, ആധികൊണ്ടു് ഘനത്തുപോയ നെഞ്ചോട്ടുകൂടെ ഞാൻ മെല്ലെ നടന്നു. സമൻസ് വെച്ച പെട്ടിയുടെ താക്കോലും ഞാൻ എന്റെ കീശയിലായിരുന്നു ഇട്ടതു്. ഞാൻ പരിശോധിച്ചുനോക്കിയപ്പോൾ അതും അവിടെ കണ്ടില്ല. അപ്പോൾ ഞാൻ എന്റെ പടിക്കൽ എത്തിക്കഴിഞ്ഞിരിക്കുന്നു. എന്നെ കണ്ടപ്പോൾ "അതാ അച്ഛൻ വരുന്നു" എന്നു സന്തോഷത്തോടെ ഉച്ചരിച്ചുകൊണ്ടു് എന്റെ രണ്ടു മക്കളും പടിക്കൽ ഓടി എത്തി, ഓരോരുത്തർ എന്റെ ഓരോ കയ്യും പിടിച്ചു വീട്ടിലേക്കു് ആനന്ദചിത്തരായി നടന്നുതുടങ്ങി. എന്റെ ഭാര്യ മന്ദഹാസത്തോടെ എന്നെയും കാത്തു കോലായിൽ നിന്നിരുന്നു. ഞാൻ വ്യസനംകൊണ്ടും ഇച്ഛാഭംഗംകൊണ്ടും സ്വപ്നത്തിൽ നടക്കുന്നവനെപ്പോലെ നടന്നു. പിന്നെയും എന്റെ താക്കോൽ എവിടെ എന്ന വിചാരത്തോടെ ഞാൻ എന്റെ വലത്തെ കീശയും പരതി. താക്കോലിന്നു പകരം കീശയ്ക്കു് ഒരു തുളയാണു കണ്ടതു്. തുളയിൽക്കൂടെ കയ്യിട്ടുനോക്കിയപ്പോൾ ലൈനിങ്ങാണു തടഞ്ഞതു്. അപ്പോൾ എന്തോ ഒരു ഉറപ്പുള്ള സാധനം കുപ്പായത്തിന്റെ ഉള്ളിലൂടെ എന്റെ തുടയ്ക്കു തടഞ്ഞു. പുറമേനിന്നു പിടിച്ചുനോക്കിയപ്പോൾ അതു് താക്കോലാണെന്നു മനസ്സിലായി. കീശയ്ക്കു തുളയുണ്ടായിരുന്നു എങ്കിലും താക്കോൽ പുറമെ വീഴുന്നതിന്നു പകരം, ലൈനിങ്ങിൽ താണു തടഞ്ഞുനിന്നുപോയിട്ടേ ഉണ്ടായിരുന്നുള്ളു.

ഞാൻ കീശയുടെ തുള വലുതാക്കി, അതിൽക്കൂടെ നാലുവിരൽ ഇട്ടു് കുപ്പായത്തിൻെറ അററം പൊന്തിച്ചപ്പോൾ എൻെറ കയ്യിൽ തടഞ്ഞതു് താക്കോലും രണ്ടു പവനും ആയിരുന്നു. എൻെറ മുഖം സന്തോഷംകൊണ്ടു തെളിഞ്ഞു. ഞാൻ അതൊക്കെ കയ്യിലാക്കി കോലായിൽ കേറി. "പറഞ്ഞതു കൊണ്ടുവന്നില്ലേ"എന്നു് എന്റെ ഭാൎയ്യ ചോദിച്ചപ്പോൾ "ഉവ്വ്"എന്നു ഞാനും പറഞ്ഞു. അവൾ സന്തോഷത്തോടെ കൈനീട്ടിയപ്പോൾ ഞാൻ രണ്ടു പവൻ ആ കരപല്ലവത്തിൽ ഇട്ടുകൊടുത്തു. "ഹാ! ഹാ! രണ്ടു പവനാണോ" എന്നു് അവൾ ആനന്ദത്തോടെ പറഞ്ഞപ്പോൾ, എൻെറ കുട്ടികൾ രണ്ടും പറകവയ്യാത്ത രസത്തോടെ നൃത്തം വെച്ചുതുടങ്ങി. ഇത്ര അധികം സ്വത്തു് ഇന്നോവരെ ഒന്നിച്ചുകാണാത്ത എൻെറ ഭാൎയ്യ എൻെറ കണ്ഠത്തിൽ കരവും കെട്ടി എന്നെ ഒന്നു ചുംബിച്ചുംകൊണ്ടു് അവളുടെ നന്ദിയും ആശ്വാസവും പ്രദൎശിപ്പിച്ചു. ഈ ഭാഗ്യമൊക്കെ എനിക്കുണ്ടാക്കിത്തീൎക്കാൻ ആരാണു് കാരണമെന്നു വിചാരിക്കുന്നു? മററാരുമല്ല, ജഡ്ജിയുടെ കോട്ടു്.

കെ. സുകുമാരൻ.

(ചെറുകഥകൾ, ഒന്നാംഭാഗം)

## II. വെള്ളപ്പൊക്കത്തിൽ

നാട്ടിലെ പൊക്കം കൂടിയ സ്ഥലം ക്ഷേത്രമാണു്. അവിടെ, ദേവൻ കഴുത്തററം വെള്ളത്തിൽ നിൽക്കുന്നു. വെള്ളം! സൎവ്വത്ര ജലം! നാട്ടുകാരെല്ലാം കര തേടിപ്പോയി. വീടുകാവലിനു് ഒരാൾ വള്ളമുണ്ടെങ്കിൽ ഉണ്ടു്. ക്ഷേത്രത്തിലെ മൂന്നു മുറിയുള്ള മാളികപ്പുറത്തു് ൬൭ കുടിയുണ്ടു്. ൩൫൬ ആളുകൾ, പട്ടി, പൂച്ച, ആടു്, കോഴി മുതലായ വളൎത്തുമൃഗങ്ങളും. എല്ലാം ഐകമത്യമായി കഴിയുന്നു. ഒരു ശണ്ഠയുമില്ല.

ചേന്നപ്പറയൻ ഒരു രാത്രിയും ഒരു പകലുമായി വെള്ളത്തിൽത്തന്നെ നിൽക്കുന്നു. അവനു വള്ളമില്ല. അവൻെറ തമ്പു

രാൻ മൂന്നായി പ്രാണനുംകൊണ്ടു കര പററിയിട്ട്. ആദ്യം പുരയ്ക്കകത്തേയ്ക്ക് വെള്ളം എത്തിനോക്കിത്തുടങ്ങിയപ്പോഴേ മടലും കമ്പുംകൊണ്ടു തട്ടും പരണും കെട്ടിയിരുന്നു. വെള്ളം പെട്ടെന്നിറങ്ങുമെന്നു കരുതി രണ്ടു ദിവസം അതിൽ കുത്തിയിരുന്നു കഴിച്ചുകൂട്ടി. കൂടാതെ, നാലഞ്ചു വാഴക്കുലയും, ഒരു തുറുവും കിടക്കുന്നു. അവിടെനിന്നും പോയാൽ അവയെല്ലാം ആണുങ്ങൾ കൊണ്ടുപോകയും ചെയ്യും.

ഇപ്പോൾ തട്ടിൻെറയും പരണിൻെറയും മുകളിൽ മുട്ടററം വെള്ളമുണ്ട്. മേൽക്കൂരയുടെ രണ്ടുവരി ഓല വെള്ളത്തിനടിയിലാണ്. അകത്തുകിടന്നു ചേന്നൻ വിളിച്ചു. ആരു വിളി കേൾക്കും? അടുത്താരുണ്ട്? ഗർഭിണിയായ ഒരു പറച്ചി, നാലു കുട്ടികൾ, ഒരു പൂച്ച, ഒരു പട്ടി. ഇത്രയും ജീവികൾ അവനെ ആശ്രയിച്ചിട്ടുണ്ട്. പുരയ്ക്കു മുകളിൽക്കൂടി വെള്ളം ഒഴുകാൻ മുപ്പതു നാഴിക വേണ്ടെന്നും, തൻെറയും കുടുംബത്തിൻെറയും അവസാനമടുത്തുവെന്നും അവൻ തീർച്ചപ്പെടുത്തി. ഭയങ്കരമായ മഴ തോന്നിട്ടു മൂന്നു ദിവസമായി. കൂരയുടെ ഓല പൊളിച്ച് ചേന്നൻ ഒരുകണക്കിൽ പുറത്തിറങ്ങി നാലുചുററിനും നോക്കി. വടക്ക് ഒരു കെട്ടുവള്ളം പോകുന്നു. അത്യുച്ചത്തിൽ ചേന്നപ്പറയൻ അവരെ കൂകിവിളിച്ചു. വള്ളക്കാർക്ക് ഭാഗ്യംകൊണ്ടു കാര്യം മനസ്സിലായി. അവർ വള്ളം കൊട്ടിലിനു നേർക്കു തിരിച്ചു. കിടാങ്ങളേയും, പെണ്ണാളിനേയും, പട്ടിയേയും പുരയുടെ വാരിക്കിടയിൽക്കൂടി ഓരോന്നായി ചേന്നൻ വലിച്ചു വെളിയിലിട്ടു. അപ്പോഴേയ്ക്കു വള്ളവും വന്നടുത്തു.

കിടാങ്ങൾ വള്ളത്തിൽ കയറിക്കൊണ്ടിരിക്കയാണ്. "ചേന്നച്ചോ, പൂഹഹയ്!" പടിഞ്ഞാറു നിന്നാരോ വിളിക്കുന്നു. ചേന്നൻ തിരിഞ്ഞുനോക്കി. 'ഇങ്ങാ വായോ'. അതു് മടിയത്തറ കുഞ്ഞേപ്പനാണ്. പുരപ്പുറത്തുനിന്നു വിളിക്കയാണ്. ധൃതിപ്പെട്ടു പെണ്ണാളിനെ പിടിച്ചു വള്ളത്തിൽ കയററി. അത്തക്കത്തിനു പൂച്ചയും വള്ളത്തിൽ ചാടിക്കയറി. പട്ടിയുടെ കാര്യം ആരും ഓർത്തില്ല. അതു്, പുരയുടെ പടിഞ്ഞാറേ ചരുവിൽ, അവിടെയും ഇവിടെയും മണപ്പിച്ചു നടക്കുകയാണ്.

വള്ളം നീങ്ങി. അനങ്ങുകലെയായി.

പട്ടി മുകളെട്ടപ്പിൽ തിരിച്ചുവന്നു. ചേന്നൻെറ വള്ളം അങ്ങകലെയായിക്കഴിഞ്ഞു. അതു പറന്നുപോകുന്നു. മരണ വേദനയോടെ ആ ജന്തു മോങ്ങിത്തുടങ്ങി; നിസ്സഹായനായ മനുഷ്യൻെറ ശബ്ദത്തോടു സാദൃശ്യമുള്ള ശബ്ദപരമ്പരകൾ പുറപ്പെടുവിച്ചു. ആരുണ്ടതു കേൾക്കാൻ? പുരയുടെ നാലു ചരുവുകളിലും അതു് ഓടിനടന്നു. ചിലേടമെല്ലാം മണത്തുനിച്ചു; മോങ്ങി.

സൈ്വരമായി പുരപ്പുറത്തിരുന്ന ഒരു തവള, അപ്രതീക്ഷിതമായ ഈ ബഹളം കണ്ടു് പേടിച്ചു പട്ടിയുടെ മുമ്പിൽ കൂടി വെള്ളത്തിലേക്കു "ധുടിം" എന്നൊരു ചാട്ടം ചാടി. ആ നായ് ഭയപ്പെട്ടു ഞെട്ടി പിന്നിലേക്കു കുതിച്ചു. ജലത്തിനുണ്ടായ ചലനത്തെ കുറേനേരം തുറിച്ചുനോക്കിനിന്നു.

ആഹാരം തേടിയാവാം, ആ മൃഗം അവിടേയും ഇവിടേയും ഒക്കെ ചെന്നു മ്ലാണിക്കുന്നു. ഒരു തവള അവൻെറ നാസാരന്ധ്രത്തിൽ മൂത്രം വിസർജ്ജിച്ചിട്ടു് വെള്ളത്തിലേക്കു ചാടിക്കളഞ്ഞു. അസ്വസ്ഥനായ നായ് ചീററി, തുമ്മി, തല അറഞ്ഞു് ചീററി, മുൻകാലുകൾ ഒന്നുകൊണ്ടു് മോന്ത തുടച്ചു.

ഭയങ്കരമായ പേമാരി വീണ്ടും ആരംഭിച്ചു. കൂനിക്കൂടി കുത്തിയിരുന്നു് അതു സഹിച്ചു. അതിൻെറ യജമാനൻ അമ്പലപ്പുഴ പററിയിട്ടുണ്ടു്.

രാത്രിയായി. ഒരു ഉഗ്രനായ നക്രം ജലത്തിൽ പകുതി ആഞ്ഞുകിടക്കുന്ന ആ കടിലിനെ ഉരസിക്കൊണ്ടു മന്ദം മന്ദം ഒഴുകിപ്പോയി. ഭയാക്രാന്തനായി വാൽ താഴ്ത്തിക്കൊണ്ടു നായ് കരച്ചു. നക്രം യാതൊന്നുമറിയാത്ത ഭാവത്തിൽ അങ്ങൊഴുകിപ്പോയി.

മുകളെട്ടപ്പിൽ കുത്തിയിരുന്നു് ആ ക്ഷുൽപീഡിതനായ മൃഗം, കാർമേഘാവൃതമായ അന്ധകാരഭീകരമായ അന്തരീക്ഷത്തിൽ നോക്കി മോങ്ങി. ആ നായുടെ ദീനരോദനം അതിദൂരപ്രദേശങ്ങളിലെത്തി. അനുകമ്പാതുരനായ വായുഭഗവാൻ അതിനേയും വഹിച്ചുകൊണ്ടു പാഞ്ഞു. വീട്ടുകാവലേററിട്ടുള്ള ചില ഹൃദയാലുക്കൾ, അയ്യോ പുരപ്പുറത്തിരുന്ന പട്ടി മോങ്ങുന്നു എന്നു പറഞ്ഞുകാണും. കടൽപ്പുറത്തു് അതിൻെറ

യജമാനൻ ഇപ്പോൾ അത്താഴം ഉണ്ണുകയായിരിക്കും. പതിവനുസരിച്ച് ഊണുകഴിയുമ്പോൾ, ഇന്നും ഒരുരുളച്ചോറ് അവൻ ഉരുട്ടമായിരിക്കും.

അത്യുച്ചത്തിൽ ഇടവിടാതെ കുറേനേരം മോങ്ങി. ശബ്ദം താണു നിശ്ശബ്ദമായി. വടക്കെങ്ങോ ഒരു വീട്ടിലിരുന്നു വീട്ടുകാവൽക്കാരൻ രാമായണം വായിക്കുന്നു. അതു ശ്രദ്ധിക്കുംപോലെ നിശ്ശബ്ദനായി വടക്കോട്ടു നോക്കിനിന്നു. ആ ജീവിതൊണ്ട പൊട്ടുമാറ് രണ്ടാമത്തും കുറച്ചുനേരം മോങ്ങി.

ആ നിശീഥിനിയുടെ നിശ്ശേഷനിബ്ദ്ധശ്ശതയിൽ ശ്രുതിമധുരമായ രാമായണംവായന ഒരിക്കൽക്കൂടി എങ്ങും പരന്നൊഴുകി. നമ്മുടെ ശുനകൻ ആ മാനവശബ്ദം ചെവി ഓർത്തുകേട്ടു. കുറച്ചധികനേരം നിശ്ചലം നിന്നു. ഒരു ശീതമാരുതപ്രവാഹത്തിൽ ആ ശാന്തമധുരമായ ഗാനം ലയിച്ചു. കാററിന്റെ ഒച്ചയും അലകളിളകുന്ന 'ബെ ള ബെ ള്' ശബ്ദവും അല്ലാതൊന്നും കേൾപ്പാനില്ല.

മുകളെട്ടപ്പിൽ ചേന്നന്റെ പട്ടി കയറിക്കിടക്കുന്നു. ഘനമായി അതു് ശ്വാസോഛ്വാസംചെയ്യുന്നു. ഇടയ്ക്കിടയ്ക്ക് എന്തോ നിരാശനായി പിറുപിറുക്കുന്നുണ്ട്. അവിടെ ഒരു മീൻ തുടിച്ചു. ചാടി എണീററ് നായ് കുരച്ചു. മറെറാരിടത്തു തവള ചാടി. അസ്വസ്ഥനായി നായ് മുറുമുറുത്തു.

പ്രഭാതമായി. താണസ്വരത്തിൽ അതു മോങ്ങിത്തുടങ്ങി; ഹൃദയദ്രവീകരണസമർത്ഥമായ ഒരു രാഗം വിസ്തരിച്ചുതുടങ്ങി. തവളകൾ അവനെ തുറിച്ചുനോക്കി ജലത്തിൽ ചാടി ഉപരിതലത്തിൽക്കൂടി തെററിത്തെന്നിച്ചരിച്ചു താഴുന്നതു് അവൻ നിന്നിമേഷം നോക്കിനിൽക്കും.

ജലപ്പരപ്പിൽനിന്നുയന്നു കാണുന്ന ആ ഓലക്കെട്ടുകളെല്ലാം അവൻ ആശയോടെ ദൃഷ്ടിവെച്ചു. എല്ലാം വിജനമാണു്; ഒരിടത്തും തീ പുകയുന്നില്ല. ശരീരത്തിൽ കടിച്ചു സുഖിക്കുന്ന ഈച്ചകളെ കടിച്ചു കൊറിക്കും. പിൻകാലുകളാൽ താടി കൂടെക്കൂടെ ചൊറിഞ്ഞു് ഈച്ചയെ പായിക്കും.

ഒരല്പനേരം സൂര്യൻ തെളിഞ്ഞു. ആ ഇളവെയിലിൽ അവൻ കിടന്നു മയങ്ങി. മന്ദാനിലനിൽ ഇളകുന്ന വാഴയി

ലയുടെ ഠരായ പുരപ്പുറത്തങ്ങിനെ ചലിച്ചുകൊണ്ടിരുന്നു. ചാടി എണീററവൻ ഒന്നു കുരച്ചു.

കാറു കയറി. സൂര്യൻ മറഞ്ഞു. നാടെല്ലാം ഇരുണ്ടു. കാററ് അലകളെ ഇളക്കി. ജലപ്പരപ്പിൽക്കൂടി ജന്തുക്കളുടെ ശവശരീരങ്ങൾ ഒഴുകിപ്പോകുന്നു; ഓളത്തിൽ ഇളകി കുതിച്ചൊഴുകുന്നു. സ്വാതന്ത്ര്യത്തോടെ അവ എങ്ങും സഞ്ചരിക്കുന്നു. ഭയപ്പെടാതെ നടക്കുന്നു. അതിനെയെല്ലാം കൊതിയോടെ നോക്കി നമ്മുടെ നായ് മുറുമുറുത്തു.

അങ്ങകലെ ഒരു ചെറുവള്ളം ദ്രുതഗതിയിൽ പോകുന്നു. അവൻ എഴുന്നേററുനിന്നു വാലാട്ടി ആ വഞ്ചിയുടെ ഗതിയെ സൂക്ഷിച്ചു. അതങ്ങു തെക്കുകൂട്ടത്തിൽ മറഞ്ഞു.

മഴ ചാറിത്തുടങ്ങി. പിൻകാലുകൾ മടക്കി മുൻകാലുകൾ നിലത്തൂന്നി കുത്തിയിരുന്ന്, ആ നായ് നാലുപാടും നോക്കി. അവൻെറ കണ്ണുകളിൽ ആരെയും കരയിക്കുന്ന നിസ്സഹായസ്ഥിതി പ്രതിഫലിച്ചിരുന്നു.

മഴ തോന്നു. വടക്കേവീട്ടിൽനിന്നും ഒരു ചെറുവള്ളം വന്ന് ഒരു തെങ്ങിൻചുവട്ടിൽ അടുത്തു. നമ്മുടെ നായ് വാലാട്ടി കോട്ടുവായിട്ടു മുറുമുറുത്തു. വള്ളക്കാരൻ തെങ്ങിൽ കരിക്കടത്തിക്കൊണ്ടു താഴത്തിറങ്ങി. അയാൾ വള്ളത്തിൽ വച്ചുതന്നെ കരിക്കു തുളച്ചു കുടിച്ചു. തുഴ എടുത്തു തുഴഞ്ഞങ്ങു പോയി.

അകലെയുള്ള വൃക്ഷക്കൊമ്പിൽനിന്നും ഒരു കാകൻ പറന്നുവന്ന് ഒരുക്കൻപോത്തിൻെറ അഴുകി ഒഴുകുന്ന ശരീരത്തിൽ വന്നുവീണു. ചേന്നൻെറ പട്ടി കൊതിയോടെ കരയുകവേ, കാക്ക ആരേയും കൂസാതെ ആ മാംസം കൊത്തി വലിച്ചു തിന്നു; തൃപ്തിയായി; പറന്നങ്ങുപോയി.

ഒരു പച്ചക്കിളി പുരയുക്കടുത്തു നിൽക്കുന്ന വാഴയിലയിൽ വന്നിരുന്നു ചിലച്ചു. പട്ടി, അസ്വാസ്ഥനായി കുരച്ചു. ആ പക്ഷി അങ്ങു പറന്നുപോയി.

മലവെള്ളത്തിൽപ്പെട്ട് ഒഴുകിവരുന്ന ഒരു എറുമ്പിൻകൂട്ട് ആ പുരപ്പുറത്തടിഞ്ഞു. അവ രക്ഷപ്പെട്ടു. ഭോജ്യസാധനമെന്നു നണ്ണിയാവാം നമ്മുടെ നായ് അവയുക്കുമ്മ കൊടുത്തു. ചീററിത്തുമ്മി അതിൻെറ മൃദുലമായ മോന്ത ചുമന്നു തടിച്ചു.

ഉച്ചതിരിഞ്ഞു് ഒരു ചെറുവള്ളത്തിൽ രണ്ടുപേർ ആ വഴി വന്നു. പട്ടി നന്ദിയോടെ കുരച്ചു; വാലാട്ടി; എന്തൊക്കെയോ മനുഷ്യഭാഷയോടു അടുപ്പമുള്ള ഭാഷയിൽ പറഞ്ഞു. ജലത്തിൽ ഇറങ്ങി വള്ളത്തിൽ ചാടാൻ തയാറായിനിന്നു. "ദേ! ഒരു പട്ടി നിൽക്കുന്നു" ഒരുവൻ പറഞ്ഞു. അയാളുടെ അനുകമ്പ മനസ്സിലായെന്നപോലെ, നന്ദിസൂചകമായി അതൊന്നു മോങ്ങി. 'അവിടിരിക്കട്ടെ' മററയാൾ പറഞ്ഞു. എന്തോ നാണഞ്ഞിറക്കുംപോലെ, അതു വായ് പൊളിച്ചടച്ചു ശബ്ദിച്ചു. പ്രാർത്ഥിച്ചു. അതു് രണ്ടുപ്രാവശ്യം ചാടാൻ ആഞ്ഞു.

വള്ളം അങ്ങകലെയായി. ഒന്നുകൂടെ മോങ്ങി. വള്ളക്കാരിൽ ഒരുവൻ തിരിഞ്ഞുനോക്കി.

'അയ്യോ!'

അതു വള്ളക്കാരൻ വിളിച്ചതല്ല. ആ ശ്വാനൻെറ ശബ്ദമായിരുന്നു അതു്.



'അയ്യോ'!

പരിക്ഷീണവും ഹൃദയസ്പൃക്കുമായ ആ ദീനരോദനം അങ്ങു കാററിൽ ലയിച്ചു. വീണ്ടും അലകളുടെ ഒടുങ്ങാത്ത ശബ്ദം. ആരും പിന്നീടു തിരിഞ്ഞുനോക്കിയില്ല. ആ നിലയ്ക്കു പട്ടി വള്ളം മറയുംവരെ നിന്നു. ലോകത്തോടന്ത്യയാത്ര പറയുംപോലെ മുറുമുറുത്തുകൊണ്ടതു പുരപ്പുറത്തു കയറി. ഇനി ഒരിക്കലും മനുഷ്യനെ സ്നേഹിക്കയില്ലെന്നതു പറയുകയാവാം.

കുറെ പച്ചവെള്ളം നക്കിക്കുടിച്ചു. മുകളിൽക്കൂടി പറന്നുപോകുന്ന പറവകളെ നോക്കി. അലകളിൽക്കൂടി ഇളകിക്കളിച്ചു് ഒരു നീർക്കോലി പാഞ്ഞടുത്തു. നായ് ചാടി പുരപ്പുറത്തു കയറി. ചേന്നനും കുടുംബവും പുറത്തിറങ്ങിയ പഴുതിൽക്കൂടി ആ നീർക്കോലി അകത്തേക്കിഴഞ്ഞു. ആ ദ്വാരത്തിൽക്കൂടി അകത്തേയ്ക്കെത്തിനോക്കി ക്രൂരനായിത്തീർന്ന പട്ടി കുരച്ചുതുടങ്ങി. പിന്നീടും നായ് പിറുപിറുത്തു. ജീവഭയവും വിശപ്പും അതിൽ നിറഞ്ഞിരുന്നു. ഏതു ഭാഷക്കാരനും ഏതു ചൊവ്വാഗ്രഹവാസിക്കും ആശയം മനസ്സിലാകും. അതു സാർവ്വവിദിതമായ ഭാഷ.

രാത്രിയായി. ഭയങ്കരമായ കൊടുങ്കാററും മഴയും തുടങ്ങി. മേൽക്കൂര അലയടിയേററു് ആടിയുലയുന്നു. രണ്ടു പ്രാവശ്യം ആ നായ് ഉരുണ്ടു താഴത്തു വീഴാൻ തുടങ്ങി. ഒരു നീണ്ട തല ജലത്തിനു മീതേ ഉയന്നു. അതൊരു മുതലയാണു്. പട്ടി പ്രാണവേദനയോടെ കുരയ്ക്കാൻ തുടങ്ങി. അടുത്തു കോഴികൾ കൂട്ടം കരയുന്ന ശബ്ദം കേൾക്കായി.

“പട്ടി എവിടയാ കരയുന്നെന്നെ? ഇവിട്ടന്നു് ആരും മാറിയില്ലേ?” പടററിവാഴയുടെ ചുവട്ടിൽ വയ്ക്കോൽ, തേങ്ങ, വാഴക്കുല ഇവകൊണ്ടു നിറഞ്ഞിട്ടുള്ള ഒരു വള്ളമടുത്തു.

പട്ടി വള്ളക്കാരുടെ നേരേ തിരിഞ്ഞുനിന്നു കുരതുടങ്ങി. കോപിഷ്ഠനായി വാൽ ഉയത്തിക്കൊണ്ടു ജലത്തിനരികേനിന്നു കുരച്ചുതുടങ്ങി. വള്ളക്കാരിൽ ഒരുവൻ വാഴയിൽ കയറി.

“കൂവേ, പട്ടി ചാട്ടുമെന്നാ തോന്നുന്നേ.” പട്ടി മുന്നോട്ടു് ഒരു ചാട്ടം ചാടി. വാഴയിൽ കയറിയവൻ ഉരുണ്ടുപിടച്ചു വെള്ളത്തിൽ വീണു. മറെറയാൾ അവനെ പിടിച്ചു വള്ളത്തിൽ കയററി. പട്ടി ഈ സമയംകൊണ്ടു നീന്തി പുരപ്പുറത്തെത്തി ശരീരം കുടഞ്ഞു കോപിഷ്ഠനായി കുര തുടന്നു.

കള്ളന്മാർ കുലയെല്ലാം വെട്ടി. “നിനക്കു വച്ചിരിക്കുന്നോടാ” തൊണ്ട തകരുമാറു കുരയ്ക്കുന്ന പട്ടിയോടവർ പറഞ്ഞു. പിന്നീടവർ വയ്ക്കോൽ മുഴുവൻ വള്ളത്തിൽ കയററി. അവസാനത്തിൽ ഒരുവൻ പുരപ്പുറത്തേക്കു കയറി അവൻെറ കാലിൽ പട്ടി കടിയുംകൂടി. ഒരു വാ നിറയേ മാംസം അവനു കിട്ടി. അയാൾ “അയ്യോ” എന്നു കരഞ്ഞുകൊണ്ടു ചാടി വള്ളത്തിൽ കയറി. വള്ളത്തിൽ നിന്നയാൾ കഴുക്കോലുവച്ചു പട്ടിയുടെ പള്ളയ്ക്കൊരിടി ഇടിച്ചു. “മ്യാവ്യ, മ്യാവ്യ, മ്യാവ്യ.” സ്വരം ക്രമേണ താണു് വെറും അശക്തമായ മൂളലിൽ പര്യവസാനിച്ചു. പട്ടികടിയേററയാൾ വള്ളത്തിൽ കിടന്നു കരഞ്ഞു. “മിണ്ടാതിരിയെടാ വല്ലോരും—” എന്നു മററയാൾ സമാധാനം പറഞ്ഞു. അവർ അങ്ങു പോയി.

ഒട്ടധികനേരം കഴിഞ്ഞു് പട്ടി വള്ളം പോയ സ്ഥലം നോക്കി ഉഗ്രമായി കുരച്ചു.

പാതിരയോടടുത്തു. ഒരു വലിയ ചത്ത പശു ഒഴുകിവന്നു പുരയിൽ അടിഞ്ഞു. പട്ടി മുകളെടുപ്പിൽ നിന്നു് അതു നോക്കി

നിൽക്കയാണു്; താഴേക്കിറങ്ങിയില്ല. ആ ശവശരീരം മന്ദം മന്ദം മാറുന്നു. പട്ടി മുറുമുറുത്തു പിൻകാലുകളാൽ ഓല മാന്തിക്കീറി, വാലാട്ടി, പിടികിട്ടാത്തമട്ടിൽ ആ ശവം അകലാൻ തുടങ്ങവേ, പത്തുകെട്ടൈത്തുകെ പട്ടി താഴേക്കിറങ്ങി കടിയിട്ടു് വലിച്ചടുപ്പിച്ചു തൃപ്തിയോടെ തിന്നുതുടങ്ങി. കൊടിയ വിശപ്പിനു വേണ്ടുവോളം ആഹാരം.

'ഠേ', ഒരടി! പട്ടിയെ കാണ്മാനില്ല! ഒന്നു കുടിച്ചു താണിട്ടു് പത്തു അങ്ങകന്നു് ഉയന്നു ഒഴുകിപ്പോയി.

അപ്പോഠം മുതൽ കൊടുങ്കാററിൻറലച്ചയും തവളകളുടെ തുടിപ്പും അലയുടെ ശബ്ദവും അല്ലാതൊന്നും കേഠംപ്പാനില്ല. അവിടമൊക്കെ നിശ്ശബ്ദം! ഹൃദയമുള്ള വീട്ടുകാവൽക്കാരൻ പട്ടിയുടെ നിസ്സഹായസ്ഥിതി വെളിപ്പെടുത്തുന്ന മോങ്ങൽ പിന്നീടു കേട്ടിട്ടില്ല! അഴുകിച്ചീഞ്ഞ ശവശരീരങ്ങഠം ആ ജലപ്പരപ്പിൽ അവിടവിടെ ഒഴുകിപ്പോയി. കാക്ക ചിലതിലിരുന്നു കൊത്തിത്തിന്നുന്നുമുണ്ടു്. അതിൻെറ സൈ്വരതയെ ഒരു ശബ്ദവും ഭഞ്ജിച്ചില്ല. കള്ളന്മാക്കും, അവരുടെ വൃത്തിക്കും വിഘാതമുണ്ടായില്ല. എല്ലാം ശൂന്യം.

അല്പസമയം കഴിഞ്ഞപ്പോഠം ആ കുടിൽ നിലത്തു വീണു വെള്ളത്തിലാണ്ടു. അനന്തമായ ആ ജലപ്പരപ്പിൽ ഒന്നും ഉയന്നു കാണ്മാനില്ല! യജമാനൻെറ ഗൃഹത്തെ മരണംവരെ ആ സ്വാമിഭക്തിയുള്ള മൃഗം കാത്തു. അവൻ പോയി; അവനുവേണ്ടിയെന്നോണം ആ കുടിൽ അവനെ മുതല പിടിക്കുന്നതുവരെ ജലത്തിനു മീതേ ഉയന്നു നിന്നു. അതു് താണു; പൂണ്ണമായി ജലത്തിൽ താണു.

വെള്ളമിറക്കംതുടങ്ങി. ചേന്നൻ നീന്തിത്തുടിച്ചു് പട്ടിയെ അന്വേഷിച്ചു കൊട്ടിലിലേക്കു വരികയാണു്. ഒരു തെങ്ങിൻചുവട്ടിൽ പട്ടിയുടെ ശവശരീരം അടിഞ്ഞുകിടക്കുന്നു. ഓളങ്ങഠം അതിനെ മെല്ലെ ചലിപ്പിക്കുന്നുണ്ടു്. പെരുവിരൽകൊണ്ടു് ചേന്നൻ അതിനെ തിരിച്ചും മറിച്ചും ഇട്ടു നോക്കി. അതവൻെറ പട്ടിയാണെന്നു സംശയം തോന്നി. ഒരു ചെവി മുറിഞ്ഞിരിക്കുന്നു. തൊലി അഴുകിപ്പോയിരുന്നതിനാൽ നിറം എന്തെന്നറിഞ്ഞുകൂടാ.

തകഴി, ശിവശങ്കരപ്പിള്ള.

## ഗദ്യനാടകം:—

നാടകങ്ങൾ സംസ്കൃതസാഹിത്യത്തിൽ ധാരാളമായി ഉണ്ടായിരുന്നു; പക്ഷെ, അവ ഗദ്യപദ്യസമ്മിശ്രമായ രൂപത്തിലാണിരുന്നിരുന്നതു്. ഈ മാതൃക അനുസരിച്ചു ഭാഷയിൽ സ്വതന്ത്രനാടകങ്ങളും സംസ്കൃതനാടകങ്ങളുടെ തർജ്ജിമകളും പണ്ടെ ഉണ്ടായിട്ടുണ്ടു്. ഗദ്യനാടകം പാശ്ചാത്യസാഹിത്യത്തിലാണു് ആദ്യമായി ജനിച്ചതു്. പാശ്ചാത്യഗദ്യനാടകങ്ങളെ അനുകരിച്ചു ഭാഷയിൽ ഏതാനും ഗദ്യനാടകങ്ങൾ ഉണ്ടായിട്ടുണ്ടെങ്കിലും അവയിൽ മിക്കതിനും അധികം സാഹിത്യഗുണം കാണുന്നില്ല. നല്ല ഗദ്യനാടകങ്ങൾ ഭാഷയിൽ ഇനിയും ഉണ്ടാകേണ്ടിയിരിക്കുന്നു. പ്രേക്ഷകരുടെ മുമ്പിൽ സ്റ്റേജിൽ, അഥവാ, രംഗത്തിൽവച്ചു നടന്മാർ അഭിനയിക്കത്തക്കവണ്ണം ഗദ്യത്തിൽ രചിച്ചിട്ടുള്ള ഒരു സമകാലീനകഥയാണു് ഗദ്യനാടകമെന്നു പറയാം. സംസ്കൃതനാടകം ഗദ്യപദ്യസമ്മിശ്രമായിരിക്കുമെന്നും, ഗദ്യനാടകം ഗദ്യത്തിൽ മാത്രമേ ആയിരിക്കയുള്ളു എന്നും, സംസ്കൃതനാടകം ഏറിയകൂറും പുരാണകഥകളേയോ ചരിത്രകഥകളേയോ ആസ്പദിച്ചു നിർമ്മിച്ചിട്ടുള്ളവയാണെന്നും, ആധുനികഗദ്യനാടകങ്ങൾ സമകാലീനജീവിതത്തെ ആസ്പദിച്ചു രചിച്ചിട്ടുള്ളവയാണെന്നുമുള്ള വ്യത്യാസങ്ങൾ മാത്രമല്ല ഇവ രണ്ടിനും തമ്മിലുള്ളതു്. ഭൂരിഭാഗം സംസ്കൃതനാടകങ്ങളിലും ക്രിയാംശത്തിലും (action), ഘടനയിലും (construction), അതായതു് നാടകത്തിന്റെ ഭാഗങ്ങൾ തമ്മിലുള്ള ചേർപ്പിലും, ശ്രദ്ധ ചെലുത്താതെ, രസത്തിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നു. തന്നിമിത്തം നടനക്ഷമങ്ങളും, ദൃഢഘടനയുള്ളവയുമായ ദൃശ്യകാവ്യങ്ങളെയല്ല, രംഗപ്രയോഗയോഗ്യങ്ങളല്ലാത്ത ശ്രാവ്യകാവ്യങ്ങളും ശിഥിലബന്ധമുള്ള കാവ്യചിത്രങ്ങളുമാണു് പ്രസ്തുത നാടകങ്ങളുടെ കർത്താക്കന്മാർ നാടകമെന്ന പേരിൽ രചിച്ചിരുന്നതു്. കൂടാതെ, രസമുൾക്കൊണ്ടിരുന്നതു ഏറിയകൂറും സംസ്കൃതനാടകങ്ങളിലെ ശ്ലോകങ്ങളായിരുന്നതിനാൽ, അവർ ശ്ലോകങ്ങൾക്കു പ്രാമുഖ്യം നൽകുകയും, അവയെ തമ്മിൽ ഘടിപ്പിക്കുന്ന കൃത്യം മാത്രം നിർവ്വഹിച്ചിരുന്ന ഗദ്യസംഭാഷണത്തെ നിസ്സാരമാക്കുകയും ചെയ്തിരുന്നു. ആധുനികഗദ്യനാടകങ്ങളിൽ ക്രിയാംശത്തിനും ഘടനയ്ക്കും ഗദ്യസംഭാഷണത്തിനും ഏറെക്കുറെ പാത്രസൃഷ്ടിയോടൊപ്പം പ്രാമുഖ്യമുണ്ടു്.

രസങ്ങൾ പാത്രങ്ങളുടെ ഭാവങ്ങളിൽനിന്നു ജനിക്കുന്നതിനാൽ, പാത്രസൃഷ്ടിയുടെ ഫലമാണു രസമെന്നു പറയാം. സംസ്കൃതനാടകങ്ങൾ രസത്തിനു സർവ്വപ്രാധാന്യം കൊടുത്തിരുന്നു എന്നു പറയുന്നതു് പാത്രസൃഷ്ടിയുടെ ഫലത്തിലാണു് അവർ കൂടുതലായ ശ്രദ്ധ പതിപ്പിച്ചിരുന്നു എന്നു പറയുന്നതിനു തുല്യമാകുന്നു. ഗദ്യനാടകങ്ങൾ പാത്രസൃഷ്ടിയിൽ അതിശയമായ ശ്രദ്ധ പതിപ്പിച്ചിരുന്നതുകൊണ്ടു് അവ പാത്ര

സൃഷ്ടിയുടെ ഉത്ഭവത്തിനു ക്രിയാംശത്തോടും ഘടനയോടും തുല്യമായ പ്രാമുഖ്യം കല്പിച്ചിരുന്നു എന്നുവേണം പറയേണ്ടതു്. ഇങ്ങിനെ സംസ്കൃതനാടകം പാത്രസൃഷ്ടിയുടെ ഫലമായ രസത്തിലും, ഗദ്യനാടകം പാത്രസൃഷ്ടിയുടെ ഉത്ഭവത്തിലും, അഥവാ, പാത്രസൃഷ്ടിയിലും ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതുകൊണ്ടു് സംസ്കൃതനാടകങ്ങളിലെ പാത്രങ്ങൾ മനുഷ്യരുടെ തരങ്ങളും (types), ഗദ്യനാടകങ്ങളിലെ പാത്രങ്ങൾ വ്യക്തികളും (individuals) ആയി പരിണമിക്കുകയും ചെയ്തു. പാത്രസൃഷ്ടിയുടെ ഉത്ഭവത്തിൽ ശ്രദ്ധ പതിപ്പിക്കുമ്പോൾ ഒരു മനുഷ്യനും മറെറാരുത്തനും തമ്മിലുള്ള വ്യത്യാസം സൂക്ഷ്മമായി നിരീക്ഷിച്ചു കണ്ടുപഠിക്കുവാൻ സാധിക്കും. ഇതിന്റെ ഫലമായി പാത്രങ്ങൾ വ്യക്തികളായിരിക്കുന്നതാണ്. നേരേമറിച്ചു് പാത്രസൃഷ്ടിയുടെ ഫലത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുമ്പോൾ വ്യക്തിക്കും വ്യക്തിക്കും തമ്മിലുള്ള സൂക്ഷ്മമായ വ്യത്യാസങ്ങൾ കണ്ടുപിടിക്കുവാൻ സൌകൎയ്യമില്ലാതെ വരുകയും, തന്മൂലം വ്യക്തിസമൂഹങ്ങൾ തമ്മിലുള്ള സാമാന്യവ്യത്യാസങ്ങൾകൊണ്ടു തൃപ്തിപ്പെടേണ്ടിവരുകയും ചെയ്യുന്നു. ഇതിന്റെ ഫലം പാത്രങ്ങളായി മനുഷ്യരുടെ തരങ്ങളെ സൃഷ്ടിക്കുന്നതുമായിരിക്കും. നോവലുകളിലെ പാത്രങ്ങൾക്കും റൊമാൻസിലെ പാത്രങ്ങൾക്കും തമ്മിൽ ഈ വ്യത്യാസമുണ്ടെന്നു മുമ്പു ചൂണ്ടിക്കാണിച്ചിട്ടുണ്ടല്ലോ. സംസ്കൃതനാടകങ്ങളിലെ പാത്രങ്ങൾ റൊമാൻസിലെ പാത്രങ്ങളെ പോലെ മനുഷ്യരുടെ തരങ്ങളും, ആധുനിക ഗദ്യനാടകങ്ങളിലെ പാത്രങ്ങൾ നോവലിലെ പാത്രങ്ങളെ പോലെ മനുഷ്യവ്യക്തികളുമായിട്ടാണ കാണാവുന്നതു്.

ഒരു നോവലിനെപ്പോലെ ഒരു ഗദ്യനാടകത്തിനും അല്പപദങ്ങളാൽ വിവരിക്കാവുന്ന ഒരു ബീജം, അഥവാ, വിഷയം ഉണ്ടായിരിക്കും. ഗദ്യനാടകത്തിലെ ബീജം ഒരു സാമാന്യആശയമോ, തത്വമോ, ഒരു പരിതസ്ഥിതിയോ ആയിരുന്നേക്കാം. ബീജം ഒരു സാമാന്യആശയമായിരുന്നാൽ, ഒരു "പ്രശ്നനാടകം", (problem play) അതായതു് ഒരു സാമുദായികപ്രശ്നത്തെ നാടകവേദിയിൽ കൊണ്ടുവരുന്ന നാടകം, ജനിക്കുന്നതാണ്. ബീജം ഒരു പരിതസ്ഥിതിയായിരുന്നാൽ, ഒരു സമുദായചിത്രനാടകം ഉണ്ടാകുകയും ചെയ്യും.

ഒരു ഗദ്യനാടകത്തിൽ പ്ലാട്ടു്, പാത്രങ്ങൾ, സംഭാഷണം എന്ന മൂന്നു് അംശങ്ങൾ ഉണ്ടായിരിക്കുന്നതാണ്. ഗദ്യനാടകത്തിൽ പ്ലാട്ടിനോ പാത്രസൃഷ്ടിക്കോ പ്രാധാന്യമേറുന്നതെന്നുള്ളതിനെപ്പററി, പ്ലാട്ടിനാണ് അതിയായ പ്രാധാന്യമുള്ളതെന്നുള്ള ആരിസ്റ്റാട്ടിലിന്റെ വാക്കുകളെ ആസ്പദിച്ചു് ഭിന്നാഭിപ്രായമുണ്ടു്. എങ്കിലും ആധുനിക ഗദ്യനാടകങ്ങളെ സംബന്ധിച്ചിടത്തോളം, ഒരു തരം പ്ലാട്ടെങ്കിലുമില്ലാതെ നാടകനിൎമ്മാണം സാദ്ധ്യമല്ലെന്നും, എന്നാൽ പാത്രസൃഷ്ടിക്കാണ കൂടുതൽ

പ്രാധാന്യമെന്നും പറയാവുന്നതാണ്. മനുഷ്യശരീരത്തിലെ അസ്ഥിക്കൂടിനോട് പ്ലാട്ടിനേയും, മാംസം, മജ്ജ മുതലായ ശരീരത്തിലെ ഇതര സാധനങ്ങളോട് പാത്രസൃഷ്ടിയേയും ഉപമിക്കാം. അതുപോലെതന്നെ ഗദ്യനാടകത്തിന്റെ വിഷയത്തിന്റെ സ്വഭാവം എന്തായിരിക്കുമെന്നുള്ളതിനെപ്പററിയും നിരൂപകരുടെ ഇടയ്ക്കു ഭിന്നാഭിപ്രായമുണ്ട്. മനുഷ്യരുടെ ഇച്ഛാശക്തികൾ (wills) തമ്മിലുള്ള പോരാട്ടമാണ ഗദ്യനാടകങ്ങളിൽ കാണുന്നതെന്നാണ് ഒരു കൂട്ടരുടെ അഭിപ്രായം. പല ഗദ്യനാടകങ്ങളിലും പ്രസ്തുത പോരാട്ടം കാണാമെങ്കിലും എല്ലാ നാടകങ്ങളിലും ഇതു കാണാറില്ലെന്നും, ദ്രുതഗതിയിൽ വളൎന്നുവരുന്ന ഒരു പ്രധാന മുഹൂൎത്തം (crisis) ആണ് നാടകത്തിന്റെ വിഷയമെന്നും, ഒരു നോവലിലെ പ്രധാന മുഹൂൎത്തം നാടകത്തിലെ പ്രധാന മുഹൂൎത്തത്തെക്കാൾ മന്ദഗതിയിൽ മാത്രമേ വളൎന്നുവരുകയുള്ളു എന്നും, ഒരു നാടകീയ പരമമുഹൂൎത്തം പല ഉപപ്രധാനമുഹൂൎത്തങ്ങൾ മുഖേന ഒരു പരമമായ പ്രധാന മുഹൂൎത്തമായി വളൎത്തിക്കൊണ്ടുവരാവുന്ന ഒന്നായിരിക്കുമെന്നും, മറെറാരു കൂട്ടർ വാദിക്കുന്നു. ഇന്നത്തെ നല്ല ഗദ്യനാടകങ്ങളിൽ ചിലതിൽ മനുഷ്യജീവിതത്തിലെ അപ്രധാനങ്ങളായ മുഹൂൎത്തങ്ങളെ ചിത്രീകരിച്ചിരിക്കുന്നു എന്നുള്ള സംഗതി ഇവിടെ പ്രത്യേകം സ്മരണീയമാണ്. ഇതിൽ നിന്ന് ഗദ്യനാടകത്തിന്റെ സാമാന്യവിഷയം ഇന്നതായിരിക്കുമെന്നു ഖണ്ഡിച്ചു വിവരിക്കാവുന്നതല്ലെന്നും, അതു മാനുഷിക ഇച്ഛാശക്തികൾ തമ്മിലുള്ള പോരാട്ടമോ, ദ്രുതഗതിയിൽ വളൎന്നുവരുന്ന മാനുഷികജീവിതത്തിലെ ഒരു പ്രധാന മുഹൂൎത്തമോ, അതിലുള്ള അപ്രധാനമുഹൂൎത്തങ്ങളോ ആയിരിക്കുമെന്നും, വിഷയമേതായാലും ശരി, അതു പ്രേക്ഷകരിൽ കൌതുകം ജനിപ്പിച്ചേ മതിയാവൂ എന്നും വേണം പറയേണ്ടതു്. സാധാരണയായി ഒരു ഗദ്യനാടകത്തിലെ ഓരോ സംഭവങ്ങളേയും ചിത്രീകരിക്കേണ്ടതു് ദ്രുതഗതിയിലും ശ്രദ്ധയെ ഹഠാൽ ആകൎഷിക്കുന്ന രീതിയിലുമായിരിക്കണം. നോവലിലെ പതിഞ്ഞ മട്ട് ഗദ്യനാടകത്തിനു സാധാരണയായി യോജിക്കുകയില്ല.

ഒരു ഗദ്യനാടകത്തിൽ ആരംഭം, മദ്ധ്യം, അവസാനം എന്ന മൂന്നു ഘട്ടങ്ങൾ അഥവാ, സന്ധികൾ ഉണ്ടായിരിക്കും. ഇവയ്ക്കു യഥാക്രമം വിവരണഘട്ടം (exposition), സന്ദേഹഘട്ടം (crisis or situation), നിൎവ്വഹണഘട്ടം (catastrophe or denouement) എന്നു പേരുകളുണ്ട്. സംസ്കൃതനാടകത്തിലുള്ള മുഖം, പ്രതിമുഖം, ഗൎഭം, വിമൎശം, നിൎവ്വഹണം എന്ന അഞ്ചു സന്ധികളിൽ, മുഖത്തിനു വിവരണഘട്ടത്തോടും, പ്രതിമുഖം, ഗൎഭം, വിമൎശം എന്നിവ കൂടിച്ചേൎന്നതിനു സന്ദേഹഘട്ടത്തോടും, നിൎവ്വഹണത്തിനു നിൎവ്വഹണഘട്ടത്തോടും അടുത്ത സാദൃശ്യമുണ്ട്. വിവരണഘട്ടം കഥ തുടങ്ങുമ്പോഴുള്ള സ്ഥിതിയേയും, സന്ദേഹഘട്ടം അതിലുണ്ടാകുന്ന പരിവൎത്തനങ്ങളേയും, നിൎവ്വ

ഹണഘട്ടം ഈ പരിവർത്തനങ്ങളുടെ കലാശത്തേയും വിവരിക്കുന്നു. ഈ ഘട്ടങ്ങളെ, അഥവാ, സന്ധികളെ ആസ്പദിച്ച്, ഒരു ഗദ്യനാടകകർത്താവിന് മൂന്നു സാങ്കേതികമാർഗ്ഗങ്ങൾ സ്വീകരിക്കാവുന്നതാണ്. മൂന്നു ഘട്ടങ്ങളേയും മുറയ്ക്കു നാടകത്തിനകത്തു കൊണ്ടുവരുക, സന്ദേഹഘട്ടത്തിൽ നാടകം തുടങ്ങി വിവരണഘട്ടത്തിലെ സംഗതികളെ പിന്നീടു നാടകീയമായി വിവരിക്കുക, നിർവ്വഹണഘട്ടത്തിൽ തുടങ്ങി ആദ്യത്തെ രണ്ടു ഘട്ടങ്ങളേയും പിന്നീടു നാടകീയമായി വിവരിക്കുക എന്നിവയാണ് പ്രസ്തുത മൂന്നു സാങ്കേതികമാർഗ്ഗങ്ങൾ. ആദ്യമായി ചുവടെ ചേർത്തിരിക്കുന്ന അങ്കം എടുത്തിട്ടുള്ള ഇബ്സന്റെ "പ്രേതങ്ങൾ" എന്ന ദുഃഖപര്യവസായിയായ നാടകം നിർവ്വഹണഘട്ടത്തിൽ വച്ചു നാടകം തുടങ്ങുന്ന ഒന്നാണ്. ഇന്നത്തെ ദുഃഖപര്യവസായികളായ ഗദ്യനാടകങ്ങളിൽ ഭൂരിഭാഗവും സന്ദേഹഘട്ടത്തിന്റെ മദ്ധ്യദശയിലും, ശുഭപര്യവസായികളായ ഗദ്യനാടകങ്ങളിൽ ഭൂരിഭാഗവും വിവരണഘട്ടത്തിലുമാണു തുടങ്ങുന്നത്.

സാധാരണയായി ഇന്നത്തെ ഗദ്യനാടകങ്ങളിൽ മൂന്നു മുതൽക്ക് അഞ്ച് അങ്കങ്ങൾവരെ ഉണ്ടായിരിക്കും. അവയിൽ അധികം ഭാഗവും നാല് അങ്കങ്ങൾ ഉള്ളവയാണ്. ഓരോ അങ്കത്തിലും ഒന്നോ, ഒന്നിലധികമോ രംഗങ്ങളും കാണും. ഒററ അങ്കമുള്ള ഏകാങ്കനാടകം എന്ന ഒരു പ്രത്യേകതരം ഗദ്യനാടകമുണ്ട്. ഇതിനു പ്രത്യേകമായ സാങ്കേതികമാർഗ്ഗവുമുണ്ട്. ഒരു നോവലിനും ഒരു ചെറുകഥയ്ക്കും തമ്മിലുള്ള വ്യത്യാസമാണ് ഒരു സാധാരണ ഗദ്യനാടകത്തിനും ഒരു ഗദ്യ ഏകാങ്കനാടകത്തിനും തമ്മിലുള്ളതെന്നു സാമാന്യമായി പറയാം. ഏകാങ്കനാടകം നീളം കുറഞ്ഞ ഒരു ഗദ്യനാടകം മാത്രമല്ല; അതു സാധാരണയായി ഒരു ഏകസംഭവത്തേയോ, രംഗത്തേയോ ആണ് പ്രതിപാദിക്കാറുള്ളത്. വിസ്തരിച്ചുള്ള പാത്രസൃഷ്ടിക്ക് അതിൽ സ്ഥാനമില്ല. അതു സാധാരണയായി ആരിസ്റ്റാട്ടിലിന്റെ പ്രസിദ്ധമായ സ്ഥലകാലക്രിയാംശങ്ങളെ സംബന്ധിച്ചുള്ള ഐക്യത്തിന്റെ നിയമങ്ങളെ (unities of place, time and action) സാധാരണ ചെറുകഥകളെപ്പോലെ അനുസരിക്കുന്നതുമാണ്. ഒരു ചെറുകഥ ജനിപ്പിക്കുന്ന ഏകീകൃതമായ ഫലം, അഥവാ, ബോധമാണ് (unity of impression) ഒരു ഏകാങ്കനാടകം ജനിപ്പിക്കുന്നതും. സാധാരണയായി, ഗദ്യനാടകത്തിലെ ഓരോ അങ്കവും പ്രധാന മുഹൂർത്തത്തിന്റെ വളർച്ചയിലുള്ള ഒരു കാലഘട്ടമോ, ഒന്നോ, ഒന്നിലധികമോ ഉപപ്രധാനമുഹൂർത്തങ്ങളോ ഉൾക്കൊള്ളുന്നതാണ്. ഗദ്യനാടകത്തിന്റെ ഒന്നാമങ്കത്തിൽ പ്രധാന മുഹൂർത്തത്തിന്റെ ബീജത്തെയും, ഒന്നാമങ്കത്തിനും ഒടുവിലത്തെ അങ്കത്തിനും ഇടയ്ക്കുള്ള അങ്കത്തിലോ, അങ്കങ്ങളിലോ, പ്രധാന മുഹൂർത്തത്തിന്റെ വളർച്ചയേയും, അവസാനത്തെ അങ്കത്തിൽ അതിന്റെ പരിണാമത്തേയും സാധാരണയായി വിവരിച്ചിരിക്കും.

ഒരു ഗദ്യനാടകത്തിന്റെ ഘടനയെ (construction) ഒരു കെട്ടിടത്തിന്റെ നിർമ്മാണരീതിയോട് ഉപമിക്കാവുന്നതാണ്. ഒരു കെട്ടിടത്തിന്റെ പല ഭാഗങ്ങളും തമ്മിൽ ചേരുന്നതും, അവ പരസ്പരം ആശ്രയിച്ചു യോജിച്ചിരിക്കുന്നതും മുൻകൂട്ടി നിശ്ചയിച്ചിരുന്ന ഒരു പ്ലാൻ അനുസരിച്ച് അവയെ നിർമ്മിച്ചിട്ടുള്ളതുകൊണ്ടാകുന്നു. ഈ അടുത്ത ചേർച്ചയും, യോജിപ്പും, പരസ്പരാശ്രയവും ഒരു നല്ല ഗദ്യനാടകത്തിന്റെ ഭാഗങ്ങൾക്കു തമ്മിലും വേണ്ടതാണ്. മിക്ക സംസ്കൃതനാടകങ്ങളിലും ഈ അടുത്ത ചേർച്ചയും യോജിപ്പും പരസ്പരാശ്രയവും കാണുന്നില്ല. പല രംഗങ്ങളേയും ശിഥിലമായി കൂട്ടിച്ചേർത്തിട്ടുള്ളവയാണവ. അനന്തരസംഭവങ്ങൾ കാണുവാനുള്ള അതിയായ കൌതുകം പ്രേക്ഷകരുടെ മനസ്സിൽ ജനിപ്പിക്കുന്നതു് (tension) മുഖേനയാണ് ഒരു ഗദ്യനാടകകർത്താവു് നാടകത്തിന്റെ ഭാഗങ്ങൾക്കു തമ്മിലുള്ള പ്രസ്തുത അടുത്ത ചേർച്ചയും യോജിപ്പും പരസ്പരാശ്രയവും ഉണ്ടാക്കുന്നതു്. നാടകം തുടങ്ങുമ്പോൾ നാടകീയമല്ലാത്ത കുറെ കേവലവിവരണത്തെ പ്രേക്ഷകർ സഹിക്കുമെങ്കിലും, അതിനുശേഷം അവസാനംവരെ അവരുടെ കൌതുകം വർദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന രീതിയിൽ ഗദ്യനാടകം രചിച്ചില്ലെങ്കിൽ, അതു പരാജയത്തിൽ കലാശിക്കുകതന്നെ ചെയ്യും. കഥയുടെ ഭാവിഗതിയെ പ്രേക്ഷകരിൽനിന്ന് ഒളിച്ചുവച്ചു് അവരുടെ കൌതുകം വർദ്ധിപ്പിക്കുവാൻ തുനിയുന്നതു് ഗദ്യനാടകത്തെ സംബന്ധിച്ചിടത്തോളം സാധാരണയായി സ്വീകാര്യമായ ഒരു മാർഗ്ഗമല്ലെന്നു വേണം പറയേണ്ടതു്. നാടകം ഒരിക്കൽ അഭിനയിച്ചുകഴിഞ്ഞാൽ പത്രനിരൂപണം മുതലായവ മുഖേന ജനങ്ങൾ രഹസ്യം മനസ്സിലാക്കുന്നതിനാൽ, പ്രേക്ഷകരിൽനിന്നു പ്രസ്തുത രഹസ്യം ഒളിച്ചുവയ്ക്കുവാൻ നാടകകർത്താവു വിചാരിച്ചാൽതന്നെ അതു സാധിക്കുന്നതല്ല. കഥാപാത്രങ്ങളിൽനിന്നു മാത്രം കഥാഗതിയെ ഒളിച്ചുവയ്ക്കുകയും പ്രേക്ഷകരെ അതിന്റെ സാമാന്യരൂപം മുൻകൂട്ടി അറിയിക്കുകയുമാണ് സാധാരണയായി ചെയ്യേണ്ടതു്. അപ്പോൾ കഥാപാത്രങ്ങളെ അപേക്ഷിച്ചു് തങ്ങൾ സർവ്വജ്ഞരാണെന്നുള്ള ആനന്ദകരമായ ബോധം പ്രേക്ഷകരിൽ ജനിക്കുകയും, സംഗതികളുടെ കിടപ്പറിയാതെ കഥാപാത്രങ്ങൾ കിടന്നുഴലുന്നതു കാണുവാനുള്ള കൌതുകം പ്രേക്ഷകരിൽ ഉളവാകുകയും ചെയ്യുന്നു.

ആധുനികഗദ്യനാടകങ്ങളിലെ വിഷയം സാധാരണയായി സമകാലീനജീവിതത്തിൽനിന്നെടുത്തതായിരിക്കും. ചരിത്രപരങ്ങളായ ഗദ്യനാടകങ്ങൾ കാണുന്നുണ്ടെങ്കിലും, അവയ്ക്കു് ഇന്നു പ്രചാരം വളരെ കുറഞ്ഞിട്ടുണ്ടു്. ഗദ്യനാടകത്തിലെ വിഷയമാകുന്ന സമകാലീനസംഭവങ്ങളും പാത്രങ്ങളും ലോകത്തിൽ സംഭാവ്യങ്ങളല്ലാത്തവയായിരിക്കരുതു്. സംഭാവ്യങ്ങളല്ലാത്ത സംഭവങ്ങളേയും പാത്രങ്ങളേയും ചിത്രീ

കരിക്കുന്ന നാടകങ്ങൾ സംസ്കൃതനാടകങ്ങളെപ്പോലെ റൊമാൻറിക്ക് നാടകങ്ങളും, പ്രഹസനങ്ങളുമായിരിക്കും.

ഗദ്യനാടകങ്ങളിൽ അധികം ഭാഗവും അവസാനത്തെ അങ്കത്തിൽ ഒടുവിലത്തെ പരമമായ പ്രധാനമുഹൂർത്തത്തെ പ്രക്ഷോഭകരമായ രീതിയിൽ നാടകീകരിക്കുകയാണു ചെയ്തിട്ടുള്ളത്. എന്നാൽ ഈയിടെയായി ചില ഗദ്യനാടകമെഴുത്തുകാർ അവസാനത്തെ പ്രധാനമുഹൂർത്തത്തെ ഒട്ടുംതന്നെ പ്രക്ഷോഭകരമാക്കാതെ നാടകീകരിക്കുന്ന സാങ്കേതികമാർഗ്ഗം സ്വീകരിച്ചുതുടങ്ങിയിരിക്കുന്നു. നിത്യജീവിതത്തിൽ പ്രക്ഷോഭകരങ്ങളായ അവസാനങ്ങൾ കാണാറില്ലെന്നുള്ളതാണ് ഇവരുടെ പുതിയ മാർഗ്ഗത്തിനുള്ള ന്യായം. ചുവടെ രണ്ടാമതായി ചേർത്തിട്ടുള്ള "ജൂബിലി" എന്ന ഏകാങ്കനാടകം ഇത്തരം പ്രക്ഷോഭകരമായ അവസാനമില്ലാത്ത ഗദ്യനാടകത്തിന് ഒരു ഉദാഹരണമാണ്. ഇന്നത്തെ ചില ഗദ്യനാടകങ്ങൾ ഒടുവിലത്തെ അങ്കത്തിന്റെ പോക്കിന്റെ സൂചന മാത്രം നൽകി, അതിനെ പൂർത്തിയാക്കുന്ന ഭാരം പ്രേക്ഷകർക്കു വിട്ടുകൊടുക്കുന്ന മാർഗ്ഗം സ്വീകരിച്ചിട്ടുമുണ്ട്.

ഇന്നത്തെ ഗദ്യനാടകങ്ങളിൽ സംഭാഷണം പ്രധാനമായ ഒരു ഭാഗമാണ്. പണ്ടത്തെ പാശ്ചാത്യഗദ്യനാടകങ്ങളിലെ സംഭാഷണം ഫലിതപൂർണ്ണമായിരുന്നു. ഇന്നാകട്ടെ ഗദ്യനാടകങ്ങൾ ഈ കൃത്രിമരീതി ഉപേക്ഷിച്ചിരിക്കുന്നു. ഇന്നത്തെ ഗദ്യനാടകത്തിലെ ഉത്തമമായ സംഭാഷണം സ്വഭാവത്തെ വെളിപ്പെടുത്തുകയും, പ്ലാട്ടിനെ മുന്നോട്ടു കൊണ്ടുപോകുകയും, അന്തരീക്ഷം നിർമ്മിക്കുകയും ചെയ്യുന്നതായിരിക്കും. അതു ദീർഘങ്ങളായ പ്രസംഗങ്ങളായിരിക്കുകയില്ല. നിത്യജീവിതത്തിൽ നാം ചെയ്യാറുള്ള സംഭാഷണത്തെ കുറെക്കൂടി ദൃഢവും—അതായതു്, അസംഗതങ്ങളായ ഭാഗങ്ങളെ എടുത്തുകളഞ്ഞിട്ടുള്ളതും—ഉന്നതവുമാക്കിച്ചമച്ചാണ് അതിനെ നിർമ്മിക്കാറുള്ളത്. കൂടാതെ, ഇന്നത്തെ ഗദ്യനാടകസംഭാഷണത്തിന്, ഒരു കഥാപാത്രത്തിന്റെ ഭാവിയോടു നേരിട്ടോ, നേരിട്ടല്ലാതേയോ ഉള്ളതും, കഴിഞ്ഞതോ, ഇന്നു നിലവിലിരിക്കുന്നതോ, വരാൻപോകുന്നതോ ആയതുമായ ഒരു ബന്ധം ഉണ്ടായിരിക്കുന്നതുമാണ്.

ഗദ്യനാടകത്തിന്റെ പര്യവസാനത്തിന്റെ സ്വഭാവത്തെ ആസ്പദിച്ച് അതിനെ, ദുഃഖപര്യവസായിയായ ഗദ്യനാടകം, അഥവാ, ഗദ്യട്രാജഡി എന്നും, ശുഭപര്യവസായിയായ ഗദ്യനാടകം, അഥവാ, ഗദ്യകാമഡിയെന്നും രണ്ടുതരങ്ങളായി വിഭജിച്ചിട്ടുണ്ട്. ചുവടെ ആദ്യമായി ചേർത്തിരിക്കുന്ന അങ്കം എടുത്തിട്ടുള്ള ഇബ്സന്റെ "പ്രേതങ്ങൾ" ഒരു ഗദ്യട്രാജഡിക്ക് ഉദാഹരണമായിരിക്കും. രണ്ടാമതായി ചേർത്തിട്ടുള്ള "ജൂബിലി" എന്ന ഏകാങ്കനാടകം ഒരു ആധുനിക ഗദ്യകാമഡിയെ

ഉദാഹരിക്കുന്നുണ്ടു്. ആധുനികഗദ്യട്രാജഡികൾ മരണത്തിൽതന്നെ കലാശിക്കണമെന്നു നിർബന്ധമില്ല. ഇന്നത്തെ ജീവിതരീതിക്കു മരണം കൂടാതെതന്നെ ദുഃഖകരങ്ങളായ പര്യവസാനങ്ങൾ ഉണ്ടാക്കാവുന്നതാണ്. ഒരു ഗദ്യട്രാജഡിയുടെ ഉന്നവും അതിന്റെ കേന്ദ്രവും അതിന്റെ അവസാനമായിരിക്കും. അതായതു്, ഒരു ഗദ്യട്രാജഡിയുടെ ഉന്നവും കേന്ദ്രവും അതിന്റെ അന്ത്യത്തിലുള്ള പരമമുഹൂർത്തമായിരിക്കും. ഒരു ഗദ്യകാമഡിക്കു് അവസാനമുണ്ടായിരിക്കുകയില്ല. അതായതു്, അതിന്റെ അന്ത്യം ഒരു പരമമുഹൂർത്തത്തെ ചിത്രീകരിക്കണമെന്നില്ല. അതു് അവസാനത്തെ ആശ്രയിക്കാതെ, അതിന്റെ കഥാപാത്രങ്ങളെ മാത്രം ആശ്രയിച്ചുനിൽക്കുകയും ചെയ്യുന്നു. കരുത്തുള്ള വ്യക്തികൾ വിധിയോടോ, പരിതസ്ഥിതിയോടോ, തങ്ങളോടുതന്നെയോ, അന്യവ്യക്തികളോടോ പൊരുതുന്നതിനെയാണ് ഗദ്യട്രാജഡി കാണിക്കുന്നതു്. ഈ പോരാട്ടത്തിന്റെ പര്യവസാനം പരാജയമായിരുന്നേ മതിയാവൂതാനും. നേരേമറിച്ചു്, ഗദ്യകാമഡിയാകട്ടെ, അവസാനമെന്തെന്നു പര്യാലോചിക്കാതെ, അപ്പൊഴപ്പോൾ പ്രേക്ഷകരെ രസിപ്പിക്കുകയും ചിരിപ്പിക്കുകയുമാണു ചെയ്യുന്നതു്. ഉത്തമഗദ്യകാമഡികളിൽ പ്ലാട്ടിനു പ്രാധാന്യമേ ഉണ്ടായിരിക്കുകയില്ല. നേരേമറിച്ചു് ഉത്തമഗദ്യട്രാജഡികളിൽ പ്ലാട്ടിനു പാത്രങ്ങളോടൊപ്പം പ്രാധാന്യമുണ്ടായിരിക്കുന്നതാണ്. വ്യക്തികൾക്കു തമ്മിലുള്ള നിസ്സാരങ്ങളായ സ്വഭാവവ്യത്യാസങ്ങൾപോലും ഗദ്യകാമഡികളിൽ കാണിച്ചിരിക്കും. ഗദ്യട്രാജഡിയാകട്ടെ ഏറിയകൂറും വ്യക്തികൾക്കു തമ്മിലുള്ള പ്രധാനസ്വഭാവവ്യത്യാസങ്ങളെ മാത്രമേ കാണിക്കുകയുമുള്ളു.

ആധുനികഗദ്യനാടകങ്ങൾ പലപ്പോഴും ബാഹ്യസംഭവങ്ങളേയും കായികപ്രവൃത്തികളേയുമല്ല, പിന്നെയോ, ആന്തരികസംഭവങ്ങളേയും മാനസികപ്രവൃത്തികളേയുമാണു ചിത്രീകരിക്കുന്നതു്. ആന്തരികസംഭവങ്ങളേയും മാനസികപ്രവൃത്തികളേയും ചിത്രീകരിക്കുവാൻ ചിലപ്പോൾ കേവലം വാക്കുകൾക്കു സാധിക്കാതെ വരും. ഈ അവസരങ്ങളിൽ ആധുനിക ഗദ്യനാടകകർത്താക്കന്മാർ അവയെ ധ്വനിപ്പിച്ചു (symbolise) കാണിക്കാറുണ്ടു്. പിന്നെയും ആധുനിക ഗദ്യനാടകം പലപ്പോഴും സമകാലീന നിത്യജീവിതത്തിന്റെ ഒരു അംശത്തെ മാത്രം ചിത്രീകരിക്കുന്നതിനാൽ, ആ ചിത്രത്തിനു് ഒരു സർവ്വലോകവ്യാപ്തിയും, സാർവ്വമാനുഷികത്വവും നൽകുവാനായും ഗദ്യനാടകകർത്താക്കന്മാർ ധ്വന്യാത്മകത്വത്തെ (symbolism) ഉപയോഗിക്കുന്നുണ്ടു്. ഇവിടെ ആദ്യമായി ചേർത്തിട്ടുള്ള അങ്കം എടുത്തിരിക്കുന്ന "പ്രേതങ്ങളി"ൽ പ്രസ്താവിക്കുന്ന അനാഥമന്ദിരം ഒട്ടുക്കം തീ പിടിച്ചു നശിക്കുന്നതു് ആ നാടകത്തിലെ സംഭവങ്ങൾക്കു് ഒരു സർവ്വലോകവ്യാപ്തിയും സാർവ്വമാനുഷികത്വവും നൽകുന്നതിനു വേണ്ടി നാടകകർത്താവു് ഉപയോഗിച്ചിരിക്കുന്ന ഒരു ധ്വന്യാത്മകത്വപ്രയോഗമാണ്.

# ഫർസ്റ്റ്

നോവലിൽ കാണുന്ന റൊമാൻറിക് സാങ്കേതികമാർഗ്ഗവും, റീയലിസ്റ്റിക്ക് സാങ്കേതികമാർഗ്ഗവും നാടകത്തിലും കാണാവുന്നതാണ്. സംസ്കൃതനാടകങ്ങൾ റൊമാൻറിക സാങ്കേതികമാർഗ്ഗമാണ് സ്വീകരിച്ചിരുന്നതു്. ആധുനിക ഗദ്യനാടകങ്ങൾ പ്രായേണ റീയലിസ്റ്റിക്ക് മാർഗ്ഗമാണ് അംഗീകരിച്ചിട്ടുള്ളതു്. ഈ റീയലിസ്റ്റിക്ക് മാർഗ്ഗത്തിന് നാച്ചുറലിസ്റ്റിക്ക് മാർഗ്ഗമെന്നും പേരുണ്ടു്. കടുത്ത റീയലിസ്റ്റിക്ക് മാർഗ്ഗത്തെയാണ് സാധാരണയായി നാച്ചുറലിസ്റ്റിക്ക് മാർഗ്ഗമെന്ന പ്രത്യേകമായി വിളിക്കാറുള്ളതു്. ആധുനിക ഗദ്യനാടകങ്ങളുടെ നടനരീതിയും റീയലിസ്റ്റിക്ക നടനരീതിയാണ്. എന്നാൽ, കഴിഞ്ഞ മഹായുദ്ധാനന്തരം ചില നാടകകർത്താക്കന്മാർ പ്രസ്തുത റീയലിസ്റ്റിക്ക് സാങ്കേതികമാർഗ്ഗം പരിഷ്കരിച്ചു് എക്സ്പ്രഷണിസ്റ്റ് (Expressionist) സാങ്കേതികമാർഗ്ഗം എന്ന ഒന്നുണ്ടാക്കി അതിനെ സ്വീകരിച്ചിരിക്കുന്നു. സംഗതികളുടെ ഉള്ളിൽ കടന്ന് അവിടെ കിടക്കുന്ന ശക്തികളെ ചിത്രീകരിക്കുവാനാണ് ഇവർ ഈ മാർഗ്ഗം സ്വീകരിച്ചിട്ടുള്ളതു്. വ്യാഖ്യേദകനോവലുകളിൽ ഉപബോധമനസ്സിനെ (the sub-conscious mind) ചിത്രീകരിക്കുവാൻ തുനിയുന്ന ഒരു പ്രസ്ഥാനത്തെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. നാടകത്തിലും ഉപബോധമനസ്സിനെ കൊണ്ടുവരുന്നതിനുള്ള ഒരു മാർഗ്ഗമാണിതു്. എക്സ്പ്രഷണിസ്റ്റ് സാങ്കേതികമാർഗ്ഗത്തിൽ റീയലിസ്റ്റിക്ക് മാർഗ്ഗത്തോടു് മുകളിൽ വിവരിച്ച ധ്വന്യാത്മകത്വം ധാരാളമായി കൂട്ടിക്കലർത്തിയിരിക്കും.

സംസ്കൃതനാടകങ്ങളിൽ ധാരാളമായി കാണാവുന്ന ആത്മഗതങ്ങളും, സ്വഗതങ്ങളും, ആകാശഭാഷിതങ്ങളും ആധുനികഗദ്യനാടകങ്ങൾ ഉപേക്ഷിച്ചിരിക്കുന്നു. ആധുനികഗദ്യനാടകങ്ങളുടെ വിഷയവും നടനരീതിയും റീയലിസ്റ്റിക്ക്, അഥവാ, സാദൃശ്യാത്മകമാകയാൽ, തീരെ സ്വാഭാവികമല്ലാത്ത ദീർഘങ്ങളായ ആത്മഗതങ്ങളും മററും അവയോടു യോജിക്കുകയില്ല. ഇതുനിമിത്തമാണ് ഇവയെ ആധുനികഗദ്യനാടകങ്ങൾ ഉപേക്ഷിച്ചിരിക്കുന്നതു്. ആധുനിക ഗദ്യനാടകങ്ങളിൽ ദീർഘങ്ങളായ രംഗവിവരണങ്ങൾ ഉണ്ടായിരിക്കുന്നതുമാണ്.

ആധുനിക ഗദ്യനാടകത്തിൻെറ സ്ഥാപകനായ നോർവേക്കാരൻ ഹെൻറിക്ക് ഇബ്സൻെറ "ഗോസ്റ്റ്സ്", അതായതു്, "പ്രേതങ്ങൾ" എന്ന പ്രസിദ്ധ ഗദ്യട്രാജഡിയുടെ ഒന്നാമങ്കമാണ് ഭാഷയിൽ വന്നിട്ടുള്ള തർജ്ജിമയിൽനിന്നെടുത്തു ചുവടെ ആദ്യമായി ചേർത്തിരിക്കുന്നതു്. നോർവേയിലെ പശ്ചിമകടലോരത്തുള്ള ഒരു ഗൃഹത്തിൽ പള്ളിയറമാടമ്പിയായ അൽവിങ്ങിൻെറ വിധവ മിസ്സിസ് അൽവിങ്ങ് തൻെറ ദാസിയായ റെജിന എന്ന യുവതിയുമായി പാക്കുമ്പോഴുണ്ടായ സംഭവങ്ങളെയാണ് ഈ നാടകം വിവരിക്കുന്നതു്. ബാല്യത്തിലേ വിദ്യാഭ്യാസത്തിനായി പാരിസ്സിൽചെന്ന പാർത്തിരുന്നവനും, ഒട്ടുക്കം ഒരു ചിത്രമെഴുത്തു

കാരനായിത്തീൎന്നവനുമായ ഓസ്വാൾഡ് അൽവിങ്ങ് തന്നെ ഒരു ഭയങ്കരരോഗം, അതായതു്, ചിത്തഭ്രമം, ഒന്നു രണ്ടു തവണ ബാധിച്ചതു കണ്ടു ഭയന്നു് പാരിസ്സിലെ ജീവിതം ഉപേക്ഷിച്ചു് മാതാവായ മിസ്സിസ് അൽവിങ്ങിനോടുകൂടി താമസിക്കുവാനായി പ്രസ്തുത ഗൃഹത്തിൽ വന്ന ഉടനെയാണു് നാടകം തുടങ്ങുന്നതു്. തന്നെ മേലാൽ ചിത്തഭ്രമം പിടികൂടുമ്പോൾ തനിക്കു വിഷം തന്നു കൊല്ലണമെന്നു് ഓസ്വാൾഡ് മാതാവിനോടു നിർബന്ധിച്ചു് അവരെക്കൊണ്ടു് അതിനു സമ്മതിപ്പിച്ചതിനുശേഷം ചിത്തഭ്രമത്തിൽ ആഴുന്നതാണു് ഈ ട്രാജഡിയുടെ അവസാനത്തെ പരമമുഹൂർത്തം. ഇതു തുടങ്ങുന്നതിനല്പംമുമ്പുവച്ചാണു് നാടകമാരംഭിക്കുന്നതു്. നിർവ്വഹണഘട്ടത്തിൽ തുടങ്ങി വിവരണഘട്ടത്തേയും സന്ദേഹഘട്ടത്തേയും നാടകീയമായി വിവരിക്കുന്ന സാങ്കേതികമാൎഗ്ഗത്തേയും, ഗദ്യനാടകങ്ങളുടെ മുകളിൽ വിവരിച്ച ചില ഇതരസ്വഭാവങ്ങളേയും ഇതു് ഉദാഹരിക്കുന്നുണ്ടു്. വിവാഹപ്രശ്നത്തെ നാടകവേദിയിൽ കൊണ്ടുവരുന്ന ഒരു "പ്രശ്നനാടക"മായും ഇതിനെ പരിഗണിക്കാം. രണ്ടാമതായി ചേർത്തിട്ടുള്ളതു് ശുഭപൎയ്യവസായിയായ ഒരു ഗദ്യനാടകത്തിനും, അതായതു് ഒരു കാമഡിക്കും, ഒരു ഏകാങ്കനാടകത്തിനും ഉദാഹരണമാണു്. അപ്രധാനമുഹൂർത്തങ്ങളെ എടുത്തു് നാടകം രചിക്കുന്ന രീതിക്കും, പരമമായ പ്രധാന മുഹൂർത്തം കാമഡികളിൽ ഇല്ലാതെയിരിക്കുന്നതിനും ഇതൊരു ഉദാഹരണമായിരിക്കും. പ്രസിദ്ധ റഷ്യൻ ചെറുകഥയെഴുത്തുകാരനും നാടകകർത്താവുമായ ആൻറൺ ചെക്കോവിൻെറ 'ജൂബിലി' എന്ന ഏകാങ്കനാടകത്തിൻെറ തൎജ്ജിമയാണതു്.

---

# I. പ്രേതങ്ങൾ.

[ഇടത്തോട്ടു് ഒന്നും, വലത്തോട്ടു രണ്ടും വാതിലുകളുള്ള വിസ്തൃതമായ ഒരു ഉദ്യാനമുറി. മുറിയുടെ നടുക്കു് ചുററും കസേരകളോടുകൂടിയ ഒരു വട്ടമേശ. മേശപ്പുറത്തു് പുസ്തകങ്ങളും, മാസികകളും, വൎത്തമാനപ്പത്രങ്ങളും കിടക്കുന്നു. മുൻഭാഗത്തു്, ഇടത്തുവശം, ഒരു ജന്നൽ. അതിന്നടുത്തു് ഒരു ചെറിയ സോഫയും, അതിന്നു മുമ്പിൽ തുന്നൽപ്പണിക്കുള്ള ഒരു മേശയും. പിൻഭാഗത്തു് ഈ മുറിയെ, കുറച്ചുകൂടി ഇടുങ്ങിയതും, ചെടികൾ വളൎത്തുന്നതിന്നു് വലിയ കണ്ണാടിച്ചില്ലുകൾകൊണ്ടുണ്ടാക്കിയ ചുവരുകളോടുകൂടിയതുമായ വേറൊരു മുറിയാക്കി നീട്ടിയിരിക്കുന്നു. ഈ ചെറിയ മുറിയുടെ വലതുവശത്തെ കണ്ണാടിച്ചുവരിൽ തോട്ടത്തിലേക്കിറങ്ങുന്ന ഒരു വാതിലുണ്ടു്. ഇരുളടഞ്ഞ ഒരു ഫിയോർഡ് ഭൂഭാഗം, നിന്നുപെയ്യുന്ന മഴയാൽ ആച്ഛാദനം ചെയ്യപ്പെടുകയാൽ, കണ്ണാടിച്ചുവരിൽക്കൂടി അസ്പഷ്ടമായി കാണാം.]

(ആശാരി എങ്സ്ട്രാൻഡ് തോട്ടവാതില്ക്കൽ നിൽക്കുന്നു. അയാളുടെ ഇടതു കാൽ അല്പം മടക്കിവച്ചിരുന്നു. അയാളുടെ ബൂട്ട്സിന്നടിയിൽ പലക കഷണം തറച്ചിരുന്നു. ചെടികൾ നനയ്ക്കുന്ന ഒഴിഞ്ഞ പിച്ചാൻകുഴൽ കൈയിൽ വച്ചിരുന്ന റെജിന അയാൾ മുമ്പോട്ടു നടക്കുന്നതു തടയുന്നു.)

റെജിന:—(താഴ്ന്ന സ്വരത്തിൽ) നിങ്ങൾക്കെന്തുവേണം? അവിടെ നിൽക്കണം. നിങ്ങൾ നല്ലപോലെ നനഞ്ഞൊലിക്കുന്നു.

എങ്സ്ട്രാൻഡ്:—പെണ്ണേ, ദൈവത്തിന്റെ മഴതന്നെയാണിതു്.

റെജി:—പിശാചിന്റെ മഴയാണെന്നു ഞാൻ പറയുന്നു.

എങ്:—അമ്പോ! റെജിനാ, നീ എന്തുമാതിരിയാണു് സംസാരിക്കുന്നതു്. (മുമ്പോട്ടു് മുറിയിലേയ്ക്കു് ഒന്നുരണ്ടടി മുടന്തിക്കൊണ്ടു നടക്കുന്നു) ഞാൻ പറയാൻ വന്നതു്............

റെജി:—നിങ്ങളുടെ ആ കാലുകൊണ്ടു് ഇങ്ങനെ ഒച്ച ഉണ്ടാക്കരുതു്, കേട്ടോ? കൊച്ചെജമാനൻ മുകളിൽ ഉറങ്ങുകയാണു്.

എങ്:—ഉറങ്ങുകയോ? നട്ടുച്ചസമയത്തോ?

റെജി:—അതുകൊണ്ടു് നിങ്ങൾക്കെന്താ?

എങ്:—ഞാൻ ഇന്നലെ രാത്രി അലഞ്ഞുനടക്കുകയായിരുന്നു.

റെജി:—അതു ഞാൻ വിശ്വസിക്കുന്നു.

എങ്:—അതേ, പെണ്ണേ, സാധുമനുഷ്യരായ നാം മനശ്ശക്തി ഇല്ലാത്തവരാണു്............

റെജി:—അതങ്ങിനെതന്നെ എന്നു തോന്നുന്നു.

എങ്:—എന്നല്ല, ലോകത്തിൽ ദുഷ്പ്രലോഭനങ്ങൾ പലവിധമാണു്, മനസ്സിലായോ? എന്നിട്ടും ഇന്നു വെളുപ്പിനു് അഞ്ചര മണിക്കു് ഞാൻ ബുദ്ധിമുട്ടി വേലചെയ്യാൻ തുടങ്ങിയെന്നതു ദൈവത്തിനറിയാം.

റെജി:—ശരിതന്നെ. പക്ഷേ, തൽക്കാലം പോകണം. ഞാൻ ഇവിടെനിന്നു നിങ്ങളുമായി റങ്ഡവൂ[1] നടത്താൻ തയ്യാറില്ല.

---

1. rendezvous; (ഫ്രഞ്ചുപദം)=കൂടിക്കാഴ്ച. റെജിനയുടെ ഫ്രഞ്ചു പദപ്രയോഗത്തിന്റെ പ്രാധാന്യം പിന്നീടു് മനസ്സിലാകുന്നതാണു്.

എങ്:—എന്തു നടത്താൻ തയ്യാറില്ലെന്നാണു് നീ പറഞ്ഞതു്?

റെജി:—നിങ്ങളെ ഇവിടെവച്ചു് ആരെങ്കിലും കാണുവാനിടവരുന്നതിനു് ഞാൻ സമ്മതിക്കയില്ല. അതുകൊണ്ടു് നിങ്ങളുടെ പാട്ടു നോക്കിപ്പോവൂ.

എങ്:—(മുന്നോട്ടു് ഒന്നുരണ്ടടി വയ്ക്കുന്നു) നിന്നോടു് കുറച്ചു വത്തമാനം പറയാതെ പോകാൻ നിശ്ചയിച്ചിട്ടില്ല. ഇന്നു് ഉച്ചതിരിയുന്നതോടുകൂടി പള്ളിക്കൂടക്കെട്ടിടത്തിലെ വേല ഞാൻ തീക്കും. എന്നിട്ടു് ഞാൻ ഇന്നു രാത്രിയിലെ കപ്പലിൽ പട്ടണത്തിൽ എന്റെ വീട്ടിലേയ്ക്കു പോകും.

റെജി:—(മുറുമുറുത്തുകൊണ്ടു്) എന്നാൽ സുഖമായിപ്പോവുക.

എങ്:—എന്റെ കുട്ടി, വളരെ വന്ദനം. നാളെയാണു് അനാഥമന്ദിരം തുറക്കുന്നതു്. അപ്പോൾ നല്ല മേളമായിരിക്കും, സംശയമില്ല. ലഹരിസാധനങ്ങളും ധാരാളമുണ്ടായിരിക്കും എന്നു നിനക്കറിയാമല്ലോ. പക്ഷേ, പ്രലോഭനത്തിനു് വശംവദനാകാതെയിരിക്കാൻ ശേഷിയില്ലാത്തവനാണു് ജേക്കബ് എങ്സ്ട്രൻഡ് എന്നു് അപ്പോൾ ആരും പറയാൻ ഇടവരുകയില്ല.

റെജി:—ഓ!

എങ്:—നോക്കു്, നാളെ ഇവിടെ അനവധി വലിയ ആളുകൾ വന്നുകൂടും. പാസ്റ്റർ മാൻഡേഴ്സ് പട്ടണത്തിൽ നിന്നും വരുമെന്നു തോന്നുന്നു.

റെജി:—അദ്ദേഹം ഇന്നു വരുന്നു.

എങ്:—ഞാൻ പറഞ്ഞില്ലേ? എന്നെപ്പററി ചീത്തയായി അദ്ദേഹം എന്തെങ്കിലും അറിവാൻ ഇടവന്നാൽ എനിക്കു വളരെ വ്യസനമാണു്. മനസ്സിലായോ?

റെജി:—ഓഹോ, അതിനാണോ ഈ വിദ്യയെല്ലാം?

എങ്:—എന്തു വിദ്യ?

റെജി:— (അയാളെ സൂക്ഷിച്ചു നോക്കിക്കൊണ്ടു്) പാസ്റ്റർ മാൻഡേഴ്സിനെ കളിപ്പിച്ചു് എന്തു ചെയ്യിക്കാനാണു് ഇത്തവണ ഭാവം?

എങ്:—ശ്ശ്! നിനക്കു ഭ്രാന്തോ? പാസ്റ്റർ മാൻഡേഴ്സിനെ കളിപ്പിക്കാൻ ഞാൻ വിചാരിക്കുകയോ? ഒരിക്കലു

മില്ല! പാസ്റ്റർ മാൻഡേഴ്സ് എനിക്കു വളരെ നല്ല ഒരു ഉപകാരിയായിരുന്നതിനാൽ ഞാൻ അങ്ങിനെ ചെയ്യുമോ? ഞാൻ പറയാൻ വന്നതു് ഇന്നു രാത്രിതന്നെ ഞാൻ വീട്ടിലേയ്ക്കു തിരിക്കുന്നുവെന്നു മാത്രമാണു്. മനസ്സിലായോ?

റെജി:—ശുഭയാത്ര ശീഘ്രം എന്നു ഞാൻ പറയുന്നു.

എങ്:—പക്ഷേ, റെജിന, നീ എന്നോടുകൂടി തിരിക്കണമെന്നു് എനിക്കു് ആഗ്രഹമുണ്ടു്.

റെജി:—(വായു് പൊളിച്ചുകൊണ്ടു്) ഞാൻ നിങ്ങളുടെ കൂടെ. . . . . .? നിങ്ങൾ എന്താ പറയുന്നതു്?

എങ്:—നീ എന്റെ കൂടെ വീട്ടിൽ വരണമെന്നു ഞാൻ പറയുന്നു.

റെജി:—(പുഛത്തോടുകൂടി) നിങ്ങളോടുകൂടി എന്നെ വീട്ടിൽ കൊണ്ടുപോകാൻ ഈ ജന്മം നിങ്ങൾക്കു സാധിക്കുകയില്ല.

എങ്:—ഓ, ആകട്ടെ, നമുക്കു നോക്കാം.

റെജി:—ശരി. അതു നമുക്കു നോക്കാമെന്നു നിങ്ങൾ സംശയിക്കേണ്ട! മിസ്സിസ് അൽവിങ്ങിനെപ്പോലെയുള്ള ഒരു കുലീനയാൽ വളർത്തപ്പെട്ട എന്നെ! മിക്കവാറും ഒരു പുത്രിയെപ്പോലെ ഇവിടെ നോക്കിവരുന്ന എന്നെ! നിങ്ങളുടെ കൂടെ വീട്ടിലേയ്ക്കു് എന്നെയാണോ കൊണ്ടുപോകാൻ വിചാരിക്കുന്നതു്? നിങ്ങളുടെ വീടുപോലെയുള്ള ഒരു വീട്ടിലേക്കു്? ലജ്ജയില്ലല്ലോ!

എങ്:—എന്താ നിൻെറ ഭാവം? പെണ്ണേ, നിൻെറ അപ്പനെ എതൃക്കാൻ വിചാരിക്കുന്നോ?

റെജി:—(അയാളുടെ നേരെ നോക്കാതെ മുറുമുറുക്കുന്നു) എന്നെപ്പററി നിങ്ങൾക്കു യാതൊരു ബാദ്ധ്യതയുമില്ലെന്നു് എപ്പോഴും പറയാറുണ്ടല്ലോ.

എങ്:—ഛൂ, അതിനെപ്പററി വിചാരിച്ചു് നീ എന്തിനാ തല പുണ്ണാക്കുന്നതു്?

റെജി:—പലതവണ നിങ്ങൾ എന്നെ ശപിക്കുകയും ചീത്തവാക്കു പറയുകയും ചെയ്തിട്ടില്ലേ? ഫിഡോങ്![1]

---

1 ഫ്രഞ്ച് = കുറച്ചിൽ.

എങ്:—അങ്ങിനെ ചീത്തവാക്കുപയോഗിച്ചിട്ടുണ്ടെങ്കിൽ ഞാൻ നശിച്ചുപോകട്ടേ.

റെജി:—ഓ. എന്തു വാക്കാണു ഉപയോഗിച്ചതെന്നു് എനിക്കു നല്ല ഓൎമ്മയുണ്ടു്.

എങ്:—ശരി. പക്ഷെ, അതു് ഞാൻ സ്വല്പം കുടിച്ചിരുന്നപ്പോഴാണെന്നു് നിനക്കറിഞ്ഞുകൂടേ? ഈ ലോകത്തിൽ പ്രലോഭനങ്ങൾ പല വിധമാണു്, റെജിനാ.

റെജി:—ഹെയ്!

എങ്:—എന്നുമാത്രമല്ല, അതു് നിന്റെ അമ്മ, വലിയ ഭാവം നടിച്ചപ്പോഴാണു് ഞാൻ പറഞ്ഞതു്, എന്റെ കുഞ്ഞേ. അവളെ കളിയാക്കുന്നതിനു് എന്തെങ്കിലും എനിക്കു കണ്ടുപിടിക്കേണ്ടിയിരുന്നു. അവൾ വളരെ പരിഷ്കൃതയായ ഒരു കുലീനയെപ്പോലെ എപ്പോഴും ഭാവിക്കുമായിരുന്നു. (പരിഹാസപൂൎവ്വം അനുകരിക്കുന്നു) "എന്നെ പോകാൻ അനുവദിക്കൂ, എങ്സ്ട്രൻഡ്; എന്നെ വിടൂ. ഞാൻ മൂന്നു വർഷം റോസൻവോൾഡിൽ പള്ളിയറമാടമ്പി അൽവിങ്ങിന്റെ കുടുംബത്തിൽ ആയിരുന്നുവെന്നു് ഓൎമ്മിക്കൂ." (ചിരിക്കുന്നു) അയ്യോ, കഷ്ടം! അവൾ ഇവിടെ വേല നോക്കിയിരുന്നപ്പോഴാണു് സേനാപതിയെ പള്ളിയറമാടമ്പിയാക്കിയതെന്നു് അവൾക്കു് ഒരിക്കലും മറക്കാൻ കഴിഞ്ഞില്ല.

റെജി:—പാവപ്പെട്ട അമ്മ! നിങ്ങൾ അവരെ ഉപദ്രവിച്ചു വളരെ വേഗത്തിൽ കുഴിയിലേക്കയച്ചു.

എങ്:—(ഒറക്കാലിൽ ചുററിക്കറങ്ങിക്കൊണ്ടു്) ഓ, സംശയമോ! എല്ലാത്തിനും കുററം എനിക്കാണല്ലോ.

റെജി:—(തിരിഞ്ഞുനിന്നു് വളരെ ഉറക്കെ അല്ലാതെ) ഹെയ്—! ആ കാലും കൂടിയോ!

എങ്:—നീ എന്താ പറയുന്നതു്, കുഞ്ഞേ?

റെജി:—പ്യെയ്ഡെ മൂട്ടങ്[1].

എങ്:—അതെന്താ, ഇംഗ്ലീഷോ?

---

1 ഫ്രഞ്ച്=ഒരു ആട്ടിന്റെ തുട.

റെജി:—അതേ.

എങ്:—ശരി, ശരി. നീ ഇവിടെ വച്ചു് കുറെ അറിവു് സമ്പാദിച്ചിട്ടുണ്ടു്, റെജിന. അതിപ്പോൾ ഉപയോഗപ്രദമായിത്തീർന്നേക്കാം.

റെജി:—(സ്വല്പനേരത്തെ മൌനത്തിനുശേഷം) പട്ടണത്തിൽ എന്നെക്കൊണ്ടു് എന്താ വേണ്ടതു്?

എങ്:—തൻെറ ഏകസന്താനത്തെക്കൊണ്ടു് ഒരു പിതാവിനു് എന്താണു വേണ്ടതെന്നു് നിനക്കു ചോദിക്കാൻ തോന്നിയല്ലോ? ഞാൻ ഭാര്യ ഇല്ലാത്ത നിസ്സഹായനും ഏകാകിയുമല്ലേ?

റെജി:—ഓ! ഇത്തരം അസംബന്ധം എന്റെ അടുത്തു പ്രയോഗിച്ചുനോക്കല്ലേ! എന്നെക്കൊണ്ടു് എന്താ വേണ്ടതു്?

എങ്:—ആകട്ടെ, ഞാൻ പറയാമല്ലോ. ഒരു പുതിയ മാതിരി തൊഴിൽ എന്തെങ്കിലും തുടങ്ങണമെന്നു ഞാൻ ആലോചിച്ചുവരുകയാണു്.

റെജി:—(പുച്ഛഭാവത്തിൽ) നിങ്ങൾ അതു് പല തവണ പരീക്ഷിച്ചുനോക്കി വളരെ ഗുണവും ഉണ്ടായിട്ടുണ്ടല്ലോ.

എങ്:—ശരി. പക്ഷേ, ഇത്തവണ നോക്കിക്കോ, റെജിന. അല്ലെങ്കിൽ ഞാൻ മുടിഞ്ഞുപോകട്ടെ. . . . . . . .

റെജി:—(നിലത്തു ചവിട്ടുന്നു) പിരാക്കു നിറുത്തു!

എങ്:—മിണ്ടാതെ, മിണ്ടാതെ; ഇക്കാര്യത്തിൽ നീ പറയുന്നതു ശരിതന്നെ, എൻെറ പെണ്ണേ. ഞാൻ പറയാൻ വന്നതു് ഇത്രമാത്രമാണു്—ഈ അനാഥമന്ദിരവേലയിൽ നിന്നും ഞാൻ ഒരു നല്ല തുക സമ്പാദിച്ചുവച്ചിട്ടുണ്ടു്.

റെജി:—ഉവ്വോ? അതു നിങ്ങൾക്കു കൊള്ളാം.

എങ്:—നാട്ടിൻപുറത്തു് ഈ മൂലയിൽ കാശു ചെലവാക്കാൻ ഒരുത്തനെക്കൊണ്ടു് എങ്ങിനെ സാധിക്കും?

റെജി:—ശരി, പിന്നീടു്?

എങ്:—പിന്നെ, നോക്കു്. വല്ല ലാഭമുള്ള ഏർപ്പാടിലും ഈ പണം മുടക്കണമെന്നു് ഞാൻ വിചാരിക്കുന്നു.

കപ്പലോട്ടക്കാൎക്കുള്ള ഒരു താവളംപോലെ എന്തെങ്കിലുമൊ ന്നിനെപ്പററി ഞാൻ ചിന്തിക്കയായിരുന്നു.

റെജി:—ഹാ!

എങ്ങ്:—വളരെ കേമമായ ഏൎപ്പാട്, സംശയമില്ല. അല്ലാതെ സാധാരണ കപ്പലോട്ടക്കാൎക്കുള്ള ഒരുതരം പന്നി ക്കൊട്ടിലല്ല. ഛീ, ഒരിക്കലുമല്ല. അതു കപ്പിത്താന്മാൎക്കും, കപ്പ ലിലെ ഉദ്യോഗസ്ഥന്മാൎക്കും, പിന്നെ മററു വലിയ വരുന്മാൎക്കു മാണ്, കേട്ടോ.

റെജി:—പിന്നെ ഞാനെന്തിനാണ് . . . . . . ?

എങ്ങ്:—നീ സഹായത്തിന്, സംശയമെന്താ? വെറും ഒരു വേഷത്തിനു മാത്രം, മനസ്സിലായോ? പെണ്ണേ, നിനക്കു പിടിപ്പതു ജോലി ഉണ്ടായിരിക്കും. നിനക്കു ബോധിച്ചതു പോലെ ചെയ്യാം.

റെജി:—ഓ, അങ്ങിനെയോ!

എങ്ങ്:—എന്നാൽ വീട്ടിൽ ഒരു പെണ്ണ് വേണമെ ന്നുള്ളതു് പകൽവെട്ടംപോലെ പ്രത്യക്ഷമാണ്. എന്തെ ന്നാൽ വൈകുന്നേരത്തു് പാട്ടും ആട്ടവും മററുമായി കുറെ ഉത്സാഹത്തോടിരിക്കണം. അവർ ജീവിതമാകുന്ന കടലിൽ ഉഴന്നു് തളൎന്ന കപ്പലോട്ടക്കാരാണെന്ന് നീ ഓൎമ്മിക്കണം. (കുറച്ചുകൂടി അടുത്തു്) റെജിന, നീ ഒരു മടയിയായിരുന്നു് നിന്റെ ബുദ്ധിയിൽ തോന്നിയതുപോലെ ചെയ്യാതെ. നീ ഇവിടെ താമസിച്ചാൽ എന്തു നന്മ വരാനാണ്? നിൻെറ കൊച്ചമ്മ നിനക്കു വളരെ അറിവു നൽകിയിരിക്കുന്നു. പക്ഷേ, നിനക്ക് അതുകൊണ്ടു് എന്തു പ്രയോജനം? പുതിയ അനാഥശാലയി ലെ കുട്ടികളെ നോക്കാനാണു നീ എന്നു ഞാൻ കേൾക്കുന്നു. ഇത്തരം ജോലിയാണോ നിനക്ക്, എന്താ? കുറെ അഴുക്കുപ്പി ള്ളേൎക്കു വേണ്ടി നിൻെറ ജീവിതം ക്രമേണ ഇല്ലായ്മ ചെയ്യാൻ നിനക്കു നിൎബ്ബന്ധമാണോ?

റെജി:—അല്ല. ഞാൻ വിചാരിക്കുന്നതുപോലെ സംഗ തികൾ വരുകയാണെങ്കിൽ—അതെ, എന്താണു വന്നുകൂടാത്ത തെന്നുണ്ടോ? എന്താണ് വന്നുകൂടാത്തതെന്നുണ്ടോ?

എങ്ങ്:—വന്നുകൂടാത്തതെന്നുവച്ചാൽ എന്താ അൎത്ഥം?

റജി:—അതു നിങ്ങൾ അന്വേഷിക്കേണ്ടാ. എത്ര പണം നിങ്ങൾ കരുതിവച്ചിട്ടുണ്ടു്?

എങ്ങ്:—അതും ഇതും ആയി ഒരു എഴുനൂറു് എണ്ണൂറു് * ക്രൌണിന്റെ വക.

റെജി:—അതു മോശമല്ല.

എങ്ങ്:—വല്ലതുമൊന്നു തുടങ്ങുവാൻ ഇതു മതി, പെണ്ണേ.

റെജി:—എനിക്കു വല്ലതും തരാൻ വിചാരിക്കുന്നില്ലേ?

എങ്ങ്:—ഇല്ല. നന്നായി!

റെജി:—ഒരു പുതിയ ഉടുപ്പിനു് ഒരുതുണ്ടു തുണിയെങ്കിലും അയച്ചുതരികയില്ലേ?

എങ്ങ്:—എന്റെ പെണ്ണേ, എന്റെ കൂടെ പട്ടണത്തിലേയ്ക്കു വാ. എന്നാൽ നിനക്കു വേഗം വേണ്ടുവോളം ഉടുപ്പുകൾ കിട്ടും.

റെജി:—ഛീ. അങ്ങിനെ ആഗ്രഹമുണ്ടെങ്കിൽ എനിക്കു തന്നത്താനെ ആകാമല്ലോ.

എങ്ങ്:—അല്ല. റജിന, നിനക്കു വേണ്ടിയതു് ഒരു പിതാവിന്റെ ചിന്താങ്ങാണു്; കേൾക്കു. ചെറിയ കപ്പൽ താവളത്തെരുവിൽ ഒരു നല്ല വീടു് ഞാൻ കണ്ടുവച്ചിട്ടുണ്ടു്. അവക്കു് രൊക്കം പണമാവശ്യമില്ല. അതു് ഒരുതരം കപ്പലോട്ടക്കാൎക്കുള്ള സദനമാക്കാം. മനസ്സിലായോ?

റെജി:—പക്ഷെ, ഞാൻ നിങ്ങളോടുകൂടി താമസിക്കയില്ല, നിങ്ങളുമായി എനിക്കു് യാതൊരു ഇടപാടുമില്ല. പോവൂ.

എങ്ങ്:—എന്റെ പെണ്ണേ, നീ എന്നോടുകൂടി അനേകനാൾ താമസിക്കയില്ല. അങ്ങിനെ വേണ്ടിവരുകയില്ല. നിനക്കു നിന്റെ വിദ്യകൾ നല്ലപോലെ പ്രയോഗിക്കാനറിയാമെങ്കിൽ, കഴിഞ്ഞ ഒന്നു രണ്ടു കൊല്ലംകൊണ്ടു് നീ കാണാൻ കൊള്ളാവുന്ന രൂപമുള്ള ഒരു പെണ്ണായിത്തീൎന്നിരിക്കുന്ന സ്ഥിതിക്കു്—

റെജി:—അതുകൊണ്ടു്—

എങ്ങ്:—നീ വേഗം ഒരു കപ്പലിലെ രണ്ടാമുദ്യോഗസ്ഥനേയോ, ഒരു പക്ഷെ, ഒരു കപ്പിത്താനെത്തന്നെയോ പിടികൂടും.

---

* ഒരു ക്രൌൺ=പതിമൂന്നര അണ.

റെജി:—അങ്ങനെ ആരേയും ഞാൻ കല്യാണം കഴിക്കുകയില്ല. കപ്പലോട്ടക്കാർ *f* സവ്വാർവീറ്റ് ഇല്ലാത്തവരാണ്.

എങ്ങ്:—എന്താണ് അവക്കില്ലാത്തതു്?

റെജി:—കപ്പലോട്ടക്കാർ എങ്ങിനെയുള്ളവരാണെന്ന് എനിക്കറിയാം, കേട്ടോ. വിവാഹം കഴിക്കുന്ന കൂട്ടരല്ല അവർ.

എങ്ങ്:—എന്നാൽ അവരുമായി വിവാഹം വേണ്ടെന്നു വച്ചേയ്ക്കണം. എന്നാലും ലാഭമുള്ള കച്ചവടമാക്കാം. (കുറെക്കൂടി സ്വകാര്യമായി) അയാൾ—ആ ഇംഗ്ലീഷുകാരൻ—ആ കളിക്കപ്പലോട്ടക്കൂടിയ ആൾ—അയാൾ മുന്നൂറു ഡാളറും കൊണ്ടുവന്നു. അവൾ നിന്നെക്കാൾ കാഴ്ചയ്ക്ക് ഒട്ടും മെച്ചമായിരുന്നില്ല.

റെജി:—(അയാളുടെ നേരെ അടുത്തുകൊണ്ട്) പോവൂ വെളിയിൽ.

എങ്ങ്:—(പുറകോട്ടു മാറി) നില്ക്കു്, നില്ക്കു്. നീ എന്നെ അടിക്കാൻ പോവുകയല്ലെന്നു വിശ്വസിക്കുന്നു.

റെജി:—അതെ. എന്റെ അമ്മയെപ്പററി നിങ്ങൾ സംസാരിക്കാൻ തുടങ്ങിയാൽ, നിങ്ങളെ ഞാൻ അടിക്കും. പോകാനല്ലേ ഞാൻ പറഞ്ഞതു്. (അയാളെ പുറകോട്ടു തോട്ടത്തിന്റെ വാതിലിലേയ്ക്കു് ഓടിക്കുന്നു.) വാതിൽ ശബ്ദത്തോടുകൂടി അടയ്ക്കരുതു്. ഇളയ മിസ്റ്റർ അൽവിങ്.........

എങ്ങ്:—അദ്ദേഹം ഉറങ്ങുകയാണ്. എനിക്കറിയാം. ചെറുപ്പക്കാരനായ മിസ്റ്റർ അൽവിങ്ങിനോട്ട് നിനക്കു വളരെ ക്രൂരണ്ടെന്നു തോന്നുന്നു............(കുറെക്കൂടി പതുക്കെ) ഓഹോ, അദ്ദേഹത്തിനെപ്പററിയാണോ......?

റെജി:—ഈ നിമിഷം ഇവിടെനിന്നു പോകണം. നിങ്ങൾക്കു ഭ്രാന്താണ്, മനസ്സിലായൊ? ആ വഴിയല്ല. പാസ്റ്റർ മാൻഡേഴ്സ് അതാ വരുന്നു. അടുക്കളയിലെ കോണിവഴി കടന്നുപോകൂ.

എങ്ങ്:—(വലത്തുഭാഗത്തു്) ശരി. ശരി. ഞാൻ പോകുന്നു. ആ വരുന്ന ആളുമായി നീ സംസാരിക്ക്. ഒരു കുട്ടി തന്റെ അച്ഛനോട്ട് എത്ര കടമപ്പെട്ടിരിക്കുന്നു എന്ന് നിനക്കു പറ

*f* ഫ്രെഞ്ച് =കൂട്ടത്തിൽ പെരുമാറാനുള്ള മര്യാദ.

ഞ്ഞുതരേണ്ട ആളാണ് അദ്ദേഹം. എങ്ങിനെയെല്ലാമായാലും ഞാൻ നിന്റെ അച്ഛനാണ്. മനസ്സിലായോ? പള്ളിരജിസ്റ്ററിൽനിന്ന് അതു് എനിക്കു തെളിയിക്കാൻ കഴിയും.

(അയാൾ റെജിന തുറന്നതായ വലതുഭാഗത്തുള്ള രണ്ടാമത്തെ വാതിലിൽക്കൂടി പോകുന്നു. അയാൾ അതു് അടയ്ക്കുന്നു. റെജിന ധൃതിയിൽ കണ്ണാടിയിൽ അവളെത്തന്നെ ഒരു നോക്കു നോക്കി പോക്കററു കൈലേസുകൊണ്ടു് തന്റെ ഉടുപ്പിലുള്ള പൊടി തട്ടിക്കളഞ്ഞു് കോളർ ശരിപ്പെടുത്തുന്നു. അതിനു ശേഷം അവൾ പുഷ്പങ്ങളിൽ ജാഗരൂകയായിത്തീരുന്നു. ഒരു മേൽക്കുപ്പായം ധരിച്ചു്, ഒരു കുടയോടും, തോളിൽ വാറിനാൽ ബന്ധിക്കപ്പെട്ട ഒരു യാത്രസഞ്ചിയോടുംകൂടി, പാസ്റ്റർ മാൻഡേഴ്സ് കൃത്രിമ ഉദ്യാനമുറിയിലേയ്ക്കു തോട്ടത്തിൽക്കൂടി വരുന്നു.)

മാൻഡേഴ്സ്:—ഗുഡ്മാർണിങ്ങ്, മിസ് എങ്ങ്സ്ട്രാൻഡ്.

റെജി:—(അത്ഭുതസന്തോഷരസങ്ങളോടുകൂടി തിരിഞ്ഞുനിന്ന്) അല്ല, ഇതാരു്! ഗുഡ്മാർണിങ്ങ്, പാസ്റ്റർ മാൻഡേഴ്സ്. കപ്പൽ ഇത്ര ക്ഷണം വന്നുകഴിഞ്ഞോ?

മാ:—ഇപ്പോൾ വന്നതേ ഉള്ളു. (ഇരിക്കുന്ന മുറിയിലേയ്ക്കു കടക്കുന്നു) ഇയ്യിടെയുള്ള കാലാവസ്ഥ അതികഠിനം.

റെജി:—(അനുഗമിച്ചുകൊണ്ടു്) എന്നാൽ നാട്ടിന്ന് അനുഗ്രഹമായ കാലാവസ്ഥയാണിതു്, സാർ.

മാ:—സംശയമില്ല. നീ പറയുന്നതു ശരിതന്നെ. പട്ടണത്തിൽ താമസിക്കുന്ന ഞങ്ങൾ ഇതിനെപ്പററി ആലോചിക്കാറില്ല. (മേൽക്കുപ്പായം എടുക്കുന്നു)

റെജി:—ഓ. ഞാൻ സഹായിക്കട്ടെയൊ? അല്ല. നോക്കണം, ഇതു് എത്ര നനഞ്ഞിരിക്കുന്നു! ഞാൻ ഇതു ഹാളിൽ വിരിച്ചിട്ടു വരാം. അവിടുത്തെ കുടയുംകൂടി കൊണ്ടുപോകാം. അതു നിവർത്തി ഉണങ്ങാൻ വച്ചിട്ടു വരാം. (വലത്തുവശം രണ്ടാമത്തെ വാതിലിൽക്കൂടി അവൾ വെളിയിലേയ്ക്കു പോകുന്നു. പാസ്റ്റർ മാൻഡേഴ്സ് യാത്രസഞ്ചി എടുത്തു് അതും ഹാററും ഒരു കസേരയിൽ വയ്ക്കുന്നു. അപ്പോഴേയ്ക്കും റെജിന വീണ്ടും അകത്തേയ്ക്കു വരുന്നു.)

മാ:—ഹാ, രക്ഷാസ്ഥാനത്തു് എത്തിക്കൂടുന്നതു് ആശ്വാസംതന്നെ. ഇവിടെ എല്ലാം ശരിയായിത്തന്നെ നടക്കുന്നുവല്ലൊ?

റെജി:—അതെ. അവിടുത്തേയ്ക്കു നന്ദി പറഞ്ഞുകൊള്ളുന്നു, സാർ.

മാ:—നാളത്തേയ്ക്കു വേണ്ട ഒരുക്കങ്ങളാൽ നിനക്കു കൈ ഒഴിവില്ലെന്നു ഞാൻ ഊഹിക്കുന്നു.

റെജി:—അതെ, വാസ്തവത്തിൽ ധാരാളം ജോലിയുണ്ട്.

മാ:—മിസ്സിസ് അൽവിങ് വീട്ടിൽ ഉണ്ടല്ലോ?

റെജി:—ഓ, ഉണ്ട്. കൊച്ചുങ്ങുന്നിന് ചോക്കലെറവു തയാറാക്കിക്കൊണ്ട് മുകളിൽ ഇരിക്കുന്നു.

മാ:—ശരി. പിന്നെ, ഓസ്‌വാൾഡ് വന്നിട്ടുണ്ടെന്നു ഞാൻ കടൽപ്പാലത്തിൽവച്ചു കേട്ടു.

റെജി:—ഉവ്വ്. അദ്ദേഹം മിനിഞ്ഞാന്നു വന്നു. ഇന്നയ്ക്കു മുമ്പു വരുമെന്ന് ഞങ്ങൾ വിചാരിച്ചിരുന്നില്ല.

മാ:—ദേഹത്തിന് ആരോഗ്യക്കുറവൊന്നുമില്ലല്ലോ?

റെജി:—സുഖമായിരിക്കുന്നു. വന്ദനം. പക്ഷേ, യാത്രക്ഷീണം കലശലായുണ്ട്. പാരിസിൽ നിന്നും നേരെ ഒരേ പാച്ചിൽ. യാത്ര മുഴുവനും വണ്ടി മാറാതെയാണെന്നു തോന്നുന്നു. ഇപ്പോൾ സ്വല്പം ഉറങ്ങുകയായിരിക്കാം. അതുകൊണ്ട് നമുക്കു സ്വല്പം പതുക്കെ സംസാരിക്കാം.

മാ:—ശ്ശ്! എത്രയും പതുക്കെ വേണോ അത്രയും.

റെജി:—(മേശയുടെ അടുത്തു കൈയുള്ള ഒരു കസേര എടുത്തിട്ടുകൊണ്ട്) എന്നാൽ പാസ്റ്റർ മാൻഡേഴ്സ്, അവിടുന്ന് ഇരിക്കണം, അസൌകര്യമില്ലാതെയിരിക്കണം. (അദ്ദേഹം ഇരിക്കുന്നു. അവൾ അദ്ദേഹത്തിൻെറ കാൽച്ചുവട്ടിൽ കാലു വയ്ക്കാനുള്ള ഒരു സ്റ്റൂൾ വയ്ക്കുന്നു) എന്താ, ഇപ്പോൾ ഇരിപ്പു സുഖമായിരിക്കുന്നുവോ, സാർ?

മാ:—വളരെ വന്ദനം. ഇരിപ്പു വളരെ സുഖമായി. (അവളെ നോക്കിക്കൊണ്ട്) മിസ്സ് എങ്ങ്സ്ട്രൻഡ്, കഴിഞ്ഞ തവണ നിന്നെ കണ്ടതിൽപ്പിന്നെ നീ വളന്നിരിക്കുന്നു എന്നുള്ളതിനു സംശയമില്ല. നിനക്കതറിയാമോ?

റെജി:—അങ്ങിനെ തോന്നുന്നുണ്ടോ? ഞാൻ വണ്ണംവച്ചുവെന്നുംകൂടി മിസ്സിസ് അൽവിങ് പറയുന്നു.

മാ:—വണ്ണംവച്ചുവെന്നോ? ഒരു പക്ഷേ, സ്വല്പം, വേണ്ടിടത്തോളം മാത്രം. (കുറച്ചുനേരത്തേയ്ക്കു വിരാമം.)

റെജി:—അവിടുന്നു വന്നിരിക്കുന്ന വിവരം മിസ്സിസ് അൽവിങ്ങിനോടു പറയട്ടെ?

മാ:—വന്ദനം, വന്ദനം. എന്റെ കുഞ്ഞേ, ധൃതിയില്ല. പിന്നെ, റെജിന, എന്റെ കുഞ്ഞേ, നിന്റെ അച്ഛൻ ഇവിടെ എങ്ങിനെ കഴിഞ്ഞുകൂടുന്നു എന്ന് എന്നോടു പറയൂ.

റെജി:—ഓ, വന്ദനം സാർ. അദ്ദേഹം ക്ഷേമമായി കഴിഞ്ഞുകൂടുന്നു.

മാ:—കഴിഞ്ഞ തവണ പട്ടണത്തിൽ വന്നിരുന്നപ്പോൾ അയാൾ എന്നെ വന്നു കണ്ടു.

റെജി:—ഉവ്വോ, വാസ്തവം? അവിടുന്നുമായി സംഭാഷണത്തിന് ഒരവസരം കിട്ടുന്നതു് അദ്ദേഹത്തിനു വളരെ സന്തോഷമാണു്, സാർ.

മാ:—അയാൾ ജോലി ചെയ്യുമ്പോൾ നീ കൂടക്കൂടെ പോയി നോക്കാറുണ്ടല്ലോ.

റെജി:—ഞാനോ? ഓ, അതെ, സമയമുള്ളപ്പോൾ ഞാൻ.........

മാ:—മിസ്റ്റ് എങ്സ്ട്രൻഡ്, നിന്റെ അച്ഛൻ വളരെ സ്വഭാവദാർഢ്യം ഉള്ള ഒരാളല്ല. അയാളെ നിയന്ത്രിക്കുന്നതിന് ഒരാൾ വളരെ അത്യാവശ്യമാണു്.

റെജി:—അതേ, ഉള്ളതുതന്നെ എന്ന് എനിക്കും തോന്നുന്നു.

മാ:—താൻ സ്നേഹിക്കുന്നതും തനിക്ക് ആദരണീയമായ വിവേചനശക്തിയോടുകൂടിയതുമായ ഒരാൾ അയാളുടെ അടുക്കൽ വേണം. കഴിഞ്ഞ തവണ എന്നെ കാണാൻ വന്നപ്പോൾ ഇങ്ങിനെ അയാൾ തുറന്നു സമ്മതിച്ചു.

റെജി:—അതേ. ഇങ്ങിനെ എന്തോ എന്നോടും പറയുകയുണ്ടായി. എന്നാൽ മിസ്സിസ് അൽവിങ്ങ് എന്നെ വിടാൻ സമ്മതിക്കുമോ എന്നു ഞാൻ സംശയിക്കുന്നു. വിശേഷിച്ചു് ഇപ്പോൾ പുതിയ അനാഥശാല കൂടി ഞങ്ങൾക്കു നോക്കുവാനുള്ളതുകൊണ്ടു്. എന്നു മാത്രമല്ല മിസ്സിസ് അൽ

വിങ്ങിനെ വിട്ടുപിരിയുന്നതു് എനിക്കു വളരെ സങ്കടകരവുമാണു്. അവർ എന്നോടു് എപ്പോഴും അത്ര ദയവോടുകൂടിയാണു പെരുമാറിയിട്ടുള്ളതു്.

മാ:—പക്ഷെ, എന്റെ കുഞ്ഞേ, ഒരു പുത്രിയുടെ ധർമ്മം—ആദ്യമായി തീർച്ചയായും നമുക്കു നിന്റെ കൊച്ചമ്മയുടെ സമ്മതം കിട്ടണം.

റെജി:—എന്നാൽ എന്റെ ഈ പ്രായത്തിൽ ഭാര്യയില്ലാത്ത ഒരാളുടെ വീട്ടുചുമതല വഹിക്കുന്നതു് എനിക്കു് അനുയോജ്യമായിരിക്കുമോ എന്നു ഞാൻ സംശയിക്കുന്നു.

മാ:—എന്തു്! എന്റെ പ്രിയപ്പെട്ട മിസ്സ് എങ്ങ്സ്ട്രൻഡ്! ആ മനുഷ്യൻ നിന്റെ സ്വന്തം അച്ഛനായിരിക്കുമ്പോഴോ!

റെജി:—അതെ, അങ്ങിനെയാണെങ്കിലും—എല്ലാ വിധത്തിലും മാന്യമായ ഒരു വീട്ടിൽ, യഥാർത്ഥത്തിൽ യോഗ്യനായ ഒരു മനുഷ്യനോടുകൂടിയാണെങ്കിൽ..........

മാ:—എന്തു്, എന്റെ പ്രിയപ്പെട്ട റെജിന.......

റെജി:—എനിക്കു സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യാവുന്നതും ഞാൻ പുത്രിയായിരിക്കാവുന്നതുമായ ഒരാൾ.......

മാ:—ശരി, എന്നാൽ എന്റെ പ്രിയപ്പെട്ട കുഞ്ഞേ.....

റെജി:—അങ്ങിനെയാണെങ്കിൽ പട്ടണത്തിലേയ്ക്കു പോകുന്നതിനു ഞാൻ ഇഷ്ടപ്പെട്ടുമായിരുന്നു. ഇവിടെ ഈ ഉൾനാട്ടിൽ വലിയ ഏകാന്തതയാണു്, സാർ. ലോകത്തിൽ ഏകയായിരിക്ക എന്നതു് എന്തുപോലെയാണെന്നു് അവിടുത്തേയ്ക്കുതന്നെ അറിയാമല്ലോ. വെളിയിൽ എവിടെയെങ്കിലും പോകുന്നതിനു ഞാൻ സന്നദ്ധയാണെന്നു് ഉറപ്പു പറയാം. എനിക്കു വേണ്ടതായ അങ്ങനെയുള്ള ഏതെങ്കിലും ഒരിടം അവിടുത്തേക്കറിഞ്ഞുകൂടയോ, സാർ?

മാ:—എനിക്കോ? അറിഞ്ഞുകൂടാ, തീരെ അറിഞ്ഞുകൂടാ.

റെജി:—പക്ഷേ, എന്റെ പ്രിയപ്പെട്ട സാർ, അങ്ങിനെയുണ്ടെങ്കിൽ എന്റെ കാര്യം ഓർമ്മിക്കണേ.

മാ:—(എഴുന്നേററുകൊണ്ട്) ശരി, ശരി. തീച്ചയായും, മിസ്സ് എങ്ങ്സ്റ്റ്രൻഡ്.

റെജി:—എന്തെന്നാൽ എനിക്കു........

മാ:—ഞാൻ ഇവിടെ വന്നിരിക്കുന്നുവെന്നു ദയവുചെയ്തു് നിൻെറ കൊച്ചമ്മയോടു പറയുമോ?

റെജി:—ഞാൻ ഉടനെ പറയാം, സാർ. (അവൾ ഇടത്തോട്ടു പോകുന്നു.)

പാസ്റ്റർ മാൻഡേഴ്സ്:—[രണ്ടു മൂന്നു പ്രാവശ്യം മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു. പിന്നീട് പുറകിൽ കൈകെട്ടിക്കൊണ്ട് പിൻഭാഗത്തു ഒരു നിമിഷം നിന്ന് തോട്ടത്തിൽ കൂടി വെളിയിലേയ്ക്കു നോക്കുന്നു. പിന്നീട് മേശയുടെ അടുത്തു വന്ന് ഒരു പുസ്തകമെടുത്ത് അതിന്റെ പേരെഴുതിയ വശം നോക്കി ഞെട്ടുന്നു. എന്നിട്ടു വേറെ പല പുസ്തകങ്ങളും എടുത്തു നോക്കുന്നു.]

ഹാ! ഇങ്ങനെയോ!

[മിസ്സിസ് അൽവിങ് ഇടത്തുവശമുള്ള വാതിലിൽകൂടി പ്രവേശിക്കുന്നു. റെജിന അവരെ അനുഗമിക്കുന്നു. എന്നാൽ വലത്തുവശമുള്ള ഒന്നാമത്തെ വാതിലിൽ കൂടി അവൾ ഉടനെതന്നെ വെളിയിലേയ്ക്കു പോകുന്നു.]

മിസ്സിസ് അൽവിങ്:—(കൈ നീട്ടിക്കൊണ്ട്) പ്രിയപ്പെട്ട പാസ്റ്റർ, നിങ്ങൾക്കു സ്വാഗതം.

മാ:—മിസ്സിസ് അൽവിങ്, നിങ്ങൾക്കു സുഖം തന്നെയോ? പറഞ്ഞതുപോലെ ഞാൻ ഇതാ.

മിസ്സി. അൽ:—ഒരിക്കലും സമയനിഷ്ഠയിൽ വിനാഴിക തെററിക്കാറില്ല.

മാ:—വരുന്നതിനു് എനിക്കു വളരെ എളുപ്പമായിരുന്നില്ലെന്നു വിശ്വസിക്കൂ. ഞാൻ ചേന്നിട്ടുള്ള കമ്മററികളും ബോർഡുകളും കാരണം—

മിസ്സി. അൽ:—എന്നിട്ടും ഇത്ര നേരത്തെ വന്നതു് വലിയ ദയവാണു്. ഇനി ഭക്ഷണത്തിനു മുമ്പു് നമ്മുടെ ജോലി തീക്കാം. പിന്നെ, നിങ്ങളുടെ പെട്ടി എവിടെ?

മാ:—[വേഗത്തിൽ] ഞാൻ അതു ഹോട്ടലിൽ വച്ചിട്ടു പോന്നു. രാത്രി ഞാൻ അവിടെ ഉറങ്ങിക്കൊള്ളാം.

മിസ്സി. അൽ:—(ഒരു പുഞ്ചിരി അടക്കിക്കൊണ്ട്) ഇപ്പോഴെങ്കിലും എന്റെ വീട്ടിൽ ഉറങ്ങുന്നതിന് സമ്മതിക്കാൻ കഴികയില്ലെന്നുണ്ടോ?

മാ:—അല്ല. അല്ല. മിസ്സിസ് അൽവിങ്, വളരെ വളരെ വന്ദനം. ഞാൻ പതിവുപോലെ ഹോട്ടലിൽ താമസിച്ചുകൊള്ളാം. അത് കടവിനു അടുക്കെ, വളരെ സൌകര്യമാണ്.

മിസ്സി. അൽ:—ശരി, നിങ്ങളുടെ ഇഷ്ടംപോലെ ആകട്ടെ. പക്ഷെ ഞാൻ വിചാരിച്ചത് വയസ്സായ നാം രണ്ടുപേരും—

മാ:—ഇപ്പോൾ നിങ്ങൾ എന്നെ കളിയാക്കയാണ്. ഹാ, നാളത്തെ ആഘോഷത്തിനാലും ഓസ്വാൾഡിന്റെ വരവിനാലും നിങ്ങൾ ഇന്ന് ഉത്സാഹമായിട്ടിരിക്കുന്നത് അസാധാരണമല്ല.

മിസ്സി. അൽ:—അതെ അത് എനിക്കെത്ര ആഹ്ലാദകരമാണെന്ന് നിങ്ങൾക്ക് ഊഹിക്കാമല്ലൊ. അവൻ ഇപ്പോൾ വീട്ടിൽ വന്നിട്ട് രണ്ടു വർഷത്തിനു മേലായി. ഈ വർഷകാലം മുഴുവനും എന്നോടുകൂടി താമസിക്കാമെന്നേററിട്ടുണ്ട്.

മാ:—വാസ്തവത്തിൽ അങ്ങിനെ പറഞ്ഞിട്ടുണ്ടോ? അയാൾ അങ്ങിനെ ചെയ്തത് വളരെ ഉചിതവും ഗുരുതപമുള്ളതുമായ ഒരു പ്രവൃത്തി തന്നെ. എന്തെന്നാൽ നമുക്ക് ഇവിടെ നൽകാവുന്നതിനെക്കാൾ വളരെ മെച്ചമായ ആകർഷണങ്ങൾ റോമിലേയും പാരിസിലേയും നിവാസം നൽകുമെന്ന് എനിക്ക് അറിയാം.

മിസ്സി. അൽ:—ഹാ! പക്ഷെ അവന് ഇവിടെ അവന്റെ അമ്മയുണ്ടെന്നുള്ളത് നിങ്ങൾ ഓർക്കണം. എന്റെ ഓമന മകൻ—അവൻ അവന്റെ വൃദ്ധയായ അമ്മയെ മറന്നിട്ടില്ല.

മാ:—വേർപാട്ടും, കലാഭ്യസനത്തിലും മററുമുള്ള ശ്രദ്ധയും, അയാളുടെ പ്രകൃത്യാലുള്ള വികാരങ്ങളെ ശോഷിപ്പിക്കയാണെങ്കിൽ അതു വലിയൊരു കഷ്ടമായിത്തീരും.

മിസ്സി. അൽ:—അതെ, നിങ്ങൾ പറഞ്ഞത് ശരിയാണ്. എന്നാൽ അങ്ങിനെ ഒന്നും അവനെ സംബന്ധിച്ചിടത്തോളം

ഭയപ്പെടാനില്ല. നിങ്ങൾ അവനെ വീണ്ടും കണ്ടാൽ അറിയുമോ എന്നറിയാൻ എനിക്കു വലിയ ജിജ്ഞാസയായിരിക്കുന്നു. അവൻ ഉടനെ താഴെ വരും. ഇപ്പോൾ മുകളിൽ സോഫയിൽ സ്വല്പം വിശ്രമിക്കയാണ്. എന്നാൽ എന്റെ പ്രിയപ്പെട്ട പാസ്റ്റർ, ഇരിക്കണം.

മാ:—വന്ദനം. നിങ്ങൾക്ക് ഇപ്പോൾ സൌകര്യമാണോ?

മിസ്സി. അൽ:—തീർച്ചയായും. (മേശയുടെ അടുത്ത് ഇരിക്കുന്നു.)

മാ:—ശരി. എന്നാൽ ഞാൻ ഇതു കാണിച്ചുകൊള്ളട്ടെ. [തന്റെ യാത്രസഞ്ചി വച്ചിരുന്ന കസേരയുടെ അടുക്കൽ പോയി ഒരു കടലാസ്സുകെട്ടെടുത്ത്, മേശയുടെ എതുഭാഗത്ത് ഇരുന്ന്, കടലാസു വയ്ക്കുന്നതിനു സൌകര്യമുള്ള ഒരു സ്ഥലം ഒഴിക്കുന്നു.] ആദ്യമായി ഇതാ—[സംഭാഷണമദ്ധ്യേ വിരമിക്കുന്നു] മിസ്സിസ് അൽവിങ്, ഈ പുസ്തകങ്ങൾ ഇവിടെ എങ്ങിനെ വന്നുവെന്ന് എന്നോടു പറയൂ.

മിസ്സി. അൽ:—ഈ പുസ്തകങ്ങളോ? ഞാൻ വായിക്കുന്ന പുസ്തകങ്ങളാണ് അവ.

മാ:—നിങ്ങൾ ഈമാതിരി ഗ്രന്ഥങ്ങൾ വായിക്കാറുണ്ടോ?

മിസ്സി. അൽ:—തീർച്ചയായും ഞാൻ വായിക്കാറുണ്ട്.

മാ:—ഈ വായനകൊണ്ട് നിങ്ങൾക്ക് നന്മയോ സന്തോഷമോ ഉണ്ടാകുന്നതായി തോന്നുന്നുണ്ടോ?

മിസ്സി. അൽ:—എനിക്ക്—എന്താ പറയേണ്ടതു്—കൂടുതൽ ഉറപ്പു തോന്നുന്നു.

മാ:—അതു വിചിത്രംതന്നെ. നിങ്ങൾ പറയുന്നതിന്റെ അർത്ഥം?

മിസ്സി. അൽ:—ഞാൻ ചിന്തിച്ചുവന്ന പലവിധ കാര്യങ്ങളുടേയും അർത്ഥവും പ്രമാണവും അവയിൽ കാണുന്നതായി തോന്നുന്നു. എന്തെന്നാൽ, പാസ്റ്റർ മാൻഡേഴ്സ്, ഇതിൽ ഏററവും അത്ഭുതകരമായ കാര്യം ഇതാണ്. ഭൂരിഭാഗം ആളുകളും ചിന്തിക്കുന്നതും വിശ്വസിക്കുന്നതും അല്ലാതെ വാസ്തവത്തിൽ ഈ പുസ്തകങ്ങളിൽ ഒന്നുമില്ല. പക്ഷേ, മിക്കവരും അതിനു രൂപം നൽകി തങ്ങളോടുതന്നെ തുറന്നു പറയാറില്ല. അല്ലെങ്കിൽ അവർ അതിനെപ്പററി ചുമ്മാ ഇരിക്കയാണ്.

മാ:—ദൈവമേ! വാസ്തവത്തിൽ നിങ്ങൾ വിശ്വസിക്കുന്നോ? മിക്ക ആളുകളും—

മിസ്സി. അൽ:—വാസ്തവത്തിൽ ഞാൻ അങ്ങിനെ വിശ്വസിക്കുന്നു.

മാ:—പക്ഷേ, ഈ രാജ്യത്തിൽ അല്ലല്ലോ? ഇവിടെ നമ്മുടെ ഇടയിൽ?

മിസ്സി. അൽ:—അതേ, തീൎച്ചയായും; മറ്റെല്ലാ സ്ഥലങ്ങളിലുംപോലെ ഇവിടേയും.

മാ:—കൊള്ളാം, ഞാൻ തീൎച്ചയായും പറയൂ—

മിസ്സി. അൽ:—അതു പോകട്ടെ. ഈ പുസ്തകങ്ങളിൽ എന്തിനെയാണു നിങ്ങൾ ആക്ഷേപിക്കുന്നതു്?

മാ:—അവയിൽ ആക്ഷേപിക്കുന്നതോ? ഇത്തരം പ്രസിദ്ധീകരണങ്ങൾ വായിക്കുന്നതിനെക്കാൾ നല്ലതായി എനിക്കു വേറെ ഒന്നും ചെയ്യാനില്ലെന്നു നിങ്ങൾ വിചാരിക്കുന്നില്ലല്ലോ?

മിസ്സി. അൽ:—അതായതു്, നിങ്ങൾ കുറപ്പെടുത്തുന്നതിനെപ്പററി നിങ്ങൾക്കൊന്നും അറിഞ്ഞുകൂടാ.

മാ:—ഈവക ഗ്രന്ഥങ്ങളെ വിമൎശിക്കുന്നതിനു് വേണ്ടുവോളം ഞാൻ അവയെപ്പററി വായിച്ചിട്ടുണ്ടു്.

മിസ്സി. അൽ:—ശരി. എന്നാൽ നിങ്ങളുടെ സ്വന്തം വിവേചനശക്തി—

മാ:—എന്റെ പ്രിയപ്പെട്ട മിസ്സിസ് അൽവിങ്, അന്യരെ ആശ്രയിക്കേണ്ട പല അവസരങ്ങളും ജീവിതത്തിലുണ്ടു്. ലോകത്തിൽ അങ്ങിനെയാണു കാൎയ്യങ്ങൾ നിയോഗിക്കപ്പെട്ടിട്ടുള്ളതു്. അപ്രകാരമിരിക്കുന്നതു് നല്ലതുമാണു്. ഇല്ലെങ്കിൽ സമുദായം എങ്ങിനെ കഴിഞ്ഞുകൂടും?

മിസ്സി. അൽ:—ശരി, ശരി. നിങ്ങൾ ഈ പറയുന്നതു ശരിയായിരിക്കാം.

മാ:—പിന്നെയും ഇമ്മാതിരി പുസ്തകങ്ങളിൽ രസകരമായ പലതും ഉണ്ടായിരിക്കാമെന്നുള്ളതു ഞാൻ തീൎച്ചയായും നിഷേധിക്കുന്നില്ല. നിങ്ങളുടെ മകന്റെ ജീവിതദശയിൽ ഇത്രയും ഭാഗം കഴിച്ചുകൂട്ടാൻ നിങ്ങൾ അനുവദിച്ച ഈ

വിസ്തൃതലോകത്തിൽ പ്രചരിക്കുന്നതായി പറയപ്പെടുന്ന മാനസികപ്രസ്ഥാനങ്ങളുടെ ഒപ്പം പോകുന്നതിന് നിങ്ങൾ ആഗ്രഹിക്കുന്നതിൽ നിങ്ങളെ കുററപ്പെടുത്തുവാൻ പാടുള്ളതു മല്ല. എന്നാൽ—

മിസ്സി. അൽ:—എന്നാൽ?

മാ:—(താഴ്ന്ന സ്വരത്തിൽ) എന്നാൽ, മിസ്സിസ് അൽവിങ്, അതിനെപ്പററി പ്രതിപാദിക്കാൻ പാടുള്ളതല്ല. തന്റെ മുറിക്കുള്ളിലിരുന്ന് താൻ വായിക്കുന്നതും വിചാരിക്കുന്നതുമായ സംഗതിയെപ്പററി ആരും ഒരുത്തനോടും സമാധാനം പറവാൻ കടപ്പെട്ടിട്ടില്ല.

മിസ്സി. അൽ:—അതു വാസ്തവംതന്നെ. ഞാൻ നിങ്ങളോടു പൂർണ്ണമായി യോജിക്കുന്നു.

മാ:—ആത്മീകകാര്യങ്ങളെപ്പററി നിങ്ങൾ—ഞാൻ നിങ്ങളെ ശരിയായി മനസ്സിലാക്കുന്നുവെങ്കിൽ—വേറെവിധം ചിന്തിച്ചിരുന്ന ഒരു കാലത്ത് സ്ഥാപിക്കുവാൻ തീർച്ചപ്പെടുത്തിയ ഈ അനാഥശാലയുടെ നന്മയെ കരുതുവാൻ നിങ്ങൾ കടപ്പെട്ടവളാണെന്നു മാത്രം ഇപ്പോൾ ആലോചിക്കൂ.

മിസ്സി. അൽ:—ഓ, ശരി. അതു ഞാൻ സമ്മതിക്കുന്നു. എന്നാൽ അനാഥശാലയെപ്പററിയാണ്—

മാ:—അനാഥശാലയെപ്പററിയാണ് നമുക്കു സംസാരിക്കുവാനുണ്ടായിരുന്നത്; ശരി, ഞാൻ പറയുന്നത് നിങ്ങൾക്കു വിവേകം ഉണ്ടായിരിക്കണം എന്നു മാത്രമാണ്. ഇനി നമുക്കു ജോലി നോക്കാം. (കെട്ട് അഴിച്ച് കുറെ കടലാസ്സുകൾ വെളിയിൽ എടുക്കുന്നു) നിങ്ങൾ ഇതു കാണുന്നോ?

മിസ്സി. അൽ:—പ്രമാണങ്ങളോ?

മാ:—എല്ലാം—യാതൊരു കുഴപ്പവുമില്ലാതെ. സമയത്തിന് ഇവയെല്ലാം കിട്ടുന്നതിന് കുറെ ബുദ്ധിമുട്ടേണ്ടിവന്നു എന്നുതന്നെ പറയാം. വളരെ നിർബന്ധപ്പെടുത്തേണ്ടിവന്നു. എപ്പോഴെങ്കിലും ഖണ്ഡിതമായി ഒരു കാര്യം പ്രവൃത്തിക്കേണ്ടി വരുമ്പോൾ അധികാരികൾക്കു സംശയം നീങ്ങുകയില്ല. എന്നാൽ അവസാനം അവ ഇതാ (കെട്ടിൽ തിരിയുന്നു)

നോക്കൂ! റോസൻവോൾഡ് ജന്മത്തിൽ സോൾവിക് എന്നറിയപ്പെടുന്ന നിലത്തിൻേറയും പുതുതായി കെട്ടിയിരിക്കുന്ന കെട്ടിടങ്ങൾ, സ്കൂൾമുറികൾ, അദ്ധ്യാപകന്മാരുടെ താമസസ്ഥലം, പള്ളി മുതലായ എല്ലാത്തിൻേറയും നിയമാനുസൃതമായ ഇഷ്ടദാനപത്രം ഇതാ. ഈ സ്ഥാപനത്തെ സംബന്ധിച്ച ഉപനിയമങ്ങളേയും സ്ഥാപനസ്വത്തുക്കളേയും പററി ഉള്ള നിയമശാസനം ഇതാ. ഇവയെ നോക്കുന്നോ? (വായിക്കുന്നു) “സേനാപതി അൽവിങ്ങിൻെറ സ്ഥാപനം എന്നറിയപ്പെടുന്ന ശിശുമന്ദിരത്തിൻെറ ഉപനിയമങ്ങൾ.”

മിസ്സി. അൽ:—(കടലാസ്സിൽ കുറേനേരം നോക്കുന്നു) അപ്പോൾ അതങ്ങിനെ ആയി.

മാ:—പള്ളിയറമാടമ്പി എന്ന സ്ഥാനത്തിനു പകരം സേനാപതി എന്നാണ് ഞാൻ തിരഞ്ഞെടുത്തിരിക്കുന്നത്. സേനാപതി എന്നതു് സ്വല്പം വെറും മോടി കുറഞ്ഞതായി തോന്നുന്നു.

മിസ്സി. അൽ:—ഓ, ശരി. നിങ്ങൾ എന്തു നല്ലതെന്നു വിചാരിക്കുന്നുവോ അതുപോലെ.

മാ:—അനാഥമന്ദിരത്തിലെ നിത്യച്ചെലവു നടത്താൻ പലിശയ്ക്കിട്ടിരിക്കുന്ന മുതലിൻെറ ബാങ്കുകണക്ക് ഇവിടെയുണ്ട്.

മിസ്സി. അൽ:—ഞാൻ നന്ദി പറയുന്നു. എന്നാൽ ദയവുചെയ്തു് അതു വച്ചുകൊള്ളൂ. അതായിരിക്കും സൌകര്യം.

മാ:—സന്തോഷം. പണം തൽക്കാലം ബാങ്കിൽതന്നെ ഇടുകയാണു നല്ലതെന്ന് ഞാൻ വിചാരിക്കുന്നു. പക്ഷേ, പലിശ തീർച്ചയായും ആശിക്കാവുന്നോളമില്ല. ആണ്ടിൽ നൂററിനു നാലു്; പിൻവലിക്കുന്നതിന് ആറു മാസത്തെ മുന്നറിയിപ്പും. കുറെ കഴിഞ്ഞു് ഒരു നല്ല പണയം കണ്ടു കിട്ടുകയാണെങ്കിൽ, നമുക്കതിനെപ്പററി ആലോചിക്കാം. അതു തീർച്ചയായും ഒരു ആദ്യപണയവും നിരാക്ഷേപമായ ഈടുമായിരിക്കണം.

മിസ്സി. അൽ:—അങ്ങിനെതന്നെ. എൻെറ പ്രിയപ്പെട്ട പാസ്റ്റർ മാൻഡേഴ്സ്, ഇക്കാൎയ്യങ്ങൾ വേണ്ടപോലെ തീരുമാനിക്കാൻ കഴിയുന്നതു് നിങ്ങൾക്കുതന്നെയാണു്.

മാ:—ഒന്നുമില്ലെങ്കിലും ഞാൻ ജാഗ്രതയോടിരിക്കും—ഞാൻ പല പ്രാവശ്യവും നിങ്ങളോടു ചോദിക്കണമെന്നു വിചാരിച്ചിരുന്ന ഒരു കാൎയ്യവും കൂടി ഇനി ഉണ്ടു്.

മിസ്സി. അൽ:—അതെന്താണു്?

മാ:—അനാഥശാലക്കെട്ടിടങ്ങളിന്മേൽ ഭീമ തീൎക്കണമോ വേണ്ടയോ?

മിസ്സി. അൽ:—തീൎച്ചയായും ഭീമ തീൎക്കണം.

മാ:—ശരി, മിസ്സിസ് അൽവിങ്, ഒരു നിമിഷം ക്ഷമിക്കണേ. അക്കാൎയ്യം കുറച്ചുകൂടെ സൂക്ഷ്മമായി നമുക്കു് ആരാഞ്ഞു നോക്കാം.

മിസ്സി. അൽ:—ഞാൻ എല്ലാത്തിനും ഭീമ തീൎത്തിട്ടുണ്ടു്; കെട്ടിടങ്ങളും, ജംഗമങ്ങളും, സാമഗ്രികളും, വിളവും.

മാ:—അതു വാസ്തവംതന്നെ. നിങ്ങളുടെ സ്വന്തസ്വത്തുക്കളിന്മേൽ. ഞാനും അപ്രകാരം ചെയ്തിട്ടുണ്ടു്. വാസ്തവം തന്നെ. പക്ഷെ ഇവിടെ, ഇതൊരു സംഗതി വേറെയാണെന്നു് നിങ്ങൾ കാണുന്നില്ലേ? അനാഥമന്ദിരത്തെ ഉൽകൃഷ്ടതരമായ ഒരു ഉദ്ദേശത്തിലേക്കായി സമൎപ്പണം ചെയ്യുവാനല്ലേ വിചാരിക്കുന്നതു്?

മിസ്സി. അൽ:—അതെ, പക്ഷെ അതു് ഒരു കാരണമാകുമോ?

മാ:—എന്നെ സംബന്ധിച്ചിടത്തോളം, എല്ലാ അപ്രതീക്ഷിതമായ സംഭവങ്ങൾക്കും പ്രതിവിധി കരുതുന്നതിൽ യാതൊരു അനൌചിത്യവും ഞാൻ കാണുന്നില്ല.

മിസ്സി. അൽ:—ഇല്ല. ഇല്ലെന്നു ഞാനും വിചാരിക്കുന്നു.

മാ:—എന്നാൽ ഇവിടെ ഇതിനെപ്പററി പൊതുവായുള്ള അഭിപ്രായം എന്താണു്? എന്നെക്കാൾ തീൎച്ചയായും നിങ്ങൾക്കാണല്ലോ അറിയാവുന്നതു്.

മിസ്സി. അൽ:—ശരി, പൊതുവഭിപ്രായം...............

മാ:—ഇതു് അനുചിതമെന്നു വിചാരിക്കുന്ന ആളുകൾ—യഥാൎത്ഥത്തിൽ ഗണിക്കപ്പെടേണ്ട ആളുകൾ—എണ്ണത്തിൽ വളരെയുണ്ടോ?

മിസ്സി. അൽ:—“യഥാൎത്ഥത്തിൽ ഗണിക്കപ്പെടേണ്ട ആളുകൾ” എന്നതിനു് എന്തൎത്ഥമാണു് നിങ്ങൾ കല്പിക്കുന്നതു്?

മാ:—അതായതു്, അവരുടെ അഭിപ്രായങ്ങൾ വിലവയ്ക്കാതിരിക്കാൻ നിവൃത്തിയില്ലാത്തവിധം സ്വതന്ത്രനിലയും സ്വാധീനവുമുള്ള ആളുകളെയാണു് ഞാൻ ഉദ്ദേശിക്കുന്നതു്.

മിസ്സി. അൽ:—അങ്ങിനെയുള്ളവർ അനേകം ഇവിടെയുണ്ടു്. അവൎക്കു മിക്കവാറും മനസ്സിനു ക്ഷോഭം തട്ടും. ഇങ്ങിനെ............

മാ:—കണ്ടോ! പട്ടണത്തിൽ അങ്ങിനെയുള്ള അനേകം പേർ ഉണ്ടു്. എന്റെ സഹപ്രവൎത്തകന്റെ അനുയായികളെപ്പററി ആലോചിച്ചുനോക്കൂ. നമ്മെക്കാൾ ഉന്നതമായ ഒരു ശക്തിയിൽ നമുക്കു ശരിയായ വിശ്വാസം ഇല്ലെന്നുള്ളതിനു് ഒരു അടയാളമായി നമ്മുടെ പ്രവൃത്തി വ്യാഖ്യാനിക്കുവാൻ ജനങ്ങൾ വളരെ തയ്യാറായിരിക്കുകയേയുള്ളു.

മിസ്സി. അൽ:—എന്റെ പ്രിയപ്പെട്ട പാസ്റ്റർ, നിങ്ങളേ സംബന്ധിച്ചിടത്തോളം, നിങ്ങൾക്കു തന്നത്താൻ സമാധാനിക്കാമെങ്കിലും—

മാ:—അതെ, എനിക്കറിയാം; എനിക്കറിയാം; എന്റെ മനസ്സാക്ഷി തീരേ സമാധാനമുള്ളതായിരിക്കും. അതു വാസ്തവംതന്നെ. എന്നിരുന്നാലും നമ്മൾ ഗൌരവമായ ദുൎവ്യാഖ്യാനത്തിനിടംകൊടുക്കാതിരിക്കയില്ല. അതു് മിക്കവാറും അനാഥമന്ദിരത്തിനു പ്രതികൂലമായി പരിണമിക്കാനിടയുണ്ടു്.

മിസ്സി. അൽ:—ശരി, അങ്ങിനെയാണെങ്കിൽ.........

മാ:—എന്നല്ല, വിഷമമായ—സങ്കടകരം എന്നുകൂടി പറയാവുന്നതായ—ഒരു പതനത്തിൽ ഞാൻ ആകുമെന്നുള്ള സംഗതിയും തീരെ വിഗണിക്കാവുന്നതല്ല. പട്ടണത്തിലെ പ്രാമാണികരുടെ ഇടയ്ക്കു് ജനങ്ങൾ ഈ അനാഥമന്ദിരത്തിൽ ഒരു വിശേഷതാല്പൎയ്യം പ്രദൎശിപ്പിക്കാറുണ്ടു്. ഇതു്

പട്ടണത്തിന്റെ നന്മയ്ക്കുംകൂടിയുമാണല്ലോ സ്ഥാപിച്ചിട്ടുള്ളത്. പാപ്പരുനികുതിയേ ഇതു് കുറെ ലഘൂകരിക്കുമെന്നും ആശിച്ചിരിക്കുന്നു. ഞാൻ നിങ്ങളുടെ ഉപദേഷ്ടാവായിരിക്കുന്നതുകൊണ്ടും ഇടപാടുസംബന്ധമായ ഏർപ്പാടുകൾ ഞാൻ നടത്തുന്നതിനാലും വിരോധത്തിന്റെ കാഠിന്യം ഞാൻതന്നെ ഏല്ക്കേണ്ടിവരുമെന്നു ഭയപ്പെടാതെ തരമില്ല.

മിസ്സി. അൽ:—ഓ. നിങ്ങൾ ആ അപകടത്തിൽപെടുവാനിടകൊടുക്കരുതു്.

മാ:—ചില വൎത്തമാനപ്പത്രങ്ങളിലും മാസികകളിലും എന്നെപ്പററി തീൎച്ചയായും ഉണ്ടാകുന്ന ആക്ഷേപങ്ങളെപ്പററി പറയാനില്ല. അവ......

മിസ്സി. അൽ:—മതി, എന്റെ പ്രിയപ്പെട്ട പാസ്റ്റർ മാൻഡേഴ്സ്. ആ സംഗതി ഇക്കാൎയ്യത്തെ ഖണ്ഡിതമായി തീരുമാനിക്കുന്ന ഒന്നാണു്.

മാ:—അപ്പോൾ അനാഥമന്ദിരത്തിന്ന് ഭീമ തീൎക്കാൻ നിങ്ങൾ ഇച്ഛിക്കുന്നില്ലേ?

മിസ്സി. അൽ:—ഇല്ല. അതു് അങ്ങിനെ ഇരിക്കട്ടെ.

മാ:—(കസേരയിൽ പിന്നോട്ടു ചാഞ്ഞുകൊണ്ടു്) എന്നാൽ എന്തെങ്കിലും ഒരാപത്തു സംഭവിക്കുകയാണെങ്കിലോ? മുൻകൂട്ടി ഒന്നും കാണാൻ കഴിയുകയില്ലല്ലോ. അപ്പോൾ നഷ്ടപരിഹാരത്തിനു മാൎഗ്ഗമുണ്ടോ?

മിസ്സി. അൽ—ഞാൻ അപ്രകാരം ചെയ്യാൻ പോകുന്നില്ലെന്നു വ്യക്തമായിപ്പറയുന്നു.

മാ—അങ്ങിനെയാണെങ്കിൽ നാം സാധാരണ ചുമതലയല്ല ചുമലിലേല്ക്കുന്നതെന്നു്, മിസ്സിസ് അൽവിങ്ങ്, നിങ്ങളോടു് എനിക്കു പറയേണ്ടിയിരിക്കുന്നു.

മിസ്സി. അൽ—മറേറവിധം നമുക്കു ചെയ്യാമെന്നു നിങ്ങൾ വിചാരിക്കുന്നുവോ?

മാ—ഇല്ല. അതാണു ദുൎഘടം. നമുക്കു മറേറവിധം ചെയ്യാൻ വാസ്തവത്തിൽ പാടില്ല. തെററിദ്ധാരണയ്ക്കു നാം നമ്മെ ലക്ഷ്യമാക്കിക്കൂടാ. നമ്മുടെ അയൽപക്കക്കാൎക്കു് വല്ലായ്മയ്ക്കു കാരണമുണ്ടാക്കുവാൻ നമുക്കു് യാതൊരവകാശവുമില്ല.

മിസ്സി. അൽ:—ഒരു പുരോഹിതൻ എന്ന നിലയിൽ നിങ്ങൾ തീച്ച്യയായും അങ്ങിനെ ചെയ്യക്രുടാ.

മാ:—ഇങ്ങിനെയുള്ള ഒരു സ്ഥാപനത്തെ ഭാഗ്യം അനുകൂലിക്കയേ ഉള്ളു എന്നു നമുക്കു വിശ്വസിക്കാമെന്ന് ഞാൻ വാസ്തവത്തിൽ വിചാരിക്കുന്നു. അതായതു് പ്രത്യേക ദൈവാനുഗ്രഹം അതിനുണ്ടെന്നു്.

മിസ്സി. അൽ:—പാസ്റ്റർ മാൻഡേഴ്'സ്, നമുക്കങ്ങിനെ ആശിക്കാം.

മാ:—എന്നാൽ അതിൻെറ യോഗംപോലെ ഇരിക്കട്ടെയെന്നോ?

മിസ്സി. അൽ:—അതെ, തീച്ച്യയായും.

മാ:—ശരി. അങ്ങിനെ ഇരിക്കട്ടെ. [ഒരു കുറിപ്പു കുറിക്കുന്നു] അപ്പോൾ—ഭീമ ഇല്ല.

മിസ്സി. അൽ:—നിങ്ങൾ ഈ സങ്ഗതി ഇന്നു പറയാൻ ഇടവന്നതു് വിചിത്രമായിരിക്കുന്നു.........

മാ:—നിങ്ങളോടു പലപ്പോഴും ചോദിക്കണമെന്നു ഞാൻ വിചാരിച്ചിട്ടുള്ളതാണു്.

മിസ്സി. അൽ:—എന്തെന്നാൽ ഇന്നലെ മിക്കവാറും ഒരു അഗ്നിബാധ അവിടെ ഉണ്ടായി.

മാ:—എന്തു്! ഉള്ളതോ?

മിസ്സി. അൽ:—ഓ, അതു നിസ്സാരമായിരുന്നു. ആശാരിയുടെ പണിസ്ഥലത്തു് ചിന്തേർപ്പൊടി കൂട്ടിയിരുന്നതിൽ തീപിടിച്ചു.

മാ:—എങ്സ്ട്രാൻഡ് വേലചെയ്യുന്നിടത്തോ?

മിസ്സി. അൽ:—അതെ. അയാൾ തീപ്പെട്ടിക്കോലിന്റെ കാര്യത്തിൽ പലപ്പോഴും സൂക്ഷ്മമില്ലാത്തവനാണെന്നു പറയപ്പെടുന്നു.

മാ:—അയാളുടെ മനസ്സിനെ വളരെ കാര്യങ്ങൾ പീഡിപ്പിക്കുന്നുണ്ടു്. അനേക സംഗതികളുമായി അയാൾക്കു മല്ലിടേ

ണ്ടത്തുണ്ട്. ദൈവാനുഗ്രഹംകൊണ്ട് അയാൾ ഇപ്പോൾ ഒരു നല്ല ജീവിതം നയിക്കുവാൻ ശ്രമിക്കയാണെന്നു കേൾക്കുന്നു.

മിസ്സി. അൽ:—ഉള്ളതോ! അങ്ങിനെ ആരു പറയുന്നു?

മാ:—അയാൾതന്നെ എന്നോട് ഉറപ്പായി പറയുന്നു. അയാൾ തീച്ച്യയായും ഒരു നല്ല വേലക്കാരനാണ്.

മിസ്സി. അൽ:—ഓ, ശരി; കുടിക്കാതിരിക്കുന്നിടത്തോളം...

മാ:—അതെ. അതു വ്യസനകരമായ ഒരു ദൌർബല്യം തന്നെ. അയാളുടെ മുറിവു പററിയ കാല് അതിലേയ്ക്കു പലപ്പൊഴും അയാളെ പ്രേരിപ്പിക്കുന്നുവെന്ന് അയാൾ പറയുന്നു. കഴിഞ്ഞ തവണ അയാൾ പട്ടണത്തിൽ വന്നിരുന്നപ്പോൾ എനിക്കു വളരെ പരിതാപം തോന്നി. റെജിനയുടെ സമീപത്തു പാക്കാനിടയാകുംവണ്ണം ഇവിടെ അയാൾക്കു ജോലി വാങ്ങിക്കൊടുത്തതിനു് അയാൾ വന്നു വളരെ മനഃപൂവ്മായി എന്നോടു നന്ദി പറഞ്ഞു.

മിസ്സി. അൽ:—അയാൾ അവളെ അധികം കാണാറില്ല.

മാ:—ഓ, ഉണ്ട്. അയാൾ ദിവസം ഒരു തവണ അവളെ കണ്ടു സംസാരിക്കും. അയാൾതന്നെ എന്നോട് അങ്ങിനെ പറഞ്ഞു.

മിസ്സി. അൽ:—ശരി, അങ്ങിനെയായിരിക്കാം.

മാ:—പ്രലോഭനമുണ്ടാകുമ്പോൾ ബലമായി തന്നെ നിയന്ത്രിക്കുന്നതിന് ആരെങ്കിലും വേണമെന്ന് അയാൾക്കു ബലമായി തോന്നുന്നു. ജേക്കബ് എങ്സ്ട്രൻഡിനെ സംബന്ധിച്ചിടത്തോളം എനിക്കു സന്തോഷിക്കാതെയിരിക്കാൻ കഴിയാത്തതു് ഇതാണ്. തന്നത്താൻ കുററപ്പെടുത്തിയും തൻെറ ദൌർബല്യങ്ങളെ തന്നത്താൻ സമ്മതിച്ചുംകൊണ്ട് അത്ര നിസ്സഹായനായി അയാൾ നമ്മുടെ അടുക്കൽ വരും. കഴിഞ്ഞ തവണ അയാൾ എന്നോടു സംസാരിച്ചുകൊണ്ടിരുന്നപ്പോൾ—മിസ്സിസ് അൽവിങ്, അയാൾ വീണ്ടും റെജിനയെ തന്റെ വീട്ടിൽ വച്ചുകൊണ്ടിരിക്കുന്നതു് വാസ്തവത്തിൽ തനിക്ക് അത്യാവശ്യമാണെന്നു വിചാരിക്കുകയാണെങ്കിൽ, തീച്ച്യയായും......

മിസ്സി. അൽ:—(പെട്ടെന്നെഴുന്നേററു്) റെജിനയോ!

മാ:—നിങ്ങൾ അതിന്ന പ്രതിബന്ധമായിരിക്കരുതു്.

മിസ്സി. അൽ:—തീച്ചയായും ഞാൻ അതിന്ന തടസ്സമായി ഇരിക്കും. എന്നല്ല—റെജിനയ്ക്കു് അനാഥശാലയിൽ ഒരു ജോലി കൊടുക്കണമെന്ന വച്ചിരിക്കയാണു്.

മാ:—എന്നാൽ, എങ്ങിനെ ആയാലും, അയാൾ 'അവളുടെ അച്ഛനാണെന്നു് ഓമ്മിക്കണം.

മിസ്സി. അൽ:—ഓ, അയാൾ അവൾക്കു് എന്തുമാതിരി അച്ഛനായിട്ടാണു കഴിഞ്ഞുവന്നതെന്നു് എനിക്കു നല്ലപോലെ അറിയാം. ഇല്ല! എന്റെ സമ്മനസ്സോടുകൂടി അവൾ അയാളുടെ അടുക്കലേയ്ക്കു പോവുകയുണ്ടാകയില്ല.

മാ:—(എഴുന്നേററു്) എന്റെ പ്രിയപ്പെട്ട മാന്യേ, കാൎയ്യം ഇത്ര ഗൌരവതരമായി എടുക്കേണ്ട. നിങ്ങൾ സാധു എങ്ങ്സ്ട്രൻഡിനെ വല്ലാതെ തെററിദ്ധരിച്ചിരിക്കുന്നു. നിങ്ങൾ വളരെ ഭയപ്പെടുന്നതുപോലെ തോന്നുന്നു.

മിസ്സി. അൽ:—(കുറേക്കൂടി സൌമ്യമായി) അതു യാതൊരു വ്യത്യാസവുമുണ്ടാക്കുന്നില്ല. റെജിനയെ ഞാൻ എന്റെ വീട്ടിൽ ആക്കിയിരിക്കുന്നു. അതുകൊണ്ടു് അവൾ അവിടെത്തന്നെ താമസിക്കുന്നതായിരിക്കും. (ശ്രദ്ധിക്കുന്നു) എന്റെ പ്രിയപ്പെട്ട മാൻഡേഴ്സ്, നിശ്ശബ്ദം! അതിനെപ്പററി ഒന്നും പറയാതിരിക്കൂ (അവളുടെ മുഖം സന്തോഷത്താൽ ശോഭിക്കുന്നു) ശ്രദ്ധിക്കൂ! ഇതാ ഓസ്വാൾഡ് മുകളിൽനിന്നും വരുന്നു. ഇപ്പോൾ അവനെപ്പററിയല്ലാതെ വേറെ ആരെപ്പററിയും നമുക്കു ചിന്തിക്കേണ്ട.

[ഓസ്വാൾഡ് അൽറിങ്ങ് ഒരു ഘനം കുറഞ്ഞ മേൽക്കുപ്പായം ധരിച്ചു് കൈയിൽ ഹാററുമായി ഒരു വലിയ മീർഷാം * വലിച്ചുകൊണ്ടു ഇടത്തുവശത്തുള്ള വാതിലിൽക്കൂടി പ്രവേശിക്കുന്നു. അയാൾ വാതിൽക്കൽ വിരമിക്കുന്നു]

ഓസ്വാൾഡ്:—ഓ. ക്ഷമിക്കണേ. നിങ്ങൾ വായനമുറിയിലായിരിക്കുമെന്നു ഞാൻ വിചാരിച്ചു. (മുൻപോട്ടു വന്നു്) വന്ദനം പാസ്റ്റർമാൻഡേഴ്സ്.

മാ:—(തുറിച്ചുനോക്കിക്കൊണ്ടു്) ഹാ! എന്തു അത്ഭുതം—!

---

* പുക വലിക്കുന്നതിന്നു് ഒരുതരം കളിമണ്ണുകൊണ്ടുണ്ടാക്കിയ കുഴൽ, ഇംഗ്ലീഷ് വാക്കു്.

മിസ്സി. അൽ:—എന്താ, പിന്നെ, മിസ്റ്റർ മാൻഡ്രേഴ്സ്, നിങ്ങൾ ഇവനെപ്പററി എന്തു വിചാരിക്കുന്നു?

മാ—ഞാൻ, ഞാൻ—ഇതു് വാസ്തവത്തിൽ—

ഓസ്—അതേ, വാസ്തവത്തിൽ, സാറെ, ഇതു് ധൂർത്തനായ പുത്രൻ ¶ തന്നെയാണു്.

മാ—(തടുത്തുകൊണ്ടു്) എൻെറ പ്രിയപ്പെട്ട യുവസ്നേഹിത—

ഓസ്—എന്നാൽ പോകട്ടെ, † കളഞ്ഞുകിട്ടിയ ആട്ടിൻകുട്ടി.

മിസ്സി. അൽ—അവൻ ഒരു ചിത്രമെഴുത്തുകാരനാവുന്നതിനു് നിങ്ങൾ വിരോധിയായിരുന്ന കാലത്തെപ്പററി ഓസ്‌വാൾഡ് ഓർമ്മിപ്പിക്കുകയാണു്.

മാ—നമ്മുടെ മനുഷ്യചക്ഷുസ്സുകൾക്കു പല ഉദ്യമങ്ങളും സംശയാവഹമായി തോന്നും. പിന്നീടു് അവ നന്നായി—(കൈ ഉരുമ്മിക്കൊണ്ടു്) എന്നാൽ ആദ്യമായിട്ടു് വീട്ടിലേയ്ക്കു സ്വാഗതം, സ്വാഗതം. എൻെറ പ്രിയപ്പെട്ട ഓസ്‌വാൾഡു്, നിങ്ങളെ ക്രിസ്ത്യൻപേരു $ പറഞ്ഞു് എനിക്കു വിളിക്കാമെന്നു വിശ്വസിക്കുന്നു.

ഓസ്—പിന്നെ നിങ്ങൾ എന്നെ എന്തു വിളിക്കണം?

മാ—ശരി. ഞാൻ പറയാൻ വന്നതു ഇതാണു്. എന്റെ പ്രിയപ്പെട്ട ഓസ്‌വാൾഡ്—ഞാൻ ചിത്രമെഴുത്തുജോലിയെ തീരെ അപവദിക്കുന്നുവെന്നു് നിങ്ങൾ വിചാരിക്കരുതു്.

---

¶ പ്രാഡിഗൽസൺ—തൻെറ പിതാവിൻെറ പക്കൽനിന്നും ഭാഗം വാങ്ങി വിദേശങ്ങളിൽ സ്വത്തു മുഴുവനും ദുർവ്യയം ചെയ്തു് പിന്നീടു പശ്ചാത്തപിച്ചു് പിതാവിൻെറ അടുക്കൽ തിരിച്ചുവന്നപ്പോൾ പിതാവിനാൽ ദയാപൂർവ്വം സ്വീകരിക്കപ്പെട്ട ധൂർത്തനായ മകൻെറ കഥയെ ഓസ്‌വാൾഡ് നേരമ്പോക്കായി സൂചിപ്പിക്കുന്നു. ഈ കഥ യേശുക്രിസ്തു ഉപദേശരൂപേണ അരുളിയതാണു്. ബൈബിളിൽ പുതിയ നിയമം സെന്റ് ല്യൂക്ക് ൧൫-ാം അദ്ധ്യായം ൧൧-മുതൽ ൩൨-വരെയുള്ള ഖണ്ഡികകൾ നോക്കുക.

† സെൻറ് ല്യൂക്ക് ൧൫-ാം അദ്ധ്യായം ൬-ാംഖണ്ഡിക നോക്കുക.

$ ജ്ഞാനസ്നാനസമയത്തു നൽകുന്ന പേർ; അതായതു് കുടുംബപ്പേരല്ല.

മറെറാന്നിലെന്നപോലെ അതിലും തന്റെ അന്തരാത്മാവിന് ഊനം തട്ടാതെ സൂക്ഷിക്കാൻ കഴിയുന്ന അനേക ആളുകൾ ഉണ്ടെന്നുള്ളതിൽ എനിക്കു സംശയമില്ല.

ഓസ്—നമുക്ക് അപ്രകാരം ആശിക്കാം.

മിസ്സി. അൽ—(സന്തോഷംകൊണ്ടു പ്രസന്നതയോടു കൂടി തന്റെ ബഹിർസത്വത്തേയും അന്തർസത്വത്തേയും യാതൊരു ഊനവുമില്ലാതെ സൂക്ഷിച്ച ഒരുവനെ എനിക്കറിയാം. മിസ്റ്റർ മാൻഡേഴ്സ്, ഇവനെ ഒന്നു നോക്കു.

ഓസ്—(അസ്വസ്ഥനായി മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നു) അതെ, അതെ. എന്റെ പ്രിയപ്പെട്ട അമ്മേ, നമുക്കിനി അതിനെപ്പററി സംസാരിക്കേണ്ട.

മാ—എന്തു്, നിശ്ചയമായും—അതു നിസ്തർക്കമാണു്. നിങ്ങൾ ഇപ്പോഴേ ഒരു പേരെടുക്കാൻ തുടങ്ങിയിരിക്കുന്നു. വർത്തമാനപ്പത്രങ്ങൾ നിങ്ങളെപ്പററി പലപ്പോഴും വളരെ അനുകൂലമായി പറഞ്ഞിട്ടുണ്ടു്. പിന്നെ ഇപ്പോൾ വളരെ കുറച്ചുനാളായി നിങ്ങളുടെ പേരു് അത്ര കൂടക്കൂടെ ഞാൻ കാണാറില്ലായിരുന്നെന്നു തോന്നുന്നു.

ഓസ്—(ചെടികൾ വളരുന്ന മുറിയിൽനിന്നു്) ഇയ്യിടെ അധികം ചിത്രമെഴുതുന്നതിനു് എനിക്കു സാധിച്ചിട്ടില്ല.

മിസ്സി. അൽ—ഒരു ചിത്രമെഴുത്തുകാരനു കൂടി വിശ്രമം ചിലപ്പോഴൊക്കെ അവശ്യമാണു്.

മാ:—സംശയമില്ല, സംശയമില്ല. ആ സമയം അയാൾക്കു് ഒരു മഹാകൃതിയുടെ നിർമ്മാണത്തിനു് തന്റെ ശക്തികളെ സജ്ജീകരിക്കാം.

ഓസ്:—അതെ—അമ്മേ, ഭക്ഷണം കാലമാവാൻ താമസമുണ്ടോ?

മിസ്സി. അൽ:—അര മണിക്കൂറിനുള്ളിൽ. ദൈവാധീനം കൊണ്ടു് ഇവനു നല്ല വിശപ്പും രുചിയുമുണ്ടു്.

മാ:—പുകയിലയിൽ ഒരു പ്രതിപത്തിയും കൂടി.

ഓസ്:—ഞാൻ അച്ഛന്റെ പുക വലിക്കുന്ന കുഴൽ എന്റെ മുറിയിൽ കണ്ടു.

മാ:—ഹാ, ഹാ—അപ്പോാം അതായിരുന്നു അതിനു കാരണം!

മിസ്സി. അൽ:—ഏതിനു്?

മാ:—ഓസ്‌വാംഡ് അവിടെ വാതിൽപ്പടിയിൽ വായിൽ പുകക്കുഴലുമായി പ്രത്യക്ഷപ്പെട്ടപ്പോാം അയാളുടെ അച്ഛനെ ജീവിച്ചിരുന്നപ്പോഴെപ്പോലെ ഞാൻ കണ്ടുവെന്നു സത്യം ചെയ്യാം.

ഓസ്:—ഇല്ല. വാസ്തവം?

മിസ്സി. അൽ:—ഓ. അതെന്താ അങ്ങിനെ പറയുന്നതു്? ഓസ്‌വാംഡ് എന്റെ ഛായ അല്ലേ?

മാ:—അതേ, പക്ഷേ, വായിന്റെ കോണുകളിലോ—ചുണ്ടുകളെ സംബന്ധിച്ചോ, അൽവിങ്ങിനെ ഓർമ്മിപ്പിക്കുന്ന ഒരു സൂചനയുണ്ടു്. ഇപ്പോാം ഇയാാം പുക വലിക്കുമ്പോാം തീർച്ചയായും.

മിസ്സി. അൽ:—സ്വല്പമെങ്കിലുമില്ല. എന്നല്ല, ഒരു പുരോഹിതനു ചേൎന്ന വക്രരേഖയാണു് ഓസ്‌വാംഡിന്റെ വായിനുള്ളതെന്നാണു് എനിക്കു തോന്നുന്നതു്.

മാ:—അതെ, അതെ; എന്റെ കൂട്ടുകാരായ വൈദികരിൽ ചിലൎക്കും ഇതുപോലെ തന്നെയുള്ള മുഖഭാവമുണ്ടു്.

മിസ്സി. അൽ:—എന്റെ പ്രിയപ്പെട്ട കുഞ്ഞേ, പുകക്കുഴൽ ദൂരെ വയ്ക്കു. ഇതിനകത്തു് പുക വലിക്കാൻ ഞാൻ സമ്മതിക്കയില്ല.

ഓസ്:—(അപ്രകാരം ചെയ്യുന്നു) അങ്ങിനെതന്നെ, അതൊന്നു പരീക്ഷിച്ചുനോക്കണമെന്നേ വിചാരിച്ചുള്ളു. എന്തെന്നാൽ കുഞ്ഞായിരിക്കുമ്പോാം ഞാൻ അതു് ഒരിക്കൽ ഉപയോഗിച്ചു.

മിസ്സ്. അൽ.—നീയോ?

ഓസ്:—അതേ, ഞാൻ അപ്പോാം വളരെ കൊച്ചായിരുന്നു. ഒരു സന്ധ്യയ്ക്കു് അച്ഛൻ വളരെ ഉന്മേഷവാനായിരിക്കുമ്പോാം ഞാൻ അച്ഛന്റെ മുറിയിൽ പോയതോൎക്കുന്നു.

മിസ്സി. അൽ:—ഓ, അക്കാലങ്ങളെപ്പററി നിനക്കു് ഒന്നും ഓർമ്മിക്കാൻ സാധിക്കുകയില്ല.

ഓസ്:—ഉവ്വ്. അതു ഞാൻ വ്യക്തമായി ഓർമ്മിക്കുന്നു. അദ്ദേഹം എന്നെ എടുത്തു് മടിയിൽ ഇരുത്തി പുക വലിക്കുന്ന കുഴൽ തന്നു്, "പുക വലിക്കു്, കുഞ്ഞേ, ചുമ്മാ പുക വലിക്കു്, കുഞ്ഞേ" എന്നു പറഞ്ഞു. ഞാൻ തീരേ വിളറി എന്നു തോന്നിയതുവരേയും വലിയ തുള്ളികളായി വിയർപ്പു് എൻെറ നെററിയിൽ വന്നതുവരേയും തുടരെ കഴിയുന്ന ശക്തിയോടെ പുക വലിച്ചു. എന്നിട്ടു് അദ്ദേഹം നല്ലപോലെ പൊട്ടിച്ചിരിച്ചു.

മാ—:അതു വളരെ അസാധാരണമായിരിക്കുന്നു.

മിസ്സി. അൽ:—എൻെറ പ്രിയസ്നേഹിതാ, ഇതു് ഓസ് വാൾഡ് സ്വപ്നത്തിൽ കണ്ടതേതോ ആണു്.

ഓസ്:—അമ്മേ, അല്ല. ഞാൻ സ്വപ്നം കണ്ടതല്ലെന്നു് ഉറപ്പു പറയുന്നു. എന്തെന്നാൽ—നിങ്ങൾ ഓർമ്മിക്കുന്നില്ലേ?—നിങ്ങൾ വന്നു് എന്നെ കുഞ്ഞുങ്ങളുടെ മുറിയിലേക്കു് എടുത്തുകൊണ്ടുപോയി. അപ്പോൾ എനിക്കു സുഖക്കേടായി. നിങ്ങൾ കരയുന്നതു ഞാൻ കണ്ടു—ഇങ്ങിനെയുള്ള നേരമ്പോക്കുകൾ അച്ഛൻ പലപ്പോഴും കാണിക്കാറുണ്ടായിരുന്നോ?

മാ:—തൻെറ ചെറുപ്പകാലത്തിൽ ജീവിതത്തിലുള്ള ആനന്ദം അദ്ദേഹത്തിൽ കവിഞ്ഞൊഴുകിക്കൊണ്ടിരുന്നു.

ഓസ്:—എന്നിട്ടും അദ്ദേഹത്തിനു് ലോകത്തിൽ ഇത്ര വളരെ കാര്യങ്ങൾ ചെയ്യാൻ സാധിച്ചു. നന്മയേറിയതും ഉപകാരപ്രദവുമായ ഇത്ര വളരെ കാര്യങ്ങൾ; ചെറുപ്പത്തിലേ മരിച്ചുപോയെങ്കിലും.

മാ:—അതെ, എൻെറ പ്രിയപ്പെട്ട ഓസ്‌വാൾഡ് അൽവിങ്, നിങ്ങൾ പ്രശംസനീയനും പ്രഭാവശാലിയുമായ ഒരാളുടെ പേരാണു് പിൻതുടച്ചയായി വഹിക്കുന്നതു്. അതു നിങ്ങൾക്കു് പ്രോത്സാഹജനകമായിരിക്കുമെന്നുള്ളതിനു സംശയമില്ല.

ഓസ്:—തീർച്ചയായും അങ്ങിനെയിരിക്കണം.

മാ:—അദ്ദേഹത്തിൻെറ സ്മാരകമായുള്ള ഈ ചടങ്ങുകൾക്കു നിങ്ങൾ വീട്ടിൽ വന്നതു് വളരെ ഉത്തമമായി.

ഓസ്:—എൻെറ അച്ഛനുവേണ്ടി ഇത്രയെങ്കിലും ചെയ്യേണ്ടേ?

മിസ്സി. അൽ:—ഇവനെ വളരെനാറം എൻെറക്കൂടെ വച്ചുകൊണ്ടിരിക്കാൻപോകയാണല്ലോ! അതാണ് ഏററവും നല്ല കാൎയ്യം.

മാ:—വൎഷകാലം നിങ്ങറം വീട്ടിൽ കഴിക്കാൻ പോകുന്നുവെന്നു ഞാൻ കേട്ടു.

ഓസ്:—എന്റെ താമസകാലത്തിനു ക്ലിപ്തമില്ല, സാറേ—പക്ഷെ, ഹാ! വീട്ടിൽ ഇരിക്കുന്നതു് എത്ര നല്ലതു്!

മിസ്സി. അൽ:—(സന്തോഷത്തോടുകൂടി) അതേ. അങ്ങിനെ അല്ലേ?

മാ:—(അനുകമ്പാപൂർവ്വം അയാളെ നോക്കിക്കൊണ്ടു്) എൻെറ പ്രിയപ്പെട്ട ഓസ്‌വാറംഡ്, നിങ്ങറം ചെറുപ്പത്തിലേ ലോകത്തിലേക്ക് ഇറങ്ങി.

ഓസ്:—അതെ, അതു വളരെ അധികം ചെറുപ്പത്തിലായില്ലേ എന്നു ഞാൻ ചിലപ്പോറം ആലോചിക്കാറുണ്ടു്.

മിസ്സി. അൽ:—ഓ, ഒട്ടുമില്ല. ഒരു ആരോഗ്യവാനായ പയ്യനു് അതു് അത്രയും നല്ലതാണ്; വിശേഷിച്ചു് അവൻ ഒരു ഏകപുത്രനായിരിക്കുമ്പോറം. അവൻ വീട്ടിൽ അച്ഛനമ്മമാരെ വിടാതെയിരുന്നു ചീത്തയാകരുതു്.

മാ:—മിസ്സിസ് അൽവിങ്ങ്, അതു് വാദഗ്രസ്തമായ ഒരു സംഗതിയാണ്. ഒരു കുട്ടിയുടെ ശരിയായ ഇടം തൻെറ പിതാക്കളുടെ ഗൃഹമാണ്. എന്നല്ല, ആയിരിക്കേണ്ടതുമാണ്.

ഓസ്:—പാസ്റ്റർ മാൻഡേഴ്‌സ്, അതിൽ ഞാൻ നിങ്ങളുമായി പൂൎണ്ണമായി യോജിക്കുന്നു.

മാ:—നിങ്ങളുടെ മകനെത്തന്നെ നോക്കുക. അയാളുടെ മുമ്പിൽ വച്ചു നമുക്കു പറയാൻ പാടില്ലാതിരിക്കാൻ കാരണമൊന്നുമില്ല. അയാറംക്ക് ഇതിൻെറ ഫലമെന്താണ്? അയാറംക്കു വയസ്സ് ഇരുപത്തിആറോ ഇരുപത്തിഏഴോ

ആയി. എന്നിട്ടും ക്രമമായ ഒരു ഗൃഹജീവിതം എന്താണെന്നു വാസ്തവത്തിൽ ഇതുവരെ മനസ്സിലാക്കാൻ അയാൾക്കു സന്ദർഭം ഉണ്ടായിട്ടില്ല.

ഓസ്:—പാസ്റ്റർ, ക്ഷമിക്കണേ, അവിടെ നിങ്ങൾക്കു തെററിപ്പോയി.

മാ:—വാസ്തവം? ഞാൻ വിചാരിച്ചതു് നിങ്ങൾ പ്രായേണ സമയം മുഴുവനും കലാമണ്ഡലങ്ങളിലാണ് കഴിച്ചുകൂട്ടിയതു് എന്നാണ്.

ഓസ്:—അപ്രകാരംതന്നെ.

മാ:—മുഖ്യമായി ചെറുപ്പക്കാരായ ചിത്രമെഴുത്തുകാരുടെ ഇടയിൽ?

ഓസ്:—അതെ, തീർച്ചയായും.

മാ:—പക്ഷെ, ആ ചെറുപ്പക്കാരിൽ വളരെ ചുരുക്കം പേക്കേ ഗൃഹജീവിതം നയിച്ചു് ഒരു കുടുംബത്തെപ്പോററാൻ സാധിക്കുകയുള്ളു എന്നാണ് ഞാൻ വിചാരിച്ചതു്.

ഓസ്:—സർ, വിവാഹം കഴിക്കാൻ നിവൃത്തിയില്ലാത്ത അനേകം ആളുകൾ ഉണ്ടു്.

മാ:—അതെ, അതുതന്നെയാണ് ഞാൻ പറഞ്ഞതു്.

ഓസ്:—അതങ്ങിനെതന്നെയാണെങ്കിലും അവക്കു കുടുംബജീവിതം നയിക്കാൻ സാധിക്കും. വാസ്തവത്തിൽ അവരിൽ വളരെ ആളുകളും അങ്ങിനെ ചെയ്യുന്നുണ്ടു്. അവ വളരെ സന്തോഷകരവും ക്രമീകൃതവും ആയ വീടുകളുമാണ്.

[മിസ്സിസ് അൽവിങ് ശ്വാസംവിടാതെ ശ്രദ്ധയോടു കൂടി സംഭാഷണം കേൾക്കുന്നു. അവൾ തലയാട്ടുന്നു; എന്നാൽ ഒന്നും പറയുന്നില്ല.]

മാ:—എന്നാൽ ബ്രഹ്മചാരികളുടെ സ്ഥലങ്ങളെപ്പററിയല്ല ഞാൻ പറയുന്നതു്. ഒരു "ഗൃഹം" എന്നതുകൊണ്ടു് ഞാൻ മനസ്സിലാക്കുന്നതു് ഒരുവൻ തൻെറ ഭാര്യയോടും കുട്ടികളോടുംകൂടി താമസിക്കുന്ന ഒരിടം എന്നാണ്.

ഓസ്:—അതെ; അല്ലെങ്കിൽ തൻെറ കുട്ടികളോടും കുട്ടികളുടെ തള്ളയോടുംകൂടി.

മാ:—[ഞെട്ടുന്നു; കൈകൾ കൂട്ടിപ്പിടിക്കുന്നു] എന്നാൽ, ദൈവമേ!

ഓസ്:—എന്താണു്?

മാ:—താമസിക്കുന്നതു് തന്റെ കുട്ടികളുടെ തള്ളയുടെ കൂടെയോ?

ഓസ്:—അതെ. തന്റെ കുട്ടികളുടെ അമ്മയെ വീട്ടിനു വെളിയിലാക്കണമെന്നാണോ പറയുന്നതു്?

മാ:—എന്നാൽ നിങ്ങൾ ക്രമരഹിതമായ ബന്ധങ്ങളെപ്പററിയാണു പറയുന്നതു്! ജനങ്ങൾ പറയുന്ന നിയമാനുസൃതമല്ലാത്ത വിവാഹങ്ങൾ!

ഓസ്:—ഈ ആളുകൾ നയിക്കുന്ന ജീവിതത്തിൽ വിശേഷിച്ചു് ക്രമരഹിതമായി യാതൊന്നും ഞാൻ കണ്ടിട്ടില്ല.

മാ:—ഒരു ചെറുപ്പക്കാരനോ ചെറുപ്പക്കാരിക്കോ മാനാപമാനബോധമുണ്ടെങ്കിൽ ഈവിധം ലോകസമക്ഷം താമസിക്കുന്നതിനു് എങ്ങിനെ സാധിക്കും?

ഓസ്:—അവരെന്തു ചെയ്യണം? പാവപ്പെട്ട ഒരു ചെറുപ്പക്കാരനായ ചിത്രകാരനും ഒരു പാവപ്പെട്ട യുവതിക്കും വിവാഹത്തിനു വളരെ ചെലവുണ്ടു്. അവർ എന്തു ചെയ്യണം?

മാ:—അവർ എന്തു ചെയ്യണമെന്നോ? അവർ എന്തു ചെയ്യണമെന്നു ഞാൻ പറയാം, മിസ്റ്റർ അൽവിങ്. അവർ ആദിയിലിരുന്നേ ആത്മസംയമനം പരിശീലിക്കണം; അതാണു് അവർ ചെയ്യേണ്ടതു്.

ഓസ്:—അന്യോന്യം ഗാഢമായി സ്നേഹിക്കുന്നവരും ചുടുരക്തമുള്ളവരുമായ ചെറുപ്പക്കാരുടെ ഇടയിൽ ഈ തത്ത്വം ചെലവാകുകയില്ല.

മിസ്സി. അൽ:—ഇല്ല, വളരെ കുറച്ചുമാത്രം.

മാ:—[തുടന്നുകൊണ്ടു്] അധികാരികൾ എങ്ങിനെയാണു് ഇതെല്ലാം അനുവദിക്കുന്നതു്! പട്ടാപ്പകൽ ഇപ്രകാരം നടക്കുവാൻ അനുവദിക്കുകയോ! [മിസ്സിസ് അൽവിങ്ങിന്റെ നേരെ തിരിഞ്ഞു] നിങ്ങളുടെ മകനെപ്പററി വളരെ ഉൽകണ്ഠ എനിക്കുണ്ടാവാൻ കാരണമില്ലായിരുന്നോ? പരസ്യമായ ദുന്നടപ്പു

പ്രചരിക്കുന്ന, എന്നല്ല അതിന് പരക്കേ അനുവദിച്ചിട്ടുള്ള ഒരു സ്ഥാനംകൂടി ഉള്ള, കേന്ദ്രങ്ങളിൽ!—

ഓസ്:—ഞാൻ എൻെറ ഞായറാഴ്ചകൾ മിക്കവാറും ഇപ്രകാരം ക്രമരഹിതമായ ഒന്നോ രണ്ടോ വീടുകളിലാണ് കഴിച്ചുവരാറുണ്ടായിരുന്നതെന്നു കൂടി പറഞ്ഞുകൊള്ളട്ടെ, സാറേ.

മാ:—എല്ലാ ദിവസങ്ങളിലുംവച്ചു ഞായറാഴ്ചയോ!

ഓസ്:—ഉത്സാഹമായിരിക്കാനുള്ള ദിവസമല്ലേ അതു്? പിന്നെ, ഒരു ദൂഷിച്ച വാക്ക് ഞാൻ കേൾക്കുക ഉണ്ടായിട്ടില്ല. അത്രപോലും ദുർവൃത്തിയെന്നു പറയാവുന്ന യാതൊന്നും ഞാൻ കണ്ടിട്ടുമില്ല. ഇല്ല. കലാകാരന്മാരുടെ ഇടയ്ക്കു് എവിടെയാണ് ഞാൻ ദുർനടപ്പു കണ്ടിട്ടുള്ളതെന്നറിയാമോ?

മാ:—ഇല്ല. ദൈവാനുഗ്രഹത്താൽ എനിക്കറിഞ്ഞുകൂടാ.

ഓസ്:—ശരി. എന്നാൽ നിങ്ങൾക്കു ഞാൻ മനസ്സിലാക്കിത്തരട്ടെ. നമ്മുടെ മാതൃകാഭർത്താക്കന്മാരിലും അച്ഛന്മാരിലും ചിലർ സ്വച്ഛന്ദം വിഹരിക്കുവാനായി തനിച്ചു പാരിസ്സിൽ വന്ന്, ചിത്രകാരന്മാരുടെ എളിയ പതിവുസ്ഥലങ്ങൾ സന്ദർശിച്ചു് അവക്കു് മാന്യത നൽകുമ്പോൾ ഞാൻ അതു കണ്ടിട്ടുണ്ടു്. ഇന്നതു് ഇന്നതാണെന്ന് അവർക്കറിയാം. ഞങ്ങൾ സ്വപ്നത്തിൽക്കൂടി കണ്ടിട്ടില്ലാത്ത സ്ഥലങ്ങളെപ്പററി ഈ മാന്യന്മാർക്കു ഞങ്ങളോടു പറയാൻ കഴിയും.

മാ:—എന്താണു നിങ്ങൾ പറയുന്നതു്! മാന്യന്മാരായ ആളുകൾ ഇവിടെ കുടുംബങ്ങളിൽനിന്നും—?

ഓസ്:—ഈ മാന്യന്മാർ തിരിയെ വീട്ടിൽ വന്നുചേരുമ്പോൾ, അന്യദേശത്തു ദുർവൃത്തി പടർന്നുപിടിച്ചിരിക്കുന്ന വിധത്തെപ്പററി പ്രസംഗിക്കുന്നതു നിങ്ങൾ ഒരിക്കലും കേട്ടിട്ടില്ലേ?

മാ:—ഉവ്വ്, കേട്ടിട്ടുണ്ടു്.

മിസ്സി. അൽ:—ഞാനും കേട്ടിട്ടുണ്ടു്.

ഓസ്:—ശരി. അതേപ്പററി അവരുടെ വാക്കു വിശ്വസിക്കാം. അവർ പറയുന്നതിനെപ്പററി അവർക്കു് അറിവുണ്ടു്.

[കൈ തലയ്ക്കുമേൽ വെച്ചു് അമൎത്തുന്നു] ഹാ! അവിടെയുള്ള ആ വിശാലവും, സ്വാതന്ത്ര്യവും, ഉജ്ജ്വലവും ആയ ജീവിതം ഇമ്മാതിരി മലിനപ്പെടുത്തുന്നതു് അക്രമം തന്നെ.

മിസ്സി. അൽ:—ഓസ്വാൾഡ്, നീ ക്ഷോഭിക്കരുതു്. അതു നിനക്കു നല്ലതല്ല.

ഓസ്:—അതെ, നിങ്ങൾ പറഞ്ഞതു ശരിയാണു്, അമ്മേ. എനിക്ക് അതു ചീത്തയാണെന്നറിയാം. നോക്കൂ, ഞാൻ തീരേ ക്ഷീണിച്ചിരിക്കുന്നു. ഭക്ഷണത്തിനു മുമ്പു് ഞാൻ ഒന്നു ചുററിയിട്ടു വരാം. പാസ്റ്റർ, ക്ഷമിക്കണേ. എൻെറ വീക്ഷണകോടി നിങ്ങൾ സ്വീകരിക്കുന്നതല്ലെന്നു് എനിക്കറിയാം. പക്ഷെ തുറന്നു പറയാതിരിക്കാൻ എനിക്കു കഴിഞ്ഞില്ല.

[വലത്തുവശത്തെ രണ്ടാമത്തെ വാതലിൽക്കൂടി അയാൾ പോകുന്നു.]

മിസ്സി. അൽ:—എൻെറ സാധുക്കുട്ടി!

മാ:—അങ്ങിനെതന്നെ പറയാം. അപ്പോൾ, ഇയാൾ ഇങ്ങിനെയാണോ ആയിത്തീൎന്നതു്!

[മിസ്സിസ് അൽവിങ്ങ് അയാളെ മൌനമായി നോക്കുന്നു.]

മാ:—(അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടു്) അയാൾ തന്നത്താനെ ധൂൎത്തനായ പുത്രൻ എന്നു വിളിക്കയുണ്ടായി. കഷ്ടം! കഷ്ടം! (മിസ്സിസ് അൽവിങ്ങ് അയാളെ തുടൎന്നു നോക്കിക്കൊണ്ടിരിക്കുന്നു) ഇതിനെല്ലാം നിങ്ങൾ എന്തു പറയുന്നു?

മിസ്സി. അൽ:—ഓസ്വാൾഡ് പറഞ്ഞ ഓരോ വാക്കും ശരിയാണു്.

മാ:—(അനങ്ങാതെ നിൽക്കുന്നു) ശരി? അസ്സലായി! ഈ മാതിരിയുള്ള തത്ത്വങ്ങളോ?

മിസ്സി. അൽ:—പാസ്റ്റർ മാൻഡേഴ്സ്, ഇവിടെ എൻെറ ഏകാന്തതയിൽ ഞാനും ഇതേമാതിരി ചിന്താപന്ഥാവിൽ എത്തിയിട്ടുണ്ടു്. പക്ഷെ ഒന്നും പറയുന്നതിനു ഞാൻ ധൈൎയ്യപ്പെട്ടില്ല. എന്നാൽ, ഇനി എൻെറ മകൻ എനിക്കുവേണ്ടി പറയട്ടെ!

മാ:—മിസ്സിസ് അൽവിങ്ങ്, നിങ്ങളുടെ കായ്യം വളരെ ദയനീയംതന്നെ. ഇപ്പോൾ നിങ്ങളോട് ഗൌരവമായി സംസാരിക്കേണ്ടിയിരിക്കുന്നു. നിങ്ങളുടെ മുൻപിൽ ഇപ്പോൾ നില്ക്കുന്നതു നിങ്ങളുടെ കായ്യസ്ഥനോ, ഉപദേഷ്ടാവോ, നിങ്ങളുടേയും നിങ്ങളുടെ ഭർത്താവിൻേറയും പണ്ടേയുള്ള സ്നേഹിതനോ അല്ല. ഇതു് പുരോഹിതനാണു്; നിങ്ങളുടെ ജീവിതത്തിൽ നിങ്ങൾ വളരെ വഴിതെററിപ്പോയ നിമിഷത്തിൽ നിങ്ങളുടെ മുമ്പിൽനിന്ന പുരോഹിതൻ.

മിസ്സി. അൽ:—പുരോഹിതന് എന്താണു് എന്നോടു പറയാനുള്ളതു്?'

മാ:—ആദ്യമായി നിങ്ങളുടെ ഓമ്മയെ ഞാൻ ഒന്നു തട്ടിയുണത്താം. ഈ അവസരം നന്നായിത്തിരഞ്ഞെടുത്തതു തന്നെ. നാളെ നിങ്ങളുടെ ഭർത്താവിൻെറ പത്താമത്തെ ചരമവാഷികമാണു്. നാളെ അദ്ദേഹത്തിൻെറ ഓമ്മയ്ക്കുള്ള സ്മാരകം അനാച്ഛാദനം ചെയ്യപ്പെടും. നാളെക്കൂടുന്ന ജനാവലിയോട് ആകമാനം എനിക്കു പ്രസംഗിക്കേണ്ടി വരും. എന്നാൽ ഇന്നു ഞാൻ നിങ്ങളോടു മാത്രം പറയുവാൻ ഉദ്ദേശിച്ചിരിക്കുന്നു.

മിസ്സി. അൽ:—അങ്ങിനെ ആകട്ടെ, പാസ്റ്റർ മാൻഡേഴ്സ്, പറയൂ.

മാ:—വിവാഹജീവിതം തുടങ്ങി ഒരു വഷത്തിനുള്ളിൽ നിങ്ങൾ ഒരു അഗാധഗത്തത്തിൻെറ വക്കിൽ നിന്നതായി ഓക്കുന്നുവോ? നിങ്ങൾ വീടും കുടുംബവും വിട്ടതു്? നിങ്ങളുടെ ഭർത്താവിനെ വിട്ട് ഓടിയതു്? അതെ, മിസ്സിസ് അൽവിങ്ങ്—ഓടിയതേ, ഓടിയതു്. എന്നിട്ട് അദ്ദേഹം എത്ര പ്രാത്ഥിച്ചിട്ടും അപേക്ഷിച്ചിട്ടും നിങ്ങൾ അദ്ദേഹത്തിൻെറ അടുക്കലേയ്ക്കു തിരിച്ചുപോകാൻ വിസമ്മതിച്ചതു്?

മിസ്സി. അൽ:—ആ ആദ്യത്തെക്കൊല്ലത്തിൽ എത്ര അധികം കഷ്ടതയുള്ളവളായിരുന്നു ഞാൻ എന്നു നിങ്ങൾ മറന്നുകഴിഞ്ഞോ?

മാ:—ഈ ജീവിതത്തിൽ സുഖത്തിന് ആശിക്കുന്നതു വിപ്ലവബുദ്ധി നിമിത്തമാണു്. മനുഷ്യജീവികളായ നമുക്കു

സുഖത്തിന് എന്തു് അവകാശമാണുള്ളതു്? മിസ്സിസ് അൽവിങ്ങ്, നമുക്ക് നമ്മുടെ കത്തവ്യം മാത്രം ചെയ്യേണ്ടതേയുള്ളു. നിങ്ങൾ ഒരിക്കൽ വരിച്ചവനും ഏററവും പാവനമായ ബന്ധങ്ങളാൽ നിങ്ങളോടു ബന്ധിക്കപ്പെട്ടവനുമായ മനുഷ്യനെ ദൃഢമായി ആശ്രയിച്ചു നിൽക്കയെന്നുള്ളതായിരുന്നു നിങ്ങളുടെ കത്തവ്യം.

മിസ്സി. അൽ:—അൽവിങ്ങ് എന്തുമാതിരി ജീവിതമാണു് നയിച്ചിരുന്നതെന്നും—അദ്ദേഹം എന്തെല്ലാം അമിതമായ ദുന്നടപടികൾകൊണ്ടു് അപരാധിയായിരുന്നുവെന്നും നിങ്ങൾക്കു നല്ലപോലെ അറിയാമായിരുന്നല്ലോ.

മാ:—അദ്ദേഹത്തെപ്പററിയുള്ള ജനസംസാരം എന്തെല്ലാമാണെന്നു് എനിക്കു നല്ലപോലെ അറിയാം. അദ്ദേഹത്തെപ്പററിയുള്ള കേൾവികൾ അന്യായമായി അദ്ദേഹത്തെ കുററപ്പെടുത്തുകയായിരുന്നില്ലെങ്കിൽ, അദ്ദേഹം ചെറുപ്പകാലത്തിൽ നയിച്ചിരുന്ന ജീവിതത്തെ ഒരിക്കലും ശരിവയ്ക്കുന്ന ആളല്ല ഞാൻ. എന്നാൽത്തന്നെ ഭത്താവിന്റെ വിധികത്താവായല്ല ഭായ്യയെ നിയമിച്ചിട്ടുള്ളതു്. ഒരു പരമമായ ശക്തി, അതിന്റെ മനുഷ്യാതീതമായ അറിവിൽ നിങ്ങളുടെ മേൽ ഏററിയ കുരിശിനെ വിനയപൂവ്വം വഹിക്കയെന്നതു മാത്രമേ നിങ്ങളുടെ കത്തവ്യമായിരുന്നുള്ളു. എന്നാൽ അതിനു പകരം നിങ്ങൾ വിപ്ലവബുദ്ധ്യാ ആ കുരിശിനെ ദൂരേ എറിഞ്ഞു. നിങ്ങൾ സഹായിക്കേണ്ടതായ അധമ്മചരനെ തനിയെ വിട്ടു; നിങ്ങളുടെ നല്ല പേരും കീത്തിയും നശിപ്പിച്ചു............ എന്നല്ല, അതിനോടുകൂടി മററുള്ളവരുടെ നല്ല പേരുംകൂടി മിക്കവാറും കളഞ്ഞില്ലെന്നേയുള്ളു.

മിസ്സി. അൽ:—മററുള്ളവരുടെയോ? മറെറാരാളുടെ എന്നു പറയൂ.

മാ:—എന്റെ അടുക്കൽ നിങ്ങൾ അഭയത്തിനു വന്നതു പറഞ്ഞാൽ വിശ്വസിക്കത്തക്കതല്ലാത്ത സാഹസമായിരുന്നു.

മിസ്സി. അൽ:—ഞങ്ങളുടെ പുരോഹിതന്റെ അടുക്കലല്ലേ? ഞങ്ങളുടെ ആത്മസ്നേഹിതന്റെ അടുക്കലല്ലേ?

മാ:—അതേ കാരണംകൊണ്ടുതന്നെ. അതെ. വേണ്ട മനഃസ്ഥൈര്യം എനിക്കുണ്ടായിരുന്നതിനും, നിങ്ങളുടെ വിവേകശൂന്യമായ സംരംഭങ്ങളിൽനിന്നും നിങ്ങളെ വിരമിപ്പിക്കുന്നതിന് എനിക്കു സാധിച്ചതിനും, നിങ്ങളെ കർത്തവ്യപന്ഥാവിലേയ്ക്കും വീട്ടിൽ നിങ്ങളുടെ ന്യായാനുസൃതമുള്ള ഭർത്താവിൻെറ അടുക്കലേയ്ക്കും കൊണ്ടുവരുന്നതിന് എനിക്ക് അവസരം നൽകിയതിനും ദൈവത്തിനെ വാഴ്ത്തുക.

മിസ്സി. അൽ:—അതെ, പാസ്റ്റർ മാൻഡേഴ്സ്, അതു നിങ്ങൾ ചെയ്തുവച്ച വേലതന്നെ.

മാ:—ഒരു പരമമായ ഹസ്തത്തിൽ ഞാൻ ഒരു വെറും കരുവു മാത്രമായിരുന്നു. നിങ്ങളെ കർത്തവ്യത്തിൻേറയും അനുസരണയുടേയും നുകത്തെ വീണ്ടും ഏന്തുവാൻ ഞാൻ പ്രേരിപ്പിച്ചതു് നിങ്ങളുടെ ജീവിതം മുഴുവനും നിങ്ങൾക്ക് എന്തു അനുഗ്രഹമായിത്തീർന്നു! ഞാൻ മുൻകൂട്ടി പറഞ്ഞതുപോലെ എല്ലാം സംഭവിച്ചില്ലേ? ഒരു മനുഷ്യൻ പ്രവർത്തിക്കേണ്ടതുപോലെ, തൻെറ തെററുകളിൽനിന്നും അൽവിങ് പിൻതിരിഞ്ഞില്ലേ? അതിൽപിന്നീടു് തൻെറ ജീവിതം മുഴുവനും അദ്ദേഹം നിങ്ങളോടുകൂടി സ്നേഹപൂർവമായും കുററരഹിതമായും ജീവിച്ചില്ലേ? ഈ പ്രദേശത്തിനു മുഴുവനും അദ്ദേഹം ഒരു ഉപകാരിയായിത്തീർന്നില്ലേ? നിങ്ങൾ ക്രമേണ അദ്ദേഹത്തിൻെറ പ്രവർത്തനങ്ങളിൽ ഒരു സഹായിയായിത്തീരത്തക്കവണ്ണം നിങ്ങളെ തന്റെ നിലയിലേയ്ക്കു് ഉയരുവാൻ അദ്ദേഹം സഹായിച്ചില്ലേ? മിസ്സിസ് അൽവിങ്, അദ്ദേഹത്തിനു നിങ്ങൾ ഒരു മുഖ്യസഹായിയായിരുന്നു എന്നു് എനിക്കറിയാം. അതിനുള്ള പ്രശംസ നിങ്ങൾക്കു ലഭിക്കേണ്ടതുതന്നെ. എന്നാൽ ഇനി നിങ്ങളുടെ ജീവിതത്തിലെ അടുത്ത തെററിനെക്കുറിച്ചു ഞാൻ പറയാൻ പോകുന്നു.

മിസ്സി. അൽ:—നിങ്ങൾ എന്താ ഉദ്ദേശിക്കുന്നതു്?

മാ:—നിങ്ങൾ ഒരിക്കൽ ഒരു ഭാര്യയുടെ മുറ ഉപേക്ഷിച്ചതുപോലെ പിന്നീടു് നിങ്ങൾ ഒരു മാതാവിൻെറ കർത്തവ്യം ഉപേക്ഷിച്ചിട്ടുണ്ടു്.

മിസ്സി. അൽ:—ഹാ!

മാ:—നിങ്ങളുടെ ജീവിതകാലം മുഴുവനും നിങ്ങൾ നാശകരമായ തന്നിഷ്ടത്തിന് അധീനപ്പെട്ടിരിക്കയാണ്. നിങ്ങളുടെ മനസ്സിന്റെ പോക്കു മുഴുവനും സ്വാതന്ത്ര്യലബ്ധിയിലേക്കും നിയമലംഘനത്തിലേക്കുമാണ്. ഒരു ബന്ധത്തെ സഹിക്കുന്നതു് എങ്ങിനെയാണെന്നു നിങ്ങൾ ഒരിക്കലും മനസ്സിലാക്കിയിട്ടില്ല. നിങ്ങളുടെ ജീവിതത്തിൽ നിങ്ങൾക്കു ഭാരമായിരുന്ന സകലതിനേയും തോന്നിയപോലെ ദൂരേ വലിച്ചെറിയാവുന്ന ഒരു ഭാരം എന്നവണ്ണം നിങ്ങൾ ദൂരെത്തള്ളുകയാണു ചെയ്തതു്. നിങ്ങൾക്കു് ഒരു ഭാര്യയായിരിക്കാൻ മനസ്സില്ലെന്നു തോന്നിയ ഉടൻ നിങ്ങളുടെ ഭർത്താവിനെ വിട്ടു. ഒരു മാതാവായിരിക്കുന്നതു് ബുദ്ധിമുട്ടാണെന്നു കണ്ടപ്പോൾ നിങ്ങൾ അന്യരുടെ ഇടയിലേയ്ക്കും നിങ്ങളുടെ പുത്രനെ തള്ളി അയച്ചു.

മിസ്സി. അൽ:—അതേ. അതു ശരിതന്നെ. ഞാൻ അങ്ങിനെ ചെയ്തു.

മാ:—തൻനിമിത്തം നിങ്ങൾ അയാൾക്കു് ഒരു അന്യയായിത്തീൎന്നു.

മിസ്സി. അൽ:—ഇല്ല. ഇല്ല. ഞാൻ അങ്ങിനെ ആയിട്ടില്ല.

മാ:—ഉവ്വ്. ആയിട്ടുണ്ടു്. നിങ്ങൾ അങ്ങിനെതന്നെ ആയിത്തീൎന്നിരിക്കണം. അയാൾ എന്തു മനഃസ്ഥിതിയോടുകൂടിയാണു തിരിച്ചുവന്നിരിക്കുന്നതു്? മിസ്സിസ് അൽവിങ്ങ്, നിങ്ങൾ തന്നത്താൻ ആലോചിച്ചുനോക്കൂ. നിങ്ങളുടെ ഭർത്താവിൻെറ നേരെ നിങ്ങൾ കടുത്ത പാപംചെയ്തു. ആ സംഗതി ഈ കാണുന്ന സ്മാരകസ്ഥാപനംമൂലം നിങ്ങൾ സമ്മതിക്കുന്നു. നിങ്ങളുടെ പുത്രൻെറ നേരെ നിങ്ങൾ പാപംചെയ്തിട്ടുള്ളതിനെക്കൂടി ഇപ്പോൾ സമ്മതിക്കുക. തെററായ വഴിയിൽനിന്നു് അയാളെ തിരിയെ കൊണ്ടുവരുന്നതിന് ഇനിയും സമയമുണ്ടെന്നു വന്നേയ്ക്കാം. നിങ്ങൾതന്നെ പിന്തിരിഞ്ഞു് ഇനിയെങ്കിലും അയാളിൽ രക്ഷിക്കാവുന്നിടത്തോളം രക്ഷിക്കുക. എന്തെന്നാൽ (ഉയൎത്തിപ്പിടിച്ച ചൂണ്ടുവിരലോടുകൂടി) നിശ്ചയമായും, മിസ്സിസ് അൽവിങ്ങ്, നിങ്ങൾ കുററം നിറഞ്ഞ ഒരു മാതാവാണ്. ഇതു നിങ്ങളോടു പറയേണ്ടതു് എൻെറ കടമയാണെന്നു ഞാൻ വിചാരിക്കുന്നു. (മൌനം)

മിസ്സി. അൽ:—(സാവധാനത്തിലും ആത്മസംയമനത്തോടും) പാസ്റ്റർ മാൻഡേഴ്സ്, നിങ്ങൾ തുറന്നു സംസാരിച്ചു. ഇനി നാളെ നിങ്ങൾക്കു് എന്റെ ഭർത്താവിന്റെ ഓമ്മയ്ക്കായി പരസ്യമായും സംസാരിക്കേണ്ടതുണ്ടു്. ഞാൻ നാളെ പ്രസംഗിക്കയില്ല. എന്നാൽ നിങ്ങൾ എന്നോടു പറഞ്ഞതുപോലെ ഞാൻ ഇപ്പോൾ നിങ്ങളോടും തുറന്നു പറയും.

മാ:—സംശയമെന്തിനു്? നിങ്ങൾ നിങ്ങളുടെ നടത്ത സാധൂകരിക്കാൻ ശ്രമിക്കും.

മിസ്സി. അൽ:—ഇല്ല. ഞാൻ നിങ്ങളോടു് ഒരു കഥ മാത്രം പറയും.

മാ:—ശരി.

മിസ്സി. അൽ:—നിങ്ങൾ എന്നെയും എന്റെ ഭർത്താവിനേയും പററി ഇപ്പോൾ പറഞ്ഞതു മുഴുവൻ; നിങ്ങൾ പറയുന്ന കർത്തവ്യപന്ഥാവിൽ നിങ്ങൾ എന്നെ കൊണ്ടുവന്നതിൽ പിന്നീടുള്ള ഞങ്ങളുടെ ജീവിതം; ഇതുകൾ നിങ്ങൾ നേരിട്ടു കണ്ടറിഞ്ഞിട്ടുള്ളതല്ല. ആ നിമിഷം മുതൽക്കു് ഞങ്ങളുടെ ഉററ സ്നേഹിതനായിരുന്ന നിങ്ങൾ ഞങ്ങളുടെ വീട്ടിൽ കാലെടുത്തു വച്ചിട്ടില്ല.

മാ:—നിങ്ങളും ഭർത്താവും ഉടൻതന്നെ പട്ടണം വിട്ടു പോയി.

മിസ്സി. അൽ:—അതെ; എന്റെ ഭർത്താവിന്റെ ജീവിതകാലത്തിൽ നിങ്ങൾ ഞങ്ങളെ കാണാൻ വരികയേ ഉണ്ടായിട്ടില്ല. അനാഥമന്ദിരത്തിന്റെ ഭരണം നിങ്ങൾ ഏററപ്പോൾ എന്നെ കാണുവാൻ വരുന്നതിനു് അതു സംബന്ധിച്ചുള്ള കാര്യങ്ങളാണു് നിങ്ങളെ നിർബന്ധിതനാക്കിയതു്.

മാ:—(മൃദുവായും സന്ദേഹത്തോടുകൂടിയും) ഹെലൻ, അതു പരിഭവമായിപ്പറഞ്ഞതാണെങ്കിൽ, നിങ്ങൾ ഒരു സംഗതി ഓർക്കണമെന്നു്—

മിസ്സി. അൽ:—അതായതു് നിങ്ങളുടെ നിലയെപ്പററി നിങ്ങൾക്കുള്ള മതിപ്പിനെ; അതേ, ഞാൻ ഒളിച്ചോടിപ്പോയ ഒരു ഭാര്യയാണെന്നുള്ളതിനെ. ഇങ്ങിനെ വ്യവസ്ഥയില്ലാത്ത ജന്തുക്കളോടു് എത്ര സൂക്ഷിച്ചു പെരുമാറിയാലും പോരാ.

മാ:—എന്റെ പ്രിയപ്പെട്ട—മിസ്സിസ് അൽവിങ്, അതു് അസംബന്ധമായ ഒരു അതിശയോക്തിയാണെന്നു നിങ്ങൾക്കറിയാമല്ലോ.

മിസ്സി. അൽ:—ശരി, ശരി. അങ്ങിനെയെന്നു വിചാരിക്കുക. ജനസംസാരത്തെ അടിസ്ഥാനമാക്കിയിട്ടുള്ളതു മാത്രമാണു് എന്റെ വൈവാഹികജീവിതത്തെപ്പററിയുള്ള നിങ്ങളുടെ തീർപ്പു് എന്നാണു് ഞാൻ പറയുന്നതു്.

മാ:—അതു ഞാൻ സമ്മതിക്കുന്നു. എന്നാൽ പിന്നെ?

മിസ്സി. അൽ:—എന്നാൽ, പിന്നെ, പാസ്റ്റർ മാൻഡേഴ്സ്—ഞാൻ നിങ്ങളോടു വാസ്തവം പറയാം. നിങ്ങൾ—നിങ്ങൾ മാത്രം—ഒരിക്കൽ ഇതറിയാനിടവരണമെന്നു ഞാൻ എന്നോടുതന്നെ പ്രതിജ്ഞ ചെയ്തിട്ടുണ്ടു്.

മാ:—എന്നാൽ വാസ്തവം എന്താണു്?

മിസ്സി. അൽ:—തന്റെ ജീവിതകാലം മുഴുവൻ എത്ര വിടനായി ജീവിച്ചോ, അതുപോലെതന്നെയായിരുന്നു എന്റെ ഭർത്താവു് മരിക്കുമ്പോഴും, എന്നതാണു് വാസ്തവം.

മാ:—(ഒരു കസേര തേടിക്കൊണ്ടു്) നിങ്ങൾ എന്താ പറയുന്നതു്?

മിസ്സി. അൽ:—ഞങ്ങളെ നിങ്ങൾ വിവാഹബന്ധത്തിൽ ഉൾപ്പെടുത്തുന്നതിനു മുൻപു് അദ്ദേഹം എത്ര വിടനായിരുന്നോ, അതുപോലെതന്നെയായിരുന്നു പത്തൊൻപതു വർഷത്തെ വൈവാഹികജീവിതത്തിനു ശേഷവും—തീർച്ചയായും തന്റെ കാമങ്ങളിലെങ്കിലും.

മാ:—ആ ചെറുപ്പത്തിലെ കുചേഷ്ടിതങ്ങൾ, ആ ക്രമക്കേടുകൾ, ആ ധൂർത്തുകൾ—എന്നുതന്നെ വച്ചുകൊള്ളൂ—ഇവയെയാണോ നിങ്ങൾ വിടജീവിതം എന്നു വിളിക്കുന്നതു്?

മിസ്സി. അൽ:—ഞങ്ങളുടെ ഡാക്ടർ ആ വാക്കു് ഉപയോഗിച്ചു.

മാ:—നിങ്ങൾ പറയുന്നതു് എനിക്കു മനസ്സിലാകുന്നില്ല.

മിസ്സി. അൽ:—നിങ്ങൾ മനസ്സിലാക്കേണ്ട.

മാ:—അതു മിയ്ക്കവാറും എന്റെ തല കറക്കുന്നു. നിങ്ങളുടെ വൈവാഹികജീവിതം മുഴുവനും—ഇത്രയും സംവത്സര

കാലത്തെ കാഴ്ചയിലുള്ള ഈ ഐക്യം, ഒരു മറയ്ക്കപ്പെട്ടിരുന്ന അഗാധക്രൂപം മാത്രമായിരുന്നോ?

മിസ്സി. അൽ:—ക്രൂടുതലുമില്ല. കുറവുമില്ല. ഇപ്പോൾ നിങ്ങൾക്കു മനസ്സിലായി. ഇല്ലേ?

മാ:—ഇത്—ഇതെനിക്ക് ഊഹിക്കാനേ വയ്യാ. ഇതെനിക്കു പിടികിട്ടുന്നില്ല! എനിക്കു ധരിക്കുവാൻ കഴിയുന്നില്ല! എന്നാൽ എങ്ങിനെയാണ് ഇതു സാധ്യമായത്?........ഇങ്ങനെയുള്ള ഒരു സ്ഥിതി എങ്ങിനെ രഹസ്യമായി വച്ചുകൊണ്ടിരിക്കാൻ സാധിച്ചു?

മിസ്സി. അൽ:—അതായിരുന്നു രാവും പകലും എന്റെ നിരന്തരപരിശ്രമം. ഓസ്‌വാൾഡിന്റെ ജനനത്തിനു ശേഷം അൽവിങ് സ്വല്പം ഭേദപ്പെട്ടു എന്നു തോന്നി. എന്നാൽ അതു വളരെക്കാലം നിലനിന്നില്ല. എന്റെ കുഞ്ഞിന്റെ അച്ഛൻ എങ്ങിനെയുള്ളവനാണെന്ന് ആരുമറിയാതെയിരിക്കുവാൻ, ജീവനുവേണ്ടി യുദ്ധം ചെയ്യുന്നതുപോലെ, പിന്നീട് ഇരട്ടി എനിക്ക് പ്രയത്നപ്പെടേണ്ടി വന്നു. ജനങ്ങളുടെ ഹൃദയം കവരുന്നതിന് അൽവിങ്ങിന് എന്തു ശക്തിയുണ്ടായിരുന്നുവെന്നു നിങ്ങൾക്കറിയാമല്ലോ. അദ്ദേഹത്തെപ്പററി നല്ലതല്ലാതെ ഒന്നുംതന്നെ ആർക്കും വിശ്വസിക്കാൻ കഴിഞ്ഞില്ലെന്നു തോന്നുമായിരുന്നു. തങ്ങളുടെ ജീവിതരീതിയാൽ അന്യരുടെ കീർത്തി ദുഷിപ്പിക്കാതെയുള്ള ആളുകളിൽ ഒരാളായിരുന്നു അദ്ദേഹം. അവസാനം മിസ്റ്റർ മാൻഡേഴ്സ്—നിങ്ങൾ മുഴുവൻ കഥയും അറിയണം..........ഏററവും ബീഭത്സമായ ഒരു സംഗതി ഉണ്ടായി.

മാൻ:—നിങ്ങൾ പറഞ്ഞതിലും ബീഭത്സമായതോ?

മിസ്സി. അൽ:—വീട്ടിനു വെളിയിലുള്ള അദ്ദേഹത്തിന്റെ ജീവിതരഹസ്യങ്ങളെല്ലാം എനിക്കു നല്ലപോലെ അറിയാമായിരുന്നെങ്കിലും ഞാൻ അതെല്ലാം പൊറുത്തുവന്നു. എന്നാൽ ഈ കുറച്ചിൽ വീട്ടിനകത്തും കൊണ്ടുവന്നപ്പോൾ.........

മാ:—നിശ്ചയമായും അതിനിടയില്ല. ഇവിടെയോ?

മിസ്സി. അൽ:—അതെ, ഞങ്ങളുടെ ഈ വീട്ടിൽ. അവിടെവെച്ചായിരുന്നു, (വലത്തുവശത്തെ ആദ്യത്തെ വാതൽ ചൂണ്ടിക്കാണിച്ചുകൊണ്ട്) ഭക്ഷണമുറിയിൽവച്ചാണ് ഞാൻ ആദ്യമായി അത്

അറിയാനിടവന്നതു്. ഞാൻ അവിടെ എന്തോ ബദ്ധപ്പെട്ടെ ട്ടുത്തുകൊണ്ടിരിക്കയായിരുന്നു; വാതിൽ തുറന്നുകിടന്നിരുന്നു. ഞങ്ങളുടെ വീട്ടുവേലക്കാരി തോട്ടത്തിൽനിന്നും ആ ചെടി കൾക്കു വെള്ളം കൊണ്ടുവന്ന ശബ്ദം ഞാൻ കേട്ടു.

മാ:—പിന്നെ.........?

മിസ്സി. അൽ:—ഉടനെ അൽവിങ്ങും അകത്തേയ്ക്കു വരുന്നതു ഞാൻ ശ്രവിച്ചു. അവളോട് അദ്ദേഹം പതുക്കെ എന്തോ പറയുന്നതു കേട്ടു. പിന്നീടു ഞാൻ ശ്രദ്ധിച്ചു. (ഒരു ചെറു ചിരിയോടുകൂടി) ഓ! അതു് ഇപ്പോഴും എന്റെ ചെവിയിൽ മുഴങ്ങുന്നു. എത്രയും നിന്ദ്യം, എന്നാലും എത്രയും പരിഹാസ്യം! എന്റെ സ്വന്തം വേലക്കാരി "എന്നെ വിട്ടു, മിസ്റ്റർ അൽവിങ് എന്നെ വിട്ടു" എന്നു മന്ത്രിക്കുന്നതു ഞാൻ കേട്ടു.

മാ:—എന്തു കൊള്ളരുതാത്ത വിളയാട്ടം! അദ്ദേഹത്തിന്റെ പക്കൽ മിസ്സിസ് അൽവിങ്, അതു വെറും നേരമ്പോക്കു മാത്രമല്ലാതെ വേറൊന്നുമായിരുന്നിരിക്കയില്ല. ഒരിക്കലുമില്ലെന്നു വിശ്വസിക്കുക.

മിസ്സി. അൽ:—വിശ്വസിക്കേണ്ടതെന്താണെന്നു പിന്നീടു് എനിക്കു് അറിയാറായി. മിസ്റ്റർ അൽവിങ് ആ പെണ്ണുമായി തന്റെ ഇഷ്ടംപോലെ നടന്നു. മിസ്റ്റർ മാൻഡേഴ്സ്, ആ ബന്ധത്തിനു ഫലങ്ങളും ഉണ്ടായി.

മാ:—(സ്തംഭിച്ചതുപോലെ) ഇപ്രകാരമുള്ള സംഗതികൾ ഈ വീട്ടിലോ? ഈ വീട്ടിലോ?

മിസ്സി. അൽ:—ഈ വീട്ടിൽ ഞാൻ വളരെയൊക്കെ സഹിച്ചു. വൈകുന്നേരവും രാത്രിയും അദ്ദേഹത്തിനെ വീട്ടിൽ വച്ചുകൊണ്ടിരിക്കുന്നതിനു് മുകളിൽ തന്റെ മുറിക്കകത്തു രഹസ്യമായുള്ള മദ്യപാനലഹളയിൽ ഞാൻ അദ്ദേഹത്തിന്റെ ചങ്ങാതിയായി ഇരിക്കേണ്ടി വന്നു. അവിടെ തനിയെ അദ്ദേഹവുമായിരുന്നു് ഗ്ലാസുകൾ മുട്ടിച്ചു്, ഒപ്പം കുടിച്ചു് അദ്ദേഹത്തിന്റെ അർത്ഥമില്ലാത്ത ആഭാസസംഭാഷണവും ശ്രവിച്ചു് ഇരിക്കേണ്ടിവന്നു. ശയ്യയിലേയ്ക്കു വലിച്ചുകൊണ്ടുപോകുന്നതിനു് അദ്ദേഹവുമായി മല്ലിടേണ്ടിവന്നു.

മാ:—(മനസ്സിളകി) നിങ്ങൾ ഇതെല്ലാം സഹിക്കാൻ ശക്തയായിരുന്നോ?

മിസ്സി. അൽ:—എനിക്ക് എൻെറ കൊച്ചുകുഞ്ഞിനു വേണ്ടി ഇതെല്ലാം സഹിക്കേണ്ടി വന്നു. പക്ഷെ ഒടുവിൽ പറഞ്ഞ അപമാനംകൂടെ ആയപ്പോൾ—എൻെറ സ്വന്തം വേലക്കാരി; അപ്പോൾ ഇതു് അവസാനിപ്പിക്കണമെന്നു് ഞാൻ തന്നെത്താൻ പ്രതിജ്ഞചെയ്തു. അതുകൊണ്ടു് കടിഞ്ഞാൺ എൻെറ കൈയിൽത്തന്നെ ഞാൻ എടുത്തു; അദ്ദേഹത്തിൻേറയും മററു സകലതിൻേറയും മേലുള്ള മുഴുവൻ നിയന്ത്രണവും. ഇപ്പോൾ എനിക്ക് അദ്ദേഹത്തിൻെറ നേരെ പ്രയോഗിക്കാൻ ഒരു ആയുധം കിട്ടി. മനസ്സിലായോ? എന്നെ എതിക്കാൻ അദ്ദേഹം ധൈര്യപ്പെട്ടില്ല. അപ്പോഴാണു് ഞാൻ ഓസ്‌വാൾഡിനെ വീട്ടിൽനിന്നും വെളിയിലയച്ചതു്. അവനു് അപ്പോൾ ഏകദേശം ഏഴുവയസ്സു പ്രായമായി. കുട്ടികൾ സാധാരണ ചെയ്യുന്നതുപോലെ ഓരോന്നു കണ്ടു് ചോദ്യങ്ങൾ ചോദിക്കാൻ അവൻ തുടങ്ങി. അതെനിക്കു സഹിച്ചില്ല. ഈ വീട്ടിലെ ദുഷിച്ച വായു ശ്വസിക്കുന്നതുതന്നെ അവൻ വിഷപാനം ചെയ്യുകയാണെന്നു് എനിക്കു തോന്നി. അതുകൊണ്ടാണു് ഞാൻ അവനെ അയച്ചുകളഞ്ഞതു്. അച്ഛൻ ജീവിച്ചിരുന്ന കാലം മുഴുവനും അവനെ വീട്ടിനകത്തു കാലുവയ്ക്കാൻ അനുവദിക്കാഞ്ഞതിനുള്ള കാരണം എന്താണെന്നു് ഇപ്പോൾ നിങ്ങൾക്കു കാണാൻ പാടില്ലേ? തന്മൂലം ഞാൻ എന്തു സഹിക്കേണ്ടി വന്നുവെന്നു് ആർക്കുമറിഞ്ഞുകൂടാ.

മാ:—നിങ്ങൾക്കു ജീവിതം മുഴുവനും തീച്ചയായും ഒരു പരീക്ഷതന്നെ ആയിരുന്നിരിക്കണം.

മിസ്സി. അൽ:—എൻെറ ജോലികൾ ഇല്ലാതിരുന്നെങ്കിൽ ഇതു് എനിക്കു സഹിക്കാൻ കഴിയുമായിരുന്നില്ല. ഞാൻ നന്നാ പണിയെടുത്തുവെന്നു് എനിക്കു വാസ്തവമായി പറയാം. കുടുംബസ്വത്തിനെ നന്നാക്കിയതും, പരിഷ്കരിച്ചതും, വേല കുറയ്ക്കുന്ന എല്ലാ ഉപകരണങ്ങളും നടപ്പിലാക്കിയതും ഞാനാണു്. അവയെ ഉണ്ടാക്കിയതിനു് അൽവിങ്ങിനാണു് വളരെ പ്രശംസ ലഭിച്ചതു്; പകൽ മുഴുവനും സോഫയിൽ അരമന മര്യാദകളെക്കുറിച്ചുള്ള ഒരു പഴയ പുസ്തകവും വായിച്ചുകൊണ്ടു കിടന്ന അൽവിങ്ങിനു് ഇതിനെല്ലാം ശക്തിയുണ്ടായിരുന്നുവെന്നു നിങ്ങൾ വിചാരിക്കുന്നുവോ? ഇല്ല. എന്നാൽ ഇതും

കൂടി ഞാൻ നിങ്ങളോടു പറഞ്ഞേയ്ക്കാം. അദ്ദേഹത്തിനു വെളിവുള്ള സന്ദർഭങ്ങളിൽ ഞാനാണ് അദ്ദേഹത്തിനെ മുന്നോട്ടു പോകാൻ പ്രേരിപ്പിച്ചതു്. പഴയ ദുർമ്മാർഗ്ഗങ്ങളിലേക്കു വീണ്ടും ഗമിക്കുമ്പോഴും, അല്ലെങ്കിൽ വഴക്കും ലഹളയും നിറഞ്ഞ നികൃഷ്ടതയിൽ വീണ്ടും മുഴുകുമ്പോഴും, ഭാരം മുഴുവനും വലിക്കേണ്ടിയിരുന്നതു് ഞാനായിരുന്നു.

മാ:—ഇങ്ങിനെയുള്ള മനുഷ്യനുവേണ്ടിയാണോ നിങ്ങൾ ഈ സ്മാരകം കെട്ടുന്നതു്?

മിസ്സി. അൽ:—കുററബോധമുള്ള ഒരു മനസ്സാക്ഷിയുടെ ശക്തി നിങ്ങൾ അതിൽ കാണുന്നു.

മാ:—കുററബോധമുള്ളതോ—? നിങ്ങൾ എന്താണു പറയുന്നതു്?

മിസ്സി. അൽ:—വാസ്തവം എന്നെങ്കിലും വെളിയിൽ വന്നു വിശ്വസിക്കപ്പെടുമെന്നു് എനിക്കു് എപ്പോഴും തോന്നിയിരുന്നു. അതുകൊണ്ടു് സകല ജനപ്രവാദങ്ങളും ഒടുക്കി, സകല സംശയങ്ങളും ഒതുക്കുന്നതിനാണ് അനാഥമന്ദിരം.

മാ:—മിസ്സിസ് അൽവിങ്, അതിൽ നിങ്ങളുടെ ഉദ്ദേശം നിശ്ചയമായും തെററിപ്പോയിട്ടില്ല.

മിസ്സി. അൽ:—എന്നു മാത്രമല്ല, എനിക്കു വേറെ ഒരു കാരണംകൂടി ഉണ്ടായിരുന്നു. എന്റെ മകൻ ഓസ്‌വാൾഡ്, തന്റെ അച്ഛന്റെ പക്കൽനിന്നും യാതൊന്നും അനന്തരാവകാശിയായി അനുഭവിക്കരുതെന്നു് ഞാൻ ഉറച്ചിരുന്നു.

മാ:—അപ്പോൾ അൽവിങ്ങിന്റെ ധനമാണ് ഈ—?

മിസ്സി. അൽ:—അതെ. ലെഫ്ററനെന്റ് അൽവിങ്ങിനെ അക്കാലം കാമ്യനായ ഒരു മണവാളനായി ഗണിക്കാനിടയാക്കിയ തുകയാണു കൊല്ലംതോറും ഞാൻ അനാഥമന്ദിരത്തിനു ചെലവഴിച്ചിട്ടുള്ള പണം. ഞാൻ അതു കൃത്യമായി കണക്കുകൂട്ടിയിട്ടുണ്ടു്.

മാ:—എനിക്കു മനസ്സിലാകുന്നില്ല—

മിസ്സി. അൽ:—അതു് എന്നെ വിലയ്ക്കു വാങ്ങാൻ കൊടുത്ത പണമാണ്. ആ പണം ഓസ്‌വാൾഡിന്റെ കൈയിൽ ചെന്നുചേരണമെന്നു ഞാൻ താല്പര്യപ്പെടുന്നില്ല.

എന്റെ മകന് എല്ലാം എന്റെ അടുക്കൽനിന്നും മതി— എല്ലാം.

[ഓസ്വാൾഡ് അൽവിങ്ങ് വലത്തുവശമുള്ള രണ്ടാമത്തെ വാതിലിൽ കൂടി പ്രവേശിക്കുന്നു. അയാൾ മേൽക്കുപ്പായവും ഹാററും ഹാളിൽവെച്ചു മാററിയിരിക്കുന്നു.]

മിസ്സി. അൽ:—[അയാളുടെ അടുക്കലേയ്ക്കു പോയിട്ട്] നീ ഇതിനകം തിരിച്ചുവന്നുകഴിഞ്ഞോ? എന്റെ പ്രിയപ്പെട്ട മകനേ!

ഓസ്:—ഉവ്വ്. ഈ അവസാനമില്ലാത്ത മഴയിൽ വെളിയിൽ എന്താണു ചെയ്യുവാൻ കഴിയുന്നതു്? ഭക്ഷണം കാലമായെന്നു ഞാൻ അറിഞ്ഞു. അതു കൊള്ളാം.

റെജിന:—[ഒരു പൊതിയോടുകൂടി ഭക്ഷണമുറിയിൽനിന്നും] മിസ്സിസ് അൽവിങ്ങ്, നിങ്ങൾക്ക് ഒരു ബങ്കി വന്നിട്ടുണ്ട്. [കൊടുക്കുന്നു]

മിസ്സി. അൽ:—[മാൻഡേഴ്സിന്റെ നേരെ നോക്കിക്കൊണ്ട്] നാളത്തെ വിശേഷത്തിനുള്ള മംഗളശ്ലോകങ്ങളുടെ പ്രതികളാണെന്നു തോന്നുന്നു.

മാ:—ഹും.

റെജിന:—ഭക്ഷണം തയാറായി.

മിസ്സി. അൽ:—ആട്ടെ. ഞങ്ങൾ ഇതാ വരുന്നു. ഞാൻ ഒന്നു— [ബങ്കി തുറക്കാൻ ആരംഭിക്കുന്നു.]

റെജിന:—[ഓസ്വാൾഡിനോട്] മിസ്റ്റർ ഓസ്വാൾഡ് ചുവന്ന വീഞ്ഞോ വെള്ള വീഞ്ഞോ ഇഷ്ടപ്പെടുന്നതു്?

ഓസ്:—ദയവുചെയ്തു രണ്ടും.

റെജിന:—*ബീയങ്. അങ്ങിനെതന്നെ, സാർ. [അവൾ ഭക്ഷണമുറിയിലേയ്ക്കു പോകുന്നു.]

ഓസ്:—അതിന്റെ അടപ്പെടുക്കാൻ ഞാനും സഹായിക്കാം.

(അയാളും ഭക്ഷണമുറിയിലേയ്ക്കു പോകുന്നു. അതിന്റെ വാതിൽ അയാളുടെ പുറകിൽ പകുതി തുറന്നുകിടക്കുന്നു.)

മിസ്സി. അൽ:—[ബങ്കി കെട്ടഴിച്ചുകഴിഞ്ഞിരിക്കുന്നു] അതെ, ഞാൻ ഊഹിച്ചതു ശരിതന്നെ. ഇതാ, പാസ്റ്റർ മാൻഡേഴ്സ്, മംഗളശ്ലോകങ്ങൾ.

---

* ഫ്രെഞ്ച്: നല്ലതു്. ശരി.

മാ:—(കെട്ടിയ കൈകളോടുകൂടി) എന്തു മുഖഭാവത്തോടു കൂടിയാണ് ഞാൻ എൻെറ പ്രസംഗം നാളെ നടത്തേണ്ടതു്!—

മിസ്സി. അൽ:—ഓ. അതെങ്ങിനെയെങ്കിലും നടത്തണം.

മാ:—[ഭക്ഷണമുറിയിൽ കേൾക്കാത്തവിധം പതുക്കെ] അതെ; ആളുകൾ വല്ലതും പറയാൻ ഇടയുണ്ടാക്കുന്നതു് നന്നല്ല.

മിസ്സി. അൽ:—[താഴ്ന്ന സ്വരത്തിൽ പക്ഷെ ദൃഢമായി] നന്നല്ല. എന്നാൽ പിന്നെ ദീർഘവും നിന്ദ്യവുമായ ഈ അഭിനയം അവസാനിക്കുമല്ലൊ. മററന്നാൾ മുതൽക്ക് മരിച്ച ആൾ ഈ വീട്ടിൽ ജീവിച്ചിരുന്നില്ലെന്നുള്ള മാതിരിയിൽ എല്ലാ സംഗതിയിലും ഞാൻ പെരുമാറും. ഇവിടെ എൻെറ കുഞ്ഞും അവൻെറ തള്ളയും മാത്രമല്ലാതെ ആരും ഉണ്ടായിരിക്കയില്ല.

[ഭക്ഷണമുറിയിൽ കസേര മറിഞ്ഞ ഒരൊച്ച കേൾക്കുന്നു. ഉടനെതന്നെ ഇപ്രകാരം കേൾക്കാറാകുന്നു.]

റെജിന:—[കർശനമായി, പക്ഷെ വളരെ താഴ്ന്ന സ്വരത്തിൽ] ഓസ്‌വാൾഡ്! സൂക്ഷിച്ചുകൊള്ളു! ഭ്രാന്തുണ്ടോ? എന്നെ വിടു!

മിസ്സി. അൽ:—[ഭയംകൊണ്ടു ഞെട്ടുന്നു] ഹാ!

(പകുതി തുറന്ന വാതില്ക്കലേയ്ക്കു ഭയവിഹ്വലയായി തുറിച്ചു നോക്കുന്നു. ഓസ്‌വാൾഡ് ചിരിക്കുന്നതും മൂളിപ്പാട്ടു പാടുന്നതും കേൾക്കുന്നു. ഒരു കുപ്പിയുടെ അടപ്പു തുറക്കുന്നു.)

മാ:—[ക്ഷോഭത്തോടുകൂടി] എന്താണു സംഗതി? മിസ്സിസ് അൽവിങ്ങ്, എന്താണ്?

മിസ്സി. അൽ:—[അടഞ്ഞ ശബ്ദത്തോടുകൂടി] പ്രേതങ്ങൾ! ഉദ്യാനമുറിയിലെ രണ്ടുപേരും വീണ്ടും എഴുന്നേററു വന്നിരിക്കുന്നു.

മാ:—എന്തു്! അതു സംഭവിക്കാവുന്നതോ! റെജിന—? അവളാണോ—?

മിസ്സി. അൽ:—അതെ. വരൂ! ശബ്ദിക്കരുതേ.

(പാസ്റ്റർ മാൻഡേഴ്സിൻെറ കൈ പിടിച്ചു് ഭക്ഷണമുറിയിലേയ്ക്കു വിളിച്ചുകൊണ്ടു പോകുന്നു.)

പരിഭാഷകർ:

എ. കെ. ഗോപാലപിള്ള, എ. ബാലകൃഷ്ണപിള്ള.

(പ്രേതങ്ങൾ)

---

# II. ജൂബിലി

(ഒരു ഏകാങ്കനാടകം)

[രംഗം—അതിയായ ആഡംബരത്തോടുകൂടി ഒരുക്കപ്പെട്ടിട്ടുള്ള മാനേജിംഗ്ഡയറക്ടരുടെ മുറി. സ്വർപ്പടത്താൽ മൂടപ്പെട്ടിട്ടുള്ള കസേരകൾ. പുഷ്പങ്ങൾ, ചെറുപ്രതിമകൾ, കമ്പിളികൾ, ടെലിഫോൺ മുതലായവയാൽ അലങ്കരിക്കപ്പെട്ടതു്. മദ്ധ്യാഹ്നസമയം. മാനേജിംഗ്ഡയറക്ടരുടെ മുറിയിൽ ബാങ്കിലെ ബുക്ക്കീപ്പറായ ഹിരിൻ തനിയേ ഇരിക്കുന്നു]

ഹിരിൻ:—(വാതുക്കലേയ്ക്കു നോക്കിക്കൊണ്ടു് ഉച്ചത്തിൽ) ആ മരുന്നുഷാപ്പിൽ പോയി ശക്തിപ്രദായിനിഅരിഷ്ടം കുറച്ചു വാങ്ങിക്കൊണ്ടു വരൂ. ഡയറക്ടരുടെ മുറിയിൽ കുറെ നല്ല വെള്ളം കൊണ്ടുവെയ്ക്കാനും അവരോടു പറ. ഇതു നിന്നോടു് ഒരു നൂറു തവണ പറയേണ്ടിയിരിക്കുന്നല്ലോ! (അടുത്തുള്ള ഒരു മേശയുടെ അടുക്കൽ പോയിട്ടു്) എനിക്കു വല്ലാത്ത ക്ഷീണമുണ്ടു്. ഞാൻ ഒരു പോള കണ്ണുപോലും അടയ്ക്കാതെ ഇതാ ഇപ്പോൾ നാലു ദിവസമായി. തുടർച്ചയായി എഴുതിക്കൊണ്ടിരിക്കുന്നു. കാലത്തുമുതൽ വൈകുന്നേരംവരെ ഞാൻ ഇവിടെയിരുന്നു് എഴുതുന്നു; വൈകുന്നേരം മുതൽ രാവിലെവരെ വീട്ടിൽ ഇരുന്നും. (ചുമയ്ക്കുന്നു) എന്റെ ദേഹമാസകലം വേദനിക്കുന്നു. എനിക്കു് വിറ, പനി, ചുമ. വാതംകൊണ്ടാണെങ്കിൽ കാൽ അനക്കാനും വയ്യ. (ഇരിക്കുന്നു) ഞങ്ങളുടെ വൃദ്ധനായ വിദൂഷകൻ, അതെ, ഈ ജന്തു, ഈ മാനേജിംഗ്ഡയറക്ടർ ഇന്നത്തെ പൊതുയോഗത്തിൽ റിപ്പോർട്ടു വായിക്കാൻ പോകുന്നു. "നമ്മുടെ ബാങ്കു് ഇപ്പോഴും, ഇനി വരാൻ പോകുന്ന കാലങ്ങളിലും"—അയാൾ ഒരു ഗാംബെട്ട * ആണെന്നു നിങ്ങൾ വിചാരിക്കും. (എഴുതുന്നു) രണ്ടു്, ഒന്നു്, ഒന്നു്, ആറു്. പൂജ്യം ഏഴു് ഇതിനോടുകൂടി കൂട്ടണം, ആറു്. പൂജ്യം. ഒന്നു്. ആറു് —അയാൾ വെറുതെ അവരുടെ കണ്ണിൽ മണ്ണിടാൻ ശ്രമിക്കുന്നു. അതിനു് ഞാൻ ഇവിടെയിരുന്നു് ഒരടിമയെപ്പോലെ വേലചെയ്യണം. അയാൾ ആ റിപ്പോർട്ടിൽ കവിത ചേ

* ഒരു വെറും യാദൃച്ഛികസംഭവത്താൽ അധഃപതിച്ച ഒരു പ്രസിദ്ധ ഫ്രഞ്ചു് രാഷ്ട്രീയപ്രവർത്തകൻ.

ക്കുന്നു. എന്നാൽ അതിനായി ഞാൻ അഹോരാത്രം ഇവിടെയിരുന്നു് ഈ കണക്കു കൂട്ടുന്ന മിഷ്യനിൽ ജോലിചെയ്യണം. അയാൾ നശിച്ചുപോട്ടെ! (ആ മിഷ്യനിൽ കൈവിരലുകൾ അമർത്തി ജോലി ചെയ്യുന്നു) ഓ, ഇതു് എനിക്കു് സഹിക്കവെയ്യാ. (എഴുതുന്നു) ഒന്നു്, മൂന്നു്, ഏഴു്, രണ്ടു്, ഒന്നു്, പൂജ്യം. എന്റെ ബുദ്ധിമുട്ടിനനുസരിച്ചു ശമ്പളം തരാമെന്നു് അയാൾ വാക്കു പറഞ്ഞിട്ടുണ്ടു്. ഇന്നു് എല്ലാം ശരിയായിക്കഴിഞ്ഞുകൂടുകയും, പൊതുജനങ്ങൾ അദ്ദേഹത്തെ ബഹുമാനിക്കുകയും ചെയ്യുന്നെങ്കിൽ എനിക്കു് അയാൾ ഒരു സ്വർണ്ണമെഡലും മുന്നൂറു റൂബിൾസും തരാമെന്നു പറഞ്ഞിട്ടുണ്ടു്. എന്തു ചെയ്യുമെന്നറിയട്ടെ. (അയാൾ പിന്നെയും എഴുതുന്നു) എന്നാൽ എന്റെ ഈ ബുദ്ധിമുട്ടുകൾക്കു ഫലമില്ലാതെയാണു വരുന്നതെങ്കിൽ,— കൊള്ളാം, എന്റെ സ്നേഹിതാ! ഞാൻ വികാരാധിക്യമുള്ള ഒരുവനാണു്. അതേ സ്നേഹിതാ! മുൻകോപമുള്ളപ്പോൾ ഒരു കുററംകൂടി ഞാൻ ചെയ്തുപോയേക്കും, തീർച്ചതന്നെ.

(വളരെ ദൂരത്തിൽ വലിയ ശബ്ദവും, കൈകൊട്ടുകളും. "നിങ്ങൾക്കു വന്ദനം, നിങ്ങൾക്കു വന്ദനം.........." എന്നുള്ള ഷിപ്പൂച്ചിന്റെ ശബ്ദം കേൾക്കുന്നു. മദ്ധ്യവയസ്കനായ ഷിപ്പൂച്ചിൻ ഒരു ഫ്രോക്കു് കോട്ടും, വെള്ളത്തൊപ്പിയും, ഒരു മോണോക്കിളും (ഒററക്കണ്ണാടി) ധരിച്ചു് പ്രവേശിക്കുന്നു. കുറച്ചു മുൻപു മാത്രം അയാൾക്കു് സമ്മാനം കിട്ടിയ ഒരു മനോഹരമായ ആൽബം കയ്യിൽ ഉണ്ടു്. അയാൾ രംഗത്തുനിന്നും അപ്രത്യക്ഷനാകുന്നതുവരെ ഇടയ്ക്കിടയ്ക്കു്, മററു ജോലിക്കാർ കടലാസ്സുകൾ ഒപ്പിടുവിക്കുന്നതിനായി കൊണ്ടുവരികയും കൊണ്ടുപോവുകയും ചെയ്യുന്നു.)

ഷിപ്പൂച്ചിൻ:—(വാതുക്കൽ നിന്നുകൊണ്ടു്) പ്രിയപ്പെട്ട സഹപ്രവർത്തകരേ! നിങ്ങളുടെ ഈ സമ്മാനത്തെ എന്റെ ജീവിതത്തിലെ സൌഭാഗ്യകാലസ്മരണയ്ക്കായി ഞാൻ മരണംവരെ സൂക്ഷിച്ചുവെയ്ക്കുന്നതാണു്. അതിനുവേണ്ടി ഞാൻ നിങ്ങൾക്കു് ഒരിക്കൽക്കൂടി വന്ദനം പറയുന്നു. (ഹിരിന്റെ അടുക്കലേയ്ക്കു പോകുന്നു) എന്റെ പ്രിയപ്പെട്ട ഹിരിൻ!

ഹിരിൻ:—(എഴുന്നേററുകൊണ്ടു്) മിസ്റ്റർ ഷിപ്പൂച്ചിൻ, ഈ ബാങ്കിന്റെ മാനേജർ എന്ന നിലയിൽ ഇന്നു് പതിനഞ്ചാമത്തെ വാർഷികദിനം കൊണ്ടാടുന്ന ഈ അവസരത്തിൽ ഞാൻ നിങ്ങളെ ഹാർദ്ദമായി അനുമോദിച്ചുകൊള്ളുന്നു. എന്നു മാത്രമല്ല—

ഷിപ്പൂച്ചിൻ—(ഹിരിൻെറ കൈ പിടിച്ചു് അമത്തിക്കൊണ്ടു്) നിനക്കു വളരെ വന്ദനം. വന്ദനം. ഇന്നത്തെ ഈ ദിവസം—ഈ ജൂബിലി—വളരെ വളരെ സന്തോഷം. നിൻെറ സകല സേവനങ്ങൾക്കും ഞാൻ വന്ദനം പറയുന്നു. അതെ, എല്ലാററിനും വന്ദനം. ഞാൻ ഈ ബാങ്കിൻെറ മാനേജിംഗ്ഡയറക്ടർ എന്ന നിലയിൽ, എന്തെങ്കിലും നന്മ ചെയ്തിട്ടുണ്ടെങ്കിൽ, ഞാൻ അതിനൊക്കെ കടപ്പെട്ടിരിക്കുന്നതു് എൻെറ സഹപ്രവത്തകന്മാരോടാണു്. അതെ. അതു് അങ്ങിനെതന്നെയാണു്. അതെ. പതിനഞ്ചു വഷം—അല്ലെങ്കിൽ ഞാൻ ഷിപ്പൂച്ചിൻ അല്ല! ഓ. എൻെറ റിപ്പോർട്ടു് എന്തായി? അതു തീൎന്നുവരുന്നോ?

ഹിരിൻ:—തീരാറായി. ഇനി അഞ്ചു പേജുകൂടി ഉണ്ടു്.

ഷിപ്പൂച്ചിൻ:—കൊള്ളാം. അതുകൊണ്ടു് അതു മൂന്നു മണിക്കു തെയ്യാറാവുമോ?

ഹിരിൻ—എന്നെ ആരും ഉപദ്രവിക്കാതിരിക്കയാണെങ്കിൽ അതു് ആ സമയത്തേയ്ക്കു തീരും.

ഷിപ്പൂച്ചിൻ:—കൊള്ളാം കൊള്ളാം. വളരെ നന്നായി. അല്ലെങ്കിൽ ഞാൻ ഷിപ്പൂച്ചിൻ അല്ല. പൊതുയോഗം നാലു മണിക്കാണു്. ദയവുചെയ്തു് ആ റിപ്പോർട്ടിൻെറ ആദ്യഭാഗം ഇങ്ങു തരിക. അതു ഞാൻ നോക്കട്ടെ. വേഗം തരു. (ഹിരിൻ റിപ്പോർട്ടു് എടുത്തു കൊടുക്കുന്നു. ഷിപ്പൂച്ചിൻ അതു വാങ്ങുന്നു.) ഞാൻ ഈ റിപ്പോർട്ടിൽ ഭീമമായ ആശകൾ കേന്ദ്രീകരിച്ചിട്ടുണ്ടു്. ഇതു് എൻ്റെ ഒരു വെട്ടിക്കെട്ടാണു്. വാസ്തവം! അല്ലെങ്കിൽ ഞാൻ ഷിപ്പൂച്ചിൻ അല്ല. (ആ റിപ്പോർട്ടു് അയാൾ വായിക്കുന്നു) എനിക്കു് ഇന്നു് വളരെ ക്ഷീണമുണ്ടു്. ഇന്നലെ രാത്രി വേദനകൊണ്ടു് ഉറങ്ങീട്ടില്ല. ഇന്നു നേരം വെളുത്തതിനു ശേഷമാണെങ്കിൽ ഇതുവരെ ഓരോ കാര്യങ്ങൾക്കായി അങ്ങോട്ടും ഇങ്ങോട്ടും ഓട്ടകയുമായിരുന്നു. അതിനുശേഷം, ഈ ബഹളങ്ങളും അനുമോദനങ്ങളും പ്രക്ഷോഭണങ്ങളും ഇതെല്ലാംകൊണ്ടു് ഞാൻ ക്ഷീണിച്ചു.

ഹിരിൻ:—രണ്ടു് പൂജ്യം. പൂജ്യം. മൂന്നു്, ഒൻപതു്, രണ്ടു പൂജ്യം, എൻെറ കണ്ണു നിറയെ അക്കങ്ങൾ ആണു്. മൂന്നു്,

ഒന്നു്, ആറു്, നാലു്, ഒന്നു്, അഞ്ചു് (മിഷ്യനിൽ ഹിരിൻ ജോലി തുടരുന്നു)

ഷിപ്പുച്ചിൻ:—പോരെങ്കിൽ വേറെ ഒരു ഉപദ്രവംകൂടിയുണ്ടു്. ഇന്നു കാലത്തു് നിന്റെ ഭാര്യ എന്റെ അടുക്കൽ വന്നു നിന്നെപ്പററി പരാതി പറഞ്ഞു. ഇന്നലെ രാത്രി നീ ഒരു പിശ്ശാങ്കത്തിയും ഓങ്ങിക്കൊണ്ടു് നിന്റെ ഭാര്യയുടേയും, അവളുടെ സോദരിയുടേയും പിന്നാലെ ഓടി എന്നു് അവൾ എന്നോടു പറഞ്ഞു. അതു് എന്തിനായിരുന്നു ഹിരിൻ? പറയൂ, പറയൂ.

ഹിരിൻ:—(കോപത്തോടെ) മിസ്റ്റർ ഷിപ്പുച്ചിൻ, ഈ ജൂബിലിക്കാലത്തു് നിങ്ങളോടു് ഒരു അപേക്ഷ ചെയ്യുന്നതിനുള്ള ധൈര്യം ഞാൻ കൈക്കൊള്ളുന്നു. അതെന്തെന്നാൽ, ഞാൻ ഒരടിമയെപ്പോലെ ഇവിടെ ഇരുന്നു ജോലി ചെയ്യുന്നതിനെ വിചാരിച്ചെങ്കിലും എന്റെ കുടുംബജീവിതത്തിൽ നിങ്ങൾ തലയിടാതിരിക്കണമെന്നാണു്. ദയവുചെയ്തു് അതു മാത്രം നിങ്ങൾ ചെയ്യരുതു്.

ഷിപ്പുച്ചിൻ:—ഹിരിൻ, നിന്റെ സ്വഭാവം വല്ലാത്ത ഒന്നാണു്. നീ ഒരു നല്ലവനും മാന്യനുമാണു്. എന്നാൽ സ്ത്രീകളെ സംബന്ധിച്ചിടത്തോളം നീ ഒരു രാക്ഷസനെപ്പോലെയാണു പെരുമാറുന്നതു്. അവരോടു നിനക്കു ഇത്ര് വെറുപ്പു തോന്നുന്നതെന്താണെന്നു് എനിക്കറിഞ്ഞുകൂടാ.

ഹിരിൻ:—നിങ്ങൾ എന്താണു് അവരെ ഇത്ര വളരെ ഇഷ്ടപ്പെടുന്നതെന്നു് എനിക്കും അറിഞ്ഞുകൂടാ.

(കുറേനേരത്തേക്കു് ആരും ഒന്നും മിണ്ടുന്നില്ല)

ഷിപ്പുച്ചിൻ:—ബാങ്കിലെ ജോലിക്കാർ എനിക്കു് ഒരു ആൽബം ഇപ്പോൾ സമ്മാനിച്ചു. മാനേജർ എനിക്കു് ഒരു മംഗളപത്രവും, ഒരു വെള്ളിപ്പാത്രവും സമ്മാനിക്കാൻ പോകുന്നു എന്നു കേൾക്കുന്നു. (ഷിപ്പുച്ചിൻ അയാളുടെ മോണോക്കിൾ കൈയിലെടുത്തു പിടിച്ചുകൊണ്ടു്) കൊള്ളാം. അല്ലെങ്കിൽ ഞാൻ ഷിപ്പുച്ചിൻ അല്ല. അതിനു് അതിന്റെ പ്രയോജനങ്ങൾ ഇല്ലാതെയില്ല. ബാങ്കിന്റെ സൽകീർത്തി നിലനിർത്തുന്നതിനു് കുറെ ഒക്കെ ആഡംബരവും അത്യാവശ്യമാണു്. നീ ഒരു നല്ലയാളാണു്, നിനക്കു് അതിന്റെ കാര്യം മുഴുവനും അറിയാമല്ലോ.

ആ മംഗളപത്രം ഞാൻതന്നെയാണ് എഴുതിയതു്. അതുപോലെ ഞാൻതന്നെയാണ് ആ വെള്ളിപ്പാത്രം വാങ്ങിയതും. ആ മംഗളപത്രത്തിനു് വളരെ പണം ചെലവായി. എന്നാൽ അതുകൂടാതെ കഴിയുകയില്ല. അവയെപ്പററി മാത്രം ചിന്തിക്കുന്നെങ്കിൽ അവ രണ്ടും ഉപയോഗശൂന്യമാണ്. (നാലുപാടും നോക്കിക്കൊണ്ടു്) എത്ര വളരെ ജോലിക്കാർ! എന്തു വലിയ ആപ്പീസ്! വാതിലിന്മേലുള്ള പിച്ചളകളെല്ലാം തേച്ചു് വൃത്തിയാക്കിവെയ്ക്കണമെന്നും, എൻെറ ആപ്പീസിലെ ജോലിക്കാർ പരിഷ്ക്കാരത്തിലുള്ള വസ്ത്രങ്ങൾ ധരിക്കണമെന്നും, ഒരു തടിച്ച ശിപായി വാതുക്കൽ എല്ലായ്പ്പോഴും നിൽക്കണമെന്നും ഞാൻ നിഷ്കൎഷിച്ചിരിക്കുന്നതുകൊണ്ടും മററും, ഞാൻ സാരമില്ലാത്ത കാൎയ്യങ്ങളിൽക്കൂടി ശ്രദ്ധ പതിപ്പിക്കുന്നു എന്നു് അവർ പറഞ്ഞേക്കാം. എന്നാൽ അതൊന്നും അത്ര നിസ്സാരസംഗതികൾ അല്ല. എൻെറ വീട്ടിൽ എനിക്കു് ഒരു സാധാരണക്കാരനായി, ഒരു പന്നിയേപ്പോലെ തിന്നു കിടന്നുറങ്ങാം. അതുപോലെ തന്നെ എനിക്കു കുടിച്ചു്—കുടിച്ചു്—

ഹിരിൻ:—ദയവുചെയ്തു് അതിനെപ്പററി പരാമർശിക്കരുതേ.

ഷിപ്പുച്ചിൻ:—ഓ, ഇവിടെ ആരും ഒന്നിനെപ്പററിയും പരാമർശിക്കുന്നില്ല. എന്തു വല്ലാത്ത ഒരു സ്വഭാവമാണു നിൻേറതു്! ഞാൻ പറയുന്നതു് ഇതാണ്. എൻെറ വീട്ടിൽ എനിക്കും സ്വഭാവങ്ങളുടെ അടിമയായി ഒരു വെറും സാധാരണക്കാരൻെറ മട്ടിൽ ജീവിക്കാം. എന്നാൽ ഇവിടെ എല്ലാം തന്നെ ആഡംബരബഹുലമായിരിക്കണം. ഇതു് ഒരു വലിയ ബാങ്കാണ്. ഇവിടെ സകലതും മനുഷ്യരുടെ ശ്രദ്ധയെ ആകൎഷിക്കത്തക്കവിധത്തിൽ പ്രൌഢിയുള്ളവയായിരിക്കണം. (നിലത്തുനിന്നു് ഒരു കഷണം കടലാസ് പെറുക്കിയെടുത്തു് അടുത്തുള്ള അഗ്നികുണ്ഡത്തിൽ നിക്ഷേപിച്ചിട്ടു്) ബാങ്കിൻെറ കീൎത്തിയെ ഞാൻ വർദ്ധിപ്പിച്ചിട്ടുണ്ടെന്നുള്ളതു് എനിക്കു് അഭിമാനകരമായ ഒരു സംഗതിയാണ്. അതുതന്നെ ഒരു വലിയ കാൎയ്യമാണ്—അല്ലെങ്കിൽ ഞാൻ ഷിപ്പുച്ചിൻ അല്ല. (ഹിരിൻെറ നേരെ നോക്കിക്കൊണ്ടു്) എൻെറ പ്രിയപ്പെട്ട ഹിരിൻ, മാനേജർമാരുടെ പ്രതിനിധിസംഘം ഏതു നിമിഷത്തിലെങ്കിലും ഇവിടെ കേറിവരുന്നേക്കാൻ ഇടയുണ്ടു്. നീ ഇപ്പോഴും ആ പഴയ

ഫെ്ൽട്ട്സ്ലിപ്പറുകളും, ആ അതിഭയങ്കരനിറത്തിലുള്ള ഉടുപ്പുകളുമാണു ധരിച്ചിരിക്കുന്നതു്. നിനക്കു് ഒരു ഫ്രോക്ക്കോട്ട്—അതെ കറുപ്പുനിറത്തിലുള്ള ഒന്നു്—ധരിക്കാമായിരുന്നില്ലേ?...............

ഹിരിൻ:—നിങ്ങളുടെ ബാങ്ക്മാനേജർമാരെക്കാൾ എനിക്കു വലിയതു് എന്റെ ആരോഗ്യമാണു്. എന്റെ ദേഹം മുഴുവനും വേദനയെടുക്കുന്നു.

ഷിപ്പുച്ചിൻ:—(ക്ഷുഭിതനായി) നിന്റെ വസ്ത്രം വൃത്തികെട്ടതാണെന്നുള്ള എന്റെ അഭിപ്രായത്തോടു നീയും യോജിക്കുന്നുണ്ടല്ലോ? നീ സ്വൎഗ്ഗത്തിലെ കട്ടുറുമ്പാണു്. തീച്ച.

ഹിരിൻ:—പ്രതിനിധിസംഘം വരുമ്പോൾ ഞാൻ എവിടെയെങ്കിലും ഒളിച്ചുകൊള്ളാം. അതു് ഒരു വലിയ ഭാഗ്യക്കേടായി ഞാൻ വിചാരിക്കുന്നില്ല. (എഴുതുന്നു) എഴു്, ഒന്നു്, രണ്ടു്, ഒന്നു്, അഞ്ചു്, പൂജ്യം. (എഴുത്തു നിറുത്തിയിട്ടു്) വൃത്തികേടിനെ ഞാനും ഇഷ്ടപ്പെടുന്നില്ല. (മിഷ്യനിൽ അടിച്ചുകൊണ്ടു്) എനിക്കു വൃത്തികേടു ക്ഷമിക്കാൻ ശക്തിയില്ല. ഇന്നത്തെ ഈ ജൂബിലി സംബന്ധിച്ചുള്ള ഡിന്നറിനു് നിങ്ങൾ സ്ത്രീകളെ ക്ഷണിക്കാതെയിരുന്നെങ്കിൽ നന്നായിരുന്നേനേ.

ഷിപ്പുച്ചിൻ:—എന്തസംബന്ധം!!

ഹിരിൻ:—നിങ്ങൾ ഇന്നു് അവരെ ക്ഷണിച്ചിട്ടുണ്ടെന്നു് എനിക്കറിയാം. എന്നാൽ നമുക്കു കാണാം. അവർ എല്ലാം നാശമാക്കും. വൃത്തികേടു മുഴുവൻ വരുന്നതു് അവരിൽനിന്നാണു്.

ഷിപ്പുച്ചിൻ:—അസംബന്ധം! നേരേ മറിച്ചു് സ്ത്രീകളുടെ കൂട്ടുകെട്ടു് നമ്മെ ഉയൎത്തുകയാണു ചെയ്യുന്നതു്.

ഹിരിൻ:—പിന്നെ, നിങ്ങളുടെ ഭാൎയ്യയെ ഒരു വിദ്യാഭ്യാസമുള്ള സ്ത്രീയായിട്ടാണല്ലോ കരുതിയിരിക്കുന്നതു്. ഈ കഴിഞ്ഞ തിങ്കളാഴ്ച രണ്ടു ദിവസത്തേക്കു് എന്റെ ഉറക്കത്തെ ഭഞ്ജിച്ച ഒരു വൎത്തമാനം അവർ പറഞ്ഞു. അതും അന്യരുടെ മുൻപിൽ വെച്ചു്! പൊടുന്നനവേ അവർ എന്നോടു ചോദിച്ചു. "കമ്പോളത്തിൽ ഇപ്പോൾ വില ഇടിഞ്ഞിരിക്കുന്ന ഡ്രെജ്ജ്പ്രേജ്ജുബാങ്കിന്റെ ചില ഓഹരികൾ നമ്മുടെ ബാങ്കിൽ വെച്ചു് എന്റെ ഭൎത്താവു് വാങ്ങി എന്നതു വാസ്തവ

മാണോ? ഓ, എൻെറ ഭർത്താവ് അതിനെപ്പററി വളരെ മനസ്താപപ്പെടുന്നുണ്ട്." ഇത് അന്യരുടെ മുൻപിൽവെച്ചുമാണു ചോദിച്ചത്. നിങ്ങൾ ഇക്കാര്യങ്ങളെല്ലാം എന്തിനു പെണ്ണുങ്ങളോടു പറയുന്നു എന്ന് എനിക്കു മനസ്സിലാകുന്നില്ല. അവർ നിങ്ങളെ കോടതി കയററണമെന്ന് നിങ്ങൾക്ക് ആഗ്രഹമുണ്ടോ?

ഷിപ്പുച്ചിൻ:—ശരി! മതിയാക്കൂ; മതിയാക്കൂ. ഇതൊന്നും ഒരു ജൂബിലിദിനത്തേക്ക് പററിയ വർത്തമാനമല്ല—എന്നാലും എന്നെ ഓർമ്മപ്പെടുത്തിയതു നന്നായി. (അയാളുടെ വാച്ച് എടുത്തു നോക്കിയിട്ട്) എൻെറ ഭാര്യ ഇപ്പോൾ ഇവിടെ വരേണ്ടതാണ്. സാധാരണ മട്ടിൽ ഞാൻ ആ സാധുസ്ത്രീയെ കാണുന്നതിനായി ഇപ്പോൾ സ്റ്റേഷനിലേക്കു പോകേണ്ടതായിരുന്നു. എന്നാൽ ഇനി ഇപ്പോൾ സമയമില്ല. പോരെങ്കിൽ വല്ലാത്ത ക്ഷീണവും ഉണ്ട്. വാസ്തവം പറയുകയാണെങ്കിൽ അവൾ ഇപ്പോൾ വരുന്നതിൽ എനിക്കു വലിയ സന്തോഷമില്ല. തെററിപ്പോയി. എനിക്കു സന്തോഷമുണ്ട്. പക്ഷെ അവൾ രണ്ടു ദിവസവുംകൂടി മാതാവിനോടുകൂടി താമസിച്ചിട്ടു വരുന്നെങ്കിൽ എനിക്ക് കൂടുതൽ സന്തോഷമുണ്ടാകുമായിരുന്നു. ഇന്നത്തെ സായാഹ്നം മുഴുവൻ ഞാൻ അവളോടുകൂടി കഴിച്ചുകൂട്ടണമെന്ന് ആവശ്യപ്പെടുന്നു. ഭക്ഷണം കഴിഞ്ഞിട്ടുള്ള സമയം മുഴുവനും ഒരു വിനോദയാത്രയ്ക്കായും അവൾ ഏർപ്പാടു ചെയ്തിട്ടുണ്ട്. (വിറയ്ക്കുന്നു) ആ കിടുകിടുപ്പ് ഇതാ ഇപ്പോഴേ തുടങ്ങി. എൻെറ ക്ഷീണംകൊണ്ട് ചില്ലറ കാര്യങ്ങൾകൂടി എന്നെ വല്ലാതെ ദുഃഖിപ്പിക്കുന്നു. (കുറച്ചുനേരം മിണ്ടാതിരുന്നിട്ട്) എന്തു്! അങ്ങിനെ പാടില്ല. ഞാൻ ധീരനായിരിക്കണം. അല്ലെങ്കിൽ ഞാൻ ഷിപ്പുച്ചിൻ അല്ല.

[ഉദ്ദേശം ൨൫ വയസ്സു പ്രായമുള്ള ടാററിയാന ഷിപ്പുച്ചിൻ ഒരു മഴക്കോട്ടും ധരിച്ച് പ്രവേശിക്കുന്നു. കയ്യിൽ വളരെ വിലപിടിച്ച ഒരു സഞ്ചിയുണ്ട്.]

ടാററിയാന:—ഓമനേ! (അവൾ ഭർത്താവിൻെറ അടുക്കലേയ്ക്കു ഓടിച്ചെന്ന് അയാളെ ചുംബിക്കുന്നു.)

ഷിപ്പുച്ചിൻ:—നീ വളരെക്കാലം ജീവിച്ചിരിക്കും. ഞങ്ങൾ നിന്നെപ്പററി ഇപ്പോൾ സംസാരിച്ചുകൊണ്ടിരിക്കയായിരുന്നു. (അയാളുടെ വാച്ച് നോക്കുന്നു.)

ടാററിയാന:—(ബദ്ധപ്പെട്ടു ശ്വാസംവിട്ടുകൊണ്ടു) തനിച്ചിരിക്കയാണല്ലേ? സുഖംതന്നെയോ? ഞാൻ വീട്ടിൽ പോയില്ല. സ്റ്റേഷനിൽനിന്നും നേരേ ഇങ്ങോട്ടു വരികയാണു്. എനിക്കു് ഒരുപാടു വൎത്തമാനങ്ങൾ പറയാനുണ്ടു്. വളരെ—വളരെ—എനിക്കു് അതു പറയാതെയിരിക്കാൻ സാദ്ധ്യമല്ല. ഞാൻ എന്റെ മഴക്കോട്ടുകൂടി മാറുന്നില്ല—എനിക്കു് ഒരു മിനിററു് മതി—(ഹിരിനോടു്) എന്താ, ഹിരിൻ? (ഷിപ്പുച്ചിനോടു്) വീട്ടിൽ എല്ലാം ശരിയാക്കിയിട്ടിട്ടില്ലേ?

ഷിപ്പുച്ചിൻ:—ഓഹോ! (ആശ്ചൎയ്യത്തോടെ) എന്തു് കഴിഞ്ഞ ആഴ്ചയിലെക്കാൾ നിനക്കു് ആരോഗ്യവും സൌന്ദൎയ്യവും കൂടിയിട്ടുണ്ടു്. കൊള്ളാം. അതെങ്ങിനെ?

ടാററിയാന:—ശരി, അമ്മയും കേററും അവരുടെ അന്വേഷണങ്ങൾ പറയാൻ പറഞ്ഞു. ബേസിൻ, എന്നോടു് ഒരു ചുംബനം തരാൻ പറഞ്ഞിട്ടുണ്ടു്. (ഷിപ്പുച്ചിനെ ചുംബിക്കുന്നു) അമ്മായി ഒരു ടിൻ ജാം തന്നയച്ചിട്ടുണ്ടു്. ഇവിടെ നിന്നും എഴുത്തുകൾ ഒന്നും വരാത്തതുകൊണ്ടു് അവർ എല്ലാവരും മുഷിഞ്ഞിരിക്കയാണു്. സീനയും ഒരു ചുംബനം ഇവിടെ ഏല്പിക്കുവാൻ പറഞ്ഞയച്ചിട്ടുണ്ടു്. (പിന്നെയും ചുംബിക്കുന്നു) ഓ, അവിടെ ഉണ്ടായ സംഭവങ്ങളെല്ലാം നിങ്ങൾ അറിഞ്ഞിരുന്നെങ്കിൽ—അവ എന്തെല്ലാമാണെന്നാണു് ഇപ്പോൾ വിചാരിക്കുന്നതു്?—എനിക്കു് അതെല്ലാം വിവരിച്ചു പറയാൻ കൂടി പ്രയാസമായിരിക്കുന്നു! അതു് എന്താണെന്നാണു് ഉദ്ദേശിക്കുന്നതു്?—എന്നാൽ നിങ്ങൾക്കു് എന്നെക്കാണുന്നതിൽ വലിയ സന്തോഷമില്ലെന്നു് എനിക്കു നിങ്ങളുടെ കണ്ണുകളിൽനിന്നും കാണാൻ കഴിയും.

ഷിപ്പുച്ചിൻ:—ഓമനേ! അതു വാസ്തവമല്ല—(ഷിപ്പുച്ചിൻ അവളെ ചുംബനം ചെയ്യുന്നു.)

(ഹിരിൻ ഇതു കണ്ടു് ദ്വേഷ്യപ്പെട്ടു് ചുമയ്ക്കുന്നു.)

ടാററിയാന:—(നെടുവീൎപ്പോടെ) ഓ, സാധു കേററു്—മഹാ സാധു. ആ കേററു്. ഞാൻ അവളെപ്പററി വളരെ വളരെ വ്യസനിക്കുന്നു.

ഷിപ്പുച്ചിൻ:—ഓമനേ! ഇന്നു് ഞങ്ങളുടെ ജൂബിലിദിനമാണു്. അതുകൊണ്ടു് മാനേജർമാരുടെ പ്രതിനിധിസംഘം എപ്പോഴെങ്കിലും ഇവിടെ കയറിവന്നേക്കാൻ ഇടയുണ്ടു്. നീ അതുപോലെയുള്ള അവസരങ്ങൾക്കു യോജിച്ച വസ്ത്രങ്ങളല്ലാ ധരിച്ചിട്ടുള്ളതു്—

ടാറ്റിയാന—വാസ്തവത്തിൽ! ജൂബിലിതന്നെയോ? മാന്യന്മാരേ, ഞാൻ നിങ്ങളെ അനുമോദിക്കുന്നു—എന്നാൽ ഇന്നു് ഒരു യോഗവും ഡിന്നറും ഉണ്ടായിരിക്കുമല്ലോ? അതു് എനിക്കിഷ്ടംതന്നെ! (ഷിപ്പുച്ചിനോടായിട്ടു്) മാനേജർമാൎക്കു വേണ്ടി നിങ്ങൾഅന്നു്, അതായതു് കുറേനാൾ മുൻപു്, തയ്യാറാക്കിയ ആ നല്ല മംഗളപത്രത്തെപ്പറ്റി നിങ്ങൾ ഓൎക്കുന്നുണ്ടോ? ഇന്നു് അവർ അതു വായിച്ചു നിങ്ങൾക്കു സമൎപ്പിക്കുമോ?

ഫിരിൻ—(ദേഷ്യത്തോടെ തുടർച്ചയായി ചുമയ്ക്കുന്നു.)

ഷിപ്പുച്ചിൻ—ഓമനേ! അതിനെപ്പററി ഇപ്പോൾ സംസാരിക്കേണ്ട—തീൎച്ചയായും നീ വീട്ടിലേക്കു പോവുകയാണു നല്ലതു്. അല്ലേ?

ടാററിയാന—ഇതാ ഇപ്പോൾ, ഒരു നിമിഷംകൊണ്ടു് അതെനിക്കു പറഞ്ഞുതീൎക്കാൻ കഴിയും. എന്നിട്ടു് ഞാൻ പൊയ്ക്കൊള്ളാം. ഞാൻ അതിനെപ്പററിയെല്ലാം ആദ്യം മുതൽ തന്നെ പറഞ്ഞുതുടങ്ങാം. നാം തമ്മിൽ പിരിഞ്ഞപ്പോൾ ഞാൻ ആ തടിച്ച സ്ത്രീയുടെ അടുക്കൽ ഇരിക്കുകയായിരുന്നുവെന്നു് ഓൎക്കുന്നുണ്ടായിരിക്കുമല്ലേ? ഞാൻ വായിക്കാൻ തുടങ്ങി. തീവണ്ടിയിൽവെച്ചു അധികമായി അന്യന്മാരോടു സംസാരിക്കുന്നതു് എനിക്കു് ഇഷ്ടമല്ലാ എന്നറിയാമല്ലോ. രണ്ടു മൂന്നു സ്റ്റേഷൻ കഴിയുന്നതുവരെ ഞാൻ അവരോടോ മററാരോടെങ്കിലുമോ യാതൊന്നും സംസാരിച്ചില്ല. സായാഹ്നം വന്നു. അതോടുകൂടി ഉന്മേഷക്കുറവും നീങ്ങിത്തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ എന്റെ നേരെ മുൻപിൽ ഒരു ചെറുപ്പക്കാരൻ വന്നു് ഇരുന്നു. അയാൾ വലിയ ഒരു സുന്ദരൻ അല്ലായിരുന്നു. എന്നാൽ ഒരു വിരൂപിയും ആയിരുന്നില്ല. ഞങ്ങൾ സംസാരിക്കാൻ തുടങ്ങി. ഇതിനെത്തുടൎന്നു് ഒരു കപ്പൽക്കാരനും വേറെ കുറെ വിദ്യാൎത്ഥികളും ആ മുറിയിൽ കയറി. (പുഞ്ചിരിയോടുകൂടി) ഞാൻ വിവാഹിതയല്ലെന്നു് അവരോടു പറഞ്ഞു—അതിന്നുശേഷം അവർ എന്റെ കാൎയ്യ

ങ്ങൾ എത്ര ശ്രദ്ധയോടെ നോക്കി! അർദ്ധരാത്രിവരെ ഞങ്ങൾ എല്ലാവരും കൂടി സംസാരിച്ചുകൊണ്ടിരുന്നു. ആദ്യത്തെ ആ ചെറുപ്പക്കാരൻ നേരംപോക്കുള്ള നിരവധി കഥകൾ പറഞ്ഞു. കപ്പൽക്കാരൻ വളരെ നേരം പാട്ടും പാടി. ചിരിച്ച്, ചിരിച്ച് എൻെറ പള്ളകൾ വേദനയെടുത്തു. എൻെറ പേര് "ടാററിയാന"യാണ് എന്നറിഞ്ഞപ്പോൾ, ആ കപ്പൽക്കാരൻ എന്തു ചെയ്തു എന്നു വിചാരിക്കുന്നു? ആയാൾ ഏതോ ഒരു ടാററിയാനയെപ്പററിയുള്ള ഒരു പാട്ടു പാടി. "ഞാൻ എത്ര വളരെ ഭ്രമത്തോടെയാണ് സുന്ദരിയായ ടാററിയാനയിൽ പ്രേമാതുരനായിത്തീർന്നിരിക്കുന്നതെന്ന് എനിക്ക് ഒരു വിധത്തിലും ഒളിച്ചുവെയ്ക്കാൻ സാദ്ധ്യമല്ലാ" എന്നാണ് ആ ഗാനം അവസാനിച്ചത്.

(ടാററിയാന ഒരു കള്ളച്ചിരി ചിരിക്കുന്നു. ഫിരിൻ ദേഷ്യപ്പെട്ട് ചുമയ്ക്കുന്നു.)

ഷിപ്പുച്ചിൻ:—ഓമനേ! നാം ഫിരിൻെറ ജോലി തടസ്സപ്പെടുത്തുകയാണെന്നു തോന്നുന്നു. ഓമനേ! നീ വീട്ടിലേയ്ക്കു പോ. അവിടെ ചെന്നതിന്നുശേഷം—

ടാററിയാന:—ഓ, അതു സാരമില്ല. അയാളും കേട്ടുകൊള്ളട്ടെ! അതു രസമുള്ളതല്ലേ! ഞാൻ ഇതാ അവസാനിപ്പിച്ചു കഴിഞ്ഞു. സ്റ്റേഷനിൽ സറീജ എന്നെക്കാണാൻ വന്നു. അവൾ ഒരു ചെറുപ്പക്കാരനെക്കൂടി കൊണ്ടുവന്നിരുന്നു. ഒരു റവന്യൂഇൻസ്പെക്ടരോ, മററോ ആയിരുന്നു. വലിയ ഒരു സുന്ദരനും മററുമായിരുന്നില്ല അയാൾ. എങ്കിലും കാണാൻ വലിയ തരക്കേടുമുണ്ടായിരുന്നില്ല. സറീജ ഞങ്ങളെ പരിചയപ്പെടുത്തി. ഞങ്ങൾ മൂന്നാളും കൂടി വീട്ടിലേക്കു പോയി. അന്നത്തെ ശീതോഷ്ണാവസ്ഥ അത്ഭുതകരവുമായിരുന്നു.

[ദൂരെനിന്നും ഒരു ശബ്ദം കേൾക്കുന്നു—"അരുത്—അരുത്—നിങ്ങൾക്ക് എന്താണു വേണ്ടത്?" വൃദ്ധയായ മിസ്സിസ് മേർച്ചട്ട്കിൻ ഒരു പുതപ്പു പുതച്ചുകൊണ്ട് പ്രവേശിക്കുന്നു.]

മേർച്ചുട്ട്കിൻ:—(വാതുക്കൽനിന്ന് ഒരു കൈലേസുകൊണ്ട് വീശിയിട്ട്) നിങ്ങൾ എന്തിനാണ് എന്നെ തടുത്തുനിറുത്തുന്നത്? എനിക്ക് അകത്തേക്കു പോകണം. (രംഗത്തിൽ പ്രവേശിച്ച് ഷിപ്പുച്ചിനോട്) യജമാനനേ! ഞാൻ ആരാണെന്നു പറ

ഞ്ഞുകൊള്ളട്ടെ. ഞാൻ മിസ്റ്റർ മെർചുട്ട്കിൻെറ ഭാൎയ്യയാണു്.

ഷിപ്പുച്ചിൻ:—നിങ്ങൾക്കു വേണ്ടി ഞാനെന്തുചെയ്യണം?

മെർചുട്ട്കിൻ:—പൊന്നെജമാനനേ! ദയവുചെയ്തു ഞാൻ പറയുന്നതു ശ്രദ്ധിക്കുക. എൻെറ ഭത്താവിന് അഞ്ചു മാസമായിട്ടു സുഖക്കേടായിരുന്നു. ഇപ്പോൾ കുറേശ്ശെ ഭേദമായിവരികയാണു്. ഈ അവസരത്തിൽ യാതൊരു കാരണവും കൂടാതെ അവർ അദ്ദേഹത്തെ ജോലിയിൽനിന്നും നീക്കം ചെയ്തു. യജമാനനേ! ഞാൻ അദ്ദേഹത്തിൻെറ ശമ്പളം വാങ്ങാൻ പോയപ്പോൾ—ദയവുചെയ്തു ശ്രദ്ധിക്കണേ യജമാനനേ!—അവർ അദ്ദേഹത്തിൻെറ ശമ്പളത്തിൽ നാലിൽ ഒരു ഭാഗം കുറച്ചുകളഞ്ഞു. ഇതിന് കാരണമെന്തെന്നു് ഞാൻ ചോദിച്ചു. മിസ്റ്റർ മേർചുട്ട്കിൻ ഫണ്ടിൽനിന്നു കടം വാങ്ങിയിട്ടുണ്ടെന്നും അന്യന്മാർ അദ്ദേഹത്തിന്നു വേണ്ടി ജാമ്യം നിന്നിട്ടുണ്ടെന്നും അവർ പറഞ്ഞു. അതു് എങ്ങിനെയാണു് യജമാനനേ? എൻെറ സമ്മതം കൂടാതെ മിസ്റ്റർ മേർചുട്ട്കിന് ഒന്നും സാദ്ധ്യമല്ല. യജമാനനേ! അവരെ അപ്രകാരം ചെയ്വാൻ അനുവദിക്കരുതു്. ഞാൻ ഒരു പാവപ്പെട്ട സ്ത്രീയാണു്. യജമാനനേ! വിട്ടതിക്കു് ആളുകളെ പാൎപ്പിച്ചാണു് ഞാൻ കഴിഞ്ഞുകൂടുന്നതു്. ഞാൻ ബലഹീനയും, നിരാശ്രയയുമാണേ. സകലരും എന്നെ അപമാനിക്കുന്നു. ഉപദ്രവിക്കുന്നു. ആരുംതന്നെ ദയയോടുകൂടി എന്നോടു് ഒരു വാക്കുപോലും പറയുന്നില്ല.

ഷിപ്പുച്ചിൻ:—എന്താണു കാൎയ്യം? നോക്കട്ടെ! (മിസ്സിസ് മേർചുട്ട്കിൻെറ അപേക്ഷ കയ്യിൽ വാങ്ങി, അവിടെത്തന്നെ നിന്നുകൊണ്ടു് വായിച്ചുനോക്കുന്നു)

ടാററിയാന:—(ഹിരിനോട്) എന്നാൽ ഞാൻ ആദ്യം മുതൽക്കേ തുടങ്ങാം. കഴിഞ്ഞയാഴ്ച പെട്ടെന്നു് എനിക്കു് അമ്മയുടെ ഒരെഴുത്തു കിട്ടി. ഒരു 'ഗ്രൻഡൽവസ്കി' എൻെറ സഹോദരിയെ കല്യാണം കഴിക്കുവാൻ ആലോചിക്കുന്നു എന്നു് അമ്മ എനിക്കു് എഴുതി—നല്ല മൎയ്യാദയോടും വിനയത്തോടുംകൂടിയ ഒരു ചെറുപ്പക്കാരൻ—പക്ഷേ വലിയ സ്വത്തോ, എന്തെങ്കിലും അധികാരമുള്ള ഉദ്യോഗമോ അയാൾക്കു്

ഇല്ല—കേററിനും അയാളെ ബോധിച്ചു. എന്താണു ചെയ്യേണ്ടതു് എന്നായി അമ്മയുടെ ആലോചന—ഉടൻ വന്നു്, കേററിന്റെ മേൽ എനിക്കുള്ള സ്വാധീനശക്തി ഉപയോഗിക്കണമെന്നു് അമ്മ എഴുതി അയച്ചു.

ഹിരിൻ:—(ദേഷ്യത്തോടെ) ക്ഷമിക്കു. ക്ഷമിക്കു. നിങ്ങൾ ദയവുചെയ്തു് എന്റെ ജോലി തടസ്സപ്പെടുത്തരുതു്. നിങ്ങളും അമ്മയും കേററും, എല്ലാംവരുംകൂടി എന്റെ പ്രവൃത്തി മുടക്കുകയാണു്. എനിക്കു് നിങ്ങളുടെ കഥയൊന്നും മനസ്സിലാവുന്നില്ല.

ടാററിയാന:—അതിൽ കാര്യമുണ്ടു്! നിങ്ങൾക്കു് എന്താണു് ഇന്നു് ഇത്ര ദേഷ്യം?നിങ്ങൾ ആരെയെങ്കിലും കാമിക്കുന്നുണ്ടോ? (അവർ പുഞ്ചിരി തൂകുന്നു)

ഷിപ്പുച്ചിൻ:—(മിസ്സിസ് മേർചുട്ട്കിന്നിനോടു്) ഇതെല്ലാം എന്തിനെപ്പററിയാണു്. എനിക്കു് മനസ്സിലാകുന്നില്ലല്ലോ?

ടാററിയാന:—(ഹിരിനെ നോക്കിക്കൊണ്ടു്) ഇയ്യാൾ ഒരു കാമുകനോ? ആ! ഹാ! അയാൾ നാണിച്ചുപോയി.

ഷിപ്പുച്ചിൻ:—(ഭാര്യയോടു്) ഓമനേ! അരനിമിഷനേരത്തേയ്ക്കു് നീ ആഫീസിൽ പോയി ഇരിക്കു. ഞാൻ ഇതാ അങ്ങോട്ടു വരുന്നു.

ടാററിയാന:—ഓമനേ! അങ്ങിനെതന്നെ.

[ടാററിയാന രംഗത്തുനിന്നും പോകുന്നു.]

ഷിപ്പുച്ചിൻ:—എനിക്കു് ഇതു മനസ്സിലാകുന്നില്ല. നിങ്ങൾക്കു് എന്തോ ഒരു തെററു പററിയിട്ടുണ്ടു്. നിങ്ങളുടെ ഈ അപേക്ഷ ഞങ്ങളെ ബാധിക്കുന്നതല്ല. നിങ്ങളുടെ ഭർത്താവു് ജോലിചെയ്തിരുന്ന ഗവമ്മെൻറുഡിപ്പാർട്ടുമെൻറിലാണു് ഈ അപേക്ഷ കൊടുക്കേണ്ടതു്.

മേർചുട്ട്കിൻ:—പൊന്നെജമാനനേ! കഴിഞ്ഞ അഞ്ചുമാസമായിട്ടു് ഞാൻ അവിടെത്തന്നേയാണു പോയിക്കൊണ്ടിരുന്നതു്. അവർ ഈ അപേക്ഷ സ്വീകരിക്കുന്നില്ല. എനിക്കു ഒരു മാതിരി ഭ്രാന്തു പിടിച്ചുതുടങ്ങി. അപ്പോഴാണു് എന്റെ മരുമകൻ ഭാഗ്യവശാൽ ഇങ്ങോട്ടു പറഞ്ഞയച്ചതു്. അവൻ പറഞ്ഞു: "അമ്മായി പോയി മിസ്റ്റർഷിപ്പു ഷിച്ചിനേ കണ്ടു്

അപേക്ഷ കൊടുക്കു. അദ്ദേഹം വളരെ സ്വാധീനശക്തിയുള്ള ആളാണ്. അദ്ദേഹം വിചാരിച്ചാൽ സാധിക്കാത്ത കാൎയ്യമില്ല." അതുകൊണ്ടു് പൊന്നെജമാനനനേ! അവിടുന്ന് എന്നെ സഹായിക്കണം.

ഷിപ്പുച്ചിൻ:—മിസ്സിസ് മേർചുട്ട്കിൻ! നിങ്ങൾക്കു വേണ്ടി ഒന്നും ചെയ്യാൻ സാദ്ധ്യമല്ല. നിങ്ങൾക്കു മനസ്സിലാകുന്നുണ്ടോ? എനിക്ക് ഇതിൽനിന്നു മനസ്സിലാക്കാൻ കഴിയുന്നിടത്തോളം നിങ്ങളുടെ ഭർത്താവിന് പട്ടാളത്തിലെ വൈദ്യവകുപ്പിലാണ് ജോലിയായിരുന്നതു്. ഇതു കച്ചവടസംബന്ധമായ ഒരാഫീസാണ്—സർക്കാർ ആഫീസല്ല—ഒരു ബാങ്കാണ്—തീൎച്ചയായും ഇപ്പോൾ നിങ്ങൾക്കു് കാൎയ്യം മനസ്സിലായിക്കാണും.

മേർചുട്ട്കിൻ:—യജമാനനേ! എൻെറ ഭർത്താവിൻെറ സുഖക്കേടിനെപ്പററി ഒരു ഡാക്കർ സർട്ടിഫിക്കററ് തന്നിട്ടുണ്ടു്. അതു ഞാൻ കൊണ്ടുവന്നിട്ടുണ്ടു്. ഇതാ—(അവൾ സർട്ടിഫിക്കററു് നീട്ടുന്നു) ഇതു് ഒന്നു നോക്കി——

ഷിപ്പുച്ചിൻ:—(ദേഷ്യത്തോടെ) നിങ്ങൾ പറയുന്നതെല്ലാം ഞാൻ വിശ്വസിക്കുന്നു. എന്നാൽ എന്തു ചെയ്യാം. ഇതു ഞങ്ങളെ സംബന്ധിക്കുന്ന ഒരു കാൎയ്യമല്ല.

[ദൂരെടാററിയാനയുടെ ചിരി ഉറക്കെ കേൾക്കുന്നു. ഇതിനെത്തുടൎന്ന് ചില പുരുഷന്മാരുടേയും ചിരി കേൾക്കുന്നു.]

ഷിപ്പുച്ചിൻ:—(വാതിലിൽകൂടി നോക്കിക്കൊണ്ടു്) അവൾ അവിടെ ചെന്ന് ഗൃഹസ്ഥന്മാരുടെ പ്രവൃത്തി തടസ്സപ്പെടുത്തുകയാണു്. (മെർചുട്ട്കിനോടു്) കൊള്ളാം, ഇതു് ബഹു നേരമ്പോക്കായിരിക്കുന്നുവല്ലോ? നിങ്ങൾ ഈ കാൎയ്യത്തെപ്പററി എവിടെയാണു് ഹർജ്ജി കൊടുക്കേണ്ടതെന്നു നിങ്ങളുടെ ഭർത്താവിന് അറിയാൻ പാടില്ലേ?

മെർചുട്ട്കിൻ:—എൻ്റെ യജമാനനേ! അദ്ദേഹത്തിന് ഒന്നും അറിയാൻ പാടില്ലയെന്നുതന്നെ പറയണം. "അതു് നിൻെറ ജോലിയല്ല. പോ പുറത്തു്" എന്നു മാത്രം അദ്ദേഹം ഇടയ്ക്കിടയ്ക്കു പുലമ്പുന്നുണ്ടു്.

ഷിപ്പുച്ചിൻ:—ഇതാ ഞാൻ ഒരിക്കൽ കൂടി പറയാം. നിങ്ങളുടെ ഭർത്താവു് പട്ടാളത്തിൽ വൈദ്യവകുപ്പിലാണു്

ജോലി ചെയ്തിരുന്നതു്. ഇതു കച്ചവടസംബന്ധമായ ഒരു സ്ഥാപനം—ഒരു സ്വകാര്യബാങ്കാണു്.

മെർച്ചുട്ട്കിൻ:—അതെ അതെ. യജമാനനേ അതെല്ലാം എനിക്കു് അറിയാം. യജമാനനേ അതങ്ങിനെയാണെങ്കിൽ കുറച്ചു സംഖ്യയെങ്കിലും തരാൻ അവരോടു പറയുക. മുഴുവൻ സംഖ്യയും ഒന്നിച്ചു കിട്ടണമെന്നു് എനിക്കു നിർബ്ബന്ധമില്ല.

ഷിപ്പുച്ചിൻ:—(നെടുവീർപ്പിട്ടുംകൊണ്ടു്) ഏയ്!

ഹിരിൻ:—മിസ്റ്റർ ഷിപ്പുച്ചിൻ, ഇങ്ങിനെയാണെങ്കിൽ ഞാൻ ഈ റിപ്പോർട്ടു് ഒരിക്കലും തീർക്കുകയില്ല.

ഷിപ്പുച്ചിൻ:—ഇതാ വരുന്നു. (മെർച്ചുട്ട്കിനോടു്) എനിക്കു നിങ്ങളോടു് ഇതിൽ കൂടുതൽ വിവരിച്ചു പറയാൻ സാധിക്കയില്ല. ഇതാ നോക്കൂ. ഇതുപോലെയുള്ള ഒരപേക്ഷയും കൊണ്ടു് ഞങ്ങളുടെ അടുക്കൽ വരുന്നതു് ഒരു മരുന്നുഷാപ്പിലോ, ഒരു കമ്മട്ടത്തിലോ പോയി വിവാഹബന്ധം വേർപെടുത്തുന്നതിനു് അപേക്ഷിക്കുന്നതുപോലെ അത്ര വിചിത്രമാണു്.

(വാതുക്കൽ ഒരു മുട്ടു കേൾക്കുന്നു. ഇതിനെത്തുടർന്നു് ടാററിയാനയുടെ ശബ്ദവും. അവൾ പറയുന്നു. "ആൻഡ്രൂ, ആൻഡ്രൂ, ഞാൻ അകത്തേയ്ക്കു വരട്ടേ?")

ഷിപ്പുച്ചിൻ:—(ഉറക്കെ വിളിച്ചുപറയുന്നു) ഓമനേ, ഇതാ ഒരു നിമിഷം. ഒരു നിമിഷനേരത്തേക്കു താമസിക്കൂ.

ഷിപ്പുച്ചിൻ:—(മെർച്ചുട്ട്കിനോടു്) അവർ നിങ്ങൾക്കു പണം തന്നില്ല. അതിനു് ഞങ്ങൾ എന്താണു ചെയ്യേണ്ടതു്? പോരെങ്കിൽ—ഇന്നു് ഞങ്ങളുടെ ജൂബിലിയാണു്. ഏതു നിമിഷത്തിൽ ആരെങ്കിലും കേറിവന്നേക്കാൻ ഇടയുണ്ടു്. അതുകൊണ്ടു് ക്ഷമിക്കൂ.

മേർചുട്ട്കിൻ:—യജമാനനു് എന്നോടു സഹതാപം തോന്നണേ. ഞാൻ മാതാപിതാക്കന്മാരില്ലാത്ത അശക്തയും അസഹായയും ആയ ഒരു സ്ത്രീയാണേ. എനിക്കു വല്ലപ്രകാരത്തിലും മരിച്ചാൽ മതി എന്നു കൂടി തോന്നുന്നു. കോടതിയിൽ വിട്ടതിക്കാരുമായുള്ള കേസ്സുകൾ ഒരു ഭാഗത്തു്—മറ്റൊരു

ഭാഗത്തു്—ഭർത്താവിനേ സംബന്ധിച്ചുള്ള ബുദ്ധിമുട്ടുകൾ—ഇതിനും പുറമേ വീട്ടുജോലികൾ—എന്റെ മരുമകനാണെങ്കിൽ ഇതുവരെ യാതൊരു പ്രവൃത്തിയിലും ഏർപ്പെട്ടിട്ടുമില്ല.

ഷിപ്പുച്ചിൻ:—മിസ്സിസ് മേർചുട്ട്കിൻ!—ദയവുചെയ്തു് എനിക്കു മാപ്പു തരിക. എനിക്കു നിങ്ങളോടു സംസാരിക്കാൻ വയ്യാ. എന്റെ തല ചുററുന്നപോലെ തോന്നുന്നു. നിങ്ങൾ ഞങ്ങളുടെയെല്ലാം പ്രവൃത്തി തടസ്സപ്പെടുത്തുകയാണു്. യാതൊരാവശ്യവുമില്ലാതെ നിങ്ങൾ ഞങ്ങളുടെ സമയം കളയുന്നു. (നെടുവീർപ്പിട്ടിട്ടു്—സ്വഗതം) അവരെ എങ്ങിനെ തൃപ്തിപ്പെടുത്താൻ കഴിയുമെന്ന് എനിക്ക് അറിയാം. അല്ലെങ്കിൽ തീർച്ചയായും ഞാൻ ഷിപ്പുച്ചിൻ അല്ല. (ഹിരിനോടു്) മിസ്റ്റർ ഹിരിൻ, ദയവുചെയ്തു കാര്യങ്ങളുടെ സ്ഥിതിഗതികൾ മിസിസ്സ് മേർചുട്ട്കിന്നു് മനസ്സിലാക്കിക്കൊടുക്കുക. (മേർചുട്ട്കിനിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു് പുറത്തു പോകുന്നു)

ഹിരിൻ:—(ദ്വേഷ്യഭാവത്തോടെ—മിസിസ്സ് മേർച്ചുട്ട്കിന്റെ അടുത്തു ചെന്നിട്ടു്) നിങ്ങൾക്കു് ഞാൻ എന്തു സഹായമാണു ചെയ്യേണ്ടതു്?

മേർചുട്ട്കിൻ:—ഞാൻ അശക്തയും അസഹായയുമായ ഒരു സ്ത്രീയാണു്. ഒരുപക്ഷെ എനിക്കു നല്ല ആരോഗ്യമുണ്ടെന്നു നിങ്ങൾക്കു തോന്നുന്നുണ്ടായിരിക്കാം. എന്നാൽ എന്നെ പരിശോധിച്ചുനോക്കിയാൽ നിങ്ങൾക്കു ബോദ്ധ്യമാകും—ഒരൊററ ശക്തിയുള്ള ഞെരമ്പുപോലും എന്റെ ദേഹത്തിലില്ലെന്നു്. എനിക്കു് എഴുന്നേററുനിൽക്കാൻകൂടി വയ്യാ. ഭക്ഷണത്തിനു രുചിയുമില്ല. ഇന്നു കാലത്തു് ഒട്ടും രുചിയില്ലാതെയാണു് ഞാൻ കാപ്പി കുടിച്ചതുംകൂടി.

ഹിരിൻ:—ഞാൻ ഒരിക്കൽകൂടി ചോദിക്കുന്നു. നിങ്ങൾക്കു് എന്തു സഹായമാണു ഞാൻ ചെയ്യേണ്ടതെന്നു്.

മേർചുട്ട്കിൻ:—സാർ, ദയവുചെയ്തു് എനിക്കു കുറച്ചെങ്കിലും പണം തരാൻ അവരോടു പറയൂ. ബാക്കിയുള്ളതു കുറേ നാൾ കഴിഞ്ഞിട്ടായാലും മതി.

ഹിരിൻ:—നിങ്ങളുടെ അടുക്കൽ നല്ല ശുദ്ധമായ ഭാഷയിലല്ലേ ഞങ്ങൾ പറഞ്ഞതു്—ഇതൊരു ബാങ്കാണെന്നു്.

മേർചുട്ട്കിൻ:—അതെ! അതെ! ആവശ്യമുണ്ടെങ്കിൽ ഞാൻ മെഡിക്കൽസർട്ടിഫിക്കെററ് ഹാജരാക്കാം.

ഹിരിൻ:—നിങ്ങളുടെ തലയിൽ എന്താണ്? വെറും കളിമണ്ണോ?

മേർചുട്ട്കിൻ:—പ്രിയപ്പെട്ട സർ, എനിക്കു ന്യായമായി കിട്ടാനുള്ള അവകാശത്തെ മാത്രമാണു ഞാൻ ആവശ്യപ്പെടുന്നതു്. അല്ലാതെ എനിക്കു മററാരുടേയും യാതൊന്നും വേണ്ട.

ഹിരിൻ:—നിങ്ങളുടെ തലയിൽ എന്താണ്? ശുദ്ധ കളിമണ്ണോ? അതാണ് ഞാൻ വിചാരിക്കുന്നതു്. ഓ! ദൈവമേ! എനിക്കു നിങ്ങളോടു സംസാരിക്കാൻ നേരമില്ല. എനിക്കു ധാരാളം ജോലിയുണ്ടു്. (വാതുക്കലേക്കു ചൂണ്ടിക്കൊണ്ടു്) ദയവു ചെയ്തു.........

മേർചുട്ട്കിൻ:—(ആശ്ചര്യത്തോടെ) പണം?

ഹിരിൻ:—ചുരുക്കത്തിൽ കാര്യം ഇതാണ്. നിങ്ങൾക്ക് തലച്ചോറില്ല. (ഹിരിൻ കൈവിരലുകൾകൊണ്ടു മേശപ്പുറത്തും അതിനെ തുടന്ന് അവളുടെ നെററിയിന്മേലും തട്ടുന്നു)

മേർചുട്ട്കിൻ:—(ഹിരിനെ നോക്കിക്കൊണ്ടു്) എന്തു്? ഓ, അതൊന്നും ഇവിടെ പററുല്ല! അതൊന്നും പോരാ! അതൊക്കെ നിൻെറ ഭാര്യയുടെ അടുക്കൽ കാണിക്ക്. എന്നോടു് അങ്ങിനെ ഒന്നും പ്രവത്തിക്കരുതു്.

ഹിരിൻ:—(ദേഷ്യപ്പെട്ടു്—ഉറക്കെ) പോ! പുറത്തുപോ!

മേർചുട്ട്കിൻ:—അതൊന്നും പററുകയില്ല. അതൊന്നും പററുകയില്ല. എനിക്കു നിന്നെ പേടിയില്ല. നിന്നെപ്പോലെയുള്ള ആളുകളെ ഞാൻ ധാരാളം കണ്ടിട്ടുണ്ടു്. ഓ! എന്തൊരു ജന്തുവാണു നീ!

ഹിരിൻ:—(ഉറക്കെ) ഇത്ര ബീഭത്സമായ ഒന്നിനെ ഞാൻ എൻെറ ജീവിതത്തിൽ ഒരിക്കലും കണ്ടിട്ടുണ്ടെന്നു തോന്നുന്നില്ല. ഓ, ഇതു് എന്നെ ഭ്രാന്തു പിടിപ്പിക്കുന്നപോലെ തോന്നുന്നു. (അയാൾ ശ്വാസംമുട്ടു് ഉള്ളതുപോലെ കാണിക്കുന്നു) ഇതാ ഞാൻ ഒരിക്കൽകൂടി പറയാം. നിങ്ങൾ ശ്രദ്ധിക്കുന്നുണ്ടോ? (ദേഷ്യത്തോടെ) ഹേ! കിഴവി! നിങ്ങൾ ഇപ്പോൾ ഇവിടെനിന്നു കടന്നുപോയില്ലെങ്കിൽ, ഞാൻ നിങ്ങളെ തല്ലിക്കൊന്നു

കളയും. ജീവിതകാലം മുഴുവനും നിങ്ങൾ എഴുന്നേററു നടക്കാത്തവണ്ണം പ്രവൎത്തിക്കാൻ എനിക്കു കെൽപ്പുണ്ടെന്നു് എല്ലാവൎക്കും അറിയാം. എനിക്കു വേണ്ടിവന്നാൽ ഒരു കുററംചെയ്യാൻകൂടി സാധിക്കും.

മേർചുട്ട്കിൻ:—'പട്ടി കുരയ്ക്കുന്നു; കാററു വീശുന്നു' എനിക്കു് ഇതുകൊണ്ടൊന്നും പേടിയില്ല. നിങ്ങളെപ്പോലെയുള്ള പലരേയും ഞാൻ ഇതിനുമുൻപു കണ്ടിട്ടുണ്ടു്.

ഹിരിൻ:—(ക്ഷമയററു്) എനിക്കു് ഇവരുടെ നേരെ നോക്കാൻ പാടില്ല. എനിക്കു വല്ലാത്ത അസുഖം തോന്നുന്നു. ഓ, എനിക്കു വയ്യാ. (മേശയുടെ അടുത്തുചെന്നു് ഇരിക്കുന്നു) അവർ ഈ സ്ത്രീകളെക്കൊണ്ടു് ബാങ്കു നിറയ്ക്കുന്നു; എനിക്കു് ആ നശിച്ച റിപ്പോർട്ടു എഴുതുവാൻകൂടി കഴിഞ്ഞില്ല. എനിക്കു് വയ്യാ.

മേർചുട്ട്കിൻ:—എനിക്കു മററാരുടേയും ഒന്നുംതന്നെ ആവശ്യമില്ല. എനിക്കു നിയമപ്രകാരം സിദ്ധിക്കേണ്ട അവകാശങ്ങൾ മാത്രമാണു ഞാൻ ആവശ്യപ്പെടുന്നതു്. ഓ! ലജ്ജയില്ലാത്ത മനുഷ്യൻ ആപ്പീസിൽ വെറും സ്ലിപ്പറും ഇട്ടുകൊണ്ടു ഇരിക്കുന്നു! എന്തൊരു മലമൂടൻ!!

(ഷിപ്പുച്ചിനും പിന്നാലെ ടാററിയാനയും പ്രവേശിക്കുന്നു)

ടാററിയാന:—വൈകുന്നേരം ഞങ്ങൾ ബെർജിനിററ് സ്റ്റീയുടെ വീട്ടിൽ പോയി. കേററ് നീലനിറത്തിലുള്ള വസ്ത്രങ്ങളാണു ധരിച്ചിരുന്നതു്. അവളുടെ തലമുടിയും ഭംഗിയായി കെട്ടിവെച്ചിരുന്നു. അവളുടെ തലമുടി കോതി ശരിപ്പെടുത്തിയതു ഞാനാണു്. അവൾ വസ്ത്രം ധരിച്ചിരുന്നതും, തലമുടി കെട്ടിവച്ചിരുന്നതും ഒക്കെ കാണേണ്ടതായിരുന്നു. എന്തൊരഴകു്! എത്ര മനോഹരം!

ഷിപ്പുച്ചിൻ:—(തലവേദന ഭാവിച്ചുകൊണ്ടു്) അതെ! അതെ! മനോഹരമായിരുന്നിരിക്കണം. അവർ ഏതു നിമിഷത്തിലെങ്കിലും ഇവിടെ വന്നേക്കും.

മേർചുട്ട്കിൻ:—പൊന്നെജമാനനേ!

ഷിപ്പുച്ചിൻ:—(വിഷണ്ണതയോടെ) എന്താണതു്? നിങ്ങൾക്കു് എന്താണു വേണ്ടതു്?

മേർചുട്ട്കിൻ:—(ഫിരിനിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു്) പൊന്നെജമാനനേ! അതാ അവിടെ ഇരിക്കുന്ന ആ മനുഷ്യൻ, അയാളുടെ വിരലുകൾ നെററിയിലും മേശപ്പുറത്തും തട്ടി, യജമാനൻ എൻെറ കാര്യം നോക്കാൻ അയാളോടു പറഞ്ഞു ആ ഉത്തരവിനെ അയാൾ വെറും നേരംപോക്കായിട്ടാണു കരുതിയിരിക്കുന്നതു്. ഞാൻ ദുർബ്ബലയും അശക്തയുമായ ഒരു സ്ത്രീയാണു്.

ഷിപ്പുച്ചിൻ:—കൊള്ളാം. ഞാൻ അതിനെപ്പററിയൊക്കെ ആലോചിക്കയാണു്. അതിന്നു വേണ്ടതു് ഞാൻ ചെയ്യാം. കൊള്ളാം. ഇപ്പോൾ പുറത്തുപോവൂ! പിന്നീടു്—(സ്വഗതം) വാതംകൊണ്ടുള്ള വേദന തുടങ്ങി.

ഫിരിൻ:—(ഷിപ്പുച്ചിനോടു് സാവധാനത്തിൽ) മിസ്റ്റർ ഷിപ്പുച്ചിൻ, ആ തടിയൻ ശിപായിക്കു് ആളയയ്ക്കൂ. അവളെ കഴുത്തിനെ പിടിച്ചുതള്ളി പുറത്താക്കട്ടെ.

ഷിപ്പുച്ചിൻ:—ഛേ! അതു പാടില്ല. ഒരിക്കലും പാടില്ല. അവൾ കിടന്നു നിലവിളിക്കാൻ തുടങ്ങും. പോരെങ്കിൽ ഇന്നു് ഇവിടെ നിരവധി ജനങ്ങളും.

മേർചുട്ട്കിൻ:—എൻെറ പൊന്നെജമാനനേ!

ഫിരിൻ:—(വ്യസനസ്വരത്തിൽ) എനിക്കു് ആ റിപ്പോർട്ടു് എഴുതാനുണ്ടു്. എനിക്കു സമയമില്ല. (മേശയുടെ അടുക്കലേക്കു തിരിച്ചുവന്നിട്ടു്) എനിക്കു വയ്യാ. (ഇരിക്കുന്നു)

മേർചുട്ട്കിൻ:—പൊന്നെജമാനനേ! എനിക്കു അതു് എന്നേക്കു കിട്ടാൻ കഴിയും? എനിക്കു് ഇന്നു കുറെ പണത്തിന്നു് അത്യാവശ്യമുണ്ടു്.

ഷിപ്പുച്ചിൻ:—(സ്വഗതം: കോപത്തോടെ) എന്തു മഹാഭയങ്കരിയായ സ്ത്രീ. (അവളോടു സാവധാനത്തിൽ) ഇതൊരു ബാങ്കാണു്. ഗവൺമെൻറാപ്പീസല്ല. കച്ചവടസംബന്ധമായ ഒരു സ്ഥാപനമാണു്.

മേർചുട്ട്കിൻ:—പൊന്നെജമാനനേ! എന്നോടു ദയവുണ്ടാകണേ! അവിടുന്നു് എൻെറ അച്ഛനെപ്പോലെ പെരുമാറണേ! മെഡിക്കൽസർട്ടിഫിക്കററു മാത്രം പോരെങ്കിൽ ഞാൻ പോലീസിൽനിന്നുകൂടി ഒരു സർട്ടിഫിക്കററു് ഹാജ

രാക്കാം. അവരോട് എനിക്കു പണം തരാൻ പറയണേ അത്യാവശ്യമാണ്.

ഷിപ്പൂച്ചിൻ:—(നെടുവീർപ്പിട്ടിട്ട്) ഏ!

ടാററിയാന:—(മേർചുട്ട്കിന്നിനോട്) നിങ്ങൾക്ക് ഒരു പ്രമാദം പററിയിരിക്കയാണെന്ന് അദ്ദേഹം പറഞ്ഞല്ലോ? അതു നിങ്ങൾക്കു മനസ്സിലായില്ലേ? നിങ്ങൾ എന്തൊരു സ്ത്രീയാണ്!

മേർചുട്ട്കിൻ:—ഹേ! സുന്ദരി! ഒരുത്തക്കും എന്നോടു താല്പര്യമില്ല! എനിക്ക് ഇനി ഒരേ, ഒരു കാര്യം മാത്രമേ ശേഷിച്ചിട്ടുള്ളു. തിന്നുകയും കുടിക്കുകയും മാത്രം. ഇന്നു ഞാൻ കാപ്പി കുടിച്ചതുപോലും ഉന്മേഷശൂന്യമായിട്ടാണ്.

ഷിപ്പൂച്ചിൻ:—(ക്ഷീണസ്വരത്തിൽ) നിങ്ങൾക്ക് ഇപ്പോൾ എത്ര പണം വേണം?

മേർചുട്ട്കിൻ:—൨൫ റൂബിൾസും, ൩൬ കോപ്പെക്സും.

ഷിപ്പൂച്ചിൻ:— കൊള്ളാം. (പോക്കററിൽനിന്നും പണം എടുത്തു കൊടുക്കുന്നു) ഇതാ നിങ്ങൾക്ക് ൨൫ റൂബിൾസ്. ഇതു വാങ്ങിക്കൊണ്ടു പോകൂ.

(ഹിരിൻ കോപത്തോടെ ചുമയ്ക്കുന്നു)

മേർചുട്ട്കിൻ:—പൊന്നെജമാനനേ! വളരെ വന്ദനം.

ടാററിയാന:—(ഭർത്താവിൻെറ അടുക്കൽ ചെന്നിരിക്കുന്നു) വീട്ടിലേക്കു പോകാൻ നേരമായി. (വാച്ചു നോക്കുന്നു) എന്നാൽ ഞാൻ മുഴുവൻ പറഞ്ഞുകഴിഞ്ഞില്ല. ഒരു നിമിഷംകൊണ്ടു് ആ കഥ തീർത്തിട്ടു ഞാൻ പൊയ്ക്കൊള്ളാം. അവിടെ എന്താണു സംഭവിച്ചതെന്നു വിചാരിക്കുന്നു? വൈകുന്നേരം ഞങ്ങൾ ബെർജിനിററ്സ്കിയുടെ വീട്ടിൽ പോയി എന്നു പറഞ്ഞല്ലോ? അതിൽ വിശേഷമൊന്നുമില്ലായിരുന്നു. എന്നാൽ ഉത്സാഹകരവും ആയിരുന്നു. അവിടെ കേററിൻെറ കാമുകനും ഉണ്ടായിരുന്നു. ഞാൻ കേററിനോടു കാര്യങ്ങൾ വിവരിച്ചു പറഞ്ഞ് അവളെ ഒരുവിധം അതിനായി പ്രേരിപ്പിച്ചു. ആ വൈകുന്നേരം തന്നെ അവൾ ഗ്രൻഡൽവസ്കിയോടു കാര്യങ്ങൾ എല്ലാം വിസ്തരിച്ചു പറഞ്ഞ് അയാളെ നിരസിക്കുകയും ചെയ്തു. ഞങ്ങൾ വിചാരിച്ചു—കാര്യങ്ങൾ എല്ലാം ശരിപ്പെട്ടു എന്ന്,

ഞാൻ അമ്മയെ സമാധാനിപ്പിക്കുകയും, കേററിനെ രക്ഷിക്കുകയും ചെയ്തു. ആ ചിന്തയിൽനിന്നുള്ള മനസ്സുഖം എനിക്കും കൈവന്നു. എന്നാൽ നിങ്ങൾ എന്തു വിചാരിക്കുന്നു? അത്താഴത്തിന്നു മുൻപു ഞങ്ങൾ തോട്ടത്തിൽ നടക്കുകയായിരുന്നു. കേററും നടക്കാൻ വന്നു. അപ്പോൾ (ഇരുന്നിടത്തുനിന്നും സംഭ്രമത്തോടുകൂടി എഴുന്നേററിട്ടു്) പെട്ടെന്നു്—അതെ പെട്ടെന്നുതന്നെ—ഞങ്ങൾ ഒരു വെടിയുടെ ശബ്ദം കേട്ടു. എനിക്കു് അതിനെപ്പററി വിവരിച്ചു പറയാൻകൂടി ശക്തിയില്ല!

ഷിപ്പുച്ചിൻ:—(നെടുവീർപ്പിടുന്നു) എു്! എു്!

ടാററിയാന:—(കരഞ്ഞുകൊണ്ടു്) ഞങ്ങൾ ഉടനേതന്നെ വള്ളിക്കുടിലിലേക്കു് ഓടിപ്പോയി. അവിടെ സാധുവായ ഗ്രൻഡൽവസ്കി കയ്യിൽ ഒരു തോക്കുമായി കിടന്നിരുന്നു.

ഷിപ്പുച്ചിൻ:—മതി, മതി. (മേർചുട്ട്കിന്നിനോടു്) ഇനി എന്താണു നിങ്ങൾക്കു വേണ്ടതു്?

മേർചുട്ട്കിൻ:—പൊന്നെജമാനനേ, എൻെറ ഭത്താവിനെ പഴയ ജോലിക്കു് എടുക്കുകകൂടി ചെയ്തുകൂടേ?

ടാററിയാന:—(ഏങ്ങിക്കരയുന്നു) അവൻ തന്നത്താൻ ഹൃദയത്തിനെ ലാക്കാക്കി വെടിവെച്ചു. (കൈകൊണ്ടു് അവളുടെ ഹൃദയം കാണിച്ചുകൊണ്ടു്) ഇതാ ഇവിടെയായിട്ടു്. സാധു കേററു് മോഹാലസ്യപ്പെട്ടു വീണുപോയി. അയാളും വല്ലാതെ ഭയന്നു. അവശനായിക്കിടന്നിരുന്ന അയാൾ ഡാക്ടരെ വരുത്താൻ ഞങ്ങളോടു് ആവശ്യപ്പെട്ടു. ഉടൻ ഡാക്ടർ വന്നു് ആ ഭാഗ്യഹീനനെ മരണത്തിൽനിന്നും രക്ഷിച്ചു.

മേർചുട്ട്കിൻ:—യജമാനനേ! എൻെറ ഭത്താവിനെ പഴയ ജോലിക്കു് എടുക്കുകകൂടി ചെയ്തുകൂടേ?

ഷിപ്പുച്ചിൻ:—അയാളെ ജോലിക്കു് ആക്കാൻ സാദ്ധ്യമല്ല. (സങ്കടത്തോടെ) എനിക്കു് ഇതു സഹിക്കാൻ പാടില്ല. (കരയുന്നു) ഓ, എനിക്കു് ഈ വേദന സഹിക്കാൻ വയ്യ! (ക്ഷമയററു് ഹിരിൻെറ നേക്കു കൈനീട്ടിക്കൊണ്ടു്) അതാ അവളെ പുറത്തേയ്ക്കു് ഓടിക്കു. അവളെ പുറത്തേയ്ക്കു ദയവുചെയ്തു്—

ഹിരിൻ:—(ടാററിയാനയുടെ അടുക്കൽ ചെന്നു്) പോവിൻ! പുറത്തു പോവിൻ!

ഷിപ്പ്ളിൻ:—(ഹിരിനോട്) അവളേ അല്ല—മററവളെ. അതാ ആ ഭയങ്കരിയെ (മേർചുട്ട്കിനെ ചൂണ്ടിക്കാണിച്ചുകൊണ്ട്) അതാ അവളെ—

ഹിരിൻ:—(തെററിദ്ധരിച്ച് പിന്നെയും ടാററിയാനയോട്) പോവിൻ, പുറത്തു പോവിൻ! (ഉറക്കെ ചവിട്ടിക്കൊണ്ട്) പുറത്തു പോകാൻ നിങ്ങളോടല്ലേ പറയുന്നത്. പോവിൻ! പോവിൻ!

ടാററിയാന:—എന്ത്? നിനക്കെന്താ ഭ്രാന്തുപിടിച്ചോ?

ഷിപ്പ്ളിൻ:—ഇത് വലിയ കുഴപ്പമായല്ലൊ? ഞാൻ ഒരു ഭാഗ്യഹീനൻതന്നെ! അവളെ പുറത്തേയ്ക്ക് ഓടിയ്ക്ക്—അതേ—പുറത്തേക്കുതന്നെ.

ഹിരിൻ:—(പിന്നെയും ടാററിയാനയോട്) പോവിൻ പുറത്തു! പോയില്ലെങ്കിൽ ഞാൻ നിങ്ങളുടെ കാല് തല്ലി ഒടിക്കും. അടിച്ചു കൊന്നുകളയും. ഞാൻ ഒരു സാഹസംതന്നെ വേണ്ടി വന്നാൽ പ്രവർത്തിക്കാൻ കെല്പുള്ളവനാണ്. അതു ഞാൻ പ്രവർത്തിക്കയും ചെയ്യും.

ടാററിയാന:—എന്ത്! നീ ഇത്ര വലിയ മൂഢനോ? ആൻഡ്രൂ! ആൻഡ്രൂ! (അവൾ ഓടുന്നു. ഹിരിൻ അവളെ പിൻതുടരുന്നു. മേർചുട്ട്കിൻ പിന്നാലെയും) എന്നെ സഹായിക്കണേ! (കരയുന്നു)

ഷിപ്പ്ളിൻ:—(അവരുടെ പിന്നാലെ ഓടിക്കൊണ്ട്) നിറുത്ത്. നിറുത്ത്. ദയവുചെയ്തു നിറുത്ത്. (ഇരിക്കുന്നു)

മേർചുട്ട്കിൻ:—കൊച്ചമ്മേ! അയ്യോ എന്റെ പ്രിയപ്പെട്ട കൊച്ചമ്മേ! (നിലവിളിക്കുന്നു)

ടാററിയാന:—അയ്യോ, അയ്യോ! സഹായിക്കണേ! എനിക്കു വലിയ സുഖക്കേട തോന്നുന്നു. അയ്യോ വയ്യ. (ടാററിയാന ഒരു കസേരയിലേക്കു ചാടിക്കയറുന്നു. അവിടെനിന്നും ഒരു സോഫയിലേക്കു മറിഞ്ഞുവീണു നിലവിളിക്കുന്നു)

ഹിരിൻ:—(മേർചുട്ട്കിന്റെ പിന്നാലെ അവളെ ഓടിച്ചുകൊണ്ട്) അതാ അവളെ പിടിക്ക്. തല്ലി കൊന്നുകള.

മേർചുട്ട്കിൻ:—അയ്യോ അയ്യോ എന്റെ കൊച്ചമ്മേ! കാര്യങ്ങൾ എല്ലാം കുഴപ്പമാകുന്നു. അയ്യോ, അയ്യോ! (അവൾ ഷിപ്പ്ളിന്റെ മടിയിലേക്കു ബോധരഹിതയായി വീഴുന്നു. വാതിൽക്കൽ

ഒരു മുട്ടു കേൾക്കുന്നു. അതിനെത്തുടൎന്നു "പ്രതിനിധിസംഘം" "പ്രതിനിധിസംഘം" എന്ന ശബ്ദവും)

ഷിപ്പുച്ചിൻ—പ്രതിനിധിസംഘം-പ്രശസ്തി-പ്രവൃത്തി—

ഹിരിൻ—(ഉറക്കെ ചവിട്ടിക്കൊണ്ടു്) പോ പുറത്തു്! എന്തു നരകം! (ഷർട്ടിന്റെ കയ്യു് മേല്പോട്ടു കയററിക്കൊണ്ടു്) അവളെ ഇങ്ങട്ടു കൊണ്ടുവാ. വേണ്ടിവന്നാൽ ഒരു സാഹസം ചെയ്യാനും എനിക്കു കഴിയും.

(അഞ്ചുപേരടങ്ങിയ ഒരു പ്രതിനിധിസംഘം പ്രവേശിക്കുന്നു. എല്ലാവരും ആഡംബരത്തോടുകൂടിയ ഫ്രോക്ക്കോട്ടുകൾ ധരിച്ചിട്ടുണ്ടു്. അവരിൽ ഒരാളുടെ കയ്യിൽ സൂക്ഷ്മപടത്തിൽ പൊതിഞ്ഞിരിക്കുന്ന ഒരു മംഗളപത്രവും, മറെറാരാളുടെ കയ്യിൽ ഒരു വെള്ളിപ്പാത്രവും ഉണ്ടു്. ബാങ്കിലെ മററു സിൽബന്ധികൾ ആപ്പീസിന്റെ വാതില്ക്കൽ നിൽക്കുന്നു. ടാററിയാന സോഫയിൽ കിടക്കുന്നു. മേർച്ചുട്ട്കിൻ ഷിപ്പുച്ചിന്റെ മടിയിലും. രണ്ടാളും മെല്ലെ മുരളുന്നുണ്ടു്.)



ഒരു മാനേജർ—(ഉറക്കെ വായിക്കുന്നു) ഞങ്ങളുടെ സ്നേഹബഹുമാനാദികൾക്കു് പാത്രീഭവിച്ചിട്ടുള്ള മിസ്റ്റർ ഷിപ്പുച്ചിൻ, ഈ മഹത്തായ സ്ഥാപനത്തിന്റെ ഭൂതകാലചരിത്രത്തിലേയ്ക്കു കണ്ണോടിക്കുകയും, അതിന്റെ ക്രമപ്രവൃദ്ധമായ പുരോഗതിയെപ്പററി ചിന്തിക്കുകയും ചെയ്യുമ്പോൾ, ഞങ്ങൾക്കു് അതിയായ ആനന്ദത്തെ ഉത്ഭൂതമാക്കുന്ന ഒരു വികാരമാണു് ഉളവാകുന്നതു്. ഇതിന്റെ ശൈശവകാലത്തുണ്ടായിരുന്ന ഒരു മൂലധനം തുച്ഛമായിരുന്നു എന്നുള്ളതും, ഇതിന്റെ പ്രവൃത്തിപദ്ധതി അതിവിസ്തൃതമായിരുന്നില്ലെന്നുള്ളതും വാസ്തവംതന്നെ. മേൽ കാണിച്ച കാരണങ്ങളാൽ ഈ സ്ഥാപനം തുടൎന്നുകൊണ്ടുപോകണമോ വേണ്ടയോ എന്നുള്ള ഒരു സംശയംതന്നെ അതിന്റെ പ്രവൎത്തകന്മാരിൽ ഉദിക്കുകയും ചെയ്തു. പ്രവൎത്തനം നിറുത്തുകയാണു് ഈ ബാങ്കിന്റെ അവസ്ഥയ്ക്കു നല്ലതെന്നുള്ള അഭിപ്രായങ്ങൾകൂടി അക്കാലത്തു് ചില വ്യക്തികളിൽനിന്നു പുറപ്പെടാതെയിരുന്നില്ല. അങ്ങിനെയുള്ള ഒരു ദശാസന്ധിയിൽ ആണു് താങ്കളെ ഇതിന്റെ സാരഥ്യം ഏല്പിച്ചതു്. ഈ സ്ഥാപനത്തിന്റെ ഇതുവരെയുമുള്ള അനിതരസാധാരണമായ വിജയത്തിനും, അതിന്റെ ഇപ്പോഴത്തെ അഭിവൃദ്ധികരമായ നിലയ്ക്കും ഉള്ള ഏകകാരണം

താങ്കളുടെ ധനസംബന്ധകാൎയ്യങ്ങളെപ്പററിയുള്ള വിപുലമായ ജ്ഞാനവും, താങ്കളിൽ സദാ വിളങ്ങിക്കൊണ്ടിരിക്കുന്ന സുസ്ഥിരപ്രയത്നവും, ഇവയെല്ലാററിനും പുറമെ, താങ്കൾക്ക് ജന്മനാ സിദ്ധിച്ചിട്ടുള്ള നയവിശേഷവും ആണു്. നമ്മുടെ ബാങ്കിന്റെ പ്രശസ്തി—(ചുമയ്ക്കുന്നു)—നമ്മുടെ ബാങ്കിൻെറ പ്രശസ്തി—

മേർചുട്ട്കിൻ:—(മുരളുന്നു) അയ്യോ! അയ്യോ!

ടാററിയാന:—(ദീനസ്വരത്തിൽ) വെള്ളം–കുറെ വെള്ളം!

മാനേജർ:—(മംഗളപത്രം തുറന്നു വായിക്കുന്നു) നമ്മുടെ ബാങ്കിൻെറ പ്രശസ്തി—വിദേശീയമായ ഏതൊരു സ്ഥാപനത്തോടും കിടനില്ക്കത്തക്കവിധത്തിലുള്ള അതിൻെറ പ്രശസ്തി—താങ്കളുടെ നിരന്തരപ്രയത്നംമൂലം ഇന്നു് ഔന്നത്യത്തെ പ്രാപിച്ചിട്ടുണ്ടു്.

ഷിപ്പുച്ചിൻ:—പ്രതിനിധിസംഘം–പ്രശസ്തി–പ്രവൃത്തി–

മാനേജർ:—(ലഹളകൾക്കിടയിൽ തുടരുന്നു) നമ്മുടെ ഈ ബാങ്കിൻെറ ഇന്നത്തെ സ്ഥിതിയിലേക്കു ദൃഷ്ടി പതിപ്പിക്കുമ്പോൾ, ഞങ്ങളുടെ സ്നേഹബഹുമാനങ്ങൾക്ക് പാത്രീഭവിച്ചിട്ടുള്ള മിസ്റ്റർ ഷിപ്പുച്ചിൻ——(മാനേജർ നാലുപാടും നോക്കി കാൎയ്യങ്ങൾ മനസ്സിലാക്കിയിട്ടു്) ശേഷം—പിന്നീട്ടു്—ബാക്കി ഇനി ഒരവസരത്തേക്കു് മാററിവക്കുകയാണു നല്ലതു്........

(എല്ലാവരും രംഗത്തുനിന്നും പോകുന്നു)

(കർട്ടൻ)

പ്രഹസനം:—

പ്രഹസനം എന്ന സാഹിത്യരൂപം സംസ്കൃതസാഹിത്യത്തിലുണ്ട്. അതിന്റെ പ്ലാട്ട് കവികല്പിതവും, പ്രധാന രസം ഹാസ്യരസവും, പാത്രങ്ങൾ ഏറിയകൂറും നീചപാത്രങ്ങളും, ഭാഷാരൂപം ഗദ്യപദ്യസമ്മിശ്രമായതുമാകുന്നു. ഒരങ്കവും ആദ്യത്തേയും ഒടുവിലത്തേയും സന്ധികളും മാത്രമേ അതിൽ ഉണ്ടായിരിക്കുകയുമുള്ളു. ഭാഷയിലുള്ള ഇന്നത്തെ പ്രഹസനങ്ങൾ പാശ്ചാത്യസാഹിത്യത്തിലെ പ്രഹസനങ്ങളെ അനുകരിച്ചെഴുതിയിട്ടുള്ളവയാണ്. അവ ഗദ്യം മാത്രമേ ഉപയോഗിക്കുകയുള്ളു. ഇന്നത്തെ ഒരു പ്രഹസനത്തെ, സംഭവ്യങ്ങളായ കഥാപാത്രങ്ങളെ അസംഭവ്യങ്ങളായ പരിതസ്ഥിതികളിൽ സ്ഥാപിക്കുന്നതും ഹാസ്യരസം സർവ്വപ്രധാനമായി നിൽക്കുന്നതുമായ ഒരു ഗദ്യത്തിലുള്ള നാടകമെന്നു വിവരിക്കാവുന്നതാണ്. സാധാരണ ഗദ്യനാടകങ്ങളിൽ പാത്രങ്ങളും പരിതസ്ഥിതികളും സംഭവ്യങ്ങളായിരുന്നേ തീരൂ. പ്രഹസനങ്ങളിൽ പാത്രങ്ങൾ മാത്രം സംഭവ്യങ്ങളായിരുന്നാൽ മതി. പ്രഹസനത്തിലെ അസംഭവ്യമായ പരിതസ്ഥിതിയിൽനിന്നാണ് അതിൽ സർവ്വപ്രധാനമായിരിക്കുന്ന ഹാസ്യരസം ജനിക്കുന്നതു്. നിസ്സാരകാര്യങ്ങൾക്ക് അതിയായ പ്രാധാന്യം കല്പിച്ചും, വാക്കിനും പ്രവൃത്തിക്കും തമ്മിൽ ഭീമമായ അന്തരമുണ്ടാക്കിയും, ഭീമങ്ങളായ തെറ്റിദ്ധാരണകൾ നിർമ്മിച്ചും പ്രഹസനത്തിൽ ഹാസ്യരസം ജനിപ്പിക്കാവുന്നതാണ്. ചുവടെ "കുറുപ്പിന്റെ തിരിപ്പ്" എന്ന സി. വി. രാമൻപിള്ളയുടെ പ്രഹസനത്തിൽ നിന്നെടുത്തു ചേർത്തിരിക്കുന്ന രംഗത്തിൽ തെറ്റിദ്ധാരണ നിമിത്തമാണ് ഹാസ്യരസം ഉണ്ടാകുന്നതു്.

ചുവടെ ചേർത്തിരിക്കുന്ന ഭാഗമെടുത്തിട്ടുള്ള "കുറുപ്പിന്റെ തിരിപ്പി"ൽ കഥാനായികയായ ഗോമതിക്കുട്ടി ബാരിസ്റ്റർ. വാസുമേനോനെയാണു സ്നേഹിക്കുന്നതെങ്കിലും, അവളുടെ ധനമോഹിയായ പിതാവ് ചേന്നൻപിള്ള അവരുടെ വിവാഹത്തിനു തടസ്സമായി നിൽക്കുകയും മകളെ മദ്രാസിലെ ഒരു വക്കീലായ രാമൻകുട്ടിമേനവനു വിവാഹം ചെയ്തു കൊടുക്കുവാൻ ആലോചിക്കയും ചെയ്യുന്നതു കണ്ട് ചേന്നൻപിള്ളയുടെ ഒരു ബന്ധുവായ ഭാസ്കരക്കുറുപ്പ് ഒരു പണി പറ്റിക്കുന്നു. രാമേശ്വരത്തേയ്ക്കു കുടുംബസഹിതം പോകുന്ന വഴിക്ക് ചേന്നൻപിള്ള തിരുനെൽവേലിയിലെ ഒരു സത്രത്തിൽ താമസിക്കുമ്പോൾ, രാമൻകുട്ടിമേനവൻ ചേന്നൻപിള്ളയെ കാണാൻ വരുന്നുണ്ടെന്ന് ഭാസ്കരക്കുറുപ്പ് അറിഞ്ഞയുടനെ, അങ്ങിനെ തന്നെ വന്നു സന്ദർശിക്കുന്നതു വാസുമേനവനാണെന്നു ഗോമതിക്കുട്ടിയുടെ കാമുകന്മാർ രണ്ടുപേരേയും കണ്ടിട്ടില്ലാത്ത ചേന്നൻപിള്ളയെ തെറ്റിദ്ധരിപ്പിക്കുവാൻവേണ്ടി കുറുപ്പ് രാമൻകുട്ടിമേനവന്റെ വിക്ക് മുതലായ പ്രത്യേക ലക്ഷണ

ങ്ങളും സ്വഭാവങ്ങളും വസുമേനവന്റേതാണെന്ന് ചേന്നൻപിള്ളയെ മുൻകൂട്ടി ധരിപ്പിക്കുന്നു. അനന്തരം രാമൻകുട്ടിമേനവൻ ചേന്നൻപിള്ളയെ കാണാൻ സത്രത്തിൽ വരുമ്പോൾ നടക്കുന്ന സംഭവങ്ങളെയാണ് ചുവടെ ചേർത്തിരിക്കുന്ന രംഗം ചിത്രീകരിക്കുന്നത്.

# ഒരു കൂടിക്കാഴ്ച.

[സത്രം. ചേന്നൻപിള്ളയുടെ മുറി.]

(ചേന്നൻപിള്ള കിടക്കുന്നു. ഭാസ്കരക്കുറുപ്പ് രോഗിയുടെ ശുശ്രൂഷിപ്പുകാരനായി ചുററിനടക്കുന്നു.)

ചേന്നാ:—കൊച്ചപ്പാ!

ഭാസ്ക:—ഇപ്പോൾ അമ്മാവനു വളരെ സുഖമുണ്ടെന്നു തോന്നുന്നു?

ചേന്നാ:—എല്ലാം ഭരദേവതകളുടെ അനുഗ്രഹമപ്പാ. പിള്ളരെ പിടിച്ചുകെട്ടി അതിനകത്തിട്ടേയ്ക്കണേ. രണ്ടിലും നിന്റെ അവളാണ് വലിയ സാരഥി. മററവൾക്കു ചില ഒതുക്കങ്ങളും താറുമാറുമുണ്ട്. ചില ശാഠ്യങ്ങളിൽ ചിലപ്പോൾ നിലയുറപ്പിക്കുമെന്നേയുള്ളൂ. താൻ അവിടെക്കിടന്ന് എന്തോ വിളിക്കുന്നതു കേട്ടതെന്തോന്ന്?

ഭാസ്ക:—വിളിച്ചതോ? ഇത്ര ചുക്കുവെള്ളത്തിനായി അയ്യപ്പോററിയെ വിളിച്ചു.

ചേന്നാ:—ഛേ! അല്ലല്ലാ. നിന്റെ അസഭ്യക്കെട്ട് അഴിക്കയായിരുന്നു. തോന്നിയതു പറയുന്നതു പുരുഷത്വമെന്നു നിങ്ങടെ പഠിപ്പ്. തെറി പറഞ്ഞു പറഞ്ഞു്, അതു വായ് പാഠമായിപ്പോയി. അതാ ഒരു വണ്ടി വന്നു നിന്നു. ആരെന്നു നോക്ക്. അല്ലെങ്കിൽ വേണ്ട. നീ അകത്തു പോ. വിളിക്കുമ്പോൾ വരണം, കേട്ടോ.

ഭാസ്ക:—(സ്വഗതം) രാമൻകുട്ടിവേഷത്തിന്റെ പുറപ്പാടായി. ഇനി കളിയൊന്നു കൊഴുക്കും. (പോകുന്നു)

ചേന്നാ:—(ആത്മഗതം) വന്നെന്നു തോന്നുന്നു. കാര്യം സമ്മതിച്ചുകൊണ്ടെങ്കിൽ അവസ്ഥയായി. എങ്കിലും നോക്ക

ട്ടെ—ആ കുരുകുരുത്തംകെട്ട വസു ഗോമതിയെ കൊണ്ടുപോയാൽ, നമ്മുടെ ഇരുന്നൂറുപറക്കണ്ടവും അവൾക്കു തന്നെ കിട്ടും. അങ്ങനെ ഒരു കോളുള്ളതു് ഞാൻ ഇതുവരെ കരുതിയില്ല. ഒററിഅത്ഥമിങ്ങായി. വസ്തുക്കുടി നമ്മുടെ ആൾക്കു കിട്ടുന്നതു് എളിയ കാൎയ്യമോ? അവളും എന്തോന്നൊക്കെ കരുതിക്കൊണ്ടുതന്നെയാണു വാശി പിടിക്കുന്നതു്. നമ്മുടെ കുരുന്നല്ലയോ? തഴയ്ക്കുത്തഴയ്ക്കു മൊതൽ അടക്കാനും സൂക്ഷിപ്പാനുമുള്ള കാതൽ ഉറയ്ക്കും. (തിരിഞ്ഞുനോക്കി പ്രകാശം) എന്തെടോ വന്നോ?

വേല:—(പ്രവേശിച്ചു്) വരാതെ എവിടെപ്പോണങ്ങുന്നേ? എല്ലാം ഇങ്ങു വന്നാറണം. ശക്കരക്കുടം ഇരിക്കുമ്പോൾ, ഉറുമ്പുകൾ മററു വല്ലടവും തേടുമോ? വണ്ടിയിൽ നിന്നിറങ്ങിയതിൻെറ ശേഷം നാരായണാ! ഗോമതീന്നോ ഭൂപതീന്നോ ജപിച്ചുതന്നെ പോന്നു. കുഞ്ഞിൻെറ പേരെനിക്കു രൂപമില്ലാത്തതുകൊണ്ടു് ആ പ്രേമക്കാരൻെറ മനസ്സു് ഊഹിച്ചു മാത്രം അറിഞ്ഞു രസിച്ചു. (ആത്മഗതം) ഇനി പരമാത്ഥം ഒന്നു മറിച്ചു പറയട്ടെ. എന്നാലേ നമ്മുടെ സൂത്രധാരൻെറ തിരിപ്പു ഫലിക്കയുള്ളു. (പ്രകാശം) എന്തു പടി ആളുകളു്, യജമാനനേ, തിരുവനന്തപുരത്തുനിന്നു്! വടക്കൻ വണ്ടിയും വന്നെത്തി. അതിൽനിന്നു വിശേഷിച്ചൊരു ഭൂതരും ഇങ്ങോട്ടിറങ്ങിയില്ല.

ചേന്നാ:—(ആത്മഗതം) ഉം! തിരുവനന്തപുരത്തുനിന്നോ വരവു്? അടടാ ഗന്ധൎവ്വജാലക്കാരാ! ഇങ്ങു വാ. വന്നപടി അങ്ങോട്ടും പോക്കിയില്ലെങ്കിൽ, ഈ മധുരമണ്ണടിയിലു്! നിലമെന്തു്, മുതലെന്തു്? ഒരീടിലെ ഇളന്നിൻകൊണ്ടു് അന്തിക്കും. ഛെഛ! മുഖത്തു കരിതേപ്പാൻ വരുന്നവനെ വിട്ടയപ്പാനോ? (പ്രകാശം) എവിടേടോ? ഇങ്ങു വരാത്തതെന്തു്?

വേല:—ഒരുങ്ങുന്നെജമാനനേ! ഇതാ വരുന്നു. (പോകുന്നു) (രാമൻകുട്ടിമേനോൻ പ്രവേശിച്ചു് രണ്ടു വിരൽകൊണ്ടു് അഭിവാദ്യംചെയ്യുന്നു)

ചേന്നാ:—(ആത്മഗതം) ഗണപതിക്കുകുറിക്കുന്നതേ കുരുത്തക്കേടു്! തരവും തരക്കേടും അറിഞ്ഞുകൂടാത്ത പൊട്ടിത്തെറിച്ച വകക്കാരു്! ഒന്നു തൊഴുതാൽ ഇവൻെറ കടകം കഴന്നുപോകുമോ? ഈ വസു വാസുവിനെ ഒന്നു തുള്ളു പറയിച്ചുയയ്ക്കണം. (പ്രകാശം) വരു വരു. എപ്പോൾ തിരിച്ചു അവിടെനിന്നു്?

രാമ:—ഇ—ഹിന്നലെ വൈകുന്നേരത്തെ വണ്ടിക്കു പോന്നു. അപ്പോഴും ഒരു കമ്പി കിട്ടി, ഇവിടെ ഝ—ഝടുതിയിൽ എത്തണമെന്നു്.

ചേന്ന:—(ആത്മഗതം) എടാ വസൂക്കുട്ടാ! നിന്റെ വിക്കും തക്കിടിയുമൊന്നുപോലെ. എഴുന്നൂറുനാഴികയുള്ള വണ്ടികേറിയാൽ തെക്കുനിന്നാണോ വരുന്നതു്? (പ്രകാശം) അതേയതേ. ഒരു കാൎയ്യം ആലോചിച്ചു ഞാൻ തീൎച്ചയാക്കീട്ടുണ്ടു്. ഇപ്പോൾ പുകവണ്ടികളും സ്റ്റീംബോട്ടുകളും വന്ന കാലമാകയാൽ, അങ്ങോട്ടും ഇങ്ങോട്ടും കാണുന്നതിനു് പറഞ്ഞൊത്താൻ സൌകൎയ്യം കൂടും. എന്റെ അച്ഛന്റെ വീടു വടക്കപ്പുറനേ വടക്കു്. അതുകൊണ്ടു്, കുട്ടിക്കാലത്തു കളിച്ചും പഠിച്ചും ഒന്നിച്ചു നടന്നിരുന്നവരോടു് ഒരു് പുതിയ കെട്ടുപാടു ാകൊണ്ടുകൂടി പഴയ ബന്ധമുറപ്പിക്കണമെന്നൊരാലോചന.

രാമ:—അ—ഹ—ഹമ്മാവന്മാരുടെ അഹന്തർഗ്ഗതം എനിക്കു മനസ്സിലായി. നിങ്ങടെ ഭവനത്തോടുള്ള ചാർച്ച എനിക്കു സമ്മതം. സന്തോഷം തന്നെ, സരയൂമ്മേടെ ഹിതമേ—അ—അ—അറിവാനുള്ളു.

ചേന്ന:—(ആത്മഗതം) അവൻ പെണ്ണിന്റെ പേരുപോലും അറിഞ്ഞുകൂടാത്ത പുത്തപ്പുള്ളി നടിക്കുന്നതു കണ്ടില്ലയോ? ജോട്ടാലടികൊണ്ടുംകൊണ്ടു പോകുനാണു് നീ തുടങ്ങുന്നതു്. സരയൂ അമ്മയോ? കരമനഅമ്മ ആകാതെ സൂക്ഷിച്ചോ. (പ്രകാശം) സരയൂ എന്നല്ല പേരു്. ഗോമതി ഗോമതി എന്നു്. പരിഷ്കാരം പിടിച്ചു് അമ്മശ്ശ്രീമതി അങ്ങിനെ പേരിട്ടു.

രാമ:—ക—ഹ—ഹ—ഷ്ടം! തെ—ഥററിപ്പോയി. ഗംഗയുടെ ഒരു പോഷകനദി ആണെന്നു് ഓൎത്തിരുന്നു. ഗോമതിക്കുട്ടിയെ ഞാൻ ഒരിക്കൽ തിരുവനന്തപുരത്തു വന്നപ്പോൾ കണ്ടിട്ടുണ്ടു്. അ—ഹ—ഹച്ഛന്റെ മകളാണല്ലോ. കണ്ണിന്നു നല്ലവണ്ണം ഇണങ്ങി. ഇപ്പോൾത്തന്നെ വക്കീൽപ്പണിയിൽ പ്രവേശിക്കുന്നുണ്ടു്. അപ്പൊഴേക്കു്, ബംഗ്ലാ ഭരിപ്പാൻ ഒരാളെ കൊണ്ടുപൊയ്യ്ക്കൊള്ളുന്നതിനു് ഒരുക്കംതന്നെയാണു്.

കുണ്ടു:—(പ്രവേശിച്ചു്) യജമാനന്റെ തകരപ്പെട്ടി കാണ്മാനില്ല.

രാമ:—പോലീസിൽ അറിയിക്ക്. പോക, പോക.

ചേന്ന:—മുതലിയാരോട് പറഞ്ഞിട്ട് പോലീസിൻെറ അടുത്തുപോ. എന്തായാലും ഇവിടെ കടന്ന് ഉപദ്രവിക്കരുത്. (ആത്മഗതം) ഈ ശീമക്കാരൻെറ വിക്കും ധാൎഷ്ട്യവും കൂടിപ്പൊറുക്കിക്കൊള്ളാൻ കരുത്തില്ല. ഹാ! സംസാരിച്ചിട്ടുതന്നെ കാള ച്ചാണകം നാറുന്നു! ഇവററയ്ക്കു വല്ല കപ്പായക്കാരിയുമാണു ചേരുന്നതു്. നായർകുലത്തിൽ പെണ്ണു കിട്ടൂല്ല. മ്ലേഛൻ! (പ്രകാശം) ബംഗ്ലാവു ഭരിക്കണം, അതിനു കരുത്തുള്ള ഒരുവളും വേണം. നല്ല ധാരക്രമത്തിന് മേശകീശ ഒരുക്കാൻ പഠിച്ചവളായിരിക്കണം. അവനോൻ പരിചയിച്ചതു വിട്ടുടല്ലോ—എന്താ?

രാമ:—അ—ഹ—ഹങ്ങനെയൊന്നും വേണ്ട. ന—നമുക്ക്, ന—ന—നമുക്ക് നാടൻമട്ട് വളരെ സന്തോഷമാണ്. വീടുവിട്ട് ദേശസഞ്ചാരം ചെയ്യുമ്പോൾ, അതതു സ്ഥലത്തെ സൌകൎയ്യങ്ങൾ അനുസരിച്ചു പോകും. അതു പരിചയമായും നിയമമെന്നും കണക്കുകൂട്ടാനില്ല. അമ്മാവൻെറ കാൽക്ക്, എന്തോ ഒരു മുറിവു പററിയെ—യെ—എന്നു കേട്ടല്ലോ?

ചേന്ന:—(ആത്മഗതം) അമ്മെ! കാൎക്കോടകന്റെ വേഷം കെട്ടി നിവൎന്നിരുന്നാടുമ്പോൾ, കണ്ടെടത്തുനിന്നു കിട്ടുന്നതു് ഒക്കെയും തിന്നുമെന്നു് ഒരു നേരെങ്കിലും പറഞ്ഞോ. ഇവിടെ വേണ്ട. തൊലഞ്ഞുപോട്ടെ. അവന്റെ ഇരുന്നൂറുപറക്കണ്ടവും അവൻ ഭരണിസ്സൂപ്പാക്കി കുടിക്കട്ടേ. ഇവിടെ വേണ്ട. തൊലഞ്ഞു പുല്ലുകുത്തി പോട്ടെ. (പ്രകാശം) കാലിലോ? കാലിൽ ഒരു മണ്ണാങ്കട്ടയുമില്ല, എൻെറ കുട്ടൻെറ അച്ഛനെജമാൻ തേടിയ ഇരുന്നൂറുപറക്കണ്ടവും, പനിയും കുരുവും പിടിക്കാതെ കിടക്കുന്നോ?

രാമ:—(ആത്മഗതം) ചിലൎക്ക് അവരുടെ രോഗത്തെക്കുറിച്ചു ചോദിക്ക വലിയ സങ്കടമാണ്. ഇദ്ദേഹവും അക്കൂട്ടത്തിൽതന്നെ എന്നു തോന്നുന്നു. അതുകൊണ്ടു് വിഷയം മാററുന്നു. ബന്ധുത്വം മുറുകുംമുമ്പു ചോദിക്കേണ്ടതല്ലായിരുന്നു. (പ്രകാശം) ക്ഷ—ഹ—ഹമിക്കണേ! ചെറുപ്പംകൊണ്ടു് ചോദിച്ചുപോയി, ആകപ്പാടെ അപകടമൊന്നുമില്ലെന്നു ക—ഹണ്ടി

ട്ടതന്നെ അറിയാം. അച്ഛൻ ഒരു പണയച്ചാൎത്ത് റദ്ദാക്കിച്ചു എന്നു കേട്ടു.

ചേന്ന:—(ആത്മഗതം) അതുതന്നെ അതാ. നേരു നേരേ പുറത്തു ചാടി. ഇത്രയൊന്നു സേവിപ്പിച്ചുവിടണം. (പ്രകാശം) നിങ്ങളൊക്കെ പുസ്തകങ്ങൾ പഠിച്ചിട്ടുണ്ടെങ്കിൽ, ചേന്നനും ചില ഗ്രന്ഥങ്ങളും ശാസ്ത്രങ്ങളും കണ്ടിട്ടുണ്ട്. പിന്നെയും ഒരു ഗുണംകൂടി നമുക്കു കിട്ടീട്ടുണ്ട്. എൻറപ്പൻ ദിവസം ഒന്ന് എന്നു പറഞ്ഞു കേട്ടിട്ടില്ലയോ? ഇന്നുദിച്ചു നാളെ ഉദിക്കുന്നതു വരെയുള്ള കാലം. അതു കണ്ണുംതുറന്നു നടക്കുന്നവൎക്കു നിങ്ങടെ കശപിശ പറയുന്ന പുസ്തകത്തെക്കാൾ അധികം പഠിപ്പു തരുന്ന ഒരു ഏടാണ്. അങ്ങിനെയുള്ള ഓരോ ഏട് ൩൬൫-ം ൩൬൬-ം അടങ്ങിയ ഗ്രന്ഥം അറുപത്തിനാലു ചേന്നൻ ഹൃദിസ്ഥമാക്കീട്ടുണ്ട്. ഇങ്ങോട്ടൊന്നും കൊണ്ടരേണ്ട. ഞങ്ങടെ കാലത്ത് ചിലരു മാത്രം വയററിപ്പിഴപ്പുദ്ദേശിച്ചു നിങ്ങടെ പഠിപ്പിനും പുറപ്പെട്ടു. എന്നുവെച്ച്, ശേഷിച്ചവരു് മരമണ്ടരാണെന്നും മററും പുച്ഛിച്ചു തള്ളിക്കളയരുത്. നിങ്ങടെ ഇരുപത്തിമൂന്നിനും ഇരുപത്തിനാലിനും ഇടയ്ക്ക് എന്തു കണ്ടു, എന്തു കൊടുത്തു, എന്തു ചുമന്നു, എന്തു താങ്ങി? കണ്ടവൻെറ തേട്ടമുണ്ടെന്നുവച്ച് ഏറെപ്പുളച്ചാൽ കുറുക്കിലെ നട്ടെല്ല് കുരുങ്ങിപ്പോകും.

രാമ:—(വിഷമിച്ച്) ഞാൻ ക്ഷ—ക്ഷ—ക്ഷമ അപേക്ഷിച്ചുവല്ലോ. അച്ഛനെപ്പോലെതന്നെ അവിടത്തേയും ബ—ബ—ബഹുമാനിക്കുന്നു. നിങ്ങളൊക്കെ ഞങ്ങൾക്കു ഗുരുജനങ്ങളാണ്. ന്യൂററില് ഹൊ—ഹൊന്നോ—രണ്ടോ കുരുത്തംകെട്ട വക ഉണ്ടായിരിക്കാം. അതിന് വൎഗ്ഗമടക്കി കുററംപറയരുത്.

കുണ്ടു:—(പ്രവേശിച്ച്) ഉച്ചത്തപാൽ—

ചേന്ന:—(അക്ഷമനായി) കൊണ്ടുടപ്പിലിട്.

കുണ്ടു:—ബാങ്കുനോട്ടുണ്ടെങ്കിലോ? വലിയ കൂട്ടമുണ്ട്.

ചേന്ന:—ഇവിടെക്കൊണ്ടുതുള്ളു് ശനിയാ! ഇങ്ങ്—ഈ കട്ടിലിൻെറ തലയ്ക്കൽ സൂക്ഷിച്ചുവെയ്ക്കു്—അതു തന്നെ—ഇനിപ്പോ, പോ—ഇടയ്ക്കു കേറിച്ചാടുന്ന തവള

ക്കൂട്ടം! (കുണ്ടു പോകുന്നു) കൊച്ചുമേനോൻ വെറുവയറോടല്ലയോ പ്രസംഗിക്കുന്നതു്?

രാമ:—ഊണു തയ്യാറായിവരുന്നതേയുള്ളു. സത്രത്തിലെ വട്ടം എനിക്കത്ര പി—പി—പിടിക്കില്ല.

ചേന്നാ:—(ആത്മഗതം) അതുതന്നെയതാ! ഇയാൾക്കിപ്പോൾ വല്ല പട്ടിയോ പൂച്ചയോ കരിച്ചുകിട്ടണം. നിറത്തിന്റെ കാൎയ്യത്തിൽ കൊച്ചപ്പൻ എന്തു പറഞ്ഞു. എന്തെങ്കിലുമാകട്ടെ. ഇവൻ ഇത്രത്തോളം ജാലം നമ്മുടെ അടുത്തുമെടുക്കുമ്പോൾ, ആ ഗോമതിയേയും മററും വിട്ടേയ്ക്കുമോ. (പ്രകാശം) കേട്ടോ കൊച്ചുമേനോൻ! ഇരുമ്പെത്തിന്നുന്ന കുതിര മനുഷ്യരെ വിട്ടേയ്ക്കയില്ല എന്നൊരു പഴഞ്ചൊല്ലുണ്ടു്. അതുകൊണ്ടു് പോയി വല്ലതും വയററിനു കൊടുത്തുകൊണ്ടു്, അടുത്ത വണ്ടിയിൽ കേറിക്കൊണ്ടാൽ, നേരത്തെ കാലത്തെ അവനോന്റെ എടത്തു ചെന്നുചേരാം. ഇങ്ങോട്ടു കയറിയതു സന്തോഷമായി.

രാമ:—ഹു—ഹു—ഹുണിനു് തി—തി—തിടുക്കമില്ല. വൈകുന്നേരത്തേയോ നാളത്തേയോ വണ്ടിയിൽ പോയാൽ മതി. അങ്ങുനിന്നുള്ള എഴുത്തു് ഇങ്ങോട്ടു വന്നു്, ഇവിടുത്തേ കുട്ടിയേയും ഒന്നു കണ്ടു്, സ—സന്തോഷമാണെങ്കിൽ ഒരു കരാർ പറഞ്ഞിട്ടു് പോക്കൊള്ളാം. അതല്ലേ സു—സു—സുഖം?

ചേന്നാ:—കേട്ടോ, സുഖവും സന്തോഷവും ഒന്നും നോക്കാനില്ല. എല്ലാം നമ്മുടെ ഇഷ്ടപ്രകാരം നടക്കും. അതിനു മററാരും ലാവും ഠൗർസുകളും മിടയേണ്ട. എഴുത്തെന്നു പറഞ്ഞതെന്തോന്നു്? ഇങ്ങൊന്നും വരേണ്ട. അങ്ങു വച്ചോണ്ടിരുന്നാൽ മതി.

രാമ:—(ആത്മഗതം) ഇദ്ദേഹം പിരണ്ടുവീണു്, കാലിനു് എന്തോ കണക്കിനു പററീട്ടുണ്ടു്. അതുകൊണ്ടു് ദേഷ്യം മുന്നിട്ടുനിൽക്കയാണു്. ഈ സന്ദൎഭത്തിൽ ഒരു മംഗളകൎമ്മത്തിനു് അടിയിടുകയോ എന്തെങ്കിലും ഒരു നടപടി നടത്താൻ നോക്കുകയോ ചെയ്യുന്നതു് ജളതയാണു്. (പ്രകാശം) ഞാനും ഒന്നുരണ്ടു ദിവസം ഇവിടെ താമസിക്കാം. ക—ക—

കാലു് ന—ന—നല്ല സുഖമായിട്ടു് വേണ്ട കാൎയ്യത്തെപ്പററി സംസാരിച്ചു പിരിഞ്ഞുകൊള്ളാം. അവിടുത്തെ ദേഷ്യപ്പെട്ടത്തി എന്നു് അമ്മാവനോ അച്ഛനോ കേൾക്കയാണെങ്കിൽ, എന്നെ തല്ലിക്കൊല്ലും.

ചേന്നാ:—(ദേഷ്യത്തോടെ ആത്മഗതം) ഇതു കേൾക്കുമ്പോഴാണു് എനിക്കു ദേഷ്യം വരുന്നതു്. ഇവനു് ഏതമ്മാവൻ? അച്ഛൻ വിക്രമാദിത്യൻ ഉണ്ടെന്നു വന്നേയ്ക്കാം. അല്ലാതെ കിമ്മാവനേതു്—ഉണ്ടെങ്കിൽ, ഒററയാക്കേണ്ട. ഒരു പട്ടാളം അമ്മാവനാകട്ടെ. (ദേഷ്യത്തോടെ നോക്കി പ്രകാശം) നാലു ചക്രമുള്ളവനെന്നുവെച്ചു് മററുള്ളവൻെറ തലയിൽ കേറി നിരങ്ങിക്കളയാമെന്നോ?

രാമ:—(ഏഴുനേററു് അതിവിനയത്തോടെ) ഞാൻ പോയിവരാം. വടക്കേപ്പന്തിയിലെ ഒററയാണു് എനിക്കു കിട്ടീട്ടുള്ളതു്. സാവകാശത്തിൽ—

ചേന്നാ:—നോക്കു്, നോക്കു്! മേനോൻതന്നെ കീനോൻതന്നെ! പരീക്ഷകളും ജയിച്ചിട്ടുണ്ടു്! എന്നുവെച്ചു് മററുള്ളവർ മിരണ്ടുപോകുമെന്നു് ഭ്രാന്തു പിടിക്കേണ്ട. താൻ ഇനി ഇങ്ങോട്ടു വരേണ്ട. കാണണമെന്നു നമുക്കു് ആഗ്രഹമേ ഇല്ല. പിള്ളർ പറയുന്ന കാളപ്പോട്ടിലോ [ഓക്സ്ഫോർഡ്-ലോ] ഏതു തോട്ടിലോ പോയിച്ചാടു്.

രാമ:—വ—വ—വരുത്തീട്ടു് ഇങ്ങനെ അവമാനിക്കരുതു്.

ചേന്നാ:—വരുത്തീട്ടോ! എടാ, നടക്കുമ്പോൾ തല തെറിച്ചുപോകുന്ന കള്ളം പൊട്ടിക്കാതെ. വല്ലതും കേറി മററുള്ളവൻ കാണുകയും കേൾക്കുകയും ചെയ്യാത്തതു പറഞ്ഞുകൊണ്ടാൽ, തലയിൽ—തലയിൽ ഇടിവിഴും. ഇറങ്ങിറങ്ങു് വെളിയിൽ! അവമാനമോ? ഉന്തിത്തള്ളിക്കേറി ഇങ്ങു വന്നേച്ചു്, അവമാനംപോലും! എൻെറ മുമ്പിൽ വരരുതെന്നു്, ഞാൻ പറഞ്ഞയച്ചിട്ടുണ്ടു്. എന്നിട്ടും കെട്ടിക്കേറി വന്നിരിക്കുന്നു! രണ്ടു വിരൽകൊണ്ടു സലാം, ഇംഗ്ലീഷ്പേച്ചു്, ബാരിസ്റ്റന്മാരുടെ പ്രസംഗം! കുടിച്ചവെള്ളത്തിൽ വിശ്വസിച്ചുകൂടാത്ത പരിഷകള്ളു്!

രാമ:—ഇവിടുന്നു് എന്തോ തൽക്കാലത്തെ ദ്വേഷ്യം കൊണ്ടു് തെററിദ്ധരിച്ചു സംസാരിക്കയാണു്.

ചേന്നാ:—(ചാടി എഴുന്നേൽക്കാൻ ഭാവിച്ചിട്ടു് ദീനസ്വരത്തിൽ) സാമദ്രോഹി കാലുമൊടിച്ചേ! മഹാപാപി ജീവനെടുപ്പിക്കുന്നേ! ആരവിടെ! ആ മുതലിയാരെ വിളിക്കട്ടെ. മുതലിയാരെ വിളിക്കട്ടേ—ഇവിടെ ഒരു ജന്തുവും കാണുന്നില്ല! ഭഗവാനെ! ഇവനെ അടിച്ചുവാരി അങ്ങു ദൂരെക്കളയാൻ, ആരെടീ—ഗോമതീ! കാത്തീ! കാത്തീ! നശിച്ചുപോവിൻ—കൊച്ചപ്പാ! ചപ്പനല്ലാ ചവിറൻ കേൾക്കുണു! എടോ വേലപ്പൻപിള്ളേ!

(വേലപ്പൻപിള്ള അണിയറയുടെ ഒരു വശത്തുനിന്നു് രാമൻകുട്ടിമേനോനോടു് ഓടിക്കളയാൻ ആംഗ്യം കാണിക്കുന്നു)

രാമ:—ഇതാ. ഹാ—ഹാ—ഹാരേയും വിളിക്കേണ്ട, കാലു മുറിഞ്ഞിരിക്കുമ്പോൾ വിളിച്ചു സാഹസപ്പെട്ടു്, പനി വന്നാൽ പിന്നെ ഭേദമാക്കുക പ—പ്പ്—പ്—പ്രയാസമാണു്!

ചേന്നാ:—നി—നി—നിൻെറ നിൻെറ തോപ്പൻെറ കാലൊടിയുമ്പോൾ ഇതൊക്കെ ഗുണദോഷിക്കു്. ഇവിടെ ഡാക്കുരാകേണ്ട. നട്ടുച്ചയ്ക്കു കേറിവന്നു്—എടാ കൊച്ചപ്പാ!

രാമ:—ഞെ—ഞെ—ഞാൻ പൊയ്ക്കൊള്ളാമെന്നു പറഞ്ഞല്ലോ. അവിടന്നു് അനങ്ങാതെ കിടന്നുകൊണ്ടാൽ മതി.

(മൂപ്പീന്നു് ചാടി എഴുന്നേററു് ഞൊണ്ടി ഞൊണ്ടി രാമൻമേനോനെ പിടിച്ചു പുറത്താക്കാൻ അടുക്കുന്നു)

വേല:—(പ്രവേശിച്ചു് മൂപ്പീന്നിനെ താങ്ങിക്കൊണ്ടു്) അയ്യോ യജമാനനേ! ഡാക്കുർ ഭൈരപ്പൻ ഇനിയും ഇരുന്നൂററൻപത്തു ചോദിക്കും.

ചേന്നാ:—(തൻെറ കട്ടിലിലേക്കു താങ്ങി നീക്കപ്പെടുന്നതിനിടയിൽ) ഇരുന്നൂററൻപതല്ല രണ്ടായിരത്തഞ്ഞൂറു പോകട്ടെ! ഇവൻെറ—ഈ വിക്കൻെറ വായ്ക്കരിയ്ക്കു്! അവൻ നിന്നു കാമനാട്ടുന്നതു കണ്ടില്ലയോ? ചക്കരെക്കണ്ടമെറിഞ്ഞിട്ടു് പട്ടിയെ വാലാട്ടിച്ചുകളയാമെന്നാണവൻെറ ഭാവം. എടാ ചക്കരയല്ലാ, കരുവാട്ടുതലയും കൊണ്ടുവാ. അതെറിഞ്ഞുകൊടുത്താൽ നിനക്കു വാലാട്ടാൻ കിട്ടുന്ന കൊടിച്ചിയെ ഞാൻ കാണിച്ചുതരാം.

(ഉറക്കെ) അവിടെ നിൽക്കരുതെന്നു പറഞ്ഞില്ലയോ? (വേലപ്പനെ തള്ളിക്കൊണ്ടു്) വിടടോ ജെയിലിൽ കിടന്നാലും ശരി, ഇവിടെ കിടന്നാലും ശരി! ഇവൻെറ നടുമണ്ട പൊളിച്ചിട്ടു മേൽക്കാര്യം! (മുന്നോട്ടു പായുന്നു. വേലപ്പൻ അടിക്കടി തടുക്കുന്നു)

വേല:—അരുതെജമാനേ! അരുതരുതു്! അവനോൻെറ ദേഹസുഖം സൂക്ഷിക്കണം.

രാമ:—മ—മ—മനസ്സിലായി ഇപ്പോൾ യോഗ്യതകള്. തറവാടാൽത്തന്നെ ഈ ചേഷ്ടയുണ്ടെങ്കിൽ ഇവൻ രക്ഷപ്പെട്ടു.

ചേന്ന:—(കുതിച്ചു മുൻപോട്ടു ചാടുന്നു. രാമൻകുട്ടിമേനോൻ നീങ്ങിക്കളയുന്നു) എന്തു പറഞ്ഞെടാ തെമ്മാടി! പോക്കിരി! വട്ടകൻെറ എച്ചിലുനക്കി! ഏറെത്തെറിച്ചാൽ നിൻെറ മററവൻെറ മാടംകൂടി ഇളക്കിക്കളയുന്നുണ്ടു്. പിള്ളരു കേറി—വിളിക്കട്ടെ അതിനകത്തുന്നു് ആ ലക്ഷ്മീച്ചിയെ. ആണുങ്ങൾക്കു തൊടാൻ കൊള്ളാത്ത മുലകുടി മാറാത്ത പിള്ളരു് മുഖത്തു നോക്കി—ആ—ഹ—(നിലകൊണ്ടു കിതയ്ക്കുന്നു)

രാമ:—ഹ—ഹ—ഹമ്മാവാ! ഇങ്ങോട്ടു വന്നതിൽ അധികം നഷ്ടമില്ല. നല്ലൊരു കാഴ്ച കണ്ണിനു കിട്ടി. പഴയവരുടെ പഴമപരിചയം, അറുപത്തിനാലുവർഷത്തെ ഗ്രന്ഥം പഠിച്ചതു്, അവിടത്തെ മര്യാദക്രമം ഇതുകൾ കണ്ടുപഠിക്കയുംചെയ്തു.

(ചേന്നൻപിള്ള പിന്നെയും എടുത്തുചാടുന്നു. വേലപ്പൻപിള്ള തട്ടുത്തു പിടിക്കുന്നു. വലിയ കലശൽ. രാമൻകുട്ടിമേനോൻ ചിരിച്ചുകൊണ്ടുപോകുന്നു. ഭാസ്കരക്കുറുപ്പും കാർത്തിക്കുട്ടിയും പ്രവേശിക്കുന്നു)

കാർത്തി:—എന്തോന്നു ചെറിയച്ഛാ ഇതു്?

ചേന്ന:—(ഉച്ചത്തിൽ) എന്തോന്നെന്നോ! മാനം ഇടിഞ്ഞു നിൻെറ മററവൻെറ തലയിൽ വിഴണം.

ഭാസ്ക:—ഡാക്ടർ ഭൈരപ്പൻ സാമാന്യനല്ല. അയാൾക്കു പത്തോ നൂറോ കൂട്ടിക്കൊടുത്താലും തരക്കേടില്ല. അമ്മാവനു് എഴുന്നേൽക്കാറായല്ലോ.

ചേന്ന:—എടാ തൂണുപോലെ അവിടെനിന്നു ചലമ്പാതെ, അങ്ങോട്ടു പോയില്ലയോ ആ കോമാളിയെ ഇങ്ങു പിടി. അവൻെറ എല്ലു ഞെരിച്ചു്, പല്ലു് എണ്ണിയെണ്ണി പറിച്ചു

വിടട്ടെ! അവൻ ശീമയിൽ പോയി, തൊട്ടുതിന്നു്, നമ്മെ ക്കൂടി മുടിപ്പാൻ വന്നുകേറി! വേഷവും കെട്ടി, പേരും മാറി— അവൻ ഇരിക്കുന്നെടത്തിനി ദീവട്ടിക്കൊള്ളയും ക്കൂട്ടക്കൊലയും ഉണ്ടാവുല്ലയോ?

വേല:—(മൂപ്പീന്നിനെ പിടിച്ചു കിടത്തീട്ടു്) അയ്യോ! കരുത്തം കെട്ടവർ വന്നുകേറി, കാലിൽ നീരു വരുന്നോ, ജ്വരംകൊള്ളു ന്നോ? എന്തു വരുന്ന എന്നു് ഈശ്വരനുതന്നെ അറിയാം.

ഭാസ്ക:—(ആത്മഗതം) അയാളൊന്നുക്കൂടി വന്നാൽ, അമ്മാ വൻെറ കാലു് നല്ല സുഖമാവും. (പ്രകാശം) അധികം ദേഷ്യ പ്പെടാനില്ലമ്മാവാ. ഒന്നു് ആൺതത്വം കാട്ടാനെങ്കിലും അ യാൾ സാധിപ്പിച്ചല്ലോ.

(ചേന്നൻപിള്ള ചാടി എഴുന്നേറ്റു് വടിയുമായി ഒറ്റക്കാലാൽ കുതിച്ചു മുടന്തി മുടന്തി പലതും പുലമ്പിക്കൊണ്ടു് എല്ലാവരെയും അടിച്ചു നിലവിളി പ്പിച്ചു് വട്ടമിടീക്കുന്നു.)

(കർട്ടൻ)

സി. വി. രാമൻപിള്ള,
"കുറുപ്പിൻെറ തിരിപ്പു്."

---

ജീവചരിത്രം:—

ബാണൻെറ "ഹർഷചരിതം" മുതലായ ഗദ്യജീവചരിത്രങ്ങൾ സംസ്കൃതസാഹിത്യത്തിൽ ഉണ്ടായിരുന്നു എങ്കിലും, വ്യക്തിക്കു സ്വപ്രാ മുഖ്യം നൽകുന്നതും, റൊമാൻസിനോടടുക്കുന്നതുമായ അവയെ അനു കരിച്ചല്ല, പിന്നെയോ, പാശ്ചാത്യസാഹിത്യത്തിലെ ജീവചരിത്രങ്ങളെ അനുകരിച്ചാണു്, ഇന്നു ഭാഷയിൽ ജീവചരിത്രം ഉണ്ടായിട്ടുള്ളതു്. തന്റെ കഥാനായകൻ ഏതുതരം മനുഷ്യനാണെന്നു കാണിക്കുന്ന ഒരു സജീവ മായ ചിത്രം വരയ്ക്കുകയാണു് ഒരു ജീവചരിത്രകാരൻ ചെയ്യേണ്ടതു്. ഒരു ഉത്തമമായ ജീവചരിത്രം അതിൻെറ കഥാനായകൻ എങ്ങിനെ യുള്ള ഒരു മനുഷ്യനാണെന്നും, അധമമായ ഒരു ജീവചരിത്രം അതിന്റെ കഥാനായകൻ എന്തെല്ലാം ചെയ്തു എന്നു മാത്രവും കാണിക്കുന്നതായി രിക്കും. ഭാഷയിൽ ഇന്നുള്ള ജീവചരിത്രങ്ങളിൽ ഒട്ടു മുക്കാലേ അര യ്ക്കാലും തങ്ങളുടെ കഥാനായകന്മാർ എന്തെല്ലാം ചെയ്തു എന്നു മാത്രം കാണിക്കുന്നവയാണു്. ഈ തത്വത്തെ മറെറാരു വിധത്തിൽ പറയു ന്നതായാൽ, ഒരു നോവലെഴുത്തുകാരന്റേയും ഒരു നാടകകർത്താവിന്റേ യും ഒരു പ്രധാന കർത്തവ്യമായ പാത്രസൃഷ്ടിയാണു് ഒരു ജീവചരിത്ര കാരൻെറ മുഖ്യകർത്തവ്യം എന്നു പറയാം. ജീവചരിത്രകാരന്റെ പാത്രം

ഒരു യഥാർത്ഥ മനുഷ്യനാണെന്നും മററു രണ്ടുപേരുടേയും പാത്രങ്ങൾ കല്പിതമനുഷ്യരാണെന്നുമുള്ള ഒരു വ്യത്യാസമേ അവർ തമ്മിലുള്ളു.

ഒരു നോവലെഴുത്തുകാരനും നാടകകർത്താവും തങ്ങളുടെ അസംസ്കൃതസാധനങ്ങളിൽ നിന്ന് ഒരു തിരഞ്ഞെടുപ്പു നടത്തുന്നതുപോലെ, ഒരു ജീവചരിത്രകാരനും ചെയ്യേണ്ടതുണ്ടു്. ഈ തിരഞ്ഞെടുപ്പിൽ, തൻെറ കഥാനായകൻ യഥാർത്ഥത്തിൽ ഏതുതരം മനുഷ്യനാണെന്നു കാണിക്കുന്ന ഒരു സജീവചിത്രം വരയ്ക്കുന്നതാണ് തൻെറ ഉദ്ദേശമെന്നു ജീവചരിത്രകാരൻ സദാ ഓർമ്മിക്കേണ്ടതാണ്. സത്യത്തെ ചൂണ്ടിക്കാണിക്കുന്നതു് ഒരു ജീവചരിത്രകാരൻെറ പ്രധാന കർത്തവ്യങ്ങളിൽ ഒന്നാണെങ്കിലും, കഥാനായകൻെറ യഥാർത്ഥവും സജീവവുമായ ചിത്രം വരയ്ക്കേണ്ട മറെറാരു പ്രധാന കർത്തവ്യത്തെ പുരസ്കരിച്ചു്, അയാൾക്കു് സത്യമായ ചില ദൂഷ്യവശങ്ങൾ വിട്ടുകളയേണ്ടതായി വന്നേക്കും. സത്യത്തെ പുരസ്കരിച്ചു് ഒരു ജീവചരിത്രകാരന്, ഒരു നിരൂപകനെപ്പോലെ, തൻെറ വ്യക്തിപരങ്ങളായ പക്ഷപാതങ്ങളെ അടക്കേണ്ട കടമയുമുണ്ടു്. അനുഭാവവും, തത്സമയത്തുതന്നെ നിരൂപണപരമായ മനഃസ്ഥിതിയും പ്രത്യക്ഷപ്പെടുത്തുന്ന ചിത്രമത്രേ ഒരു ജീവചരിത്രകാരൻ വരയ്ക്കേണ്ടതും.

സാങ്കേതികമാർഗ്ഗങ്ങളെ ആസ്പദിച്ചു് ജീവചരിത്രത്തെ ശുദ്ധജീവചരിത്രം, സങ്കീർണ്ണജീവചരിത്രം, ചിത്രോപമജീവചരിത്രം, അഥവാ റൊമാൻറിക്ക് ജീവചരിത്രം എന്നു മൂന്നുതരമായി വിഭജിക്കാവുന്നതാണ്. ഏററവും പഴയതരമായ ശുദ്ധജീവചരിത്രത്തിൽ ജീവചരിത്രത്തിന്റെ അസംസ്കൃതസാധനങ്ങളായ കഥാനായകനയച്ചതും കഥാനായകനു കിട്ടിയിട്ടുള്ളതുമായ കത്തുകൾ, അയാളുടെ പ്രസംഗങ്ങൾ, കൃതികൾ, ഡയറികൾ, അയാളെപ്പററിയുള്ള സമകാലീനപ്രസ്താവങ്ങൾ മുതലായവ മുഴുവനും ജീവചരിത്രകർത്താവിൻെറ തലയിൽക്കൂടി കടന്നു് പുതിയ രൂപത്തിൽ പുറത്തു വരുന്നതാണ്. ഈ അസംസ്കൃതസാധനങ്ങളിൽ പ്രായേണ ഒന്നുംതന്നെ അതിൻെറ പൂർവ്വരൂപം ജീവചരിത്രത്തിൽ വെച്ചുകൊണ്ടിരിക്കുകയില്ല. സങ്കീർണ്ണജീവചരിത്രത്തിലാകട്ടെ, പ്രസ്തുത അസംസ്കൃതസാധനങ്ങളിൽ നിന്ന് കുറേ അധികം ഭാഗങ്ങൾ ഉദ്ധരിച്ചിരിക്കുകയും, അവയെ ജീവചരിത്രകർത്താവിൻെറ വിവരണങ്ങളും വിമർശങ്ങളുംകൊണ്ടു ഘടിപ്പിച്ചു് ഏകീകരിച്ചിരിക്കുകയും ചെയ്യും. ഇവിടെ ഉദ്ധരിക്കുന്ന ഭാഗങ്ങളെ കഥാനായകൻെറ സ്വഭാവവിശദീകരണമാണ് ജീവചരിത്രത്തിൻെറ പ്രധാന ഉദ്ദേശമെന്നു് ഓർത്തുവേണം തിരഞ്ഞെടുക്കേണ്ടതു്. ഇതിനും ഈ ഭാഗങ്ങളെ വ്യാഖ്യാനിക്കുന്നതിനും പ്രത്യേക വൈദഗ്ദ്ധ്യം വേണ്ടതാണ്. പ്രസ്തുത അസംസ്കൃതസാധനങ്ങളെ തിരഞ്ഞെടുക്കാതെ അവയെ കണ്ടമാനം ഉദ്ധരിച്ചു ജീവചരിത്രം നിറച്ചു് അതിനെ നിർമ്മിക്കുന്നതായാൽ, അതു്

അധമമായ ഒരു ജീവചരിത്രമായിരിക്കുന്നതാണ്; എന്തെന്നാൽ, ഒരു ജീവനുള്ള മനുഷ്യന്റെ ചിത്രമാണ്, നിർജ്ജീവങ്ങളായ കത്തുകൾ, ഡയറികൾ മുതലായവയെയല്ല, നാം ഒരു ജീവചരിത്രത്തിൽനിന്നു പ്രതീക്ഷിക്കുന്നത്.

ഏററവും നവീനതരമായ റൊമാൻറിക്ക് ജീവചരിത്രം സ്വീകരിച്ചിരിക്കുന്ന സാങ്കേതികമാർഗ്ഗം മററു രണ്ടിൻേറയും മാർഗ്ഗങ്ങളിൽനിന്നു വളരെ വിഭിന്നമായ ഒന്നാണ്. ശുദ്ധജീവചരിത്രവും സങ്കീർണ്ണജീവചരിത്രവും ഒന്നുപോലെ തീരെ അപ്രധാനങ്ങളല്ലാത്ത ജീവചരിത്രസംഭവങ്ങളെയെല്ലാം കഥാനായകന്റെ ജനനം മുതൽക്ക് കാലക്രമമനുസരിച്ചു തുടരെ വിവരിക്കുന്നു. റൊമാൻറിക്ക് ജീവചരിത്രമാകട്ടെ അങ്ങിനെ ചെയ്യാതെ, ഒരു നോവലിനേയും ഒരു നാടകത്തെയും അനുകരിച്ച് ജീവിതത്തിലെ പ്രധാനസംഭവങ്ങളെ വിവരിക്കുകയാണു ചെയ്യുന്നത്. ചില ഉദാഹരണങ്ങളെടുത്ത് ഈ നാടകീയവും നോവലീയവുമായ മാർഗ്ഗത്തെ വിശദീകരിക്കാം. ശുദ്ധ ജീവചരിത്രത്തിലും സങ്കീർണ്ണജീവചരിത്രത്തിലും ഒന്നുപോലെ കഥാനായകന്റെ ജീവിതം തുടങ്ങുമ്പോൾ അയാളെ വിവരിക്കുന്നതിൽതന്നെ അയാൾ മഹാനാണെന്നുള്ള വിശേഷണപദം ചേർക്കാറുണ്ട്. അയാൾ ജനിക്കുമ്പോൾതന്നെ ഒരു മഹാനായിരുന്നില്ലെന്നും, പിന്നീടാണ് അയാൾക്കു മഹത്വം ലഭിച്ചതെന്നുമുള്ള വസ്തുത ഇവിടെ വിസ്മരിച്ചിരിക്കുന്നു. നേരേ മറിച്ച് ഒരു നോവലിലാകട്ടെ, ഒരു നാടകത്തിലാകട്ടെ, കഥാപാത്രങ്ങളുടെ ഭാവിചരിത്രം കാണിക്കുന്ന ഇത്തരം വർണ്ണനകൾ ഒരിക്കലും ആദ്യമേതന്നെ ഉണ്ടായിരിക്കുകയില്ല. അതിനാൽ നോവലിനേയും നാടകത്തേയും അനുകരിച്ചു രചിച്ചിട്ടുള്ള റൊമാൻറിക്ക് ജീവചരിത്രത്തിൽ ഇത്തരം വർണ്ണനകൾ കാണുകയില്ല. പിന്നെയും, ഒരു നാടകത്തിലും ഒരു നോവലിലും കഥാപാത്രങ്ങളുടെ ജീവിതസംഭവങ്ങളെ മുഴുവനും വിവരിക്കാറില്ലല്ലോ. അവരുടെ ജീവിതങ്ങളിലെ പ്രധാന മുഹൂർത്തങ്ങളെ—സ്വഭാവങ്ങളെ വെളിപ്പെടുത്തുന്ന പ്രധാന മുഹൂർത്തങ്ങളെ—മാത്രം ചിത്രീകരിക്കുകയാണ് അവ ചെയ്യുന്നത്. ഇതുപോലെ തന്നെ റൊമാൻറിക്ക് ജീവചരിത്രകാരനും പ്രവർത്തിക്കും. ഇതുനിമിത്തം റൊമാൻറിക്ക് ജീവചരിത്രകാരന് തന്റെ കഥാനായകന്റെ സ്വഭാവത്തിന്റെ അംശങ്ങൾ മുഴുവനും പ്രത്യക്ഷപ്പെടുത്തുന്നതിനു സാധിക്കാതെ വന്നേക്കാം. നേരേമറിച്ച് ശുദ്ധ ജീവചരിത്രവും, സങ്കീർണ്ണജീവചരിത്രവും ഒന്നുപൊലെ കഥാനായകന്റെ തീരെ അപ്രധാനങ്ങളല്ലാത്ത ജീവചരിത്രസംഭവങ്ങളെ മുഴുവനും, ഒരു ശാസ്ത്രജ്ഞനായ ചരിത്രകാരനെപ്പോലെ, ആദ്യം മുതൽക്ക് ഇടയ്ക്കു വിട്ടുകളയാതെ കാലക്രമമനുസരിച്ചു വിവരിക്കുന്നു. ഇതുനിമിത്തമാണ് ശുദ്ധ ജീവചരിത്രവും സങ്കീർണ്ണജീവചരിത്രവും എഴുതുന്നവർ കഥാനായകന്റെ സ്വഭാവം

മുഴുവനും "രേഖപ്പെടുത്തുന്നു" (record) എന്നും, റൊമാൻറിക്ക് ജീവചരിത്രകർത്താക്കന്മാർ കഥാനായകൻെറ സ്വഭാവത്തിൻെറ പ്രധാന വശങ്ങളെ "വെളിപ്പെടുത്തുന്നു" (reveal) എന്നും പറയാറുള്ളതും.

ശുദ്ധ ജീവചരിത്രത്തിനും, സങ്കീർണ്ണ ജീവചരിത്രത്തിനും ശാസ്ത്രീയഭാവം കൂടിയിരിക്കുകയും കലാപരമായ ഭാവം കുറഞ്ഞിരിക്കുകയും ചെയ്യുമെന്നുള്ള ആക്ഷേപം റൊമാൻറിക്ക് ജീവചരിത്രകാരന്മാർ പുറപ്പെടുവിച്ചിട്ടുണ്ട്. റൊമാൻറിക്ക് ജീവചരിത്രത്തിൽ ഒരു ജീവചരിത്രത്തിനു വേണ്ടതായ സമ്പൂർണ്ണതയും സത്യാത്മകത്വവും കുറഞ്ഞിരിക്കുമെന്നാണ് ശുദ്ധ ജീവചരിത്രവും സങ്കീർണ്ണജീവചരിത്രവും രചിക്കുന്നവരുടെ അഭിപ്രായം. ഒരു മനുഷ്യനെപ്പററിയുള്ള സത്യം മുഴുവനും ഒരിക്കലും ആർക്കുംതന്നെ കണ്ടുപിടിക്കുവാൻ സാധിക്കുന്നതല്ലെന്നാണ് സത്യാത്മകത്വത്തെപ്പററിയുള്ള ആക്ഷേപങ്ങൾക്കു റൊമാൻറിക്ക് ജീവചരിത്രകാരന്മാർ സമാധാനം പറയുന്നതു്. വാസ്തവത്തിൽ പ്രസ്തുത മൂന്നുതരം ജീവചരിത്രങ്ങളിൽ ഒന്നിനു മററുള്ളവയെക്കാൾ അധികം ശ്രേഷ്ഠതയുണ്ടെന്നു വിചാരിക്കാതെ, മൂന്നുതരം സാങ്കേതികമാർഗ്ഗങ്ങളിൽനിന്നു ജനിച്ചിട്ടുള്ളവയാണ് അവ എന്നു ഗണിക്കുന്നതാണു നല്ലതു്. ലിട്ടൻ സ്ട്രാച്ചിയാണ് പാശ്ചാത്യസാഹിത്യലോകത്തിൽ ആദ്യമായി റൊമാൻറിക്ക് ജീവചരിത്രം രചിച്ചതു്. ഇതു ഭാഷയിൽ ഇതുവരെ ഉണ്ടായിട്ടില്ല.

കേരളവർമ്മ വലിയകോയിത്തമ്പുരാൻെറ അനപത്യദുഃഖം വിവരിക്കുന്ന, ഒടുവിൽ ആദ്യമായി ചേർത്തിട്ടുള്ള, ഭാഗം ഒരു പുതിയ സങ്കീർണ്ണജീവചരിത്രമായ "കേരളവർമ്മദേവൻ" എന്നതിൽനിന്ന് എടുത്തിട്ടുള്ളതാണ്. അസംസ്കൃതസാധനങ്ങളായ കത്തുകൾ, ഡയറികൾ മുതലായവയെ ഒരു സങ്കീർണ്ണജീവചരിത്രത്തിൽ എങ്ങിനെയാണ് ഉപയോഗപ്പെടുത്തേണ്ടതു് എന്ന് ഇതു കാണിക്കുന്നു.

രണ്ടാമതായി ചേർത്തിട്ടുള്ള ഭാഗം ഉദ്ധരിച്ചിരിക്കുന്നതു് ഏറെക്കുറെ റൊമാൻറിക്ക് ജീവചരിത്രത്തിന്റെ സാങ്കേതികമാർഗ്ഗം സ്വീകരിച്ചിട്ടുള്ള ജീവചരിത്രപരങ്ങളായ ഉപന്യാസങ്ങൾ അടങ്ങിയ "കല്ലും നെല്ലും" എന്ന പുതിയ പുസ്തകത്തിൽനിന്നാണ്. ഈ ഗ്രന്ഥം ഒരു സമ്പൂർണ്ണമായ ജീവചരിത്രമല്ലെങ്കിലും, അതിൽ സ്വീകരിച്ചിരിക്കുന്ന സാങ്കേതികമാർഗ്ഗം ഏറെക്കുറെ റൊമാൻറിക്ക് ജീവചരിത്രകർത്താക്കന്മാർ അംഗീകരിച്ചിട്ടുള്ള നോവൽതുല്യമായ മാർഗ്ഗത്തെ ഉദാഹരിക്കുന്നുണ്ടു്. സുപ്രസിദ്ധ ഫ്രഞ്ചുനോവലെഴുത്തുകാരനായ ബൽസാക്കിൻെറ പ്രസിദ്ധമായ റൊമാൻറിക്ക് പ്രണയത്തിൻെറ പ്രാരംഭത്തെയാണ് ഈ ഭാഗം വർണ്ണിക്കുന്നതു്.

# I. അനപത്യദുഃഖം

ഈ ഗാർഹികാത്യാഹിതങ്ങളെ കൂടാതെ അവിടുത്തെ നിരന്തരം ശല്യപ്പെടുത്തിയിരുന്നതു് അനപത്യതയായിരുന്നു. കേരളവമ്മദേവന്റെ വൈവാഹികജീവിതം പ്രേമസുരഭിലവും ആനന്ദമയവുമായിരുന്നുവെങ്കിലും,

'ഇന്നാണു മൽസുകൃതകല്പകവല്ലികാച്ച-
തിന്നാണെനിക്കു നയനോത്സവപൂർണ്ണലാഭം'

എന്ന ദിവ്യഗാനം പൊഴിപ്പിച്ച ഭാഗ്യാതിരേകം അവിടുത്തേയ്ക്കു് ഒരിക്കലും അനുഭവിക്കുവാനിടയാക്കാത്ത ദുർവ്വിധിയെ;—

'നല്പുത്രവക്ത്രേന്ദുവിലോകനത്താ-
ലുൾപ്പൂ തണുക്കുന്നതിനുള്ള ഭാഗ്യം
അപ്പുണ്യവാനാം നൃപനേകിയില്ലാ-
ക്കെല്പുള്ള ദുഷ്ടൻ വിധിയെന്തുചെയ്യാം'

എന്നിങ്ങനെ ആരാണു് പഴിക്കാത്തതു്? സകലവിധ രാജഭോഗങ്ങളും സ്വച്ഛന്ദം അനുഭവിച്ചുകൊണ്ടിരുന്ന അവിടുത്തേയ്ക്കു് ഒരു ഓമനസ്സന്താനത്തിന്റെ സന്മുഖദർശനം ലഭിക്കുവാൻ ജഗദീശ്വരൻ സംഗതിയാക്കിയില്ലല്ലോ എന്നുള്ളതിനു്

'എല്ലാം തികഞ്ഞിട്ടൊരു വസ്തുപോലും
തണ്ടാർമകൻ ഹന്ത ചമപ്പതുണ്ടോ'

എന്ന ലോകതന്ത്രപരമാർത്ഥമേ സമാധാനമായിട്ടുള്ളു. സംഗീതകാവ്യാലാപാദികളാൽ മാത്രം സിദ്ധദമ്പതിമാരെപ്പോലെ വിനോദിച്ചു കഴിക്കുന്നതിനാണു് അനപത്യന്മാരായ ഈ ഉത്തമദമ്പതികൾക്കിടയായതു്. നാഗോജിഭട്ടരെപ്പോലെ

'വിശാഖവിജയഃ പുത്രഃ
പുത്രീ മമ ശകുന്തളാ'

എന്നു പറഞ്ഞു് കേരളവമ്മദേവന് ഒട്ടൊക്കെ സമാധാനപ്പെടാമായിരുന്നുവെങ്കിലും, വഞ്ചിധരണിനിവാസികൾക്കു് അവരുടെ രാജകുടുംബത്തിലെ സന്താനകല്പവല്ലിയായിരുന്ന

മഹാറാണിതിരുമനസ്സിലെ വന്ധ്യാത്വം അപാരവും അതിദുസ്സഹവുമായ വിഷാദത്തെ ഉത്ഭവിപ്പിച്ചു. ഈ ആഗ്രഹനിവൃത്തിക്കായി ചെയ്ത പ്രാൎത്ഥനകളും വഴിപാടുകളുമെല്ലാം വെറും വനരോദനമായിത്തന്നെ പരിണമിച്ചതേയുള്ളു. ഇതു കാരണം അവരുടെ അനന്തരജീവിതത്തിൽ പ്രത്യക്ഷപ്പെട്ട വിഷാദാത്മകത്വം നിഴൽപോലെ എല്ലായ്പോഴും അവരെ അനുഗമിച്ചിരുന്നു. മധുര, രാമേശ്വരം മുതലായ പുണ്യക്ഷേത്രങ്ങളിൽ ദർശനവും നേർച്ചയും മററും നടത്തിയിട്ടും ഉദ്ദിഷ്ടഫലപ്രാപ്തി ആസന്നമാകുന്ന കാൎയ്യം സംശയാസ്പദമാണെന്നു ബോധമുണ്ടാകുന്നതിനു് കാലതാമസം നേരിട്ടു. ൧൮൯൯ മാർച്ച് മാസം ൭-ാംനു- സർ ശേഷയ്യാശാസ്ത്രിക്കു് കേരളവൎമ്മ ദേവൻ അയച്ച എഴുത്തിൽ ഇപ്രകാരം പ്രസ്താവിക്കുന്നു: "ഒരു മഹൎഷിയുടെ ആശിസ്സുപോലെ നിങ്ങളുടെ ആശംസയെ ഞാൻ കൈക്കൊള്ളുന്നു. നിരവധി അപൂൎവ്വയോഗ്യതകളോടുകൂടിയ സംസ്കൃതചിത്തയായ മഹാരാജ്ഞിയിൽ യഥാൎത്ഥസ്ത്രീത്വത്തിനു തന്നെയാണു് സൎവ്വപ്രാധാന്യം. അവിടുത്തെ സ്നേഹിതയായ മിസ്സ് ബ്ളാൻഡ്ഫോർഡിനെപ്പോലെ നിത്യകന്യകയായി അവിവാഹിതജീവിതം നയിക്കുന്നതിനു് അവിടുത്തേയ്ക്കു സാധിച്ചില്ലല്ലോ എന്നു് ചിലപ്പോഴൊക്കെ പരിതപിക്കാറുണ്ടു്. നമ്മുടെ ആശകളെല്ലാം ഏതു കാൎയ്യത്തിൽ നിക്ഷിപ്തമാകുന്നുവോ അതിൻെറ ഫലപ്രാപ്തി സന്ദിഗ്ദ്ധാവസ്ഥയിലാകുമ്പോൾ അതുവരെയുണ്ടായിട്ടുള്ള ആനന്ദഭാസുരമായ സുഖഭോഗാദികളെ വിസ്മരിക്കയെന്നതു് ലോകസഹജമാണു്. ഈയിടെയായി വിഷാദാത്മകമായ ഒരു മനോഗതി മഹാരാജ്ഞി തിരുമനസ്സുകൊണ്ടു പ്രദർശിപ്പിക്കുന്നതു് ഒട്ടും ആശ്ചൎയ്യകരമല്ല. ഇനിയും പ്രസന്നതയും മനഃപ്രസാദവും ഉണ്ടാകുന്നതിനു് കഴിഞ്ഞ കഥകളെക്കുറിച്ചുള്ള അത്യുൽക്കടമായ പശ്ചാത്താപം പ്രതിബന്ധമായിരിക്കും. എൻെറ ജീവിതസൎവ്വസ്വമായ അവിടുത്തെ മനഃപ്രസാദം വീണ്ടെടുക്കുന്നതിനു ഞാൻ എന്തു ത്യാഗവും ചെയ്യുവാൻ സൎവ്വദാ ഒരുക്കമാണു്."

കേരളവൎമ്മദേവനും ഈ വിഷാദാത്മകത്വത്തിനു് പലപ്പോഴും വശംവദനാകാതെയിരുന്നില്ല. കുട്ടികളെ കാണു

മ്പോൾ അതിന് ഉദ്ദീപനം ഉണ്ടാകുമായിരുന്നു. അവിടുത്തെ ഡയറിയിൽ ഈയിടയ്ക്ക് ഒരുദിവസം ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "കഷ്ടം! എപ്പോഴാണ് ഞാൻ ഒരു മകന്റെ മുഖദർശനം കണ്ടാനന്ദിക്കുവാൻ പോകുന്നത്? എന്ത്! മകൻ എന്നു ഞാൻ പറഞ്ഞുവോ? ഇപ്പോഴത്തെ സ്ഥിതിക്ക് ഒരു മകളല്ലേ ഭേദം? പക്ഷെ എല്ലാം ഈശ്വരനാണല്ലോ നിശ്ചയിക്കേണ്ടത്. ഞാൻ എല്ലാം അവിടെത്തന്നെ സമർപ്പിക്കുന്നു." ഈ അത്യാശ ഫലപ്രദമാകയില്ലെന്ന് അവിടുത്തേക്കു തീർച്ചയായതു മുതൽ ചിന്താധീനയായ പ്രാണേശ്വരിയെ സമാശ്വസിപ്പിക്കുന്നതിനും സന്തോഷിപ്പിക്കുന്നതിനും കഴിയുന്നത്ര ശ്രമങ്ങൾ ചെയ്തുവന്നു. എന്നാൽ നാൾ ചെല്ലുന്തോറും മഹാറാണി തിരുമനസ്സിലെ സന്താപത്തിനു മൂർച്ച കൂടിയതേയുള്ളു. സ്വന്തകുട്ടികളെപ്പോലെ മാതൃനിർവിശേഷമായ സ്നേഹപാരവശ്യത്തോടുകൂടി പരിലാളിച്ചുവന്ന സഹോദരിയുടെ സന്താനങ്ങളിൽ ചിലരുടേയും പ്രിയസഹോദരിയുടേയും സ്വമാതാവിന്റേയും അന്ത്യവിയോഗവും അവിടുത്തേയ്ക്കു വർദ്ധിച്ചുവന്ന ദേഹാസ്വാസ്ഥ്യവും തിരുമനസ്സിലെ വിഷാദാഗ്നിക്കു തൈലവർഷംപോലെയായി. കേരളവർമ്മദേവന്റേയും മഹാറാണി തിരുമനസ്സിലേയും സ്നേഹബഹുമാനങ്ങൾക്കു പാത്രങ്ങളായിരുന്ന സർ ശേഷയ്യാശാസ്ത്രി, പുതുക്കോട്ട ദിവാൻ വേദാന്തചാർലു മുതലായവർ ദത്തെടുക്കേണ്ട ആവശ്യത്തെക്കുറിച്ച് ഉൽബോധിപ്പിച്ചുതുടങ്ങിയിട്ടും മഹാറാണി തിരുമനസ്സുകൊണ്ടു മററു കാര്യങ്ങളിൽ കുറേശ്ശ പ്രത്യക്ഷമാക്കിയ അനാസ്ഥ ഇതിലും പ്രദർശിപ്പിച്ചതിനാൽ ൧൦൭൬ ചിങ്ങം ൧൬-ാംനു-മാത്രമേ രണ്ടു രാജകുമാരിമാരുടെ ദത്ത് നടന്നുള്ളു. ൧൮൯൭ മാർച്ച്മാസം ൭-ാംനു- സർ ശേഷയ്യാശാസ്ത്രിയുടെ പേർക്ക് കേരളവർമ്മദേവൻ അയച്ച എഴുത്തിൽ "എനിക്കു ൫൧ വയസ്സായി. മഹാരാജ്ഞി തിരുമനസ്സിലേക്കു ൪൯ ആകുന്നതേയുള്ളു. തീർച്ചയായും ഞാനാണ് മുമ്പ് ഇഹലോകവാസം വെടിയേണ്ടത്. മഹാരാജ്ഞിയെക്കൂടാതെ ഒരു ദിവസമെങ്കിലും ജീവിക്കുകയെന്നത് എനിക്ക് എത്രമാത്രം സങ്കടകരമായിരിക്കും? മഹാരാജ്ഞി തിരുമനസ്സുകൊണ്ടു സ്വകുടുംബത്തിൽനിന്നും രണ്ടു ബാലികമാരെ ദത്തെടുക്കുന്നതിനു സമ്മതിക്കുന്നതായാൽ എനിക്ക് എത്ര ആനന്ദപ്രദമായിത്തീരും? എന്നാൽ

ഞാൻ അക്കാര്യത്തെക്കുറിച്ച് ഒന്നും അറിയിക്കുന്നതിന് ഇപ്പോൾ ധൈര്യപ്പെടുന്നില്ല. അവിടുത്തെ ഹിതത്തിനു വിരോധമായി വല്ലതും അറിയിക്കുന്നത് അനപത്യതകൊണ്ടും മററും ജീവിതനൈരാശ്യത്തിനു വശംവദയായ അവിടുന്ന് ഏതുവിധത്തിൽ സ്വീകരിക്കുമെന്ന് ഊഹിക്കാവുന്നതാണ്" എന്നിങ്ങനെ പ്രസ്താവിക്കുന്നു. ആ മാസം ൨൩-ാംനു- സർ ശേഷയ്യാശാസ്ത്രികൾ വീണ്ടും കേരളകാളിദാസൻ ഇങ്ങനെ എഴുതുന്നു. "എൻെറ പ്രിയഭാഗിനേയൻെറ പ്രിയപത്നിയും മഹാരാജ്ഞി തിരുമനസ്സിലെ സഹോദരിയുമായ തമ്പുരാട്ടി അഞ്ചു വയസ്സുള്ള ഓമനപ്പുത്രിയോടുകൂടി ഇപ്പോൾ ഇവിടെയുണ്ട്. മഹാരാജ്ഞിതിരുമനസ്സുകൊണ്ട് വേണമെങ്കിൽ ആ സുകുമാരിയായ ബാലികയെ ദത്തെടുക്കുന്നതിന് ആഗ്രഹിക്കാവുന്നതാണ്. പക്ഷെ അവിടുത്തേക്ക് ദത്തിനു ധൃതിപ്പെടേണ്ട കാരണമില്ലെന്നു തോന്നുമ്പോൾ അതിനെക്കുറിച്ച് അറിയിച്ചാൽ പ്രയോജനമില്ല."



൧൦൭൬-ാമാണ്ടു ആരംഭത്തിൽ ബ്രിട്ടീഷ്ഗവമ്മെൻറിൻെറ അനുവാദത്തോടുകൂടി ഇപ്പോൾ ആററുങ്ങൽ മൂത്തതമ്പുരാനും ഇളയതമ്പുരാനുമായി പരിലസിക്കുന്ന തമ്പുരാട്ടിമാരെ ദത്തെടുത്തശേഷം മഹാറാണിതിരുമനസ്സുകൊണ്ട് പത്തുമാസത്തോളമേ ജീവിച്ചിരുന്നുള്ളു. കേരളവമ്മദേവൻെറ ആയുശ്ശേഷത്തെ അന്ധകാരമയമാക്കിയ ആ ദുസ്സഹദുഃഖസംഭവം ആ ആണ്ടു മിഥുനം ൨-ാംനു- വഞ്ചിവാസികളേയും കദനജലധിയിൽ നിമഗ്നരാക്കി. മിഥുനം ൧-ാംനു-ത്തെ കേരളപാണിനിയുടെ ഡയറിക്കുറിപ്പിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "അമ്മാവനെ സന്ദർശിച്ചപ്പോൾ മഹാരാജ്ഞിതിരുമനസ്സിലെ അപകടസ്ഥിതിയെപ്പററി അറിഞ്ഞു. ആളുകളെ തിരിച്ചറിയുന്നതിനു പോലും അവിടുത്തേക്ക് അപ്പോൾ സാധിച്ചിരുന്നില്ല. ആ ദിവസം മുഴുവനും ശ്രീപാദത്തു കൊട്ടാരത്തിൽതന്നെ കഴിച്ചു. റോഡുകളിലെല്ലാം ഉൽക്കണ്ഠാഭരിതരായ ജനാവലി രാത്രി മുഴുവനും തിങ്ങിക്കൂടിയിരുന്നു." അടുത്തദിവസത്തെ ഡയറിയിൽ ഇങ്ങനെ തുടരുന്നു: "മഹാരാജ്ഞി തിരുമനസ്സിലെ സ്ഥിതിക്ക് അല്പം ഭേദമുണ്ടെന്നു രാവിലെ പറഞ്ഞുകേട്ടു. എന്നാൽ ഞങ്ങളെല്ലാം ആശങ്കയുള്ള

വശംവദരായിരുന്നു. ഒരുത്തരും ആശാഭരിതരായിരിക്കുന്നതിനു ധൈര്യപ്പെട്ടില്ല. വൈകുന്നേരം ശ്രീപാദത്തുകൊട്ടാരത്തിൽ കഴിച്ചു. അവിടുത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നവർ ഏഴുമണിക്ക് അത്താഴം കഴിച്ചു വരുവാൻ രോഗിയുടെ മുറിയിൽനിന്നും പോന്നു. ഏതാനും നിമിഷങ്ങൾക്കുള്ളിൽ പെട്ടെന്നുണ്ടായ ഭാവഭേദം എല്ലാവരേയും അവിടെ ആനയിച്ചു. മഹാരാജാവുതിരുമനസ്സുകൊണ്ടും കാൽനടയായി അവിടെ എത്തി. ഉത്തരക്ഷണത്തിൽ അവിടെ മാറൊലികൊണ്ട സ്ത്രീകളുടെ നിലവിളിയാൽ പരിതാപകരമായ മഹാരാജ്ഞിയുടെ നിര്യാണവാർത്ത എല്ലാവരും അറിഞ്ഞു. ഘോരമായ കാററും മഴയും ആ സന്ദർഭത്തിന്റെ ഭയാനകതയെ വർദ്ധിപ്പിച്ചു. ൧൧ മണിയോടുകൂടി പള്ളിയടക്കത്തിനായുള്ള ഘോഷയാത്ര കൊട്ടാരത്തിൽ നിന്നും പുറപ്പെട്ടു. കാററിന്റേയും മഴയുടേയും ശല്യം വകവെയ്ക്കാതെ ഞങ്ങളെല്ലാം അനുയാത്ര പുറപ്പെട്ടു. രണ്ടു മണിയോടുകൂടി ആ കർമ്മങ്ങളെല്ലാം കഴിഞ്ഞു് ഞങ്ങൾ മടങ്ങി."

ഈ ദാരുണസംഭവം കേരളവർമ്മദേവന്റെ ജീവിതസുഖത്തിനു പൂർണ്ണവിരാമമിട്ടുവെന്നുള്ളതിനെക്കുറിച്ചു് സംശയമില്ല. അതോടുകൂടി അവിടുത്തെ മാനസോല്ലാസം എന്നത്തേയ്ക്കുമായി അസ്തമിച്ചു.

എം. ആർ. ബാലകൃഷ്ണവാര്യർ.
(കേരളവർമ്മദേവൻ)

---

# II ഒരു സാഹിത്യനായകന്റെ പ്രേമജീവിതം.

അന്നു് അതിശൈത്യമുള്ള ഒരു രാത്രിയായിരുന്നു. എന്നിട്ടും കഴിഞ്ഞ പത്തുപതിനഞ്ചു മണിക്കൂർനേരം ഒരേ ഇരുപ്പിൽ ഇരുന്നു് എഴുതിക്കൊണ്ടിരുന്ന ആ യുവാവു് തന്റെ ജോലി അവസാനിപ്പിച്ചു് ഉറങ്ങുവാൻ ഒരുമ്പെട്ടില്ല. അടുക്കലുള്ള അഗ്നികുണ്ഡത്തിൽനിന്നും ഉണ്ടാകുന്ന പ്രഭയും അതിലെ കൽക്കരികൾ കത്തിക്കൊണ്ടിരിക്കുമ്പോഴുള്ള ഒരു മർമ്മര

ശബ്ദവും മാത്രമേ അദ്ദേഹത്തിന്ന തന്റെ മുറിയിൽ കൂട്ടുകാരായിട്ടുള്ളു. മേശമേൽ ഉള്ള ഒരു പാത്രത്തിൽ നിന്നും ഇടയ്ക്കിടയ്ക്കു് കാപ്പി ധാരാളം നമ്മുടെ ചെറുപ്പക്കാരൻ കഴിക്കുന്നുണ്ടു്. ഇങ്ങിനെ ഏകദേശം ഒരു രണ്ടുമണിക്കൂർകൂടി കഴിഞ്ഞു. അന്നത്തെ ജോലികൾ തീൎന്നുവെന്നു സമാധാനിച്ചു് അദ്ദേഹം തന്റെ എഴുത്തുമുറിയിൽനിന്നും എഴുന്നേററു് നിദ്രാവസ്ത്രങ്ങൾ ധരിച്ചു് ശയ്യാഗ്രഹത്തിൽ പോയി. എന്നാൽ ഉടനേ തന്നെ ആ യുവാവു്—രസകരങ്ങളായ അനവധി നോവലുകൾ എഴുതി ഫ്രഞ്ചുസാഹിത്യഭണ്ഡാഗാരത്തെ പോഷിപ്പിച്ചു്, വിപുലമാക്കിച്ചെയ്തു്, ആ സാഹിത്യത്തിനും തനിക്കും, ഒരുപോലെതന്നെ അഭിമാനകരമായ ഒരു സ്ഥാനത്തെ വിശ്വസാഹിത്യത്തിൽ ഉണ്ടാക്കിത്തീൎത്ത ആ വിശ്വവിശ്രുതനായ ഗ്രന്ഥകാരൻ—നോവൽപ്രസ്ഥാനത്തിന്റെ ജനയിതാവായി ഇന്നത്തെ വിമർശകലോകം ഗണിച്ചുവരുന്ന ആ സാഹിത്യകേസരി, ബൽസാക്കു്,—താൻ എന്തോ മറന്നുപോയ മാതിരി പിന്നീടും അദ്ദേഹത്തിന്റെ എഴുത്തുമുറിയിൽ വന്നു് മേശയിന്മേൽ അവിടവിടെയായി ചിന്നിച്ചിതറിയിട്ടിരുന്ന കടലാസുകളുടെ ഇടയിൽ നിന്നും ഒരു കത്തെടുത്തു വായിച്ചുനോക്കി അതു് വീണ്ടും അവിടെത്തന്നെ നിക്ഷേപിച്ചു. എന്നാൽ അതുകൊണ്ടു തൃപ്തിപ്പെടാതെ കുറേനേരം അടുത്തുള്ള കസേരയിൽ ഗാഢമായ ചിന്തയ്ക്കു വശംവദനായപോലെ ഇരുന്നു. ആ എഴുത്തു് രണ്ടാമതും എടുത്തു് ഒന്നുകൂടി അദ്ദേഹം വായിച്ചുനോക്കി. ആ ചെറുലേഖനം എന്തെന്നില്ലാത്തപോലെ ഈ ചെറുപ്പക്കാരനെ വിശ്രമരഹിതനാക്കിത്തീൎത്തു. അദ്ദേഹം തന്റെ ഇരിപ്പിടത്തിൽനിന്നും എഴുന്നേററു്, ആ മുറിയിൽ കുറേനേരം അങ്ങോട്ടുമിങ്ങോട്ടും നടന്നു. നിദ്രാദേവി അദ്ദേഹത്തെ വെടിഞ്ഞപോലെ തന്നെ കാണപ്പെട്ടു. കടക്കാരുടെ ശല്യങ്ങളാൽ സദാ കഷ്ടപ്പെട്ടുവരുന്ന ഒരുവൻ എങ്ങിനെയാണു് നിദ്രയ്ക്കു് അധീനനാകുന്നതു്? ദാരിദ്ര്യംകൊണ്ടു് അദ്ദേഹം വലയുകയായിരുന്നു. ഇതിനിടയിൽ കോടതികളിലെ കേസ്സുകൾ ഒരു ഭാഗത്തു്; മറെറാരു ഭാഗത്തു നിരവധി പത്രാധിപന്മാരുടേയും പ്രസാധകന്മാരുടേയും പലവിധത്തിലുള്ള അലട്ടലുകൾ. എന്നാൽ ഇവകൊണ്ടുതന്നെ തീൎന്നോ? ഇല്ല. അന്ന

രാഗവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിട്ടുള്ള അസുഖകരമായ അനുഭവങ്ങൾ! ഇതിനെല്ലാത്തിനും പുറമേ കൂടക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കുന്ന ദേഹാസ്വാസ്ഥ്യങ്ങളും മനോവ്യഥയും. പോരേ! ഒരുപക്ഷേ അദ്ദേഹം ഇപ്പോൾ വായിച്ചുതീർന്ന ആ കത്തും ഇവയിൽ ഏതെങ്കിലും ഒന്നിനെ പരാമർശിച്ചുള്ള ഒന്നായിരിക്കാൻ മതി.

ഇക്കാലത്ത് ബൽസാക്കിന് ഏകദേശം മുപ്പത്തിമൂന്നു വയസ്സു പ്രായമുണ്ട്. കാഴ്ചയിൽ ആൾ ഒരു സുമുഖനാണ്. അദ്ദേഹത്തിന്റെ നേത്രങ്ങൾ അവയുടെ ഉജ്ജ്വലതയിൽ വേറെ യാതൊന്നിനോടും ഉപമിക്കപ്പെടാൻ സാധിക്കാത്തത്തവയാണ്. അദ്ദേഹത്തിന്റെ ഒരു സമകാലീനനും ഒരു പ്രസിദ്ധ ഫ്രഞ്ചുസാഹിത്യകാരനുമായ തിയോഫിലെ ഗാട്ടിയർ അദ്ദേഹത്തിന്റെ അത്യുജ്ജ്വലങ്ങളായ നേത്രങ്ങളേയും നോട്ടത്തേയും പററി എഴുതിയിരുന്നത് ഇപ്രകാരമാണ്. "ഒരു ചക്രവത്തിയിലോ ഒരു ദിഗ്ജേതാവിലോ മാത്രം കണ്ടേക്കാവുന്ന അത്ര തേജോമയവും ഗാംഭീര്യപൂർണ്ണവുമായ നേത്രങ്ങൾ ആയിരുന്നു അദ്ദേഹത്തിന്റേത്." അഗാധമായ ചിന്തകളേയും, സൌമ്യമായ പ്രലോഭനങ്ങളേയും ആവിഷ്കരിക്കുന്നതിനും അപരന്മാരുടെ ചിന്തകളേയും പ്രവൃത്തികളേയും ഉഗ്രമായി ഭരിക്കുന്നതിനും ഒരുപോലെ ഉതകുമായിരുന്ന അദ്ദേഹത്തിന്റെ ദീർഘദൃഷ്ടികൾ ഇന്നു സന്തോഷസമ്മിശ്രമായ ഒരു ജിജ്ഞാസയേയും, അതേ സമയംതന്നെ ഒരു അസ്വാസ്ഥ്യതയേയുമായിരുന്നു പ്രത്യക്ഷപ്പെടുത്തിയിരുന്നത്. ഈ സംഭവങ്ങൾ നടന്നത് ൧൮൩൨ ഫെബ്രുവരിമാസം ൨൮-ാംതിയ്യതിയായിരുന്നു.

ഇക്കാലത്തു വിജയശ്രീലാളിതനായിത്തീർന്നിരുന്ന ബൽസാക്കിന് അതിനായി വളരെനാൾ നിരാശയോട് ആയോധനം ചെയ്യേണ്ടതായി വന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ ദുരഭിമാനം ദുസ്സഹമായിരുന്നു. ഈ ദുരഭിമാനം അദ്ദേഹത്തിനു വളരെ കഷ്ടപ്പാടുകൾ ഉണ്ടാക്കിവയ്ക്കുമെന്നു പ്രവചിക്കുവാൻ ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. എന്നാൽ ഒടുവിൽ അദ്ദേഹത്തിന് ശുഭ്രമായ യശസ്സും, ആനന്ദവും കൈവന്നു. അദ്ദേഹത്തിന്റെ "വിവാഹസംബന്ധമായ ശരീരശാസ്ത്രം" എന്ന

കൃതി ഫ്രാൻസിലെ പൊതുജനങ്ങളെ ഉണൎത്തി. അതു പല വാദപ്രതിവാദങ്ങൾക്കും ഇടയാക്കി. സ്ത്രീകൾ ഈ ഗ്രന്ഥത്തെ വെറുത്തു. എന്നാൽ ബൽസാക്ക് ഈ വെറുപ്പിനെ തന്റെ പ്രശസ്തിസോപാനത്തിന്റെ ഒരു പടിയായിട്ടു മാത്രമാണു കരുതിയതു്. അതുകൊണ്ടു് ഏതായാലും തന്റെ അടുത്ത ഗ്രന്ഥംമൂലം തന്നെയും തന്റെ ആദ്യകൃതിയേയും വെറുത്ത സ്ത്രീജനങ്ങളെ സന്തോഷിപ്പിക്കണമെന്നു് അദ്ദേഹം തീൎച്ചയാക്കി. എന്തുകൊണ്ടെന്നാൽ ബൽസാക്കിനു് സ്ത്രീകളുടെ അനുഭാവവും, മമതയും കൂടാതെ—അതു് മാതാവിന്റേയോ, സോദരിയുടേയോ, പ്രിയയുടേയോ, ആരുടേതായാലും വേണ്ടതില്ല—ജീവിക്കുവാൻ അസാദ്ധ്യമായിരുന്നു. അതുകൊണ്ടു് അദ്ദേഹം തന്റെ "സ്വകാൎയ്യജീവിതത്തിൽനിന്നുള്ള രംഗങ്ങൾ" എന്ന നോവൽ പരമ്പര രചിച്ചു് [ഈ നോവൽ പരമ്പര അദ്ദേഹം പ്ലാൻ ചെയ്തതു് മനുഷ്യജീവിതത്തിന്റെ സകല വശങ്ങളേയും ചിത്രീകരിക്കുന്ന Comedie Humaine (മനുഷ്യനാടകം) എന്ന ബൃഹത്ഗ്രന്ഥത്തിന്റെ ഒരംശമായിട്ടാണു്] സ്ത്രീജനങ്ങളുടെ അച്ചനയ്ക്കു പാത്രമായി. തന്റെ ഭാവി സുശോഭനമായതുപോലെ അദ്ദേഹത്തിനു തോന്നി. പാരിസ്സിലെ പത്രാധിപന്മാർ ബൽസാക്കിന്റെ കൃതികൾക്കായി ധൃതി കൂട്ടി. അദ്ദേഹം തന്നാൽ ചെയ്തുതീക്കാൻ സാദ്ധ്യമാകാത്തവണ്ണമുള്ള സാഹിത്യപരിശ്രമങ്ങളിലും ഏൎപ്പെട്ടു. ഇക്കാലത്താണു് അദ്ദേഹത്തിന്റെ "കാട്ടുകഴുതയുടെ തോലു്" എന്ന വിചിത്രകൃതി പ്രസിദ്ധീകൃതമായതു്. ഈ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തി കുറേദിവസം കഴിഞ്ഞതിൽ പിന്നീടാണു് ബൽസാക്കിനു് മേൽ പറഞ്ഞ എഴുത്തു കിട്ടിയതും.

ഇക്കാലത്തു്, റഷ്യയിൽ യുക്രൈൻ എന്ന പ്രദേശത്തു് സ്ഥിതിചെയ്തിരുന്ന ജീൎണ്ണിച്ച ഒരു പ്രാകാരത്തിൽ സുന്ദരിയും എന്നാൽ ഭാഗ്യഹീനയുമായ ഒരു യുവതി അവളുടെ ധനികനായ ഭൎത്താവിനോടൊന്നിച്ചു വസിച്ചിരുന്നു. അവൾക്കു് അപ്പോൾ ഉദ്ദേശം ഇരുപത്തിയേഴ വയസ്സു പ്രായം കാണും. അവളുടെ വിവാഹം കഴിഞ്ഞിട്ടു് പത്തു വൎഷത്തോളമായി. ഇതിനിടയ്ക്കു് അവൾക്കു് അഞ്ചു കുട്ടികൾ ജാതമായെങ്കിലും, അതിൽ ഒന്നു മാത്രമേ ഇന്നു ജീവിച്ചിരിക്കുന്നുള്ളു. അവളുടെ

പിതാവ് പോളൻഡിലെ ഇടത്തരക്കാരനായ ഒരു ഗൃഹസ്ഥ നായിരുന്നു. ചെറുപ്പത്തിൽത്തന്നേ തന്റെ പിതാവിന്റെ ധന സ്ഥിതി നല്ലവണ്ണം മനസ്സിലാക്കിയിരുന്ന എവലിന (ഇവാ) എന്ന ഈ പുത്രി ധനികനായ ഒരുവനെ വരിക്കണമെന്നു തീർച്ചയാക്കിയിരുന്നു. ഈ ആശയുടെ ഒരു ഫലമായിട്ടാണ് അവൾ, തന്നെക്കാൾ ൨൫ വയസ്സ് പ്രായം കൂടുതലുള്ള വെൻസിലസ് ഹാൻസ്കായെ വിവാഹം ചെയ്തതു്. ഇപ്പോൾ അവൾക്ക് ഒന്നിലുംതന്നെ ആസക്തിയില്ലാതെയായിത്തീർന്നിരിക്കുന്നു. അവളുടെ ജീവിതം അവൾക്ക് വെറും ഒരു ഏകാന്തതയായി തോന്നിയിരുന്നു. അവളുടെ ഏകവികാരം സ്വപുത്രിയായ അന്നായോടുള്ള വാത്സല്യം മാത്രമായിരുന്നു. അവൾ തന്റെ പുത്രിയെ ആരാധിച്ചുവന്നു; അവളുടെ ജനനം മുതൽ വിവാഹംവരെ ഒരൊററ ദിവസമെങ്കിലും ആ ബാലികയിൽനിന്നും അവൾ വേർപിരിഞ്ഞു താമസിക്കുകയുണ്ടായിട്ടില്ല. അവളുടെ ജീവിതംതന്നെ ഈ പുത്രിയോടുള്ള സ്നേഹമായിരുന്നു എന്നുകൂടി പറയാം. ഇവാ ഹാൻസ്ക ഒരു സംസ്കൃതചിത്തയുമായിരുന്നു. സുശിക്ഷിതമനസ്കയായ അവൾ ഭാവനാവൈചിത്ര്യപരമായ ഗ്രന്ഥങ്ങൾ പാരായണം ചെയ്തു് അവയിൽ ആനന്ദിച്ചാണു സമയം പോക്കിയിരുന്നതു്. സകല കലകളിലുംവച്ചു് അവൾ അധികം ഇഷ്ടപ്പെട്ടിരുന്നതു് സാഹിത്യമായിരുന്നു. കലാസൃഷ്ടിയിൽ അവൾ അത്ര മനസ്സിരുത്തിയിരുന്നില്ലെങ്കിലും ആത്മാവിഷ്കരണത്തിനായി അവൾ വളരെ യത്നിച്ചു. ഈ ആത്മാവിഷ്കരണാഗ്രഹം ഒരു തീരാത്ത ആശയായിത്തീർന്നു. പാരീസ്സിൽ നവംനവങ്ങളായി പ്രസിദ്ധപ്പെടുത്തുന്ന ഗ്രന്ഥങ്ങളുടെ ഓരോ പ്രതി ശരിയായി അവൾക്കു മുറയ്ക്കു കിട്ടിവന്നു. ബൽസാക്കിന്റെ "വിവാഹസംബന്ധമായ ശരീരശാസ്ത്രം" എന്ന ഗ്രന്ഥം അവൾ ആദ്യന്തം വായിച്ചിരുന്നു. അവൾ ആ ഗ്രന്ഥത്തെ ഇഷ്ടപ്പെട്ടില്ലെങ്കിലും അതിനെ വെറുത്തിരുന്നില്ല. ഇതിനേ തുടർന്നുണ്ടായ "സ്വകാര്യജീവിതത്തിൽനിന്നുള്ള രംഗങ്ങൾ" എന്ന ഗ്രന്ഥപരമ്പരയാൽ ബൽസാക്ക് സ്ത്രീജനങ്ങളുടെ കണ്ണിലുണ്ണിയായി. അതുകൊണ്ടു് അടുത്ത കൃതിയായ 'കാട്ടുകഴുതയുടെ തുകൽ' എന്ന ഗ്രന്ഥത്തെപ്പററിയുള്ള പരസ്യം പുറത്തായ ഉടനെ ഇവാ ഒരു പ്രതിക്കായി എഴുതിഅയച്ചു. കുറച്ചുദിവസത്തിനുള്ളിൽ പാരിസ്സിൽനിന്നും

ആ പുസ്തകം അവൾക്കു ലഭിച്ചു. അവൾ ആ പാഴ്സൽ തുറന്നതു് ഏതെല്ലാംപ്രകാരത്തിലുള്ള വികാരങ്ങളോടുകൂടിയാണെന്നു നമുക്കു് ഏറെക്കുറെ ചിന്തിക്കുവാൻ കഴിയുന്നതാണു്. ആ ഗ്രന്ഥത്തിന്റെ പേരു് നമ്മുടെ നായികയ്ക്കു രസിച്ചില്ല. പക്ഷേ പേരുകൾകൊണ്ടു ഗ്രന്ഥങ്ങളുടെ ഗുണദോഷങ്ങൾ വിചിന്തനം ചെയ്യുവാൻ പാടുള്ളതല്ലായെന്നു ബോദ്ധ്യമുണ്ടായിരുന്ന ഇവാ ഹാൻസ്കാ ധൃതിയായി ആ പുസ്തകപാരായണത്തിലേപ്പെട്ടു. ആ ഗ്രന്ഥത്തിൽ ചിത്രീകരിച്ചിരുന്ന പലതും അവൾ ഇഷ്ടപ്പെട്ടു. ആ ഗ്രന്ഥം വായിച്ചു തീർത്തതിനുശേഷം നമ്മുടെ നായിക അവളുടെ ജീവിതത്തിലെ ഇച്ഛാഭംഗങ്ങളെപ്പററി ഓർത്തു. ഇത്ര ചമൽക്കാരപരമായ ഈ ഗ്രന്ഥത്തെ രചിച്ച ആ മഹാൻ വാസ്തവത്തിൽ ഒരു കവിയോ ഒരു അവിശ്വാസിയോ എന്നു് അവൾക്കു സംശയമായി. ഏതായാലും ശരിതന്നെ. അദ്ദേഹവുമായി തനിക്കു് എങ്ങിനെയെങ്കിലും പരിചയപ്പെടണമെന്നു് അവൾ തീർച്ചയാക്കി. ഈ വിചാരം അവളിൽ കടന്നുകൂടിയിട്ടു കുറേനാളായി. എന്നാൽ ഇന്നു് അതു് ഇനി ഒരിയ്ക്കലും മാററിവയ്ക്കാൻ പാടില്ലാത്തവിധത്തിൽ അത്ര ശക്തിമത്തായിത്തീൎന്നു. സുന്ദരങ്ങളായ അനവധി ഗ്രന്ഥങ്ങളാൽ സീമാതീതമായ ആനന്ദത്തെ തനിക്കു പ്രദാനംചെയ്തു് ജീവിതത്തെ കുറെയെങ്കിലും സഹ്യമാക്കിത്തീർത്ത തന്റെ അപരിചിതനായ ആ സാഹിത്യനേതാവിനു് തന്റെ പേരു വയ്ക്കാതെ ഒരു കത്തെഴുതുവാൻ അവൾ തീർച്ചയാക്കി. ഉടൻതന്നെ അവൾ അപ്രകാരം പ്രവർത്തിക്കയും ചെയ്തു.

"ഒരു അപരിചിത" എന്നു മാത്രം പേരു വച്ചു് ഇവാ ഹാൻസ്കാ അന്നു് എഴുതിയ ആ കത്തായിരുന്നു ആ രാത്രി ബൽസാക്കിനേ വിശ്രമരഹിതനാക്കിത്തീർത്തതു്. ഈ ചെറുലേഖനം ബൽസാക്കിന്റെ സൌഭാഗ്യസമുദ്രത്തിലെ തിരമാലകളിൽപെട്ടു് എന്നെന്നേയ്ക്കുമായി താഴ്ന്നേക്കാൻ ഇടയായേനേ. എന്നാൽ വിധിയുടെ നിശ്ചയം മറിച്ചായിരുന്നു. ഒണോർ ഡെ ബൽസാക്കിന്റെ വിശ്രമരഹിതമായ ജീവിതത്തിലെ ഏററവും പ്രധാന സംഭവം ഈ ചെറുകത്തായിരുന്നു. ഈ ലേഖനത്തിനുവേണ്ടി പലരും പലപ്രകാരത്തിൽ അന്വേഷിക്കുകയുണ്ടായിട്ടുണ്ടു്. എന്നാൽ ആരുംതന്നെ അതിൽ

വിജയികളായിട്ടില്ല. തൻെറ ഗ്രന്ഥങ്ങളുടെ പ്രസാധകന്മാരുടെ മേൽവിലാസത്തിൽ തനിക്കു ലഭിച്ച ആ എഴുത്തു് ഒഡെസ്സ എന്ന സ്ഥലത്തുനിന്നും പോസ്റ്റ് ചെയ്തതായിരുന്നുവെന്നു് അദ്ദേഹം തപാൽമുദ്രയിൽനിന്നും മനസ്സിലാക്കി. ഇപ്രകാരം തനിക്കു കിട്ടിയ ആ കത്തിനെ അദ്ദേഹം പിന്നെയും ഒന്നു രണ്ടാവൎത്തി വായിച്ചു. ലോകത്തിലെ അത്ഭുതകരങ്ങളായ സംഗതികൾ ഇതുപോലെ അപ്രതീക്ഷിതമായ വിധത്തിലാണു സംഭവിക്കാറുള്ളതു്.

ഈ കത്തു് ബൽസാക്കിനു കിട്ടിയ ദിവസംതന്നെയായിരുന്നു, ഇവാ ഹാൻസ്കയെപ്പോലെ തന്നെ പേരുവയ്ക്കാതെ തൻെറ കൃതികളെ പ്രശംസിച്ചും, തൻെറ പരിചയം ഇച്ഛിച്ചും ൧൮൩൧ സെപ്റ്റംബർമാസത്തിൽ തനിക്കു് എഴുതിയിരുന്ന എഴുത്തിന്നു് ഡെകാസ്ത്രിസ് പ്രഭ്വിക്കു് അദ്ദേഹം മറുപടി അയച്ചതു്. ആ സ്ത്രീ അക്കാലത്തു പാരിസ്സിൽത്തന്നെയുണ്ടായിരുന്നു. അവൾ ബൽസാക്കുമായി പരിചയപ്പെടുകയും, അദ്ദേഹത്തെ ഡെവാറൻതെരുവിലുള്ള അവളുടെ ഭവനത്തിലേയ്ക്കു ക്ഷണിക്കുകയും ചെയ്തു. വളരെനാൾ കഴിയുന്നതിനു മുൻപു് അദ്ദേഹം അവളിൽ പ്രണയതപ്തനായിത്തീൎന്നു. എന്നാൽ അവൾ ഒടുവിൽ അദ്ദേഹത്തെ തിരസ്കരിക്കുകയാണുണ്ടായതു്. ഈ പ്രഭ്വിയുടെ സ്വഭാവം, ബൽസാക്കു് കുറേക്കാലം കഴിഞ്ഞു രചിച്ച "ലാഞ്ജേ പ്രഭ്വി" എന്ന ഗ്രന്ഥത്തിൽ ചിത്രീകരിച്ചിട്ടുണ്ടു്.

"ലോകത്തിൽ യാതൊന്നിനുംതന്നെ അയാളുടെ ആഗ്രഹത്തെ എതിൎക്കുവാൻ കഴിഞ്ഞിരുന്നില്ലെന്നു് അയാൾക്കു വിശ്വാസമുള്ളതുപോലെ തോന്നി. എന്തുകൊണ്ടെന്നാൽ അയാൾ എല്ലായ്പോഴും ശരിയായവയെ മാത്രമേ ആഗ്രഹിച്ചിരുന്നുള്ളൂ" എന്നു ബൽസാക്കു്, അദ്ദേഹത്തിൻെറ ഒരു ഛായയല്ലേ എന്നു വായനക്കാരാൽ വിചാരിക്കപ്പെട്ടിട്ടുള്ള ആർമാങ്ങ് ഡെമങ്ങ്റീവിനെ ("ലാഞ്ജെ പ്രഭ്വി"യിൽ ഒരു കഥാപാത്രം) വിവരിച്ച കൂട്ടത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. ഏറെത്താമസിയാതെ, അദ്ദേഹത്തിൻെറ ആഗ്രഹം എന്തുതന്നെയായിരുന്നാലും ബൽസാക്കിന്നു് തൻെറ ജീവിതം ആകപ്പാടെ ഒരു ദുരന്തവലയത്തിൽപെട്ടതുപോലെ തോന്നി. അദ്ദേഹത്തിന്നു്

തൻെറ ബന്ധുജനങ്ങൾ ഒരു വിവാഹം ആലോചിച്ചുറപ്പിച്ചു. എന്നാൽ ആ വിവാഹം ഒരിക്കലും നടന്നില്ല. എങ്കിലും തൻെറ ഭാൎയ്യയാക്കാൻ തീൎച്ചയാക്കിയിരുന്ന ആ സ്ത്രീയെ അദ്ദേഹം മുറപ്രകാരം സ്നേഹിച്ചുവന്നു. ഡെകാസ്ത്രീസ് പ്രഭ്വി യുടെ ക്രൂരത അദ്ദേഹത്തെ ഭഗ്നാശയനാക്കിത്തീൎത്തു. മാഡം ഡെബെർണി എന്ന അദ്ദേഹത്തിൻെറ യൌവ്വനകാലത്തെ സ്നേഹിത—അവൾ ബൽസാക്കിനെക്കാൾ ഇരുപതു വയസ്സു പ്രായം കൂടിയവളായിരുന്നു—അദ്ദേഹത്തിൽ പ്രേമാതുരയായിരുന്നു എന്നുവരുകിലും, ഇക്കാലത്തു് അവൾ ഒരു വെറും “സ്നേഹിത”യെന്ന നിലയേ മാത്രം കൈക്കൊണ്ടു് ദൈനംദിനം അവളുടെ ദുഃഖഭൂയിഷ്ഠമായിരുന്ന ജീവിതത്തേ വലിച്ചിഴച്ചുകൊണ്ടുപോയിരുന്ന കഥയും അദ്ദേഹത്തിനു് അറിയാമായിരുന്നു. ഈ ചിന്ത അദ്ദേഹത്തെ പലപ്പോഴും അലട്ടിക്കൊണ്ടിരുന്നു. ഇതിനുംപുറമേ താൻ ഏറെറടുത്തിട്ടുള്ള ഗ്രന്ഥങ്ങൾ പൂൎത്തിയാക്കി, തൻെറ നിരവധി കടങ്ങൾ വീട്ടി, തന്നെ ഒരുകാലത്തു സഹായിച്ചവരെ സംതൃപ്തരാക്കുന്നതിനു ശ്രമിക്കേണ്ടിയും വന്നു. തൻെറ ജീവിതത്തിൽ ഒരിക്കലും തന്നെ ഋണബാധയിൽ നിന്നും പൂൎണ്ണമോചനം ലഭിക്കുവാൻ അദ്ദേഹത്തിനു സാധിച്ചില്ല. എന്നാൽ ചിലപ്പോൾ ആരോഗ്യത്തിനെന്നപോലെതന്നെ ആശയ്ക്കും ഹാനി സംഭവിച്ചും, മററു ചിലപ്പോൾ അതിയായ ആശയോടുകൂടി ഭാസുരമായ ഒരു ഭാവിയെ പ്രതീക്ഷിച്ചും അദ്ദേഹം വളരെനാൾ കഴിച്ചുകൂട്ടി.

“ഒരു അപരിചിത”യുടെ എഴുത്തോടുകൂടി അദ്ദേഹത്തിൻെറ ജീവിതം കുറേക്കൂടി സങ്കീൎണ്ണമായിത്തീൎന്നു. ആ കത്തിലെ ഭത്സനങ്ങളും, പ്രശംസകളും ഒരുപോലെ ബൽസാക്കിൻെറ ഹൃദയവേദിയെ സ്പൎശിച്ചു. എന്നാൽ അതിനു തക്കതായ ഒരു മറുപടി അയയ്ക്കുന്നതിനു നമ്മുടെ ഭാഗ്യഹീനയായ സാഹിത്യനേതാവിനു് സാധിച്ചില്ല. എന്തെന്നാൽ ആ എഴുത്തിൽ അതു് എഴുതിയ ആളുടെ പേരോ മേൽവിലാസമോ ഉണ്ടായിരുന്നില്ല. എന്നുവരുകിലും ആ എഴുത്തിൻെറ കാൎയ്യം അദ്ദേഹം സദാ ഓൎമ്മിച്ചുകൊണ്ടിരുന്നു. അത്തരത്തിലുള്ള ഒരെഴുത്തു് തനിക്കു് ഇതേവരെ ലഭിച്ചിട്ടില്ലായെന്നു് അദ്ദേഹം തന്റെ സ്നേഹിതന്മാരോടു പറയാറുമുണ്ടാ

യിരുന്നു. എന്നാൽ വളരെനാൾ കഴിയുന്നതിനു മുമ്പു് ബൽസാക്കിന് ആ എഴുത്തിൻെറ അപരിചിതയായ കർത്രിയുമായി കത്തിടപാടിനു സൌകര്യം ലഭിച്ചു. "ഞാൻ കുറേനാൾ മുമ്പു നിങ്ങൾക്കയച്ച കത്തു കിട്ടിയെന്നു നിങ്ങൾ "കോട്ടിഡിയങ്" പത്രത്തിൽ പ്രസ്താവിക്കുന്നവെന്നു വരുകിൽ എനിക്കു പിന്നീടു മനശ്ചാഞ്ചല്യംകൂടാതെ നിങ്ങളുമായി എഴുത്തുകുത്തു ചെയ്യുവാൻ കഴിയും. ആ എഴുത്തു് നിങ്ങൾ ഇപ്രകാരം അവസാനിപ്പിക്കുക. എ. എൽ. ഈ" എന്ന ഒരു ചെറുഖണ്ഡിക ആ പത്രത്തിൽ ബൽസാക്ക് വായിക്കുവാനിടയായി. ഉടനേതന്നെ ൧൮൩൨ ഡിസമ്പർ ൯-ാംനു- "കോട്ടിഡിയങ്" പത്രത്തിൽ എ. എൽ. ഈ അയച്ച എഴുത്തു കിട്ടിയെന്നുള്ള വിവരം പ്രസിദ്ധപ്പെടുത്തി. ഇതിനുശേഷം ബൽസാക്കിന്റെ പുസ്തകങ്ങളെപ്പററിയുള്ള പരസ്യങ്ങൾ, വിവരണങ്ങൾ മുതലായവയെല്ലാംതന്നെ ഈ പത്രത്തിലാണു പ്രസിദ്ധീകരിച്ചിരുന്നതു്. ആ "അപരിചിത"യുടെ കത്തുകൾ ബൽസാക്കിന് പതിവായി കിട്ടിക്കൊണ്ടിരുന്നു.

ഇതിനിടയ്ക്കു മറെറാരു സംഭവംകൂടി ഉണ്ടായി. അന്യചിന്താഗ്രഹണം, അപരവിചാരനിയന്ത്രണം, മാഗ്നെററിസം മുതലായവയിൽ ബൽസാക്കിനു വലിയ വിശ്വാസമുണ്ടായിരുന്നു. ഇതു് അദ്ദേഹത്തിൻെറ സമകാലീനന്മാരിൽ വളരെ അപൂർവ്വമായിരുന്നു എന്നു മാത്രമല്ല, അവരിൽനിന്നും അദ്ദേഹം എത്ര വളരെ വിദൂരവും വിഭിന്നവുമായ ഒരന്തരീക്ഷത്തിലാണു സ്ഥിതിചെയ്തിരുന്നതെന്നുംകൂടി കാണിക്കുന്നുണ്ടു്. ഹ്രസ്വവീക്ഷകന്മാരായ സമകാലീനന്മാരുടെയിടയിൽ നിന്നുകൊണ്ടു് വിദൂരമായ ഒരു ഭാവിയിലേയ്ക്കു് അത്യാശയോടുകൂടി തൻെറ കൺകോണുകൾ പായിച്ചു്, ഭാവിജനതതിടെലപ്പതിയെന്നും മററും വിളിച്ചുവരുന്ന ശാസ്ത്രീയസൂത്രങ്ങൾ അവയുടെ ഏററവും അസംസ്കൃതരൂപത്തിൽ തന്നെ ദർശിച്ചു മനസ്സിലാക്കിയെന്നതുകൊണ്ടു മാത്രം അദ്ദേഹം അനന്യസാധാരണമായ ഭാവനാശക്തിയാൽ അനുഗ്രഹീതനായ ഒരു ധന്യനാണെന്നു തെളിയുന്നില്ലയോ? ബൽസാക്ക് "നാട്ടുംപുറത്തെ ഡാക്റ്റർ"എന്ന ഗ്രന്ഥം എഴുതിക്കൊണ്ടിരുന്ന കാലത്തു് ഒരു ദിവസം സ്ലൈക്രനിലെ പ്രാകാരത്തിൽനിന്നും ഭംഗിയുള്ള

മൊറാക്കോ തോൽകൊണ്ടു ബയൻറുചെയ്ത ഒരു ചെറു പുസ്തകം അദ്ദേഹത്തിനു തപാൽവഴി കിട്ടി. സുപ്രസിദ്ധഗ്രന്ഥമായ "ഇമിറേറഷൻസ് ഓഫ് ക്രൈസ്റ്റ്" എന്ന കൃതിയായിരുന്നു അതു്.

ഇക്കാലത്തു് അദ്ദേഹം തൻെറ പുതിയ കൃതിയിൽ പ്രസ്തുത ഗ്രന്ഥത്തിലെ നിർദ്ദേശങ്ങളെ അദ്ദേഹത്തിൻെറ കാലത്തോടു സംയോജിപ്പിച്ചു്, അവയെ നാടകീകരിക്കുന്നതിനു ശ്രമിക്കുകയായിരുന്നുവെന്നു് ബൽസാക്ക് അവൾക്കു് എഴുതിയ ഒരു കത്തിൽ കാണുന്നു. "ഇതു് എങ്ങിനെ സംഭവിച്ചു? ഇത്തരം സംഭവങ്ങളെ ആ ഒരേ ഒരു പ്രകാരത്തിലല്ലാതെ ഏതുവിധത്തിലാണു ന്യായീകരിക്കേണ്ടതു്" എന്നും അദ്ദേഹം ചോദിക്കുന്നു.........അതു് ഏതു പ്രകാരത്തിൽ എന്നു് സകല പ്രേയസീകാംക്ഷകന്മാക്കും അറിയാം. എന്തു്? പ്രേയസീകാംക്ഷകനോ? അതേ പ്രേയസീകാംക്ഷകൻതന്നെ. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹം ഇവാ ഹറാൻസ്കായുടെ കാമുകൻതന്നെയായിത്തീന്നു.

ഇവായുടെ ആദ്യത്തെ കത്തു കിട്ടി ഏകദേശം ഒരുവഷം കഴിഞ്ഞതിനുശേഷം ബൽസാക്ക് അവൾക്കു് എഴുതിയ ഈ കത്തു നോക്കുക: "നിങ്ങൾ അപരിചിതയാണെങ്കിലും ഞാൻ നിങ്ങളെ സ്നേഹിക്കുന്നു. ഈ അവിചാരിതസംഭവം, വെറും ആശയങ്ങളാൽ മാത്രം ഞാൻ നിറച്ചിട്ടുള്ള എൻെറ സൌഭാഗ്യവിഹീനമായ മിഥ്യാജീവിതത്തിൻെറ പ്രകൃത്യാലുള്ള ഒരു ഫലം മാത്രമാണു്. ഇപ്രകാരമുള്ള ഒരു സംഭവം ആക്കെങ്കിലും ഉണ്ടാകണമെങ്കിൽ അതു് എനിക്കു തീച്ചയായും ഉണ്ടാകേണ്ടതുതന്നെ. അന്ധകാരമയമായ കല്ലറയിൽ കിടന്നുകൊണ്ടു് മോഹനാംഗിയായ ഒരു യുവതിയുടെ മനോഹരശബ്ദത്തെ ശ്രവിക്കുന്ന ഒരു തടവുകാരനെപ്പോലെയാണു് ഇപ്പോൾ ഞാൻ... .....പാരിസ്സിൽ നിങ്ങൾ എനിക്കല്ലാതെ മററാക്കുംതന്നേ എഴുതുകയില്ലെന്നു പ്രതിജ്ഞചെയ്യുക." ഇതിനെത്തുടന്നു് ബൽസാക്ക് അവളുടേയും, അവളുടെ വസതിയുടേയും ഒരു ചിത്രം അയച്ചുകൊടുക്കുന്നതിനായി അവളോടു് അപേക്ഷിച്ചു.

കല്പനാവൈചിത്ര്യപരമായ ആഖ്യായികകളിലെ സംഭ്രാന്തരായ നായികാനായകന്മാരുടെ സുഖസ്വപ്നങ്ങളെ

പ്പോലും പരാജിതമാക്കി ചെയ്യപ്പെട്ടിരുന്ന ഈ പ്രേമലേഖനങ്ങൾ ഒരു സാഹിത്യനായകന്റെ, പ്രേമത്താൽ ആർദ്രമായ ഹൃദയത്തെ അതിന്റെ പാവനമായ നഗ്നതയിൽ നമുക്ക് പ്രത്യക്ഷപ്പെടുത്തിത്തരുന്നു. ബൽസാക്കിന് ഇവായോടു തോന്നിയിരുന്നതു് വികാരപരവും, സുദൃഢവുമായ ഒരു പ്രേമമായിരുന്നു. അദ്ദേഹം സദാ ദൈവീകമായ യഥാർത്ഥപ്രേമത്തിനു വേണ്ടി അതിയായി ആഗ്രഹിച്ചുകൊണ്ടിരുന്നു. ഡെകാസ്ത്രീസ് പ്രഭ്വിയുടെ അക്ഷന്തവ്യമായ ക്രൂരത അദ്ദേഹത്തെ ക്ഷതപ്പെടുത്തി. മാഡാം ഡെബെർണി അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഒരു വെറും പ്രേമച്ഛായയേ മാത്രമേ നിർമ്മിച്ചുള്ളു. പാരിസ്സിലെ അനഭിലഷണീയമായ പ്രേമജീവിതത്തിൽ അദ്ദേഹത്തിനു വിരക്തി തോന്നി. എന്നാൽ ഇവാ ഹാൻസ്കായുമായുള്ള കത്തിടപാടുകളിൽനിന്നും അദ്ദേഹം അവാച്യമായ ആനന്ദം ആസ്വദിച്ചു. അവളുടെ കത്തുകൾ അദ്ദേഹത്തിന് അനുരാഗഗീതങ്ങളായിരുന്നു. എവലിന സുശിക്ഷിതയെന്നപോലെതന്നെ, അതിയായ ബുദ്ധിശക്തി, അമിതമായ സമ്പത്തു്, ഇതിലെല്ലാത്തിനുംപുറമേ അനന്യസാധാരണമായ സൌന്ദര്യം, ഈ അസാമാന്യ സൌഭാഗ്യങ്ങളാൽ അനുഗ്രഹീതയുമായിരുന്നു. ഒരു പ്രേയസിയിൽ അവളുടെ കാമുകന് ഇതിൽക്കൂടുതൽ എന്താണ് ആശിക്കാവുന്നതു്?

കെ. പി. ശങ്കരമേനോൻ (കല്ലും നെല്ലും)

---

ആത്മചരിത്രം:—

ഒരാൾ തന്റെ ജീവചരിത്രം സ്വയം രചിക്കുമ്പോൾ ആത്മചരിത്രം (autobiography) ജനിക്കുന്നു. സംസ്കൃതസാഹിത്യത്തിൽ ആത്മചരിത്രമില്ല. ഭാഷയിലും ആത്മചരിത്രം ഇതുവരെ ഉണ്ടായിട്ടില്ല. ഇംഗ്ലീഷിൽ നിന്നു് മഹാത്മാഗാന്ധിയുടെ "എന്റെ സത്യാന്വേഷണ പരീക്ഷകൾ" എന്ന ആത്മചരിത്രത്തിന്റെ പരിഭാഷ ഭാഷയിൽ വന്നിട്ടുണ്ടു്. ഒരു ഉത്തമ ജീവചരിത്രം പോലെ ഒരു ഉത്തമ ആത്മചരിത്രവും കഥാനായകൻ ഏതുതരം മനുഷ്യനാണെന്നു കാണിക്കുന്നതായിരിക്കും. എത്രത്തോളം യഥാർത്ഥമായ ഒരു സജീവചിത്രം ആത്മചരിത്രം വരയ്ക്കുന്നുവോ, അത്രത്തോളം അതിന്റെ മേന്മ കൂടിയിരിക്കുകയും ചെയ്യും.

പാശ്ചാത്യസാഹിത്യത്തിൽ ശുദ്ധആത്മചരിത്രം, രഹസ്യഡയറി, (intimate journal) എന്നു രണ്ടുതരം ആത്മചരിത്രമുണ്ടു്. ഇവയിൽ ആദ്യത്തേതു മാത്രമേ പൂൎണ്ണമായ ആത്മചരിത്രമാകുന്നുള്ളു. ബെൻവെനൂട്ടോ സെല്ലിനി (Benvenuto Cellini) യുടെ ആത്മചരിത്രം, റൂസ്സോയുടെ ആത്മചരിത്രം (Rousseau's Cnfessions) എന്ന പ്രസിദ്ധ ആത്മചരിത്രങ്ങളെ ശുദ്ധ ആത്മചരിത്രത്തിനു് ഉദാഹരണങ്ങളായും, ഏമിയലിൻെറ രഹസ്യഡയറി (Amiel's Intimate journal), മേരീ ബാഷ്കർട്സെഫിൻെറ (Marie Bashkirtseff) ഡയറി, ബാർബെല്ലിയൻെറ (Barbellion) ഡയറി എന്ന പ്രസിദ്ധ ഗ്രന്ഥങ്ങളെ രഹസ്യഡയറിക്കു് ഉദാഹരണങ്ങളായും എടുക്കാവുന്നതാണു്. ശുദ്ധ ആത്മചരിത്രത്തിൽ ജനനം മുതൽക്കുള്ള കഥാനായകൻെറ പ്രധാന ജീവചരിത്രസംഭവങ്ങളേയും ചിന്തകളേയും കാലക്രമമനുസരിച്ചു വിവരിച്ചിരിക്കും. ബെൻവെനൂട്ടോ സെല്ലിനിയുടെ ആത്മചരിത്രം പോലെയുള്ള ചില ആത്മചരിത്രങ്ങളിൽ മനസ്സിൻെറ അപഗ്രഥനം തുലോം കുറഞ്ഞിരിക്കുന്നതും, റൂസ്സോയുടെ ആത്മചരിത്രം പോലെയുള്ളവയിൽ മനസ്സിൻെറ അപഗ്രഥനം ഏറെ കൂടിയുമിരിക്കുന്നതാണു്. രഹസ്യഡയറിയിലാകട്ടെ പ്രായേണ കഥാനായകൻെറ ചിന്തകൾ മാത്രമേ, അതായതു് അയാളുടെ മാനസികജീവിതത്തെ മാത്രമേ, സാധാരണയായി രേഖപ്പെടുത്തിയിരിക്കുകയുള്ളു. ശുദ്ധ ആത്മചരിത്രത്തിനു് ഒരു സാഹിത്യരൂപം നൽകുവാൻ അതിൻെറ ഗ്രന്ഥകൎത്താവു് ശ്രമിക്കുന്നു. നേരേമറിച്ചു് രഹസ്യഡയറിയുടെ കൎത്താവാകട്ടെ തൻെറ കൃതിക്കു സാഹിത്യരൂപം നൽകാതെയിരിക്കുവാനാണു ശ്രമിക്കുന്നതു്. ശുദ്ധ ആത്മചരിത്രത്തിൻെറ കൎത്താവു് തന്നിൽനിന്നു ഭിന്നിച്ചുനിൽക്കുന്ന സംഭവങ്ങളിലും അന്യമനുഷ്യരിലും കൌതുകം കാണിക്കുന്നുണ്ടു്. എന്നാൽ തൻെറ മുറിക്കു പുറമേ എന്തെങ്കിലും ഉണ്ടെന്നു തനിക്കു വിശ്വസിക്കുവാൻ സാധിക്കുന്നില്ലെന്നും, തൻെറ അലക്കുകണക്കു് ടർജനീവിൻെറ (ഒരു പ്രസിദ്ധ റഷ്യൻനോവലെഴുത്തുകാരനാണിദ്ദേഹം) കൃതികളെക്കാൾ അധികം മൌലികമായിരിക്കുന്നതിനാൽ, അതാണു പ്രസ്തുത കൃതികളെക്കാൾ അധികം തനിക്കു പ്രധാനമായി തോന്നുന്നതെന്നും അഭിപ്രായപ്പെട്ട റോസ്സനോവ് (Rozanov) എന്ന രഹസ്യഡയറിക്കാരൻെറ നിലയാണു് ചില രഹസ്യഡയറിഎഴുത്തുകാർ സ്വീകരിച്ചിരിക്കുന്നതു്.

ഏ. ഡി. ൧൫൦൦-ൽ ജനിച്ചു് ൧൫൭൧-ൽ മരിച്ച പ്രസിദ്ധ ഇററാലിയൻ സ്വൎണ്ണപ്പണിക്കാരനും പ്രതിമാശില്പിയുമായ ബെൻവെനൂട്ടോ സെല്ലിനിയുടെ ഇററാലിയൻ ഭാഷയിലുള്ള സുപ്രസിദ്ധമായ ആത്മചരിത്രത്തിൽ നിന്നാണു് ആദ്യമായി ചുവടെ ഉദ്ധരിച്ചിരിക്കുന്ന ഭാഗം പരിഭാഷപ്പെടുത്തിയിട്ടുള്ളതു്. തൻെറ ജനനസ്ഥലമായ

## വർന്ന

ഫ്ളോറൻസിൽ നിന്നു് സെല്ലിനി റോമാനഗരത്തിൽ ചെന്നു സ്വൎണ്ണപ്പണി ചെയ്തു പാൎത്തിരുന്ന കാലത്തു നടന്ന ഒരു സംഭവത്തെ അതു് വിവരിക്കുന്നു. ഇതു് ശുദ്ധ ആത്മചരിത്രത്തെ ഉദാഹരിക്കുന്നു. രണ്ടാമതായി ചേൎത്തിട്ടുള്ള ഭാഗം ഫ്രെഡ്രെഫ്ൽ മരിച്ച, എമിയൽ എന്ന പ്രസിദ്ധ സ്വിററ്സർലണ്ടുകാരൻെറ ഫ്രഞ്ചുഭാഷയിലുള്ള രഹസ്യഡയറി (Journal Intime) യിൽ നിന്നു പരിഭാഷപ്പെടുത്തിയിട്ടുള്ളതാകുന്നു. ഇതു് രഹസ്യഡയറിയേയും ഉദാഹരിക്കുന്നു.

---

# I ഒരു വിരുന്നു്.

ഈ സമയംകൊണ്ടു് പ്ലേഗു് പ്രായേണ ശമിച്ചിരുന്നതിനാൽ, അതിൽനിന്നും രക്ഷപ്പെട്ടവർ ഒരുമിച്ചു കൂടുമ്പോൾ തങ്ങൾക്കു് അന്യോന്യം കണ്ടുമുട്ടുവാൻ ഇടയായതിൽ അവർ അതിയായ സന്തോഷം പ്രകടിപ്പിക്കാറുണ്ടായിരുന്നു. റോമാനഗരത്തിലുള്ള ഏറ്റവും നല്ല ചിത്രമെഴുത്തുകാരരും, പ്രതിമാശില്പികളും, സ്വൎണ്ണപ്പണിക്കാരും, അംഗങ്ങളായ ഒരു ക്ലബ്ബുണ്ടാക്കുന്നതിനു് ഇതു സംഗതിയാക്കി. മൈക്കേൽ അഗ്നോളോ എന്നു പേരുള്ള ഒരു പ്രതിമാശില്പിയായിരുന്നു അതിന്റെ സ്ഥാപകൻ. തൻെറ തൊഴിൽ സ്വീകരിച്ചിരുന്ന മറെറതൊരുത്തനോടും അതിൽ കിടനില്ക്കുമായിരുന്ന അതിസമൎത്ഥനായ സിയനക്കാരനായിരുന്നു അദ്ദേഹം. അതിലും ഉപരിയായുള്ള ഒരു സംഗതി, അദ്ദേഹം ഈ ലോകത്തിൽ ഉള്ളവരിൽവച്ചു് ഏററവും നല്ലവനും, പ്രസന്നനും, സരസനുമാണെന്നുള്ളതാണു്. ക്ലബ്ബിലെ അംഗങ്ങളിൽ വയസ്സു മൂപ്പം അദ്ദേഹത്തിനായിരുന്നു എങ്കിലും, ശരീരശക്തിയും ഊൎജ്ജിതവും നോക്കുകയാണെങ്കിൽ, അവരിൽ എല്ലാപേരേയുംകാൾ ചെറുപ്പക്കാരൻ അദ്ദേഹമായിരുന്നു എന്നുവേണം പറയുവാൻ. കുറഞ്ഞപക്ഷം ആഴ്ചയിൽ രണ്ടുതവണയെങ്കിലും ക്ലബ്ബിലെ അംഗങ്ങൾ കൂടാറുണ്ടായിരുന്നു. മഹനായ റാഫല്ലോ ഡ ഉർബിനോയുടെ പ്രസിദ്ധ ശിഷ്യന്മാരായ ചിത്രമെഴുത്തുകാരൻ ഗൈലിയോേ റാമാനോയും, ഗിയാൻ ഫ്രാൻസെസ്കോയും ഞങ്ങളുടെ ക്ലബ്ബിലെ അംഗങ്ങളായിരുന്നു എന്നുകൂടി പറഞ്ഞുകൊള്ളട്ടെ.

ആഹ്ലാദകരങ്ങളായ പല സമ്മേളനങ്ങൾക്കുശേഷം, ഒരിക്കൽ അടുത്ത ഞായറാഴ്ച ഞങ്ങളെല്ലാപേരും ഞങ്ങളുടെ ക്ലബ്ബദ്ധ്യക്ഷൻെറ വീട്ടിൽ അത്താഴത്തിന ചെല്ലണമെന്നും, ഞങ്ങളിൽ ഓരോരുത്തനും അവനോടുകൂടി അവൻെറ കാക്കയെ (ക്ലബ്ബിൽ സ്ത്രീകൾക്ക് ഈ പേരാണ് മൈക്കേൽ അഗ്നോളോ കൊടുത്തിരുന്നതെന്ന് ഇടയ്ക്കു പറഞ്ഞുകൊള്ളട്ടെ) കൂടി കൊണ്ടുചെല്ലേണ്ടതാണെന്നും, അങ്ങിനെ ഒരുത്തിയെക്കൂടി കൊണ്ടുവരാതിരിക്കുന്നവൻ ക്ലബ്ബിലെ മററംഗങ്ങൾക്ക് ഒരിക്കൽ അത്താഴവിരുന്ന നൾകുന്നതിന വേണ്ടിവരുന്ന ചെലവു വഹിക്കേണ്ടതാണെന്നും അദ്ദേഹം ആജ്ഞാപിക്കുകയുണ്ടായി. നഗരത്തിലെ സ്ത്രീകളുമായി പരിചയമില്ലാതിരുന്ന ഞങ്ങളിൽ ചിലക്ക്, ആ കലാകാരന്മാരുടെ മഹനീയമായ വിരുന്നിൽ ആക്ഷേപം സമ്പാദിക്കാതെ സന്നിഹിതരാകുന്നതിന്ന്, വളരെ അധികം ബുദ്ധിമുട്ടുകളും പണച്ചെലവും സഹിക്കേണ്ടിവന്നു. എന്നോടു വളരെ അനുരാഗം കാണിച്ചിരുന്ന പൻറസിലിയ എന്ന സുന്ദരിയായ യുവതിയെ ഉപയോഗപ്പെടുത്തി ഈ വൈഷമ്യം ഒഴിയാമെന്നു ഞാൻ ആദ്യം വിചാരിച്ചിരുന്നു. എന്നാൽ അവളോടു പണ്ടും ഇന്നും അത്യധികമായ അനുരാഗം കാണിച്ചിരുന്നവനും, എൻെറ ആത്മസ്നേഹിതന്മാരിൽ ഒരാളുമായ ഇൽ ബാക്കിയാച്ചയ്ക്കു എനിക്ക് അവളെ വിട്ടുകൊടുക്കേണ്ടിവന്നു. ഈ കൈമാററം കുറെ ശൃംഗാരകോപം ജനിപ്പിക്കാതെയിരുന്നില്ല; എന്തെന്നാൽ ബാക്കിയാച്ചയുടെ അത്യന്തെ അപേക്ഷയോടുകൂടിത്തന്നെ ഞാൻ അവളെ ഉപേക്ഷിച്ചതുകൊണ്ട് അവൾക്ക് എന്നോടുണ്ടായിരുന്ന ഗാഢമായ അനുരാഗത്തെ ഞാൻ തൃണവൽ ഗണിക്കുകയാണു ചെയ്തതെന്ന് അവൾ വിചാരിച്ചു. അവളെ ഞാൻ ഇപ്രകാരം അധിക്ഷേപിച്ചതിന പ്രതികാരം ചെയ്യണമെന്നുള്ള അവളുടെ വിചാരം ഹേതുവായി, ഈ തെററിദ്ധാരണയിൽനിന്നു ഗൌരവതരമായ ഒരു സംഭവം കാലക്രമേണ സംഭവിക്കുകയും ചെയ്തു.

ആ പ്രതിഭാശാലികളുടെ വിരുന്നിന ഞങ്ങൾ ഓരോരുത്തനും അവനവൻെറ കാക്കയോടുകൂടി സന്നിഹിതരാകേണ്ട മുഹൂത്തം അടുത്തു വരാൻ തുടങ്ങി. എനിക്ക് അതുവരെ

ഒരാളെ കിട്ടിയിരുന്നില്ല. എന്നിട്ടും ആ പേക്ഷത്തിന വേണ്ടതു ചെയ്യാതെയിരിക്കുന്നതു് മണ്ടത്തരമായിരിക്കുമെന്നു ഞാൻ വിചാരിക്കുകയാണു ചെയ്തതു്. എന്നെ അപ്പോൾ പ്രത്യേകമായി വിഷമിപ്പിച്ച സംഗതി ഏതെങ്കിലും തൂവൽ പൊഴിഞ്ഞ പിറക്കിക്കാക്കയെ ആ മഹാന്മാരുടെ യോഗത്തിൽ കൂട്ടിക്കൊണ്ടുചെല്ലുന്നതിനുള്ള എൻെറ വൈമനസ്യമായിരുന്നു. ഈ വിരുന്നിൻെറ ആഹ്ലാദം വർദ്ധിപ്പിച്ചു് ഞങ്ങളുടെ ക്ലബ്ബുകാരുടെ ഇടയ്ക്കു് ആനന്ദം പരത്തുവാനായി ഒരു രസകരമായ വിദ്യ പ്രയോഗിക്കുവാൻ മേൽ വിവരിച്ച എൻെറ വിചാരങ്ങൾ എന്നെ പ്രേരിപ്പിക്കുകയും ചെയ്തു.

ഇങ്ങനെ നിശ്ചയിച്ച ഉടനെ ഞാൻ എൻെറ വീട്ടിന്റെ അയൽപക്കത്തു പാർത്തിരുന്ന പതിനാറു വയസ്സുള്ള ഒരു ബാലനെ ആളയച്ചു വരുത്തി. അവൻ സ്ലേയിൻകാരനായ ഒരു ചെമ്പുപണിക്കാരൻെറ മകനായിരുന്നു. ഈ ബാലൻ സമയം മുഴുവനും അതിയായ പരിശ്രമബുദ്ധിയോടുകൂടി ലത്തീൻഭാഷ പഠിക്കുന്നതിനു വിനിയോഗിച്ചുകൊണ്ടാണിരുന്നതു്. ഡീഗോ എന്നു പേരുള്ള അവനു് സൌന്ദര്യവും മനോഹരമായ നിറവുമുണ്ടായിരുന്നു. അവൻെറ ശിരസ്സിൻെറയും മുഖത്തിൻെറയും ബാഹ്യാകാരം പ്രാചീനനായ അൻേറാണിയസ്സിൻേറതിനെക്കാൾ അധികം സുന്ദരമായിരുന്നു. അതിനെ മാതൃകയാക്കി ഞാൻ ചിത്രം വരച്ചു് ആ ചിത്രമനുസരിച്ചുണ്ടാക്കിയ ലോഹവേലകൾകൊണ്ടു പലരുടേയും പ്രശംസകൾക്കു പാത്രീഭവിച്ചിരുന്നു. ആ ബാലനു പരിചയക്കാരില്ലാതിരുന്നതിനാൽ അവനെ ആരും അറിഞ്ഞിരുന്നില്ല. അവൻ വസ്ത്രധാരണത്തിൽ ഉദാസീനത കാണിച്ചിരുന്നു. അവൻെറ ശ്രദ്ധ മുഴുവനും അത്ഭുതകരങ്ങളായ ലത്തീൻപാഠങ്ങളിലാണു പതിഞ്ഞിരുന്നതു്. അവൻ എൻെറ വീട്ടിൽ എത്തിയ ഉടനെ ഞാൻ അവിടെ തയ്യാറാക്കിവച്ചിരുന്ന സ്ത്രീയുടെ വസ്ത്രങ്ങൾ അവനെ അണിയിക്കുവാൻ എന്നെ അനുവദിക്കണമെന്നു ഞാൻ അവനോടു് അപേക്ഷിച്ചു. അവൻ തർക്കിക്കാതെ അതിനു സമ്മതിച്ചു് ഉടനേതന്നെ ആ വസ്ത്രങ്ങൾ എടുത്തു ധരിച്ചു. തലമുടി മനോഹരമായി ഞാൻ ചീകി ഒതുക്കി കെട്ടിവച്ചപ്പോൾ, അവൻെറ മുഖസൌന്ദര്യം വളരെ വർദ്ധിക്കു

കയും ചെയ്തു. മനോഹരങ്ങളായ രണ്ടു വലുതായ മുത്തുകൾ പതിച്ച ചെറിയ കമ്മലുകൾ അവൻെറ കാതുകളിൽ ഞാൻ അണിയിച്ചു. ആ കമ്മലുകളുടെ വളയങ്ങൾ ഒടിച്ചു കാതു കുത്തി ഇട്ടിരുന്നു എന്നു തോന്നുമാറു കണ്ണുങ്ങളോടു ചേർത്തുപിടിപ്പിക്കുകയാണ് ഞാൻ ചെയ്തതു്. അനന്തരം ഞാൻ അവൻെറ കഴുത്തിൽ സ്വർണ്ണമാലകളും മററു വിലയേറിയ ആഭരണങ്ങളും ധരിപ്പിക്കുകയും അവൻെറ ഭംഗിയേറിയ വിരലുകളിൽ മോതിരങ്ങൾ ഇടുകയും ചെയ്തു. പിന്നീടു് ഞാൻ കളിയായി അവനെ ചെവിക്കു പിടിച്ചു വലിച്ചു് ഒരു വലുതായ കണ്ണാടിയുടെ മുമ്പിൽ കൊണ്ടുവന്നു. മുഖം കണ്ണാടിയിൽ കണ്ടപ്പോൾ ആ ബാലൻ, "ദൈവമേ! ഇതാണോ ഡീഗോ?" എന്നു് അത്യുത്സാഹത്തോടുകൂടി ഉറക്കെ ചോദിച്ചു. "അതെ, ഞാൻ ഇതുവരെ ഒന്നും ആവശ്യപ്പെട്ടിട്ടില്ലാത്ത ഡീഗോ ഇതുതന്നെ. നിർദ്ദോഷമായ ഒരു കാര്യം എനിക്കുവേണ്ടി ചെയ്യണമെന്നു ഞാൻ ഡീഗോയോടു് ഇപ്പോൾ അപേക്ഷിക്കുന്നു. അതു് ഇതാണു്. ഞാൻ പലപ്പോഴും പറയാറുള്ള കലാകാരന്മാരുടെ വിരുന്നിനു് ഡീഗോ ഈ വേഷത്തിൽത്തന്നെ എന്നോടുകൂടി വരണമെന്നുള്ളതാണു് അതു്" എന്നു് ഞാൻ ഉടനെ അവനോടു പറഞ്ഞു. സത്യസന്ധതയും, സന്മാർഗ്ഗനിഷ്ഠയും, വിവേകവുമുള്ള ആ ബാലൻ ഉത്സാഹഭാവം ഉപേക്ഷിച്ചു് നിലത്തു ദൃഷ്ടി പതിപ്പിച്ചു് കുറേനേരം മിണ്ടാതെ നിലകൊണ്ടു. അനന്തരം പെട്ടെന്നു് തല ഉയർത്തി അവൻ ഇങ്ങിനെ പറഞ്ഞു. "ബെൻവന്തുട്ടോയോടുകൂടി ഞാൻ വരാം. എങ്കിൽ നമുക്കു തിരിക്കാം."

റോമാനഗരത്തിൽ ഉഷ്ണകാലവസ്ത്രമെന്നു പേരുണ്ടായിരുന്ന വലുതായ ഒരുതരം ഉറുമാൽകൊണ്ടു് ഞാൻ അവൻെറ ശിരസ്സു മറച്ചു. ഞങ്ങൾ വിരുന്നുസ്ഥലത്തു് എത്തിയപ്പോൾ അതിഥികളെല്ലാം അവിടെ എത്തിക്കഴിഞ്ഞിരുന്നു. അവർ എല്ലാപേരും എന്നെ അഭിവാദ്യം ചെയ്യുന്നതിനു് മുമ്പോട്ടു വന്നു. ഗൈലിയോയുടേയും ഗയോവൻ ഫ്രാൻസെസ്കോയുടേയും ഇടയ്ക്കു് മൈക്കേൽഅഗ്നോളോ ചെന്നുനിന്നു. എൻെറ സുന്ദരിയുടെ ശിരസ്സിൽനിന്നു് ഞാൻ മൂടുപടം മാററി. അപ്പോൾ, ഞാൻ മുമ്പു പറഞ്ഞതുപോലെ ലോകത്തിൽവച്ചു് ഏററവും നല്ല സരസനും നേരമ്പോക്കുകാരനുമായ മൈക്കേൽഅഗ്

നോള്ളോ ഓരോ കരവും ഗൈലിയോയുടേയും ഗിയാൻ ഫ്രാൻ-സെസ്കോയുടേയും തോളുകളിൽവച്ച് ശക്തിപൂർവം അവരെ കൊണ്ടു ഞങ്ങളെ കമ്പിട്ടുവിക്കകയും, താൻതന്നെ ഞങ്ങളുടെ മുമ്പിൽ മുട്ടുകുത്തിക്കിടന്നു വരത്തിനു വേണ്ടി അപേക്ഷിക്കുകയും മററുള്ളവരോട് ഇങ്ങനെ വിളിച്ചുപറകയും ചെയ്തു. "സ്വർഗ്ഗത്തിലെ ദേവദൂതന്മാർ എങ്ങനെയിരിക്കുമെന്നു നോക്കുവിൻ! അവരെ ദേവദൂതന്മാരെന്നു വിളിക്കാറുണ്ടെങ്കിലും, അവർ എല്ലാവരും പുരുഷന്മാരല്ലെന്ന് ഇവിടെ നിങ്ങൾക്ക് കാണുവാൻ കഴിയും." പിന്നീട് "സുന്ദരദേവതേ! ഉത്തമദേവതേ! ധന്യനാക്കീടു നീയെന്നെയിന്ന്" എന്ന് അദ്ദേഹം പാടി. എൻെറ സുന്ദരി മന്ദഹാസപൂർവം വലത്തേക്കരമുയർത്തി പലതും പറഞ്ഞുകൊണ്ട് മാർപാപ്പമാർ അനുഗ്രഹിക്കാറുള്ളതുപോലെ അദ്ദേഹത്തെ അനുഗ്രഹിക്കുകയും ചെയ്തു. ഉടനെ മൈക്കേൽഅഗ്നോള്ളോ എഴുന്നേററുനിന്നുകൊണ്ട് മാർപാപ്പയുടെ പാദവും ദേവദൂതന്മാരുടെ കവിൾത്തടങ്ങളും ചുംബിക്കുക പതിവാണെന്നു പറഞ്ഞു് ഡീഗോയുടെ കവിൾത്തടത്തിൽ ചുംബിച്ചു. അപ്പോൾ ഡീഗോയുടെ മുഖം അരുണനിറം പൂണ്ടുകയും അതു് അവൻെറ സൌന്ദര്യത്തെ പതിന്മടങ്ങു വർദ്ധിപ്പിക്കുകയും ചെയ്തു.

ഈ സൽക്കാരങ്ങൾ കഴിഞ്ഞതിനുശേഷം, ആ മുറി മുഴുവനും ഞങ്ങൾ ഓരോരുത്തനും രചിച്ച് മൈക്കേൽ അഗ്നോള്ളോയ്ക്കു മുൻകൂട്ടി അയച്ചിരുന്ന ഗീതകങ്ങളെകൊണ്ടു നിറഞ്ഞിരുന്നു എന്നു ഞങ്ങൾ കാണുകയുണ്ടായി. എൻെറ ബാലൻ അവയെ അതിമധുരമായി വായിക്കുവാൻ തുടങ്ങിയപ്പോൾ അവൻെറ സൌന്ദര്യം അവർണ്ണനീയമായവിധത്തിൽ വർദ്ധിച്ചു. അനന്തരം ഫലിതപൂർണ്ണമായ സംഭാഷണം നടന്നു. അതിനെ വിവരിക്കുന്നതിനു ഞാൻ ഉദ്ദേശിച്ചിട്ടില്ലാത്തതിനാൽ അതിനെപ്പററി അധികമൊന്നും പറയുന്നില്ല. പ്രസിദ്ധചിത്രമെഴുത്തുകാരനായ ഗൈലോ പറഞ്ഞ ഒരു ഫലിതം മാത്രം ഞാൻ പറയാം. അർത്ഥഗർഭമായ വിധത്തിൽ ചുററും നോക്കി, പ്രത്യേകിച്ച് അവിടെ ഉണ്ടായിരുന്ന സ്ത്രീകളിൽ ദൃഷ്ടിപതിപ്പിച്ച്, അദ്ദേഹം മൈക്കേൽ അഗ്നോള്ളോയുടെ നേർക്ക് തിരിഞ്ഞു് ഇങ്ങനെ പറഞ്ഞു. "എന്റെ പ്രിയപ്പെട്ട മൈക്കേൽ അഗ്നോള്ളോ! ഭാവനാശക്തിക്കു ചിത്രീ

കരിക്കുവാൻ സാധിക്കുന്ന അതിമനോഹരങ്ങളായ മയിലുകളിൽ ഒന്നിൻെറ മുമ്പിൽ വച്ച് ഈ സ്ത്രീകൾക്കു കാക്കകളെക്കാൾ കുറഞ്ഞ സൌന്ദര്യമേയുള്ളു എന്നു തോന്നിക്കുമെന്നുള്ളതിനാൽ നിങ്ങൾ കൊടുത്ത 'കാക്ക' എന്ന പേരു് ഇവക്കു് ഇന്നു നല്ലപോലെ ചേരുന്നുണ്ടു്."

ഭക്ഷണം തയ്യാറാക്കി വിളമ്പിയതിനുശേഷം, ഞങ്ങൾ മേശയുടെ ചുററും ഇരിക്കാൻ ഭാവിച്ചപ്പോൾ ഞങ്ങളുടെ സ്ഥാനങ്ങൾ നിശ്ചയിക്കുന്നതിനു തന്നെ അനുവദിക്കണമെന്നു് ഗൈലോ അപേക്ഷിച്ചു. അതു് അനുവദിച്ചയുടനെ, അദ്ദേഹം സ്ത്രീകളുടെ കരംപിടിച്ചു് അവർ എല്ലാപേരേയും അകത്തുവശത്തു് നിരത്തി ഇരുത്തി. എൻെറ സുന്ദരിയുടെ സ്ഥാനം അവരുടെ നടുക്കായിരുന്നു. അനന്തരം അദ്ദേഹം എൻെറ യോഗ്യതയ്ക്കു് ഏതു ബഹുമാനവും മതിയാകയില്ലെന്നു പറഞ്ഞുകൊണ്ടു് എന്നെ പുരുഷന്മാരുടെ നടുക്കാക്കി അവരെ എല്ലാപേരേയും പുറത്തുവശത്തു ഇരുത്തുകയും ചെയ്തു. സ്ത്രീകളുടെ പുറകിലായി അവരുടെ, പ്രത്യേകിച്ചു ഡീഗോയുടെ, ലാവണ്യത്തിൻെറ മഹിമ അവർണ്ണനീയമായവിധത്തിൽ വർദ്ധിക്കത്തക്കവണ്ണം ഭംഗിയായി വിരിഞ്ഞ മുല്ലപ്പൂവു നിറച്ചു കർട്ടൻ ഇട്ടിരുന്നു. അനന്തരം ഞങ്ങൾ എല്ലാപേരും ഞങ്ങളുടെ ആതിഥേയൻെറ നല്ല സദ്യയിൽ പങ്കുകൊണ്ടു. അതു കഴിഞ്ഞു കർണ്ണാനന്ദകരമായ ഗീതസംഗീതത്തോടു കലർന്നുള്ള വാദ്യസംഗീതം കുറേനേരത്തേയ്ക്കുണ്ടായിരുന്നു. പാട്ടുകാർ പുസ്തകം നോക്കി പാടുന്നതു കണ്ടു് എൻെറ സുന്ദരി അവളെയും പാടാൻ അനുവദിക്കണമെന്നപേക്ഷിച്ചു. മററുള്ളവരെക്കാൾ നന്നായി അവൾ പാടിയതു കണ്ടു് അവിടെയുള്ളവർ അത്ഭുതപ്പെട്ടുപോയി. ഇതു കേട്ടു് ഞങ്ങൾ ആദ്യം സ്വീകരിച്ചിരുന്ന ഹാസ്യഭാവം ഗൈലോയും മൈക്കേൽ അഗ്നോളോയും ഉപേക്ഷിച്ചു് ഹൃദയംഗമമായി ഗൌരവഭാവത്തോടു് അവനെ സ്തുതിച്ചു.

സംഗീതം അവസാനിച്ചപ്പോൾ, നിമിഷകവിതാനിർമ്മാണത്തിൽ സമർത്ഥനായ ഒരു ആറെലിയോ അസ്സൊലാനൊ ആ സ്ത്രീകളെ സരസമായി സ്തുതിക്കുവാൻ തുടങ്ങി. അസ്സൊലാനൊ ഇങ്ങിനെ ചെയ്തുകൊണ്ടിരുന്നപ്പോൾ എൻെറ

സുന്ദരിയുടെ ഇരുവശങ്ങളിലുമിരുന്നിരുന്ന രണ്ടു യുവതികൾ അവരുടെ ചലമ്പൽ നിറുത്തിയിരുന്നില്ല. ആദ്യമായി താൻ ദുർമ്മാർഗ്ഗത്തിൽ പതിച്ചതെങ്ങിനെയാണെന്നു് അവരിൽ ഒരുത്തി വിവരിച്ചു. മറേറ സ്ത്രീ എന്റെ സുന്ദരിയോടു് അവൾക്കു് ആ സ്ഥിതി വന്നതെങ്ങിനെയെന്നും, അവളുടെ സ്നേഹിതന്മാർ ആരെല്ലാമാണെന്നും, റോമാനഗരത്തിൽ വന്നു താമസം തുടങ്ങിയിട്ടു് എത്ര നാളായെന്നും മററും ചോദിച്ചു. ചിരിപ്പിക്കുന്ന ഇത്തരം സംഭവങ്ങൾ വിവരിക്കണമെന്നുണ്ടെങ്കിൽ, അന്നു് പൻറാസിലിയാക്കു് എന്നോടു തോന്നിയ പരസ്ത്രീശങ്ക കാരണം നടന്ന പല വിചിത്രസംഭവങ്ങളും എനിക്കു പറയാമായിരുന്നു; പക്ഷെ എന്റെ ഉദ്ദേശം അതല്ലായ്കയാൽ, ഞാൻ അവയെ വിസ്തരിച്ചു വിവരിക്കുവാൻ മുതിരുന്നില്ല. ഈ ഗണികകളുടെ സംഭാഷണം ഞാൻ പോമോണാ എന്നു് തല്ക്കാലം പേരിട്ടിരുന്ന എന്റെ സുന്ദരിക്കു് അസഹ്യമായിത്തോന്നി. അവരുടെ ബുദ്ധിശൂന്യമായ സംഭാഷണത്തിൽനിന്നും രക്ഷപ്പെടുവാനായി പോമോണാ അവളിരുന്നിരുന്ന കസേരയിൽ ഇരുന്നു് അങ്ങോട്ടുമിങ്ങോട്ടും തിരിഞ്ഞു പിരിഞ്ഞു് അസ്വാസ്ഥ്യം കാണിച്ചുതുടങ്ങി. ഗൈലോയോടുകൂടി വന്ന സ്ത്രീ സുഖക്കേടു വല്ലതും തോന്നുന്നുണ്ടോ എന്നു പോമോണയോടു ചോദിച്ചു. അങ്ങിനെ തോന്നുന്നു എന്നും, തനിക്കു് ഒന്നോ, രണ്ടോ മാസം ഗർഭമാണെന്നും പോമോണ പറഞ്ഞു. ഇതു് അവൾക്കു പോമോണയുടെ ദേഹം തപ്പിനോക്കാനും അവൾ സ്ത്രീയല്ലെന്നു കണ്ടുപിടിക്കുവാനും അവസരമുണ്ടാക്കി. ഉടനേ അവൾ വേഗത്തിൽ കരം വലിച്ചെടുക്കുകയും, എഴുന്നേററുനിന്നുകൊണ്ടു് അതിസുന്ദരന്മാരായ യുവാക്കന്മാരോടു പറയാറുള്ള പരിഹാസവാക്കുകൾ പോമോണയോടു പറയുകയും ചെയ്തു. അവിടെ ഇരുന്നവർ മുഴുവനും അത്ഭുതപരതന്ത്രരായി പൊട്ടിച്ചിരിച്ചു. അതിനിടയ്ക്കു് എന്നെ ശിക്ഷിക്കുന്നതിനു തന്നെ അനുവദിക്കണമെന്നു് മൈക്കേൽ അഗ്നോളോ അവിടെ ഉണ്ടായിരുന്നവരോടു് അപേക്ഷിച്ചു. അനന്തരം അവരുടെ ആഹ്ലാദപ്രകടനങ്ങൾക്കിടയ്ക്കു്, അദ്ദേഹം എന്നെ എടുത്തുയർത്തി ഇങ്ങനെ ഉറക്കെ പറഞ്ഞു. "ഈ മാന്യൻ നീണാൾ ജീവിച്ചിരിക്കുമാറാകട്ടെ! ഈ മാന്യൻ നീണാൾ ജീവിച്ചിരിക്കുമാറാകട്ടെ!"

അത്ര രസികൻ വിദ്യ ഞാൻ പ്രയോഗിച്ചതിന് ഈ ശിക്ഷയാണു ഞാൻ അർഹിക്കുന്നതെന്ന് പിന്നീട് അദ്ദേഹം അവരോടു പറഞ്ഞു. ആ ഹൃദയാനന്ദകരമായ വിരുന്ന് ഇങ്ങനെ അവസാനിക്കുകയും ഞങ്ങൾ അവരവരുടെ വീടുകളിലേക്കു തിരിച്ചു പോകുകയും ചെയ്തു.

"ബെൻവെനൂട്ടൊ സെല്ലിനിയുടെ ആത്മചരിത്രം"
(പരിഭാഷകൻ എ. ബാലകൃഷ്ണപിള്ള)

---

# II. ചില ചിന്തകളും അഭിപ്രായങ്ങളും.

ജെനീവ: ജൂൺ ൧൬, ൧൮൫൯:—ഇന്നു സന്ധ്യയ്ക്കു് ഒരു മേഘശൂന്യവും നിലാവില്ലാത്തതുമായ ആകാശത്തിൻകീഴിൽ ഞാൻ പോണ്ട്ഡെസ്ബെർഗ്സ് എന്ന പാലത്തിൽ ലാത്തി, രണ്ടു ജെട്ടികളിലും നിന്നു വീണ വെളിച്ചത്താൽ രേഖാങ്കിതവും, മിന്നുന്ന നക്ഷത്രങ്ങളാൽ മന്ദപ്രഭായുക്തവുമായി ഭവിച്ചിരുന്ന ജലത്തിൻെറ നൈർമ്മല്യം കണ്ടു് ആനന്ദിക്കുകയുണ്ടായി. സംഭാഷണം ചെയ്തുകൊണ്ടോ, പാടിക്കൊണ്ടോ, തങ്ങളുടെ ഗൃഹങ്ങളിലേക്കോ, കുടിലുകളിലേക്കോ, സൽക്കാരമുറികളിലേക്കോ തിരിച്ചുപോകുന്ന യുവജനങ്ങൾ, കുടുംബങ്ങൾ, ദമ്പതിമാർ, കുട്ടികൾ എന്നീ വിവിധജനസംഘങ്ങളെ കണ്ടുമുട്ടിയപ്പോൾ, ഈ പഥികർ എല്ലാപേരോടും എനിക്കു് അനുഭാവം തോന്നി. എൻെറ കണ്ണും ചെവിയും ഒരു കവിയുടേയോ, ഒരു ചിത്രമെഴുത്തുകാരൻേറയോ കണ്ണും ചെവിയുമായി ഭവിച്ചു. ഒരാളുടെ കേവലം ദയാപരമായ ജിജ്ഞാസ സ്വയം ജീവിക്കുന്നതിലും, അന്യർ ജീവിക്കുന്നതു കാണുന്നതിലും, ഉള്ള ആനന്ദം പ്രദാനം ചെയ്യുന്നതാണെന്നു തോന്നുന്നു.

ജെനീവ: ആഗസ്റ്റ് ൧൭, ൧൮൫൯:—തയ്യാറാകുന്നതു് എങ്ങിനെയാണെന്നു് അറിയുന്നതു് ഒരു മഹത്തായ കാര്യവും ഒരു വിലയേറിയ ശക്തിയുമാണു്. അതിൽ ചിന്തയും, പരിജ്ഞാനവും, നിശ്ചയശക്തിയും അന്തർഭവിച്ചിട്ടുണ്ടു്. സദാ തയ്യാറായിരിക്കുന്നതിന് ഒരു മനുഷ്യന് ഒരു വിഷമപ്രശ്നത്തെ ദ്രുതഗതിയിൽ പരിഹരിക്കുവാനുള്ള കെല്പു വേണം; എന്തെ

ന്നാൽ എല്ലാ കാൎയ്യങ്ങളും ക്രമേണ മാത്രം പരിഹരിക്കാവുന്നവയായിരിക്കുകയില്ല. സകല സംഗതികളേയും ഒന്നുപോലെ പരിഗണിക്കുന്നതു് അസാദ്ധ്യമാകയാൽ, മുഖ്യസംഗതികളേയും, അവയെ പൊതിഞ്ഞിരിക്കുന്ന അപ്രധാനസംഗതികളേയും, തമ്മിൽ വേർതിരിക്കുവാൻ അയാൾ അറിഞ്ഞിരിക്കണം. ചുരുക്കത്തിൽ, തന്റെ കടമകളേയും, തൊഴിലിനേയും, ജീവിതരീതിയേയും ലഘൂകരിക്കുവാനുള്ള ശേഷി അയാൾക്കു് ഉണ്ടായിരുന്നേ മതിയാവൂ. തയ്യാറാകുന്നതു് എങ്ങിനെ ആണെന്നു അറിയുന്നതു് തുടങ്ങുന്നതു് എങ്ങിനെ ആണെന്നറിയുന്നതിനു തുല്യമാണു്.

സകല സുഖത്തിനും ശത്രുവത്രെ കുഴപ്പം. കുഴപ്പം ഉണ്ടാകുന്നതു് നീട്ടിവയ്ക്കുന്നതുകൊണ്ടാകുന്നു. തയ്യാറാകുന്നതു് എങ്ങിനെയാണെന്നറിയുന്നതിനു് അവസാനിപ്പിക്കുന്നതിനുള്ള ശേഷി നമുക്കു് ഉണ്ടായിരിക്കണം. അവസാനിപ്പിച്ച കാൎയ്യമേ ചെയ്ത കാൎയ്യമായിത്തീരുകയുള്ളു. നാം നമ്മുടെ പിന്നിലാക്കി ഉപേക്ഷിച്ചുപോകുന്ന കാൎയ്യങ്ങൾ പിന്നീടു നമ്മുടെ മുമ്പിൽ പ്രവേശിച്ചു് നമ്മുടെ ഗതിയെ തടസ്സപ്പെടുത്തും. ഓരോദിവസവും അന്നു് അതിനു ചെയ്യാവുന്ന കാൎയ്യങ്ങളെ കുറിച്ചു മാത്രം ചിന്തിച്ചു് അവ മുഴുവനും ചെയ്യുകയും, അടുത്ത ദിവസത്തെ ബഹുമാനിക്കുകയും ചെയ്യട്ടെ. എങ്കിൽ നാം സദാ തയ്യാറായിരിക്കുകതന്നെ ചെയ്യും. തയ്യാറായിരിക്കുന്നതു് എങ്ങിനെയാണെന്നു് അറിയുന്നതു് വാസ്തവത്തിൽ മരിക്കുന്നതു് എങ്ങിനെ വേണമെന്നു് അറിയുന്നതിനു തുല്യമാണു്.

ജെനീവ: സപ്തംബർ ൨, ൧൮൫൧:—ടോകവില്ലിന്റെ കൃതി (അമേരിക്കയിലെ പ്രജാധിപത്യഭരണമെന്ന കൃതി) വായിച്ചുതീൎത്തു. അതിനെപ്പറ്റിയുള്ള എന്റെ അഭിപ്രായം ഇതുവരെ സമ്മിശ്രമായിട്ടുള്ള ഒന്നായിരിക്കുന്നതേയുള്ളു. അതു് ഒരു നല്ല ഗ്രന്ഥംതന്നെ. പക്ഷെ, മോണ്ടെസ്ക്യൂവിനെ അതു് കുറെ അധികം സൂക്ഷ്മമായി അനുകരിക്കുന്നുണ്ടെന്നു ഞാൻ വിചാരിക്കുന്നു. നിഗ്രഢവും, സരസവും, തത്ത്വബഹുലവുമായ അതിന്റെ ഭാഷാരീതി കുറേ നീരസജനകവും, വേണ്ടതിലധികം പരിഷ്കൃതവും, ഏകരൂപവുമായി തോന്നുന്നു. അതിൽ വേണ്ടതിലധികം സാമൎത്ഥ്യം കാണിച്ചിട്ടുണ്ടെങ്കിലും, വേണ്ടിടത്തോളം ഭാവനാ

ശക്തി കാണുന്നില്ല. അതു് ഒരാളെ രസിപ്പിക്കുന്നതിനുപകരം അയാളെക്കൊണ്ടു ചിന്തിപ്പിക്കുകയാണു ചെയ്യുന്നതു്. അതു് ഗൌരവതരമായ ഉദ്ദേശസഹിതം രചിച്ചിട്ടുള്ളതാണെങ്കിലും അതു വാക്ചാപല്യപൂർണ്ണമാണെന്നു തോന്നിപ്പോകുന്നു. ഒരു ചിന്തയെ വിഭജിച്ചു പലതാക്കുന്ന ഗ്രന്ഥകാരൻെറ മാർഗ്ഗവും, ഒരു വിഷയത്തെ, അതിൻെറ പല മുഖങ്ങളേയും ഒന്നിനെ തുടൎന്നു മറെറാന്നായി പ്രദർശിപ്പിച്ചു വിശദമാക്കുന്ന അദ്ദേഹത്തിൻെറ രീതിയും, ഗൌരവതരങ്ങളായ അസൌകൎയ്യങ്ങൾക്കു് ഇടകൊടുക്കുന്നുണ്ടു്. നാം വിഷയത്തിൻെറ സകല വശങ്ങളും സുവ്യക്തമായി കാണുന്നുണ്ടെങ്കിലും, നമുക്ക് അതിന്റെ ആകപ്പാടെയുള്ള രൂപം പിടികിട്ടുന്നില്ല. അസംഖ്യം തീപ്പൊരികൾ നല്ല വെളിച്ചം തരുന്നതല്ലല്ലോ. എന്നാലും, ഗ്രന്ഥകൎത്താവു് തൻെറ വിഷയത്തെ സമഗ്രമായ ഒരു വീക്ഷണകോടിയിൽ നിന്നു ദർശിക്കുന്നവനും, തത്സമയത്തുതന്നെ സൂക്ഷ്മവും സമ്പൂർണ്ണവുമായ അപഗ്രഥനത്തിനു വേണ്ട ശക്തിയുള്ളവനും, പരിപക്വവും കുശാഗ്രതുല്യവുമായ ബുദ്ധിശക്തിയുള്ളവനുമാണെന്നുള്ളതു പ്രത്യക്ഷമത്രെ.

ജെനീവ: സപ്തംബർ ൻ, ഫ്വദ്ഗ:—ടോകചില്ലിൻെറ കൃതിക്ക് ആകപ്പാടെ മനസ്സിനെ ശാന്തമാക്കുവാൻ കഴിയുമെങ്കിലും, അതു് അവസാനത്തിൽ മനസ്സിൽ ഒരേറപ്പു ജനിപ്പിക്കുന്നുമുണ്ടു്. നമ്മുടെ ചുററും നടക്കുന്ന സംഭവങ്ങളുടെ ആവശ്യകതയും, നമുക്കായി തയ്യാറാക്കിയിട്ടുള്ള അന്തിമപ്രാപ്യസ്ഥാനത്തിൻെറ അനിവാൎയ്യതയും ഗ്രഹിക്കുവാൻ അതു നമ്മെ സഹായിക്കുന്നു. പക്ഷെ, അതോടുകൂടിത്തന്നെ, എല്ലാററിലും സാധാരണക്കാർക്കു പ്രാബല്യം ഉണ്ടാകുന്ന കാലഘട്ടം ആരംഭിച്ചിരിക്കുന്നു എന്നും അതു പ്രത്യക്ഷമാക്കുന്നുണ്ടു്. സാധാരണക്കാരുടെ പ്രാബല്യം മോഹങ്ങളെ നശിപ്പിക്കും. സമത്വം ഏകരൂപത ജനിപ്പിക്കും. ഉത്തമമായതിനേയും, വിശേഷഗുണമുള്ളതിനേയും അസാധാരണമായതിനേയുംകൂടി നശിപ്പിച്ചിട്ടാണു് നാം ചീത്തയായതിനെ ഇല്ലായ്മചെയ്യുന്നതു്. ലോകത്തിനു്, ആകപ്പാടെ നോക്കുകയാണെങ്കിൽ, ഇതുനിമിത്തം കൂടുതൽ സംസ്കാരം ലഭ്യമാകുമെങ്കിലും, ലോകരുടെ ഇടയ്ക്കു് ഇതു ഹേതുവായി ഗ്രാമ്യത കൂടുകതന്നെ ചെയ്യും.

മഹാന്മാരുടെ കാലം അസ്തമിക്കാൻ തുടങ്ങിയിരിക്കുന്നു. ചിതൽപ്പുററുകളുടെ, ബാഹുല്യത്തിലുള്ള ജീവിതത്തിൻെറ, കാലം ആരംഭിച്ചിരിക്കുന്നു. വ്യക്തിത്വത്തിനു പ്രാധാന്യം നൽകിയിരുന്ന ഒരു ശതാബ്ദത്തിനു്, സർവസമത്വവാദം ജയിക്കുകയാണെങ്കിൽ, യഥാർത്ഥവ്യക്തികളുടെ തിരോധാനം കാണേണ്ടതായി വരും. തുടരേയുള്ള ഇടിച്ചുനിരത്തലും, വേലയുടെ വീതിപ്പും നിമിത്തം സമുദായത്തിനു സർവപ്രാധാന്യവും, മനുഷ്യവ്യക്തിക്കു് പ്രാധാന്യശൂന്യതയും സംഭവിക്കുന്നതാണു്.

മലകളിലെ വെള്ളം പായുന്നതുകൊണ്ടു താഴ്വരകളുടെ നിരപ്പു് ഉയൎന്നുവരുന്നതുപോലെ, സാധാരണക്കാർ മഹാന്മാരെ നശിപ്പിച്ചു കയറി വരും. അസാധാരണമായുള്ളതു് തിരോധാനംചെയ്യും. നിമ്നോന്നതത്വം വളരെ കുറഞ്ഞിട്ടുള്ള, വ്യത്യാസങ്ങളും വലിപ്പച്ചെറുപ്പങ്ങളും ഇല്ലാത്തതായ, ഒരു അധിത്യക,—ഇതായിരിക്കും മനുഷ്യസമുദായത്തിൻെറ ഭാവിയിലെ സ്ഥിതി. സ്ഥിതിവിവരക്കണക്കുകാരൻ വർദ്ധമാനമായ അഭിവൃദ്ധിയും, സന്മാർഗ്ഗശാസ്ത്രജ്ഞൻ ക്രമേണയുള്ള അധഃപതനവും രേഖപ്പെടുത്തുന്നതാണു്. ഒരു വശത്തു് സാധനങ്ങളുടെ അഭിവൃദ്ധി; മറുവശത്തു് ആത്മാവുകളുടെ അധഃപതനം. പ്രയോജനമുള്ളതു സുന്ദരമായതിൻേറയും, വ്യവസായം കലയുടേയും, ധനശാസ്ത്രം മതത്തിൻേറയും, കണക്കു് കവിതയുടേയും സ്ഥാനം കരസ്ഥമാക്കുന്നതാണു്. ഈ സമത്വകാലഘട്ടത്തിൽ അസൂയയായിരിക്കും സാർവ്വത്രികമായ വ്യാധി.

ഈ പ്രജാധിപത്യകാലഘട്ടത്തിൻെറ തലയിലെഴുത്തു് വാസ്തവത്തിൽ ഇതാണോ? പൊതുവേയുള്ള ക്ഷേമം പ്രസ്തുത ദൂഷ്യങ്ങളെ ജനിപ്പിച്ചുകൊണ്ടു നേടുന്നതു ന്യായമാണോ? ലോകാരംഭംമുതല്ക്കു് വ്യത്യാസങ്ങളെ ജനിപ്പിക്കുകയും വർദ്ധിപ്പിക്കുകയും ചെയ്തുവരുന്നതായി നാം കാണുന്ന സൃഷ്ടിപരമായ ശക്തി പിന്നോട്ടു പോയി, അവയെ ഓരോന്നായി നശിപ്പിക്കുവാൻ സന്നദ്ധമാകുമോ? സൃഷ്ടിയുടെ ആരംഭകാലത്തു് കേവലം അപ്രവൃത്തി, കേവലം ജാഡ്യം, കേവലം മരണം ആയിരുന്ന സമത്വമാണോ ഇനി ജീവിതത്തിൻെറ സ്വാഭാ

വികമായ രൂപമാകാൻ പോകുന്നത്? സ്ഥിതിസമത്വവാദികളും അല്ലാത്തവരുമായ പ്രജാധിപത്യവാദികൾ കാംക്ഷിക്കുന്ന സാമ്പത്തികവും രാഷ്ട്രീയവുമായ സമത്വത്തിന് ഉപരിയായി, കേവലം അവകാശവും നികൃഷ്ടമായ പ്രയോജനവും സ്ഥിതിചെയ്യുന്ന സ്ഥലത്തിനു വളരെ മുകളിലായി, സൌന്ദര്യം, ഭക്തി, പരിശുദ്ധത, വീര്യം, ഉത്സാഹം, അസാധാരണമായത്, അമേയമായത്—എന്നിവയ്ക്കു ആരാധനയും ശാശ്വതമായ ഒരു സ്ഥാനവും നൽകുന്ന ആത്മാവുകളുടെ പ്രജാധിപത്യഭരണയുക്തമായ ഒരു രാഷ്ട്രം, ഒരു ക്ഷേത്രസങ്കേതം, മനസ്സിന്റെ ഒരു പുതിയ രാജ്യം, ഉത്ഭവിക്കുകയില്ലെന്നു വരുമോ? ലോകഹിതവാദപരമായ (utilitarian) ഭൌതികത്വം, വന്ധ്യമായ ക്ഷേമം, ശരീരത്തിന്റെയും, അഹന്തയുടെയും, ഇഹത്തിന്റെയും, പണത്തിന്റെയും ആരാധന—ഇവയാണോ നമ്മുടെ പ്രയത്നങ്ങളുടെ ഉദ്ദേശം, നമ്മുടെ വർഗ്ഗത്തിന്റെ അദ്ധ്വാനങ്ങൾക്കു ഉഴിഞ്ഞുവച്ചിരിക്കുന്ന അന്തിമപ്രതിഫലം? അങ്ങിനെയാണെന്നു ഞാൻ വിശ്വസിക്കുന്നില്ല. മനുഷ്യവർഗ്ഗത്തിന്റെ ആദർശം ഇതിൽനിന്നു വ്യത്യാസപ്പെട്ടതും വളരെ ഉയർന്നതുമായ ഒന്നാണ്. പക്ഷേ, നമ്മിൽ മൃഗീയമായുള്ളതിന് ആദ്യമായി സംതൃപ്തിയുണ്ടാകണം; ആദ്ധ്യാത്മികമായ അഭ്യുദയത്തിനു വേണ്ടി പരിശ്രമിക്കുന്നതിനു മുമ്പായി അനാവശ്യമായുള്ള കഷ്ടപ്പാടുകളെ നമ്മുടെ ഇടയ്ക്കുനിന്നു് ആദ്യമായി അകററുകയും വേണം.

"ഹെൻറി ഫ്രെഡറിക് ഏമിയലിന്റെ രഹസ്യഡയറി."
(പരിഭാഷകൻ ഏ. ബാലകൃഷ്ണപിള്ള)

സമാപ്തം.

---

*Printed at the Kamalalaya Printing Works, Trivandrum.*

# INDEX

## കല, സാഹിത്യം, ഉപന്യാസങ്ങൾ മുതലായവ.

| | രൂ. | ണ. | സ. |
|---|---|---|---|
| നവലോകം | ൧ | ൦ | ൦ |
| (ഏ. ബാലകൃഷ്ണപിള്ള ബി. ഏ. ബി. എൽ.) | | | |
| രാജരാജീയം ,, | ൧ | ൦ | ൦ |
| ലേഖാവതി | ൦ | ൧൦ | ൦ |
| (കുന്നത്തു ജനാർദ്ദനമേനവൻ) | | | |
| രാവണപക്ഷം ,, | ൦ | ൧൨ | ൦ |
| കേരളവർമ്മാ | ൧ | ൦ | ൦ |
| (കേരളവർമ്മ വലിയകോയിത്തമ്പുരാൻ) | | | |
| വിദ്യാർത്ഥി | ൦ | ൩ | ൦ |
| (കെ. സി. കേശവപിള്ള) | | | |
| ഭാഷാഭൂഷണം | ൧ | ൮ | ൦ |
| (ഏ. ആർ.) | | | |
| വൃത്തമഞ്ജരി ,, | ൦ | ൩ | ൦ |
| ശ്രീ കാളിദാസർ | ൦ | ൧൨ | ൦ |
| (വടക്കുംകൂർ) | | | |
| ക്ഷേമേന്ദ്രൻ ,, | ൦ | ൧൨ | ൦ |
| സാഹിത്യമഞ്ജൂഷിക ,, | ൧ | ൧൨ | ൦ |
| സാഹിതീസർവ്വസ്വം ,, | ൨ | ൬ | ൦ |
| ശ്രീഭാസനാടകചക്രചർച്ച | ൨ | ൦ | ൦ |
| (പണ്ഡിതർ ഇ. വി. രാമൻനമ്പൂതിരി) | | | |
| പ്രബന്ധസംഗ്രഹം ,, | ൧ | ൦ | ൦ |
| പ്രസംഗസംഗ്രഹം ,, | ൦ | ൧൨ | ൦ |
| ഗദ്യമാലിക (രാമവർമ്മ അപ്പൻതമ്പുരാൻ) | | | |
| (Part II) ,, | ൧ | ൦ | ൦ |
| (Part III) ,, | ൧ | ൦ | ൦ |

